ശ്രീ

# വാമനമഹാപുരാണം

ഗ്രന്ഥകൎത്താവും പ്രസാധകനും

വള്ളത്തോൾ നാരായണമേനോൻ

പ്രകാശകൻ

കുളക്കുന്നത്ത് രാമൻമേനോൻ

ബി. വി. ബുക്കഡിപ്പോ,

തിരുവനന്തപുരം

൨-ാം പതിപ്പ് കോപ്പി ൧൦൦.

"കമലാലയ അച്ചുക്കൂടം"

തിരുവനന്തപുരം

1099

വില ൧-ാം തരത്തിന് ക. ൯.

സാധാരണ തരത്തിന് ക. ൮.

ശ്രീ

# വാമനമഹാപുരാണം

---

ഗ്രന്ഥകൎത്താവും പ്രസാധകനും

വള്ളത്തോൾ നാരായണമേനോൻ

പ്രകാശകൻ

കുളക്കുന്നത്ത് രാമൻമേനോൻ

---

ബി. വി. ബുക്കുഡിപ്പോ.

തിരുവനന്തപുരം.

൨-ാം പതിപ്പ്   കോപ്പി ൧൦൦൦.

"കമലാലയ അച്ചുക്കൂടം"

തിരുവനന്തപുരം.

1099

വില ൧-ാം തരത്തിന്   ക. ൩.

സാധാരണ തരത്തിന്   ക. ൨.

---

# Dedicated

WITH KIND PERMISSION

TO




Sreemathy

**V. K. Parukutty Nethyaramma Avergal,**

The consort of His Highness

The Maharaja of Cochin.

കൊച്ചി

മഹാരാജാവു തിരുമനസ്സിലെ

ധമ്മപത്നി

ശ്രീമതി

വി. കെ. പാറുക്കുട്ടിനേത്യാരമ്മ

അവർകൾക്ക്

ഈ പുസ്തകം

സഗൗരവാദരം സമർപ്പിച്ചിരിക്കുന്നു.

# ചില പുതിയ അഭിപ്രായങ്ങൾ.

—— ൦ ——

ശ്രുതിസ്മൃതിപുരാണങ്ങൾ ഇവ വേണ്ടുവോളം ജ്ഞാനവിജ്ഞാനങ്ങളെ ഉപദേശിക്കുന്നവയാണ്. അതിനാൽ ഇവയിൽ ഏതെങ്കിലും ഒന്നു പോരയോ; ഈ മൂന്നുംകൂടി എന്തിനാണ്; എന്നാണെങ്കിൽ മനുഷ്യരുടെ സ്വഭാവഗുണതാരതമ്യത്തെയനുസരിച്ച് ഈ മൂന്നും അവശ്യം വേണ്ടവ തന്നെയാണ്. അതുകൊണ്ട് ആദ്യമായിട്ട് ഈ മൂന്നു പ്രമാണങ്ങളുടെ സ്വരൂപങ്ങളേയും അനന്തരം ഇവയുടെ സ്ഥാനമാനതാരതമ്യങ്ങളേയും പിന്നീട് ഇവ മനുഷ്യർക്ക് ഇന്ന നിലയിലാണു ജ്ഞാനവിജ്ഞാനങ്ങളെ ഉപദേശിക്കുന്നതെന്നും ചുരുക്കത്തിൽ പറഞ്ഞുകൊള്ളട്ടെ!

സ്വരൂപലക്ഷണങ്ങൾ:—

"ശ്രൂയതേ ധർമ്മാധർമ്മാദികമനയാ - ഇതി ശ്രുതിഃ"

ധർമ്മാധർമ്മാദികൾ ഇതിന്റെ സഹായത്താൽ കേൾക്കപ്പെടുകകൊണ്ട് ഇതിനു ശ്രുതി എന്നും "ശ്രൂയത ഇതി ശ്രുതി" ശ്രവിക്കപ്പെടുകയാൽ ശ്രുതി എന്നും നാമം.

"വേദാർത്ഥസ്മരണപൂർവകം രചിതത്വാൽ സ്മൃതിഃ" മഹർഷിമാരാൽ വേദാർത്ഥസ്മരണപൂർവകം രചിക്കപ്പെട്ടു എന്നതിനാൽ സ്മൃതി.

"പുരാഭവം പുരാണാം" പണ്ടു കഴിഞ്ഞ കഥയെപ്പറ്റിപ്പറയുന്നത്. "പുരാ അതീതാനാഗതാവർത്ഥാവുണോതി" അതീതങ്ങളെ (കഴിഞ്ഞവ) യും അനാഗതങ്ങളെ (ഇനി വരാൻപോകുന്നവ) യും ഇരിക്കുന്ന കഥകളെപ്പറ്റി പറയുന്നത്.

സർഗ്ഗശ്ച പ്രതിസർഗ്ഗശ്ച വംശോ മന്വന്തരാണിച
വംശ്യാനുചരിതഞ്ചൈവ പുരാണം പഞ്ചലക്ഷണം.

പുരാണമെന്നത് അഞ്ചു ലക്ഷണങ്ങളോടു കൂടിയതാകുന്നു.

അഞ്ചു ലക്ഷണങ്ങൾ:—

(൧) സർഗ്ഗം (൨) പ്രതിസർഗ്ഗം (൩) വംശം (൪) മന്വന്തരങ്ങൾ (൫) വംശ്യാനുചരിതം ഇവയാകുന്നു. ഇവയിൽ,

സർഗ്ഗമെന്നത് ആകാശാദി പഞ്ചമഹാഭൂതങ്ങൾ, ചക്ഷുരാദി ദശേന്ദ്രിയങ്ങൾ, അന്തഃകരണം, സത്വരജസ്തമസ്സുകളുടെ വിഷമാവസ്ഥയിൽ നിന്നുള്ള ഇവയുടെ ഉല്പത്തി.

പ്രതിസർഗ്ഗമെന്നതു് ബ്രഹ്മാവിൻെറ ദേഹത്തിങ്കൽ മനുഷ്യാദിസൃഷ്ടിയും സംഹാര(പ്രളയ)വും വീണ്ടുമുള്ള സൃഷ്ടിയും.

വംശമെന്നതു് രാമകൃഷ്ണാദ്യവതാരങ്ങളുടെയും ആ കാലത്തിലുണ്ടായിരുന്ന മററു ഭക്തന്മാരുടെയും വംശവർണ്ണന.

മന്വന്തരങ്ങൾ, ഓരോ മനുക്കളുടെയും ഭരണചരിത്രങ്ങൾ.

വംശ്യാനുചരിതം, മനുക്കളുടെ പിൻവാഴ്ചക്കാരുടെ ചരിത്രം.

സ്ഥാനമാനതാരതമ്യങ്ങൾ.

യദൃഷ്ടം ഹി വേദേഷു തദ്ദ്രഷ്ടവ്യം സ്മൃതൌ കില
ഉഭാഭ്യാം യദ്ദൃഷ്ടം ഹി തത് പുരാണേഷു പഠ്യതേ.
ശ്രുതിസ്മൃതി പുരാണേഷു വിരുദ്ധേഷു പരസ്പരം
പൂർവ്വം പൂർവ്വം ബലീയസ്സ്യാദിതിന്യായവിദോവിദുഃ.

(ആപസ്തംബസ്മൃതി)

വേദത്തിൽ കാണാത്ത വിഷയത്തെ സ്മൃതിയിങ്കൽനിന്നും ഗ്രഹിച്ചുകൊള്ളാം. ഇവ രണ്ടിലുമില്ലാത്തവ പുരാണങ്ങളിൽനിന്നു ഗ്രഹിക്കാം. എന്നാൽ ശ്രുതിസ്മൃതി പുരാണങ്ങളിൽ പരസ്പരം വിരുദ്ധമായിക്കാണുമ്പോൾ പുരാണത്തെക്കാൾ സ്മൃതിയും സ്മൃതിയെക്കാൾ ശ്രുതിയും ബലീയസ്സാകുന്നു.

ശ്രുതിസ്മൃതിവിരോധേഷു ശ്രുതിരേവ ഗരീയസീ
അവിരോധേ സദാ കാര്യം സ്മാർത്തം വൈദികവത്സദാ.

(ജാബാലസ്മൃതി)

ശ്രുതിക്കും സ്മൃതിക്കും വിരോധമിരിക്കുന്ന സ്ഥലങ്ങളിൽ ശ്രുതിതന്നെ പ്രബല പ്രമാണമാകും. അവയ്ക്കു് ഭിന്നിപ്പില്ലാത്ത പക്ഷത്തിൽ ശ്രുതിയെപ്പോലെതന്നെ സ്മൃതിയും അംഗീകാര്യമാകും.

ശ്രുതിസ്മൃതിപുരാണാനാം വിരോധോ യത്ര ദൃശ്യതേ
തത്ര ശ്രൌതം പ്രമാണന്തു തയോർദ്വൈധേ സ്മൃതിർവ്വരാ.

(വ്യാസസ്മൃതി)

വേദത്തിനു വിരോധമായ സ്മൃതിവാക്യം വകയല്ല. ഇവ രണ്ടിനും വിരോധമായ പുരാണവചനവും വകയല്ല. ഇപ്രകാരം നിഷേധവിഷയമായ തള്ളി സ്വീകരിച്ചിരിക്കുന്ന പുരാണങ്ങൾ ശ്രുതിസ്മൃതികൾക്കു വിരോധം കൂടാതെ സമ്മതമായിട്ടുള്ളവയാണു്.

ഇനി ഉപദേശനിലകളെ പറയുന്നു. ഇവയിൽ ശ്രുതിയാകട്ടെ ഒരു ചക്രവർത്തി രാജാവിൻെറ നിലയിൽ ആജ്ഞാപിക്കുംപോലെ അതിഗൌരവമായിട്ടും, സ്മൃതിയാകട്ടെ ഒരു സ്നേഹിതൻ അന്യോന്യം സമനിലയിൽ ഇരുന്നുംകൊണ്ടു സന്തോഷപ്പെടുത്തി പറയുന്നതുപോ

ലെ വളരെ ഇഷ്ടമായിട്ടും, പുരാണമാകുന്ന ഒരു ഭാൎയ്യ സന്തോഷോത്സാഹസമയം നോക്കി ശൃംഗാരാദിരസസമേതം കൊഞ്ചിക്കുഴഞ്ഞു വശീകരിച്ചു ബോധിപ്പിക്കുന്നപോലെ അതിപ്രേമരൂപത്തിലും ഉപദേശിക്കും. ഈ ഒടുക്കം പറഞ്ഞ പുരാണമാൎഗ്ഗം ഏകദേശം മനുഷ്യൎക്കെല്ലാവൎക്കും രസകരമായിരിക്കുമെല്ലോ. ഇതുതന്നെയാണല്ലൊ ഇതിലെ വിഷയവും. അത്രയുമല്ലാ കവികുലതിലകനായ വള്ളത്തോൾ നാരായണമേനോൻ അവർകളുടെ പരിശുദ്ധഹൃദയമാകുന്ന അലങ്കാരമണ്ഡപത്തിൽ തന്റെ സംസ്കൃതപദ്യരൂപങ്ങളായ പുരാതന വാസസ്ഥാനങ്ങളിലെ സ്ഥിതിയോടുകൂടി കോമളമായ മലയാളവാണീവിലാസമാൎഗ്ഗത്തൂടെ കടന്നുകയറി അനന്തജ്ഞാനപ്രകാശത്തിന്നനന്ദനം ചെയ്തുകൊണ്ടു് ടി—ഭാമന മലയാളഭാഷയെത്തന്നെ നവീനസുഖവാസസ്ഥാനാന്തരമായി സ്വീകരിച്ചു് തൽകല്യാണമനോഹരഗദ്യപദ്യരൂപത്തിൽ ബഹിൎഭാഗത്തേയ്ക്കു് എഴുന്നള്ളി പ്രസരിച്ചു വിളങ്ങുന്നവയുമാണല്ലൊ ഈ പുരാണരത്നങ്ങൾ. ഈ സ്ഥിതിക്കു് ഇവയെ സാദരം പൂജിച്ചിരുത്തുന്നതിലേയ്ക്കു വിശേഷിച്ചു് മലയാളികളും രസജ്ഞന്മാരുമായ എല്ലാവരുടേയും ഉത്തമാംഗങ്ങൾ ഉത്തമ സൽപീഠങ്ങളായി ഭവിക്കട്ടെ. ഒരു പക്ഷം ആരുംതന്നെ ഇപ്രകാരം അപേക്ഷിക്കുകയും അനുഗ്രഹിക്കുകയും ചെയ്തിട്ടില്ലെങ്കിലും സ്വയം അപ്രകാരമായിപ്പോകുമാറുള്ള ഒരു ഈശപരാനുഗ്രഹമാഹാത്മ്യം ഈ നവീനപുരാണങ്ങൾക്കുണ്ടു്. വിശേഷിച്ചും പണ്ഡിതശിരോരത്നങ്ങളുടെ വിലയേറിയ അഭിപ്രായാനുഗ്രഹങ്ങളും കൂടി ഇതിലിരിക്കുന്ന സ്ഥിതിക്കു പിന്നെ പറയേണമൊ. ഇനി ഒന്നുകൂടിയുണ്ടു്. എന്തെന്നാൽ സംസ്കൃതഭാഷയെ തങ്കത്തിനോടും തമിഴ് അല്ലെങ്കിൽ തമിഴ്ഭാഷയുടെ ഒരു വകഭേദമായ നമ്മുടെ മലയാളഭാഷയെ മണ്ണിനോടും സമമാക്കി മുൻകാലങ്ങളിൽ (ഇക്കാലത്തും ഇല്ലെന്നില്ല) ചില പണ്ഡിതകവികൾ പറയാറുണ്ടു്. ആ മുറയ്ക്കു നോക്കുമ്പോൾ സംസ്കൃതത്തിൽ നിന്നും മലയാളത്തിലേയ്ക്കുള്ള തൎജ്ജിമ തങ്കപ്പാത്രത്തിലിരിക്കുന്ന അമൃതത്തെ മൺപാത്രത്തിലുംകൂടി ആക്കി വെച്ചതുപോലെയും വെയ്ക്കുന്നതുപോലെയും ആകുന്നുവെന്നു് വല്ലവരും വിചാരിച്ചുപോയേയ്ക്കാം. എങ്കിലും ഇതു നിമിത്തം ഇതിലേയ്ക്കു് എന്തെങ്കിലും ഒരു ന്യൂനതയുണ്ടെന്നു നോക്കിയാൽ അല്പംപോലും ഇല്ലെന്നുതന്നെ പറയേണ്ടതായി വരും. എന്തെന്നാൽ മൺപാത്രത്തിലിരിക്കുന്നതുകൊണ്ടു് അമൃതത്തിന്നു് പാത്രഭേദമല്ലാതെ രസഭേദം ലവലേശം ഇല്ല. അപ്രകാരം ഇവിടേയും ഭാഷാഭേദമല്ലാ-

ത്തെ അത്ഭുതമൊ ഒട്ടുംതന്നെയില്ല. ഒന്നിൽനിന്നു മറെറാന്നിലെയ്ക്കുള്ള തർജ്ജിമയുടെ പ്രയോജനം അധികം ബഹുജനങ്ങൾക്കു സംഗതികൾ മനസ്സിലാകണമെന്നുള്ളതാണല്ലൊ. തങ്കപ്പാത്രമുള്ളവർ ചിലരും മൺപാത്രക്കാർ പലരുമാകകൊണ്ടു് പ്രയോജനവും എത്രയോ അധികമാണെന്നുള്ളതിലെയ്ക്കു സംശയമില്ല. പദ്യമായിട്ടു മാത്രമെ ആകാവൂ എന്ന നിർബന്ധം കൂടാതെ യഥാസൌകര്യം വിട്ടിരിക്കകൊണ്ടു് വൃത്തം, പ്രാസം മുതലായവയെ ഭയന്നു ബദ്ധപ്പെട്ടു് ചില കടുത്ത സംസ്കൃതവാക്കുകളെ കുത്തിച്ചെലുത്തുന്ന വിഷയത്തിൽ സംഭവിച്ചു പോകാവുന്ന ന്യൂനതകളൊന്നും ഇതിൽ സ്ഥാനം പിടിച്ചിട്ടില്ല; പിടിക്കാനും തരമില്ല. ഗദ്യപദ്യങ്ങളായിട്ടു മാറിമാറി വരികകൊണ്ടു് അല്പവും മുഷികയില്ലെന്നു തന്നെയുമല്ല, നാടകം, ചമ്പു, കഥചൊല്ലൽ, രാഗവിസ്താരവും പാട്ടും, ഇവ കേൾക്കുമ്പോൾ ഉണ്ടാകുന്നതുപോലെയുള്ള ശ്രവണസുഖവും നല്ലപോലെയുണ്ടു്. പദ്യനിർബന്ധം ഇല്ലാതെയും തന്നിമിത്തം സംസ്കൃതവാക്കുകൾ ദുർല്ലഭം കാണുന്നതും ഉള്ളതു സാധാരണ അറിയത്തക്കതെഴുതിയിരിക്കയാൽ സാമാന്യക്കാർക്കും മനസ്സിലാക്കിക്കൊണ്ടു പോകുന്നതിലെയ്ക്കു വിഘ്നമൊ വിളംബനമൊ ഒന്നുംതന്നെയില്ല. ഇങ്ങിനെ അധികം പറയുന്നതായാൽ മൂന്നലകകൾകൊണ്ടു് തങ്ങളിൽ മുട്ടിയുട്ടാതെ ഒന്നിച്ചു തെല്ലുകളുന്ന മൂന്നു സ്ത്രീകൾ; തിളച്ചു ചുട്ടുചുട്ടുന്ന കഞ്ഞിയൊട്ടുകൂടി അടുപ്പത്തു കിടക്കുന്ന ചോറിനെ അ അടുപ്പിൽ വെച്ചുകൊണ്ടുതന്നെ സൂക്ഷിച്ചു വാർക്കുന്ന സ്ത്രീ; മലയാള വർഗ്ഗത്തിലുള്ള ഈ ഇവർക്കുപോലും ആ സമയത്തു് ഈ തർജ്ജിമ വായിച്ചു കേട്ടാൽ ഒരുവിധം മനസ്സിലാകാതെയിരിക്കയില്ല.

ഇപ്രകാരം ഉദ്ദേശസാദ്ധ്യത്തിന്നു യോജിച്ചു ശരിപ്പെട്ടതിനാൽകൊണ്ടു് എന്റെ പ്രേമനിധിയായ രാമൻമേനോനവർകൾ നവീനമായി പ്രാരംഭിച്ചിട്ടുള്ള ഈ പുണ്യകൃത്യം ഇഹപരഫലപ്രദങ്ങളായി ഭവിക്കുന്നതിലെയ്ക്കു സകലദേവതകളും അനുഗ്രഹിക്കുമാറാക.

കുഞ്ഞൻപിള്ള ചട്ടമ്പി.

—൨—

പുരാണസംഹിതയുടെ ആദ്യസമ്പുടം വായിച്ചു. ബാഹ്യാഭ്യന്തരഭാവങ്ങൾ രണ്ടിനെ ആധാരമാക്കി നോക്കിയാലും ഇതിന്റെ ആവിർഭാവം അത്യർഹിതനിലയെ അവലംബിച്ചിരിക്കുന്നു.....................

പാശ്ചാത്യരിൽ അനാദിജ്ഞരായവർ കെട്ടുകഥയെന്നു നിർണ്ണയം ചെയ്തിരു

ന്നാലും അഭിജ്ഞദൃഷ്ടിക്ക് അക്ഷരംപ്രതി സമാധാനവലിതവും ഹിന്ദുമതരഹസ്യഭണ്ഡാഗാരവും ആയ പുരാണമണ്ഡലത്തിലെല്ലാമുള്ള ഇവരുടെ പ്രവേശത്തെ ആരുംതന്നെ അഭിനന്ദിക്കയില്ല! പ്രാമാണികമായ 'വാമനപുരാണം' കവികുലത്തിൽ 'സഹൃദയ' സമ്മതനായ മഹാകവി വള്ളത്തോളിന്റേതാകയാൽ വിവർത്തനത്തിന്റെ ഗുണാധോരണിയെപ്പററി വിശേഷാൽ പ്രശംസയൊന്നും ആവശ്യമില്ലെന്നു കരുതുന്നു.

എന്നാൽ, ഇന്നത്തെ മനുഷ്യർ മതസംബന്ധമായും മററും ഉള്ള കാര്യങ്ങളിൽ ബഹുദൂരം പോന്നിരിക്കകൊണ്ടും, പുരാണങ്ങളിൽ ഈ കാലത്തിനനുഗുണമല്ലാത്ത പല സംഗതികളും അടങ്ങിയിരിക്കയും ഒന്നിൽ പറഞ്ഞവ മറെറാന്നിൽ അതേ സമ്പ്രദായമവലംബിച്ചു വിവരിക്കുന്നതിനാൽ പുനരുക്തിയായി വരികയും ചെയ്യുന്നതുകൊണ്ടും, നേർതലക്ഷ്യമല്ലാ പോകാതെ ഒന്നു പരിഷ്കരിച്ചു പരിഭാഷപ്പെടുത്തുന്ന നയം കൈക്കൊള്ളുന്നതായാൽ അതു യുക്തമെന്നു ചിലർക്ക് ഒരു പക്ഷം ഉള്ള പ്രകാരം കാണുന്നു. അങ്ങിനെയുള്ള കുറവുകൾകൊണ്ട് ഇതു പുരാണപരിഭാഷയാകാതെ വിമർശമോ സാരസങ്കലനമോ മറ്റൊ ആയി കലാശിക്കുമെന്നുള്ളതിനാൽ ഞങ്ങൾ ആ അഭിപ്രായത്തോടു വിയോജിക്കുന്നു. തന്നെയല്ല, ഓരോരുത്തരുടെ അഭിനവാഭിപ്രായരൂപമതത്തെ സ്വാതന്ത്ര്യമായി വച്ച് അവരവർക്ക് നിർബാധമായി അനുഭവിക്കാവുന്നതാകയാൽ സനാതനമതം സംബന്ധിച്ച് ഒരു പരിഷ്കാരവും പരിഭാഷയിൽ വരുത്തേണ്ടതില്ലെന്നും കാലാനുകൂലമല്ലെന്നു തോന്നുന്ന ഭാഗങ്ങൾ അതാതുകാലത്തെ ആചാരമര്യാദകളെ കാണിക്കുന്ന ചരിത്രങ്ങളുടെ നിലയിൽ ശോഭനമാകയാൽ അവ അങ്ങിനെതന്നെ കിടക്കുന്നതു നന്നെന്നും ദേശചരിത്രങ്ങളിൽ കീർത്തിതന്മാരായ മഹാന്മാരുടെ കാര്യങ്ങൾ ജീവചരിത്രത്തിൽ വരുമ്പോൾ പുനരുക്തമെന്നോ അസ്വാരസ്യമെന്നോ ഒന്നും തോന്നാത്തപോലെ ഇവിടെയും സമാധാനത്തിനു വകയുണ്ടെന്നും പിന്നെ വേണമെങ്കിൽ തെററിദ്ധാരണയ്ക്കും മററും ഇടംകൊടുക്കുന്ന ഘട്ടങ്ങളെ സംബന്ധിച്ചിടത്തോളം മാത്രം അഭിജ്ഞാഭിപ്രായത്തിനു യോജിക്കുന്ന ലഘുടിപ്പണം (നോട്ടീസ്)കൂടി കാണിക്കാൻ പ്രസാധകമഹാശയന്മാർ സൗകര്യപ്പെടുന്നെങ്കിൽ അതു യുക്തതരമെന്നും ഞങ്ങൾ വിചാരിക്കുന്നു.

ഗദ്യപദ്യങ്ങളും ഗാഥകളും ഇടകലർന്നുള്ള രീതി പുതിയ പരിഷ്കാരത്തിനു വളരെ യോജിക്കുന്നുണ്ട്; എങ്കിലും ഇതിലെ പദ്യമല്ല

ങ്ങളുടെ മനോഹാരിതാദികം ആ ജാതിയെക്കുറിച്ച് ഒരു പ്രത്യേകാശ ജനിപ്പിക്കുന്നുവെന്നു പറയാതെ നിവൃത്തിയില്ല. പുരാണങ്ങളിലെ പ്രമേയം ഐശ്വരമായ ധാമത്തെ സംബന്ധിച്ചതാകയാലും താദൃശവിഷയത്തിൽ ദൃഢസംപ്രത്യയത്തിന്നു പദ്യരാശി അധികം സഹായിക്കുമെന്നു തോന്നുകയാലും എല്ലാപുരാണങ്ങളും ഈ ഒരേമാതിരിയിലാക്കാതെ ഈശ്വരചരണനിഷ്ഠയാലുണ്ടാകുന്ന ഹൃദയദ്രവീഭാവത്തിന്ന് അധികം പററുന്ന കിളിപ്പാട്ടുരീതിയിൽ ലഘുപുരാണങ്ങളിൽ ചിലതെങ്കിലും, അർഹന്മാർ ചെയ്താൽ കൊള്ളാമെന്ന് ഒരപേക്ഷയുണ്ട്. ബി. വി. ഗ്രന്ഥകാര്യാലയവ്യവസ്ഥാപകനായ മിസ്റ്റർ രാമൻമേനോൻ ആരംഭിച്ചിട്ടുള്ളത് സുധാസാഗരം മഥിക്കുമ്പോലെ ഭാരമേറിയ ഒരു കൃത്യവും അതിന്റെ ഫലം പാലാഴിമഥനത്തിന്റേതിനോളം മഹാർഘവുമാകയാൽ ഉദാരമതികളായ മഹാജനങ്ങൾ പ്രകാശകന്നാവേണ്ട പ്രോത്സാഹനം നൽകി ഭാഷാസാമ്രാജ്യത്തേയും തദ്വാരാ അനേകഹൃദയങ്ങളേയും അനന്തമംഗലാലയമാക്കിത്തീർക്കണമെന്ന് അഭ്യർത്ഥിച്ചും പുരാണസഞ്ചികയുടെ രചയിതാക്കൾക്കും പ്രവർത്തകന്മാർക്കും ധന്യവാദം ഉൽഘോഷിച്ചും വിരമിക്കുന്നു. ശുഭം—ശാന്തി.

ശ്രീനീലകണ്ഠതീർത്ഥപാദസ്വാമി,
കരുനാഗപ്പള്ളി

—ന—

“.............സംസ്കൃതപരിജ്ഞാനമില്ലാത്തവർക്ക് അനായാസേന മനസ്സിലാകത്തക്കവണ്ണം ലളിതമായ ഭാഷയിൽ ഗാംഭീര്യത്തിന്നും, മാധുര്യത്തിന്നും, യാതൊരു ഹാനിയും വരുത്താതെ പരിഭാഷകൻ ചെയ്തിട്ടുള്ള തർജ്ജമനിമിത്തം മലയാളഭാഷാഭിമാനികൾ എന്നെന്നേയ്ക്കും അദ്ദേഹത്തോട് നന്ദിയുള്ളവരായിരിക്കുമെന്നു സധൈര്യം പറയാവുന്നതാണ്. സരസമായ ഗദ്യവും അതിനിടയ്ക്കു സന്ദർഭോചിതമായി പലരീതിയിലുള്ള പദ്യവും കൂട്ടിക്കലർത്തി പുതിയമാതിരിയിലുള്ള ഈ പ്രസിദ്ധീകരണം എല്ലാവിധത്തിലും സ്തുത്യർഹമായിരിക്കുന്നു. പ്രകാശകന്റെ നിലയിൽ നിങ്ങൾ ഇതുവരെയും ചെയ്തിട്ടുള്ളതും മേലാൽ ചെയ്യുന്നതിലേയ്ക്കു തയ്യാറുള്ളതുമായ ശ്രമങ്ങൾക്കുവേണ്ടി കേരളീയർ നിങ്ങളോട് എല്ലായ്പോഴും കൃതജ്ഞരായിരിക്കുമെന്ന് ഞാൻ പൂർണ്ണമായി വിശ്വസിക്കുന്നു. നിങ്ങളുടെ ശ്ലാഘ്യമായ ഈ ഉദ്യമത്തിന്ന് എല്ലാവിധ വിജയങ്ങളും ആശംസിച്ചുകൊള്ളുന്നു.”

എസ്സ്. അച്ചുതവാര്യർ.

—൮—

“.............പൂർവ്വികഭാരതീയരുടെ വിജ്ഞാനസമ്പത്തു മുഴുവൻ പുരാണങ്ങളിലാണ് നിറഞ്ഞുകിടക്കുന്നത്. ആർഷങ്ങളായ വേദാന്തതത്വങ്ങളുടെ വിനോദകലിതമായ വ്യാഖ്യാനങ്ങളാണവ. ലോകമെന്തെന്നും ജീവിതമെന്തെന്നും നല്ലവണ്ണമറിഞ്ഞുകൊണ്ട് സർവ്വത്ര വിജയിയാകുവാൻ പുരാണപഠിത്തം ആവശ്യമാണ്. പ്രപഞ്ചരഹസ്യത്തെ അവ തുറന്നു കാണിക്കുന്നു. എന്നിങ്ങനെ നിരവധി ഗുണങ്ങളാണ് പുരാണങ്ങൾക്കുള്ളതെന്നു നിസ്സംശയം പറയാവുന്നതാകയാൽ ഇത്രത്തോളം മാഹാത്മ്യം നിറഞ്ഞ ഈ ജ്ഞാനഭണ്ഡാഗാരങ്ങളെ സുവേദ്യമായ ഭാഷയിൽ കൈവശപ്പെടുത്താൻ മേനോൻ അവർകൾ നൽകിയിരിക്കുന്ന സുവർണ്ണാവസരത്തെ ഭാഷാഭിമാനികളായ എവരും കൃതജ്ഞതാപൂർവ്വം അംഗീകരിക്കുമെന്നു ഞങ്ങൾ പ്രതീക്ഷിക്കുന്നു.”

കേരളദീപം.



—൯—

“........“Vamana Puranam” being already under taken by Mr. Vallathol Narayana Menon, the well-known Malayalam Poet and scholar. We are sure that the series when completed will prove a valuable acquisition to Malayalam literature and Mr. Raman Menon, the Publisher, is to be congratulated as well on this as on many others of his laudable undertakings for the enrichment of Malayalam literature.”

—൰—

“......The name of the Editor, Mr. Vallathol Narayana Menon, the well-known Malayalam poet, who is also the translator of the volume now issued, is a sufficient guarantee for the purity and correctness of the language..................

....We admire the Proprietor of the B. V. Book Depot for his great enterprise and we trust that in the herculean task he has set before him, he will meet with a cordial reception from the entire Malayalam speaking community and every support and encouragement from Government.”

*Trivandrum Daily News.*

—൧—

പ്രാചീന വിജ്ഞാനസുധാകരങ്ങളെന്നു സുപ്രസിദ്ധങ്ങളായ അഷ്ടാദശപുരാണങ്ങളെ സംസ്കൃതഭാഷാനഭിജ്ഞരായ കേരളീയ ഹൈന്ദവ മഹാജനങ്ങളുടെ ഉപയോഗാർത്ഥം മാതൃഭാഷയിൽ തർജ്ജിമ ചെയ്യിച്ച് ഏററവും ചുരുങ്ങിയ വിലയ്ക്കും കേവലം നിർദ്ധനന്മാർക്കുപോലും വാങ്ങി വായിക്കാൻ സൗകര്യമാകത്തക്കരീതിയിലും പ്രസിദ്ധപ്പെടുത്തുകയും തദ്വാരാ ഹൈന്ദവമലയാളികളുടെ ലഘുതരജീവിതത്തിനും ഗുരുതരചിന്തയ്ക്കും ഐഹികപാരത്രികാനന്ദലാഭത്തിനും ഉള്ള വിസ്തൃതമായ ഒരു രാജമാർഗ്ഗം സാനുകമ്പം വെട്ടിത്തുറക്കുകയും ചെയ്യുന്നതിലേയ്ക്കു മഹാമനസ്കതയോടുകൂടി ഉദ്യുക്തനായിത്തീർന്നിട്ടുള്ള ബി. വി. ബുക്കുഡിപ്പോ പ്രവർത്തകൻ ശ്രീമാൻ കെ. എസ്. രാമൻ മേനാവൻ അവർകളാൽ പ്രസാധിതമായ ശ്രീവാമനമഹാപുരാണ തർജ്ജിമയുടെ ദ്വിതീയലക്കം ഞങ്ങൾ സസന്തോഷം കൈപ്പററിയിരിക്കുന്നു. ശ്രീവാമനപുരാണത്തിലെ ൨൬-മുതൽ ൩൭ വരെ അദ്ധ്യായങ്ങളാണ് ഈ ലക്കത്തിൽ ചേർത്തുകാണുന്നത്. അഭിനവ കാളിദാസനെന്നോ സാക്ഷാൽ കേരളകാളിദാസനെന്നോ കാവ്യരസമർമ്മജ്ഞരായ സഹൃദയധുരീണന്മാരാൽ സബഹുമാനം സമ്മതിക്കപ്പെട്ടിട്ടുള്ള ശ്രീമാൻ വള്ളത്തോളിന്റെ തർജ്ജിമാവൈശിഷ്ട്യത്തെയോ ഭാഷാശുദ്ധിയെയോ പ്രയോഗചാതുര്യത്തെയോ പററി രണ്ടഭിപ്രായത്തിനു നിശ്ചയമായും വകയില്ലാത്തതിനാൽ ആ ഭാഗത്തെപ്പററി യാതൊന്നും തന്നെ പറയേണ്ടതായിരിക്കുന്നില്ല. വാണീദേവിയാൽ സപ്രേമം ആശ്ലേഷിതനായിത്തീർന്നിട്ടുള്ള മേനോൻ അവർകളുടെ വശ്യവചോമാധുരി ഒന്നാംലക്കത്തിലെന്നപോലെ ഇതിലും അത്യന്തം ദീപ്തിമത്തായി പ്രകാശിക്കുന്നുണ്ട്. ഈ ഭാഷാന്തരീകരണത്തിൽ ഇദ്ദേഹം അവലംബിച്ചുകാണുന്ന നൂതനരീതി ഏററവും ഹൃദയംഗമമായിരിക്കുന്നു. കഥാഭാഗങ്ങളിൽ അധികവും സുലളിതമായ ഗദ്യത്തിലും രസസ്ഫുരണത്തിനു കൂടുതൽ സൌകര്യമുള്ള ചേതോവികാരജനകങ്ങളായ ഭാഗങ്ങൾ കേരളീയർക്കു സുപരിചിതങ്ങളായ ചെറുശ്ശേരി, പാന, കിളിപ്പാട്ട്, കണ്ണപാവം എന്നീ മട്ടുകളിൽ പദ്യരൂപത്തിലും ആണ് ഭാഷപ്പെടുത്തീട്ടുള്ളത്. പ്രതിപാദ്യവിഷയം ഹിന്ദുക്കളായ മലയാളികളാൽ ഒരു മതപ്രമാണമായി ആദരിക്കപ്പെട്ടുമെന്നുള്ളതിനു പുറമെ ഇതരമതാനുസാരികൾക്കുപോലും വിജ്ഞാനപ്രദങ്ങളായ പല പ്രൌഢതത്വങ്ങ

ളും ഇതിൽ പ്രതിപാദിച്ചുകാണുന്നുണ്ട്. "പ്രാണസന്ത്യാഗം കൊള്ളാം പാടില്ല പരഹിംസ; മൌനമെല്ലാതെ ഗുണം മോക്ഷം ചൊല്ലുവതിന്നേകമാം; ഷണ്ഡനാകതാൻ ഭേദം പരസ്ത്രീരതിയല്ല; നന്നു പിച്ചയ്ക്കായി തെണ്ടലെന്യസപരിഗ്രഹതിവയ്യാ" ഇത്യാദിയായി ഈ ലക്കത്തിൽ അടങ്ങിയിട്ടുള്ള സന്മാൎഗ്ഗോപദേശരത്നങ്ങൾ സൎവ്വമതസ്ഥരും അമോഘങ്ങളായിത്തന്നെ കരുതുന്നവയാണല്ലോ.

ഏകാഗ്രചിന്തയോടും ദൃഢവ്രതത്തോടും ശുദ്ധമനസ്സോടുംകൂടി ഒരുങ്ങിയിറങ്ങുന്ന ഒരുവന്ന് ഉദ്ദിഷ്ടകാൎയ്യം എത്രതന്നെ ഗംഭീരമാണെങ്കിലും അതു നിശ്ചയമായി സുസാദ്ധ്യമായിത്തന്നെ പരിണമിക്കുമെന്നു സുസ്ഥിരപരിശ്രമിയും കേരളഭാഷാപോഷണോൽസുകനുമായ മിസ്റ്റർ രാമൻമേനോൻ സാഹിത്യസംബന്ധമായ വിവിധകൃത്യങ്ങളാൽ ഇതിന്നുമുമ്പുതന്നെ സുവ്യക്തമായി തെളിയിച്ചു കഴിഞ്ഞിരിക്കുന്നതിനാൽ അദ്ദേഹത്തിന്റെ പ്രസ്തുത പുരാണോദ്ധരണോദ്യമവും നിൎവ്വിഘ്നം നിറവേറുകതന്നെ ചെയ്യുമെന്നു ദീൎഘദൎശനം ചെയ്യുന്നതിൽ ഞങ്ങൾ ധൈൎയ്യപ്പെടുന്നു. വിശേഷിച്ചു ഇക്കാലാവസ്ഥയ്ക്കു് അതായതു കടലാസുവില വേലക്കൂലി മുതലായ സൎവ്വവും ക്രമാതീതമായി വൎദ്ധിച്ചിരിക്കുന്ന അത്ഭുതപൂൎവ്വമായ ഈ സന്ദൎഭത്തിൽ ഇത്ര വിസ്തൃതവും പ്രയാസമേറിയതുമായ ഒരു പ്രസിദ്ധീകരണസാഹസത്തിനു പരോപകാരബുദ്ധ്യാ തുനിഞ്ഞിറങ്ങിയിട്ടുള്ള മിസ്റ്റർ രാമൻമേനോന്റെ അതിയായ മനോധൈൎയ്യം അത്യന്തം ശ്ലാഘനീയമാണെന്നുള്ളതും നിസ്സംശയമാണു്. കേരളഭാഷോൽകൎഷത്തിനായിക്കൊണ്ടുള്ള ഇദ്ദേഹത്തിന്റെ ഈ സമാരംഭത്തെ പണ്ഡിതന്മാരും പാമരന്മാരുമായ സകല ഹിന്ദുക്കളും ഒന്നുപോലെ ഉള്ളഴിഞ്ഞ കൃതജ്ഞതയോടുകൂടി സൽക്കരിക്കുമെന്നു ഞങ്ങൾ ദൃഢമായി വിശ്വസിക്കുന്നു.

കേരളദീപം.

—·· വ്യ —

"...ഇക്കാലത്താണ് പുരാണസഞ്ചിയുടെ പുറപ്പാട്. മഞ്ഞുതിര കഴിഞ്ഞു തിരനോട്ടമായപ്പോഴേയ്ക്കുതന്നെ മലയാളികൾ കൌതുകം കൊണ്ടു കുതൂഹലചിത്തന്മാരായി. ഇതാ, 'ശ്രീവാമനമഹാപുരാണം' അരങ്ങേത്തു വന്നിരിക്കുന്നു. കാണാൻ കണ്ണുള്ളവരും, കേൾക്കാൻ ചെവിയുള്ളവരും, ആസ്വദിക്കുവാൻ നാവുള്ളവരും, അഭിമാനിക്കാൻ ഏ

ദയമുള്ളവനും, രസിക്കാൻ കെൽപ്പുള്ളവനും എന്നു വേണ്ട, മലയാളികൾക്കെല്ലാം ഒരുവിധത്തിലല്ലെങ്കിൽ മറെറാരു വിധത്തിൽ സുഖം കൊൾവാനുള്ള സന്ദർഭം ലഭിച്ചിരിക്കുന്നു.........ഇതിഹാസങ്ങളും പുരാണങ്ങളും എല്ലാ ജനസമുദായക്കാർക്കുമുള്ള പൂർവ്വിക സമ്പാദ്യമാണ്. അവനവനുള്ള പുരാതനചരിത്രം അറിയുന്നതിന് ഏവനും കടപ്പെട്ടിരിക്കുന്നു. പുരാതനമായ രക്തകണം ഏതൊരുവനിൽ വിശുദ്ധമായി കുടികൊള്ളുന്നുവോ അവന് പൂർവ്വിക കഥാപ്രസംഗം വളരെ ഹൃദ്യമാണ്. പുരാണാരാമത്തിൽ പൂത്തുതളിർത്തു നിൽക്കുന്ന മഹാവൃക്ഷങ്ങളുടെ ഭംഗിയും പുകഴ്ചയും, അവകളിൽനിന്ന് ഉതിർന്നു വീണിട്ടുള്ള പുഷ്പങ്ങളും കാണുമ്പോൾ യാവനൊരുത്തൻ പുളകാഞ്ചിതനാകുന്നില്ല? .......പുരാണപാരായണകുതുകികളായി മലയാളത്തിൽ ഒരു വലിയ ജനവിഭാഗം, സംസ്കൃതഭാഷ അറിയാതിരുന്നതു നിമിത്തം സങ്കടപ്പെട്ടുകൊണ്ടിരിക്കുകയായിരുന്നു. ആ വിഷമം ഇല്ലാതാക്കുന്നതിനാണ് മലയാളത്തിലെ പ്രസിദ്ധപുസ്തകവ്യാപാരികളായ ബി. വി. ബുക്കുഡിപ്പോക്കാർ മുതിർന്നിരിക്കുന്നതു്. ദിവ്യ പുരാണങ്ങളും തർജ്ജിമ ചെയ്യിച്ചു പ്രസിദ്ധം ചെയ്‌വാൻ തെയ്യാറായ പ്രകാശകൻ മിസ്റ്റർ കുളക്കുന്നത്തു രാമൻമേനോനെ ശത്രുക്കൾകൂടെയും ബഹുമാനിക്കുമെന്നുള്ളതിൽ സംശയമില്ല. പ്രസിദ്ധകൻ എന്ന നിലയിൽ മിസ്റ്റർ മേനോനുള്ള കണിശം, കൃത്യനിഷ്ഠ, താല്പര്യം എന്നിവ മലയാളക്കരയിൽ അന്യാസാധാരണമാകയാൽ ഈ ഉദ്യമത്തിന്റെ വിജയത്തെപ്പററി സംശയലേശം വേണ്ട.

........ഇത്ര ലളിതമായ കാവ്യം മലയാളഭാഷയിൽ കണ്ടിട്ടില്ല. ഇംഗ്ലീഷ് സാഹിത്യത്തിൽ ഒന്നാംകിട നിൽക്കുന്ന ബൈബിളിന് സമമായി മലയാളഭാഷയിൽ ഒരു ഗ്രന്ഥമുണ്ടെങ്കിൽ അതു് ഈ പുരാണഗ്രന്ഥമാണ്.........

ഈ പുരാണപരിഭാഷയിൽ ഒരു പുതിയ വഴിയെയാണ് തർജ്ജമക്കാരൻ പോകുന്നതു്. പാത്തമർന്നം പറയുന്നതുപോലെ കാര്യങ്ങൾ അടുക്കിയടുക്കിപ്പറയുന്നു. ദേശ്യമോ, ഗ്രാമ്യമോ ആയ ഭാഷയിലല്ല, പ്രൗഢന്മാർക്കുകൂടെ രസിക്കത്തക്ക വിധമുള്ള ലളിതഗദ്യപദ്യങ്ങൾ ഇടകലർത്തിക്കൊണ്ടാണ് യാത്ര. കുട്ടിവായന അറിയുന്ന ആളിനുകൂടെ ഇതിലെ കാര്യം ഗ്രഹിക്കാം..........ഋതുക്കളെ വർണ്ണിച്ചിട്ടുള്ള ഭാഗങ്ങൾ വായിച്ചാൽ ആ കാലമാണോ ഇതെന്നു തോന്നിപ്പോകുന്നു. പല

യിടങ്ങളിൽ കാണന്ന സ്തുതികൾ ഓരോന്നിലും ലയിച്ചുപോകാതെ വായനക്കാരന്ന മുന്നോട്ട പോകുവാൻ കഴിവില്ല. വള്ളത്തോൾകവി വായനക്കാരോട ചില കഥകൾ പറഞ്ഞുപോകുമ്പോൾ ഒന്നാന്തരം കാഴ്ചബംഗ്ലാവുകളിൽ കയററിനിൎത്തി അദ്ദേഹം എഴുതിയിട്ടുള്ള പല ചിത്രങ്ങളും എടുത്ത വായനക്കാരന്ന കാണിച്ചുകൊടുക്കും. അങ്ങനെ ചിത്രത്തിൽ ലയിച്ചിരിക്കുന്ന വായനക്കാരനെ ഉണൎത്തുന്നത് നല്ല പാട്ടുകൾ പാടിയാണ്. കിളിയെക്കൊണ്ട പാടിക്കുക മാത്രമല്ല കവിയുടെ ജോലി. സ്തുതിശ്ലോകങ്ങൾ, പഴയപാനകൾ, ഹൃദ്യമായ ചെറുശ്ശേരി, ഉജ്ജ്വലമായ വഞ്ചിപ്പാട്ട് എന്നിവയെല്ലാം ഇടവിട്ടിടവിട്ട് പാടി വായനക്കാരെ രസിപ്പിക്കുന്നു. പുരാണകാലത്തുള്ള ഭാരതീയരുടെ ആദൎശങ്ങൾ, അവർ അനുഭവത്തിൽനിന്ന് പകൎത്തി എടുത്തിട്ടുള്ള വസ്തുതകൾ, അവരുടെ സമുദായാചാരങ്ങൾ, സാമൂഹ്യബന്ധം, അവരുടെ അനശ്വരമായ സമ്പാദ്യം, അവരുടെ ശാശ്വതമായ ധൎമ്മബുദ്ധി എന്നിവ പലതും ഈ പുരാണത്തിൽ നിന്ന ഗ്രഹിക്കാൻ കഴിയും. ..........................ഈ പരിഭാഷ വായിക്കുവാൻ ഇടയാക്കിയ പരിഭാഷകനോടും, പ്രകാശകനോടും വളരെ കൃതജ്ഞതയുള്ളവനായിരിക്കുന്നു.

കേരസ്സമം.

—ൻ—

"The classics of a nation are fountains of knowledge of pristine purity and those of the Hindus have an imperishable charm about it and an in-exhaustible fund of crystallised human experience. To those whose thoughts do not go deeper than what they eat and drink, perhaps the classics have no great attraction, but to those who take an abiding interest in life and its serious problems, the ancient literature is always a welcome friend, philosopher and guide. Imperishable are the uses and charms of the classics and the attempt of Mr. Raman Menon, the indefatigable and resourceful Proprietor of the "Samadarsi" to translate the Puranams into Malayalam with necessary annotations with the editorial aid of *Vallathol* Narayana Menon, a name received with admiration and respect by the people of Malabar, must commend itself to every lover of Malayalam

language and Indian classical lore. The names of the gentlemen mentioned above guarantee the stability and utility of the laudable work undertaken. The first part of the first work viz., *Vamanapuranam* is already out and its get up and contents and their arrangement make the beginning very auspicious. While reserving our further comments for a latter date, we congratulate the proprietor and the editor of the Puranasanchika on their noble venture and wish it a brilliant succees."

*Conch.*

—൧൦—

"ജീവിതക്ലേശങ്ങളെ ലഘൂപ്പെടുത്തുന്നതിന പുരാണപാരായണം പോലെ ദിവ്യമായ ഔഷധവുമില്ല. പ്രപഞ്ചത്തിന്റെ അസത്തതയെ പ്രതിപാദിക്കുന്ന വേദാന്തങ്ങളുടെ "വിനോദകലിതമായ വ്യാഖ്യാനമായ" പുരാണങ്ങൾ അധികമായി കേരളഭാഷയിൽ വിവർത്തനം ചെയ്തിട്ടില്ലെന്ന തന്നെ സമ്മതിക്കേണ്ടിയിരിക്കുന്നു. ഈ മഹാദുർഭിക്ഷത്തെ ഉന്മൂലനം ചെയ്തു്, മലയാളികളുടെ മനോവികാസത്തിന് ഉപയുക്തമായ............'പുരാണസഞ്ചിക.'

സ്വരാജ്യം.

—൧൧—

"...............പരിഭാഷ വളരെ നന്നായിട്ടുണ്ട്. ഉദ്യമത്തിൽ ആൎക്കും വിപരീതാഭിപ്രായമുണ്ടാകുവാൻ മാൎഗ്ഗമില്ലല്ലോ."

യോഗക്ഷേമം.

——(0)——

# മുഖവുര

ചിലേടത്തു്, ഏതു നിഘണ്ടുവിലും അൎത്ഥം കാണാത്ത പദങ്ങൾ—ചിലേടത്തു് അപൂൎണ്ണങ്ങളായ വാക്യങ്ങൾ—ചിലേടത്തു് വിഷയത്തിന്റെ ഗംഭീരത—ഇത്യാദികൾകൊണ്ടു് പ്രകൃത്യാ ദുരവഗാഹങ്ങളാകുന്ന ഭാരതീയരുടെ അക്ഷയധനമായ അഷ്ടാദശപുരാണങ്ങൾ. അവ അച്ചടിച്ചിട്ടുള്ളതിലൊ, അക്ഷരത്തെറ്റുകൾ അസംഖ്യം. സംശയം തീൎപ്പാൻ ഒരു ടിപ്പണിപോലും ഇല്ലതാനും. ഇതിൽ നിന്നു വ്യത്യസ്തമല്ല, ഈ തൎജ്ജമയ്ക്കു് അവലംബമായ അച്ചടിപ്പുസ്തകവും.

വലിയ വിദ്വജ്ജനങ്ങളെക്കൂടി വഴി പിഴപ്പിച്ചു വിടുന്ന ഇത്തരം കൊടുംകാട്ടിൽ ഒരല്പജ്ഞൻ അകപ്പെട്ടാലത്തെ ദുൎദ്ദശ എന്തായിരിക്കും! പലതരം വൈകല്യങ്ങൾ ഈ പരിഭാഷയിൽ കണ്ടേയ്ക്കാം; വാമനപുരാണതൎജ്ജമയുടെ ഒരു കരടുപകൎപ്പായിട്ടേ ഞാൻ ഇതിനെ കരുതുന്നുള്ളൂ. സംസ്കരണഭാരം ഭാഷാസ്നേഹികളായ പണ്ഡിതന്മാരിലാണിരിക്കുന്നതു്.

വള്ളത്തോൾ നാരായണമേനോൻ,
പരിഭാഷകൻ.

കുന്നംകുളം,
13—5—96.



# അവതാരിക

ഹിന്തുക്കളുടെ സാഹിത്യസമ്പത്തുകളിൽ ഒട്ടും അപ്രധാനമല്ലാത്ത പതിനെട്ടുപുരാണങ്ങളുടെ മലയാളതർജ്ജമയാണു് പുരാണസഞ്ചിക. മഹാഭാരതം കുഞ്ഞിക്കുട്ടൻതമ്പുരാൻ തർജ്ജമചെയ്തു. വാൽമീകിരാമായണം വള്ളത്തോൾ നാരായണമേനോൻഅവർകളും മലയാളികൾക്കു പ്രാപ്യമാക്കിത്തന്നു. ഇതുപോലെ പതിനെട്ടുപുരാണങ്ങളെയും പൂർണ്ണമായി തർജ്ജമചെയ്യാനാണു് ഇപ്പോഴത്തെ ശ്രമം. തർജ്ജമചെയ്യാമെന്നേററിരിക്കുന്നതു് ശ്രീമാൻ വള്ളത്തോൾ നാരായണമേനോനവർകളാണെന്നു വന്നപ്പോൾ ആ വിഷയത്തിൽ യാതൊരു ആശങ്കയ്ക്കും അവകാശമില്ല. പ്രസിദ്ധംചെയ്‌വാൻ ബി. വി. ബുക്കഡിപ്പോ കയ്യേററിരിക്കുന്നതിനാൽ ഈ ശ്രമത്തിന്റെ സാദ്ധ്യതയെപ്പററി ഭയപ്പെടാനുമില്ല.

എന്നാൽ ഇവയ്ക്കു് അച്ചടിച്ചിലവു തന്നെ വിലയായി സങ്കല്പിച്ചാലും ഇവ വാങ്ങി വായിക്കാനുള്ള വായനക്കാരുടെ ദൌർലഭ്യം പരിതാപഹേതുതന്നെ; എങ്കിലും രത്നാകരത്തിൽ മുങ്ങി അതിൽനിന്നും പല രത്നങ്ങളും എടുത്തു പുളമോടി പിടിപ്പിക്കാൻ ആളുകൾ ഉണ്ടാകാതിരിക്കയില്ല. അതു ചില്ലറ ഭാഗ്യവുമല്ലല്ലൊ.

വരാനിരിക്കുന്നതിനെ രൂപീകരിക്കാൻ കഴിഞ്ഞുപോയതിന്റെ അറിവു് ആവശ്യമാണല്ലൊ. ഭാരതീയരായ നമ്മുടെ ഇന്നത്തെ കഥയെന്തു്? ഏററവും ദീർഘമായ ഒരു നിലയിലല്ലെ നാം നിൽക്കുന്നതു്? ഒരു കാലത്തു് ഇന്ത്യയിലുണ്ടായിരുന്ന ബുദ്ധിസംസ്കാരത്തിന്റെ ക്രമമായ പോഷണത്തിനു് ഏതോ കാരണവശാൽ തടസ്ഥം നേരിട്ടു. വളരെക്കാലത്തെ അനാസ്ഥകൊണ്ടു് പണ്ടു് ഇന്ത്യാക്കാർ സാധിച്ച കാൎയ്യം ഒക്കെ ജനങ്ങൾ മറന്നു. പാശ്ചാത്യരാജ്യത്തിൽ നിന്നു് ഒരു നാഗരികത്വവും, ഒരു ശാസ്ത്രസഞ്ചികയും, ഒരു സാഹിത്യവും ഒരു രാജശക്തിയുടെ സഹായത്തോടുകൂടി ഇന്ത്യയെ ഭരിക്കാൻ തുടങ്ങി. ഇതിന്റെ വശ്യംകൊണ്ടു് ജനങ്ങൾ ഭ്രമിച്ചുവശമായി. ഈ താൽക്കാലഭ്രമം ശമിച്ചപ്പോൾ തങ്ങളുടേയും പൂർവ്വചരിത്രം അറിയുവാൻ ഒരൌത്സുക്യം സ്വാഭാവികമായി ഇന്ത്യാക്കാരിൽ ജനിച്ചു. നാട്ടിൽ ഇതാ

രണ്ടഭിപ്രായം പ്രബലമായി മത്സരിച്ചുവരുന്നു. പുതുമക്കൊതിയന്മാർ പാശ്ചാത്യാതിതമായ നാഗരീകമാണ് ഇന്ത്യയുടെ പുരോഗതിക്കാവശ്യമെന്നും അതേ അതിന്നുതകൂ എന്നും ശഠിക്കുന്നു. പഴമക്കൊതിയന്മാർ ഈ അഭിപ്രായത്തെ വേരോടെ പറിച്ചുകളയുന്നു. ഇതു് അന്യരാജ്യത്തിൽ നിന്നും ഇറക്കുമതിയാണെന്നും ഒരിക്കലും ഈ നാട്ടിൽ വളരുകയില്ലെന്നും കൃഷിക്കാറാവിനാൽ മൃതപ്രായമായിക്കിടക്കുന്ന നമ്മുടെ പുരാതന കാലത്തുണ്ടായിരുന്ന സാഹിത്യശാസ്ത്രാദികളാണ് നമ്മുടെ നവീകരണത്തിനാവശ്യമെന്നും അവയിലെ ആദർശങ്ങൾക്കേ നമ്മുടെ ഹൃദയങ്ങളെ ആവർജ്ജിക്കാൻ ശക്തിയുള്ളൂ എന്നും അതിനാൽ അവയെ ഉദ്ധരിച്ചു ജനങ്ങളെ അറിയിക്കണമെന്നും അവർ വാദിക്കുന്നു.

നിർമ്മത്സരന്മാർക്ക് പഴയതു് അറിഞ്ഞു് അതിൽ സ്വീകാര്യമായതിനെ എടുത്തു് പുതിയതിൽ ചേർക്കാമെന്നാണ് മോഹം. അതിനു പഠിക്കാൻ വളരെ പ്രയാസമായ സംസ്കൃതത്തിൽ തന്നെ നമ്മുടെ പുരാണശാസ്ത്രാദികൾ ഇരുന്നാൽ ഇവ ജനസാമാന്യത്തിന് ദുഷ്പ്രാപ്യമായിത്തന്നെയിരിക്കാനേ തരമുള്ളൂ. അതുകൊണ്ടു് അവയെ ഇന്നത്തെ ഭാഷകളിൽ തർജ്ജമചെയ്യണം. ഈ ഉദ്ദേശമാണ് പ്രസ്തുത ശ്രമത്തിന്റെ കാരണം.

പുരാണസഞ്ചികപോലെ വേദം, ഉപനിഷത്തു്, ശാസ്ത്രം ഇവയുടെ തർജ്ജമകളും നമുക്കാവശ്യമാണ്. ഇവ ജനസാമാന്യത്തിനു പരിചിതമാകുമ്പോൾ ജനതയ്ക്കു് ഒരു ഉൽബോധം ഉണ്ടാകാതെ തരമില്ല. അവയിൽ ഒന്നുമില്ലെന്നും എല്ലാമുണ്ടെന്നും അറിയാതെ കണ്ണടച്ചു മർക്കടമുഷ്ടി പിടിക്കുന്ന ഇരുകൂട്ടരും തങ്ങളുടെ യഥാർത്ഥനില അറിഞ്ഞു് തങ്ങളുടെ ഉൽഗതിക്ക് ഒത്തു ശ്രമിക്കയും ചെയ്യും. ഇപ്രകാരം യവനഗ്രന്ഥങ്ങളെ തർജ്ജിമചെയ്കയാലത്രെ യൂറോപ്പിൽ ഒരു വിജ്ഞാനാഭ്യുദയമുണ്ടായതു്. അതിന്റെ നാനാമുഖത്വം ഇന്നത്തെ യൂറോപ്യന്മാരുടെ സകലശ്രേയസ്സിനും കാരണമാണെന്നും സുപ്രസിദ്ധമല്ലേ? ഇതുപോലെ ഒരു പ്രതീക്ഷയ്ക്കു നമുക്കും അവകാശമുണ്ടു്. അതിനാൽ ഈ മഹത്തായ ശ്രമത്തിനു ഇനിയുന്ന എല്ലാവരും ഭാരതീയരുടെ ശാശ്വതമായ കൃതജ്ഞതയ്ക്കു് അവകാശമുണ്ടു്. ഇതിലും വലുതായ ഒരു മോഹവും നമുക്കാർക്കും കരുതാവുന്നതല്ലല്ലൊ.

നാരായണമേനോനവർകളുടെ ഭാഷയുടെ ലാളിത്യത്തെപ്പററിയും അതിലെ പദ്യാംശങ്ങളുടെ ശ്രാവ്യതയേയോ ഹൃദ്യതയേയോ പററിയും പുകഴ്ത്താൻ പുറപ്പെടുന്നതു പകൽ വെളിച്ചം വർദ്ധിപ്പിക്കാൻ വിളക്കു കത്തിക്കുമ്പോലെയും മഴവില്ലിനു നിറം പിടിപ്പിക്കുവാൻ ചായമിടുന്നതുപോലെയും പൊന്നിന് മിനുക്കത്തിനു പൂശുന്നതുപോലെയും കേവലം അനാവശ്യമായ പ്രവൃത്തിയാണ്.

അനാവധി ദ്രവ്യവും സമയവും ശക്തിയും ചിലവാക്കി പുരാണസഞ്ചിക മലയാളത്തിലേയ്ക്കുവതരിപ്പിക്കുന്ന ബി. വി. ബുക്കുഡിപ്പോയ്ക്കും നാരായണമേനവർ അവർകൾക്കും സകല വിജയവും ആശംസിച്ചുകൊള്ളുന്നു.

എം. രാമവർമ്മതമ്പാൻ ബി. എ. എൽ. ററി.



# വിഷയാനുക്രമണിക.

— (൦) —

# ശ്രീ വാമന മഹാപുരാണം.

## ഒന്നാമദ്ധ്യായം

ഓം നമോ ഭഗവതേ വാസുദേവായ.

ബലിയോടു ബലാൽവാങ്ങി
മൂപ്പാരമരേന്ദ്രനേകിയോ;
ആ വാമനാത്മാവാകുന്ന
ദേവനെ സദാ തൊഴാം!

ആശ്രമത്തിൽ സ്ഥിതിചെയ്യുന്ന മഹാവാഗ്മിയായ പുലസ്ത്യമഹർഷിയോടു നാരദൻ വാമനപുരാണത്തെപ്പററി ചോദിച്ചു:— "ബ്രാഹ്മണ, സർവ്വശക്തനായ വിഷ്ണുഭഗവാൻ പണ്ടു വാമനനായി അവതരിച്ചതെങ്ങിനെയാണ്? അതെനിക്കു പറഞ്ഞുതരിക. ദാനവശ്രേഷ്ഠനായ പ്രഹ്ലാദൻ വൈഷ്ണവനായിരുന്നിട്ടും, നാരായണനോടു യുദ്ധം ചെയ്തതെങ്ങിനെ? ഇതിൽ എനിക്കു വലുതായ സംശയം. ബ്രാഹ്മണോത്തമ, ദക്ഷന്റെ പുത്രിയും വരവർണ്ണിനിയുമായ സതി ശിവന്റെ പ്രിയപത്നിയായിരുന്നു എന്നു കേൾവിയുണ്ടു്; എന്തു കാരണത്താലാണ്, ആ സുമുഖി സ്വദേഹമുപേക്ഷിച്ചു മഹാത്മാവായ ഹിമവൽഗിരീന്ദ്രന്റെ കുലത്തിൽ ജനിക്കുകയും, വീണ്ടും മഹാദേവന്റെ മഹിഷിയാവുകയും ചെയ്തതു്? എന്റെ ഈ സംശയം തീർത്തുതരിക. അങ്ങുന്നു സർവ്വജ്ഞനാണല്ലോ. അതോടുകൂടി, തീർത്ഥങ്ങളുടേയും ദാനങ്ങളുടേയും മാഹാത്മ്യവും പലതരം വ്രതങ്ങളുടെ വിധിയും പറഞ്ഞുതന്നാൽ കൊള്ളാം."

നാരദൻ ഇങ്ങിനെ ആവശ്യപ്പെട്ടകയാൽ, ഉത്തമവാഗ്മിയായ പുലസ്ത്യമുനീന്ദ്രൻ തപോനിധിയായ നാരദനോടുപറഞ്ഞു:— "ഞാൻ വാമനപുരാണം ആദിമുതൽ മുഴുവൻ മുറയ്ക്കു പറഞ്ഞുതരാം; മുനിസത്തമ, ഭവാൻ നല്ലവണ്ണം മനസ്സിരുത്തി കേട്ടുകൊൾക."

പണ്ടു പാർവ്വതീദേവി മന്ദരവാസിയായ മഹേശ്വരനോടു, ഗ്രീഷ്മകാലം വന്നതു കണ്ടിട്ടു് ഇങ്ങിനെ പറഞ്ഞു:— "ദേവേശ,

ഹേ, ചിത്രമെന്തിങ്ങിന്ദുശേഖര, ചേരില്ലയോ
നീചാനയാനംചെയ്യും സ്ത്രീകംനിസ്സ്നേഹന്മകൾ?
ദ്യോവിങ്കൽക്കരിങ്കാറും, സർപ്പങ്ങളംതന്മേൽപ്പൂവും,
ക്ഷ്മാവലയങ്ങളിൽക്കായും, കടമ്പുകളിൽമൊട്ടും,
വമ്പൊയ്കതോറും പത്മപത്രവും, പുഴകളി-
ലംഭസ്സും നിറഞ്ഞിതാ, ദുസ്തരം മഴക്കാലം!
ശങ്കര, വല്ലാത്തൊരീദുസ്സഹശീതകാല-
ത്തിങ്കൽ ഞാനിവിടത്തോടൊന്നപേക്ഷിച്ചീടുന്നേൻ:
ഇല്ലമൊന്നുണ്ടാക്കിയ്ക്കു ഹിമമഹാഗിരീന്ദ്രക-
ലുല്ലലെനിയേ മമ പൊറുപ്പാൻ പരമേശ!'

ഈ കർണ്ണാനന്ദകരമായ വാക്കുകേട്ടിട്ടു ത്രിലോചനൻ അരുളിച്ചെയ്തു:—'പ്രിയേ, ഗൃഹം തീർപ്പിപ്പാൻ എനിക്കു യാതൊരു മുതലുമില്ല: പുലിത്തോലല്ലയോ ഞാൻ ഉടുത്തിരിക്കുന്നതു്? ശേഷനാണു് എന്റെ പൂണുനൂൽ; പത്മനും പിംഗളനുമാകുന്നു കുണ്ഡലങ്ങൾ. എന്റെ ഒരു തോൾവള കംബളനും മറ്റേതു ധനഞ്ജയൻ എന്ന നാഗവുമാണു്. വലത്തേ കയ്യിന്മേലുള്ള വള അശ്വതരനും ഇടത്തേ കയ്യിന്മേലുള്ളതു തക്ഷകനുമത്രേ. അരക്കെട്ടിലോ, നീലാഞ്ജനവർണ്ണനായ നീലനാണു കിടക്കുന്നതു്.' ഇങ്ങിനെ, പ്രസിദ്ധമെങ്കിലും അസത്യവും ക്രൂരവുമായ ശിവന്റെ അരുളപ്പാടു കേട്ടിട്ടു ഭീതയായ പാർവ്വതി, ഭർത്താവിനു പാർപ്പിടം കൂടിയില്ലല്ലോ എന്നു ലജ്ജിച്ചു കീഴ്പ്പോട്ടു നോക്കി, ചുടുനെടുവീർപ്പിട്ടു കോപത്തോടെ ആവലാതിപറഞ്ഞു:—'ഭഗവാനേ, ഇവിടത്തെ ആശ്രയിച്ചവരും ഇങ്ങിനെ മരത്തിൻചുവട്ടിൽ പാർത്തു മഴക്കാലം കഴിക്കേണമെന്നോ? മറ്റാരോടു പറഞ്ഞാൽക്കൊള്ളാം!'

ശിവൻ:—'മേഘത്തിന്റെ മുകളിലിരുന്നു മഴക്കാലം കഴിക്കാം; എന്നാൽ നിന്റെ ദേഹത്തിൽ മഴയേല്ക്കുന്നതല്ലല്ലോ.'

പിന്നെ ശിവൻ ദാക്ഷായണിയോടൊരുമിച്ചു ഉയരുന്ന മേഘത്തിന്മേൽ കയറിയിരുന്നു. അതുനിമിത്തമത്രേ, മഹേശ്വരനു ജീമൂതകേതു എന്നു് സുപ്രസിദ്ധമായ തിരുനാമമുണ്ടായതു്.

**ശ്രീ വാമനപുരാണം മലയാളിതം, ഒന്നാമദ്ധ്യായം.**



# രണ്ടാമദ്ധ്യായം

അങ്ങിനെ മേഘത്തിന്മേലിരുന്ന മുക്കണ്ണൻ മഴക്കാലം കഴിച്ചു. പിന്നെ, ലോകങ്ങൾക്കു് ആനന്ദം നൽകുന്ന മനോഹരമായ ശരൽക്കാലം വന്നുചേൎന്നു.

(കിളിപ്പാട്ടു്)

വങ്കരിമുകിലുകൾ വാനിനെ വിട്ടകയായ്,
കങ്കങ്ങൾ മരത്തേയും, നദികൾ തടത്തേയും,
നീരിത്താർ മണത്തേയും, പക്ഷികൾ നീഡത്തേയും,
വാരി കാലുഷ്യത്തേയും, ആശകൾ ധൂമത്തേയും.
അല്ലിത്താർ വിരിയുന്നു; തിങ്കളിൻകതിരുക—
ളുല്ലസിയ്ക്കുന്നു ഭൂലോകേ; വല്ലികൾ പുഷ്പിയ്ക്കുന്നു;
ഉഴവും ഗോവൃന്ദവുമുന്മേഷമടയുന്നു;
മുഴുക്കെപ്പരിതോഷം സത്തുക്കൾക്കുദിയ്ക്കുന്നു.
സരസ്സിൽപ്പുഷ്പങ്ങളും, വാനിൽ നക്ഷത്രങ്ങളും,
സലിലാശയങ്ങളിൽജ്ജലവും തെളിയുന്നു.
സന്മനസ്സിനെപ്പോലെ, ദിങ്മുഖങ്ങളോടൊപ്പം
വെളുത്തേറുന്നു കളിരമ്പിളിപ്രഭാപൂരം.

കാലാവസ്ഥ ഇങ്ങിനെയായപ്പോൾ, മേഘത്തിന്റെ മുകളിലിരിക്കുന്ന സതിയേയുംകൊണ്ടു ശിവൻ മന്ദരമഹാഗിരിയിലേയ്ക്കു പോന്നു; പിന്നെ, മന്ദരത്തിന്റെ മുകളിൽ നിരപ്പുള്ള പാറപ്പുറത്തിരുന്നു, തേജസ്വിയായ ശംഭുഭഗവാൻ സതിയുമായി വിഹരിച്ചു.

ശരൽക്കാലം കഴിഞ്ഞു, വിഷ്ണു പള്ളിക്കുറുപ്പുണൎന്നപ്പോൾ, പ്രജാപതിശ്രേഷ്ഠനായ ദക്ഷൻ യാഗത്തിന്നാരംഭിച്ചു. അദ്ദേഹം പന്തിരണ്ടു് ആദിത്യന്മാരേയും, ഇന്ദ്രാദിദേവശ്രേഷ്ഠന്മാരേയും, കശ്യപനേയും ക്ഷണിച്ചുവരുത്തി: അരുന്ധതിയോടുകൂടി തീക്ഷ്ണവ്രതനായ വസിഷ്ഠനേയും, അനസൂയയോടുകൂടി അത്രിയേയും, ധൃതിയോടുകൂടി വിശ്വാമിത്രനേയും, അഹല്യയോടുകൂടി ഗൗതമനേയും, അമായയോടുകൂടി ഭരദ്വാജനേയും, ചന്ദ്രയോടുകൂടി ആംഗിരസമഹൎഷിയേയും ക്ഷണിച്ചുവരുത്തി, വേദവേദാംഗങ്ങളുടെ മറുകരപൂകിയ ആ ഗുണവാന്മാരെയെല്ലാം യാഗത്തിന്നു സദസ്യരാക്കി; അഹിംസയാകുന്ന ഭാൎയ്യയോ

ട്ടുകൂടി ധൎമ്മനെ ക്ഷണിച്ചുവരുത്തി, യാഗശാലയുടെ ദ്വാരപാലനായി നിയമിച്ചു; അരിഷ്ടനേമിയെ ചമത കൊണ്ടുവരുന്നതിന്ന് ഏൾപ്പെടുത്തി; ബ്രാഹ്മണ, ചന്ദ്രാസഹിതനായ അംഗിരസമഹൎഷിയെ അന്നപാനങ്ങൾ വഴിപോലെ പാകം ചെയ്യുന്നതിന്നു നിയോഗിച്ചു; ഭൃഗുവിനെ സത്രസംസ്കാരത്തിന്നു നിയമിച്ചു; രോഹിണിയോടുകൂടിയ ചന്ദ്രദേവനെ ഭണ്ഡാരച്ചുമതല ഏല്പിച്ചു. ശിവനേയും സതിയേയും ഒഴിച്ചു മററല്ലാ ജാമാതാക്കളേയും പുത്രിമാരേയും പൌത്രന്മാരേയും ദക്ഷൻ യാഗത്തിന്നു ക്ഷണിച്ചിരുന്നു.

നാരദൻ:—"എന്തുകൊണ്ടാണ്, ധനാദ്ധ്യക്ഷനും ജ്യേഷ്ഠനും ശ്രേഷ്ഠനും വരിഷ്ഠനുമായ മഹേശ്വരനെ ദക്ഷപ്രജാപതി ക്ഷണിക്കാഞ്ഞതു്?"

പുലസ്ത്യൻ:—"ജ്യേഷ്ഠനും ശ്രേഷ്ഠനും വരിഷ്ഠനും ആദ്യനുമാണെങ്കിലും ഗിരീശഭഗവാൻ കപാലിയാണെന്നു കരുതിയിട്ടത്രേ ദക്ഷൻ ക്ഷണിക്കാഞ്ഞതു്."

നാരദൻ:—"ദേവശ്രേഷ്ഠനായി ശൂലപാണിയായി ത്രിലോചനനായിരിക്കുന്ന ശംഭുഭഗവാൻ എങ്ങിനെ എന്തു കൎമ്മത്താലാണു കപാലിയായിത്തീൎന്നതു്?"

പുലസ്ത്യൻ:—"അവ്യക്തമൂൎത്തിയായ ബ്രഹ്മാവു് ആദിപുരാണങ്ങളിൽ പറഞ്ഞിട്ടുള്ള ഈ പുരാതനകഥ മനസ്സിരുത്തി കേട്ടുകൊൾക:

പണ്ടു് ചരാചരമായ ജഗത്തു മുഴുവൻ ഒററക്കടലിൽ മുഴുകി, സൂൎയ്യചന്ദ്രന്മാരും നക്ഷത്രങ്ങളും വായുവും അഗ്നിയുമൊക്കെ നശിച്ചു്, ഒരു തമോമയമായ ദുൎദ്ദിനം ആവിൎഭവിച്ചു. ചെടികളും പുല്ലുകളും കൂടി ഇല്ലാതായി. യാതൊന്നും കണ്ടറിവാൻ വയ്യാതായി. ഭാവങ്ങളും അഭാവങ്ങളും നശിച്ചു. അന്ന് അനേകായിരം രാത്രി ഭഗവാൻ പള്ളിക്കുറുപ്പുകൊള്ളുകയായിരുന്നു. രാത്രിയുടെ അവസാനത്തിൽ രജോമയമായ രൂപമെടുത്തു ലോകസൃഷ്ടിക്കൊരുങ്ങി. ചരാചരജഗത്തുകളെ സൃഷ്ടിക്കുന്ന വേദവേദാംഗപാരഗനായ അവിടുന്ന് അഞ്ചു മുഖങ്ങളുള്ള ഒരുജ്ജ്വലാകൃതിയോടെ വിളങ്ങി. ആവിധംതന്നെ മൂന്നുകണ്ണുകളും

ജടകെട്ടും കയ്യിൽ ശൂലവും അക്ഷമാലയുമായി തമോമയനായ വേറെ ഒരു പുരുഷനും ഉണ്ടായിവന്നു. പിന്നെ, മഹാത്മാവ് അതിഘോരമായ അഹങ്കാരത്തെ സൃഷ്ടിച്ചു. അതു്, ആ ബ്രഹ്മശിവന്മാരായ ദേവന്മാരെ ഇരുവരെയും ബാധിച്ചു. അഹങ്കാരത്താൽ ആവരണം ചെയ്യപ്പെട്ട രുദ്രൻ പിതാമഹനോടു പറഞ്ഞു:—'ഇവിടെവന്ന അങ്ങ് ആരാണ്? അങ്ങയെ ആരു സൃഷ്ടിച്ചു?' അഹംകാരപൂർണ്ണ പിതാമഹൻ മറുപടി പറഞ്ഞു:—'അങ്ങാരാണ്? അങ്ങയുടെ അച്ഛനോ അമ്മയോ ആരാണ്? അതു കേൾക്കട്ടെ.'

ഇങ്ങിനെ പറഞ്ഞ്, ആ ബ്രഹ്മശിവന്മാർ തമ്മിൽ കലഹകാരണമായ ഒരു വാഗ്വാദം നടന്നു. അതിൽ നിന്നത്രെ ഭഗവാന്റെ ഉൽപത്തി. അങ്ങുന്നാകട്ടെ, ജനിച്ച ഉടനെ ഒരു നിസ്തുല്യമായ വീണയെടുത്തു മീട്ടിക്കൊണ്ട് ആകാശത്തേയ്ക്കു പൊങ്ങി. ശിവൻ അഭിമാനിയായ ബ്രഹ്മാവിനാൽ തോല്പിക്കപ്പെട്ടിട്ട്, ഗ്രഹണത്തിൽ ചന്ദ്രനെന്നപോലെ, നിറം കെട്ട മുഖം കുനിച്ചുനിന്നു. പരമേശ്വരൻ പരമേഷ്ഠിയായ ദേവനോടു തൊഴുതുനിൽക്കെ, താണുപോയ മുഖം കോപാന്ധനായ രുദ്രനോടു പറഞ്ഞു:—'തമോമയനായ ത്രിലോചന, ഞാൻ അങ്ങയോട് ഉറപ്പുപറയാം: ദിഗംബരനും വൃഷഭവാഹനനുമായ ഭഗവാൻ ലോകസംഹർത്താവാകുന്നു.' ഇതു കേട്ടിട്ട്, അജനായ ശംഭുഭഗവാൻ കോപിച്ചു ബ്രഹ്മാവിനെ ഭയങ്കരമായ തൃക്കണ്ണുകൊണ്ട് ചുട്ടെരിക്കുന്നതിനായി കണ്ണിമയ്ക്കാതെ നോക്കി. ഉടനെ മുക്കണ്ണനു, വെളുപ്പും ചുകപ്പും മഞ്ഞയും കറുപ്പും പിംഗലവുമാകുന്ന നിറത്തിൽ ദീപ്തിതീക്ഷ്ണങ്ങളായ അഞ്ചു ഘോരമുഖങ്ങൾ ഉണ്ടായിവന്നു. പെട്ടെന്നു സൂര്യസദൃശങ്ങളായ മുഖങ്ങൾ കണ്ടിട്ട ബ്രഹ്മാവു രുദ്രനോടു പറഞ്ഞു:—'വെള്ളത്തിൽ അടിച്ചാൽ പോളകൾ പുറപ്പെടുക പതിവാണ്; എന്നാൽ, അവയ്ക്കുണ്ടോ വല്ല ശൌര്യവും?' ഇതു കേട്ടു ചൊടിച്ചു മഹാത്മാവായ ശിവൻ, ആ മൂഢൻ പറഞ്ഞ ബ്രഹ്മശ്ശിരസ്സിനെ നഖത്തുമ്പുകൊണ്ടു നുള്ളിക്കളഞ്ഞു. അതു മുറിഞ്ഞ് ശിവന്റെ കയ്യിൽ തന്നെ വീണു. ഒരിക്കലും അതു ഉള്ളംകയ്യിൽ നിന്നു വീഴാതായി. ഉടനെ അരിശം മുഴുത്ത അത്ഭുതകർമ്മാവായ ബ്രഹ്മാവു, കവചകുണ്ഡലങ്ങളും വില്ലുമമ്പും വേലും വഹിച്ചു ആവനാഴികളും ധരിച്ചവനും സൂര്യനെപ്പോലെ തേജസ്വിയുമായ ഒരു പുരുഷനെ സൃഷ്ടിച്ചു. അവൻ പറഞ്ഞു:—'ദുഷ്ടനായ ശൂലപാണേ, പോരിന്നൊരുങ്ങുക. നിന്നെ ഞാൻ

കൊല്ലുന്നില്ല. നീ പാപം മുഴുത്തവനാകുന്നു; പാപിയെക്കൊല്ലാൻ ആരൊരാളുണ്ടും?'

ആ മഹാത്മാവായ പുരുഷൻ ഇങ്ങിനെ പറകയാൽ ലജ്ജിതനായ രുദ്രൻ, ഹിമാലയപർവ്വതത്തിൽ നരനാരായണന്മാർ വസിക്കുന്നതും സരസ്വതി എന്ന പുണ്യമഹാനദി പ്രവഹിക്കുന്നതുമായ ബദര്യാശ്രമത്തിലേയ്ക്കു പോന്നു; അവിടെ എത്തീട്ടു; നാരായണനെക്കണ്ടു പറഞ്ഞു:—'ഭഗവാനേ, ഭിക്ഷ തരിക; (എന്റെ അപേക്ഷ നിറവേററുക.) പരമദയാലുവാണല്ലോ നിന്തിരുവടി;' ഇതു കേട്ടിട്ടു ധർമ്മനന്ദനൻ (ധർമ്മന്റെ പുത്രൻ, നാരായണൻ) രുദ്രനോടു പറഞ്ഞു:—'മഹേശ്വരാ, എന്റെ ഇടത്തെക്കയ്യിന്മേൽ ത്രിശൂലം കൊണ്ടു് ഒന്നു കുത്തുക.' അതുപ്രകാരം ശിവൻ നാരായണന്റെ ഇടത്തെക്കയ്യിന്മേൽ ത്രിശൂലം കൊണ്ടു് ഊക്കിൽ ഒരു കുത്തുകുത്തി. ത്രിശൂലം ഏററിട്ടു മൂന്നു വഴിയായി രക്തധാര പുറപ്പെട്ടു. അതിൽ ഒന്നാമത്തെതു നക്ഷത്രങ്ങളണിഞ്ഞ ആകാശത്തു ചെന്നു പാറി. രണ്ടാമത്തെതു ഭൂമിയിലേയ്ക്കു വീണു; അതിനെ അത്രിമഹർഷി കൈക്കൊണ്ടു. അതിൽ നിന്നത്രെ, ശിവാംശജനായ ദുർവ്വാസസ്സു ജനിച്ചതു്. മൂന്നാമത്തെ ധാര ഭയങ്കരാകൃതിയായ കപാലത്തിൽ വീണു. അതിൽ നിന്നു് ഒരു കുട്ടിയുണ്ടായി. ചട്ടയിട്ടു വില്ലുമമ്പും ധരിച്ചു സന്നദ്ധനായി ശ്യാമളവർണ്ണനായ ആ യുവാവു, വർഷകാലത്തിലെ മേഘമെന്നപോലെ ഗർജ്ജിച്ചുകൊണ്ടു് ഇങ്ങനെ പറഞ്ഞു:—'ഞാൻ ആരുടെ തലയാണു് ചുമലിൽ നിന്നു കരിമ്പനക്കായപോലെ വീഴിക്കേണ്ടതു്?' നാരായണന്റെ കയ്യിന്മേൽ നിന്നുണ്ടായ അവനോടു ശിവൻ മറുപടി പറഞ്ഞു:—'നര, ദുർവ്വാക്കു പറയുന്ന ഈ സൂര്യശതപ്രഭനായ ബ്രഹ്മാത്മജനെ കൊന്നു വീഴിയ്ക്കുക.'

ശിവൻ ഇങ്ങിനെ പറകയാൽ ആ വീരൻ, പുകഴ്പ്പെട്ട ഒന്നാമത്തെ വില്ലായ അജഗവവും അമ്പൊടുങ്ങാത്ത ആവനാഴികളും എടുത്തു യുദ്ധത്തിന്നൊരുമ്പെട്ടു. പിന്നെ ആ മഹാ ബലന്മാരായ ബ്രഹ്മാത്മജനും ബാഹുജനായ ഭൈരവനും തമ്മിൽ ഓരായിരംദിവ്യസംവത്സരം വമ്പിച്ച യുദ്ധം നടന്നു. ഒടുവിൽ ശിവൻ ബ്രഹ്മാവിനോടു പറഞ്ഞു:—'പിതാമഹ, അങ്ങയുടെ ബലവാനായ പുരുഷനെ ദിവ്യാത്ഭുതകർമ്മാവായ നരൻ നേരിട്ടെതിർത്തു മഹാശരങ്ങൾ കൊണ്ടെല്ലാം തോല്പിച്ചുകളഞ്ഞു. ഇതു് എല്ലായിടത്തും അത്ഭുതകരമായിരിക്കുന്നു.' ബ്രഹ്മാവു

ശിവനോടു പറഞ്ഞു:—'ശങ്കര, ഇവന്നു് ഒരിക്കലും തോൽമ വരുന്നതല്ല; അങ്ങയുടെ ആരംഭ തന്നെയായിരിക്കും തോൽമ. എന്റെ ആരം മഹാത്മാവാകുന്നു.' ഇങ്ങിനെ പറഞ്ഞു വിരിഞ്ചൻ തന്റെ പുരുഷനെ സൂര്യനിലേയ്ക്കും നരനെ ധൎമ്മസൂനുവായ നരന്റെ ദേഹത്തിലേയ്ക്കും ക്ഷേപിച്ചു.

**ശ്രീവാമനമഹാപുരാണേ ഹരലജ്ജിതം,**
**നരോല്പത്തിപ്രളയം ദ്വിതീയോദ്ധ്യായം**



# മൂന്നാമദ്ധ്യായം

ബ്രാഹ്മണ, ഭയങ്കരമായ കപാലം ഉള്ളംകയ്യിൽത്തന്നെ ഇരിക്കകയാൽ രുദ്രൻ വ്യസനിച്ചു ചിന്താവിവശനായിത്തീൎന്നു. നീലാഞ്ജനത്തിനൊത്ത നിറവും ചെമ്പിച്ച തലമുടിയുമായി ഭയങ്കരിയായ ബ്രഹ്മഹത്യയും ശിവന്റെ അടുക്കൽ വന്നെത്തി. ആ വിരൂപയെ കണ്ടിട്ടു ഹരൻ ചോദിച്ചു:—'ഭയങ്കരി, നീയാരാണു്? എന്തിന്നു വന്നു? പറയുക.' അതിഘോരയായ ബ്രഹ്മഹത്യ കപാലിയോടു പറഞ്ഞു:—'ഞാൻ ബ്രഹ്മഹത്യയാണു്. ത്രിലോചന, എന്നെ കയ്യേറ്റുകൊൾക.' ഇപ്രകാരം പറഞ്ഞു ബ്രഹ്മഹത്യ ത്രിശൂലപാണിയായ രുദ്രങ്കൽ, ദേഹമെങ്ങും ചുട്ടുപൊള്ളുമാറു് ആവേശിച്ചു. ബ്രഹ്മഹത്യാപീഡിതനായ ശിവൻ ബദര്യാശ്രമത്തിലേയ്ക്കു ചെന്നു; പക്ഷേ, ഋഷിമാരായ നരനാരായണന്മാരെ കണ്ടില്ല. ധൎമ്മസുതന്മാരെ കാണായ്കയാൽ ചിന്തയും ദുഃഖവും പൂണ്ടു സ്നാനം ചെയ്വാനായി യമുനയിലേയ്ക്കു പോയി; അതിലെ വെള്ളം വററിപ്പോയി! കാളിന്ദി വററിപ്പോയതു കണ്ടിട്ടു് വൃഷഭവാഹനൻ സ്നാനത്തിന്നു പ്ലക്ഷജയിലേയ്ക്കു ചെന്നു; അതു മറഞ്ഞും പോയി!! പിന്നെ പുഷ്കരാരണ്യം, മാഗധാരണ്യം, സൈന്ധവാരണ്യം, നൈമിശാരണ്യം, ധൎമ്മാരണ്യം ഇവിടങ്ങളിലൊക്കെ നടന്നു കുഴങ്ങിയെന്നല്ലാതെ, സ്നാനംചെയ്യാൻ ശിവന്നു തരം വന്നില്ല; ആ ഭയങ്കരിയായ ബ്രഹ്മഹത്യ വിട്ടുമാറിയതുമില്ല. പുണ്യങ്ങളായ നദികളിലും തീൎത്ഥങ്ങളിലും ആശ്രമങ്ങ

ളിലും ദേവാലയങ്ങളിലുമൊക്കെ സഞ്ചരിച്ചിട്ടും യോഗമനുഷ്ഠിച്ചിട്ടും വൃഷധ്വജനു പാപമോചനം സിദ്ധിച്ചില്ല. ഒടുവിൽ മനസ്സു മടുത്തു ശിവൻ കുരുക്ഷേത്രത്തിൽ ചെന്നുചേർന്നു. അവിടെ ചെന്നപ്പോൾ, പക്ഷിവാഹനനായ ചക്രപാണിയെ കണ്ടെത്തി. ആ ശംഖചക്രഗദാധരനായ പുണ്ഡരീകാക്ഷനെ കണ്ടിട്ടു ശിവൻ അഞ്ജലിബന്ധം ചെയ്തു സ്തുതിച്ചു:—

(ശ്ലോകങ്ങൾ)

'നമസ്തേ ദേവതാനാഥ, നമസ്തേ ഗരുഡധ്വജ,
ശംഖചക്രഗദാപാണേ, വാസുദേവ, നമോസ്തുതേ!
അചിന്ത്യാനന്ത, വേധസ്സേ, നമസ്തേ ഗുണവർജ്ജിത,
ജ്ഞാനാജ്ഞാന, നിരാലംബ, സർവ്വാലംബ, നമോസ്തുതേ,
നമോസ്തുതേ രജസ്സത്ത്വം ബ്രഹ്മമൂർത്തേ, സനാതന!
ഇച്ചരാചരമാം ലോകമൊക്കെ നീ തീർത്തതാം പ്രഭോ.
സത്ത്വമാർന്നലോകാകാരം വിഷ്ണുവാകുമധോക്ഷജ,
പ്രജാപാല, മഹാബാഹോ, ജനാർദ്ദന, നമോസ്തുതേ!
തമോമയത്വദീയാംശക്രോധജാതൻ സുരേശ്വര,
ഗുണാദിയുക്തനാമീ ഞാൻ, സർവ്വവ്യാപിൻ, നമോസ്തുതേ!
ഇപ്പൂഴിയും ജഗന്നാഥ, നീരാകാശവുമഗ്നിയും
വായു ബുദ്ധി മനസ്സും നീ; രാത്രിയും നീ; നമോസ്തുതേ!
ധർമ്മം യജ്ഞം തപം സത്യം ശൗചാർജ്ജവമഹിംസയും.
ക്ഷമ ദാനം ദയ ശ്രീയും ബ്രഹ്മചര്യവുമീശ, നീ.
നീതാൻ സാംഗം ചതുർവ്വേദം; വേദ്യൻ നീ വേദപാരഗൻ;
ഉപവേദവുമധീശ; സർവ്വവും നീ; നമോസ്തുതേ!

നമോ നമസ്തേച്യുത, ചക്രപാണേ!
നമോസ്തുതേ വാമനമീനമൂർത്തേ!
പാരിങ്കൽ നീ കേശവ, സത്കൃപാർദ്രൻ;
പാലിക്ക പാപൌഘമകറ്റിയെന്നെ!
ഭവാൻ നശിപ്പിച്ചിടുകെങ്കൽ മേവു-
മീ ബ്രഹ്മഹത്യോദിതമായ പാപം;
വെന്താറുപോയ് സാഹസി ഞാൻ; വിശുദ്ധി
കല്പിക്കുകധീശ, നമോ നമസ്തേ!'

ണ്ട് ഇതിനുപായം? അതെന്നോടു പറഞ്ഞാൽ കൊള്ളാം.' മഹാദേവന്റെ വാക്കു കേട്ടിട്ടു കേശവൻ അരുളിച്ചെയ്തു:—'ഉണ്ണി, ഉപായമുണ്ട്. അതു ഞാൻ പറഞ്ഞുതരാം: ഇതാ, എന്റെ മുമ്പിൽ, പത്മോല്പലങ്ങൾ പൂത്ത ഒരു ദിവ്യഹ്രദമുണ്ടല്ലോ; ഇതു ദേവഗന്ധർവ്വപൂജിതമായ ഒരു മികച്ച പുണ്യതീർത്ഥമാകുന്നു. മഹാപുണ്യമായ ഇതിൽ വഴിപോലെ സ്നാനം കഴിക്കുക. സ്നാനം ചെയ്ത നിമിഷത്തിൽ തന്നെ കപാലം വിട്ടുപോയ്ക്കൊള്ളും. തന്നിമിത്തം അങ്ങുന്നു ലോകത്തിൽ കപാലി എന്നു പ്രസിദ്ധനാവും; ഈ തീർത്ഥത്തിന്നു കപാലമോചനമെന്നും പേരുവരും.'

മുനേ, ഇങ്ങിനെ ദേവേശനായ വിഷ്ണു പറകയാൽ, ശിവൻ, വേദത്തിൽ വിധിച്ചപ്രകാരം കപാലമോചനത്തിൽ സ്നാനം ചെയ്തു. തീർത്ഥത്തിൽ സ്നാനം കഴിക്കതന്നെ, ദേവപ്രസാദത്താൽ, ശിവന്റെ കയ്യിൽനിന്നു കപാലം വീണുപോയി. ആ ശ്രേഷ്ഠമായ തീർത്ഥത്തിന്നു കപാലമോചനമെന്നു പേരും വന്നു.

ശ്രീവാമനമഹാപുരാണം, ഗദ്യലളിതം മൂന്നാമദ്ധ്യായം.

—(൦)—

# നാലാമദ്ധ്യായം

പുലസ്ത്യൻ:—ദേവർഷേ, എങ്ങിനെയാണ് ഗിരീശഭഗവാൻ കപാലിയായിത്തീർന്നത്. ഇതേ കാരണത്താൽ ദക്ഷൻ അദ്ദേഹത്തെ ക്ഷണിച്ചില്ല.

ആ അവസരത്തിൽ, ഗൌതമപുത്രിയായ ജയദേവിയെ കാണ്മാനായി, അഴകേറിയ കന്ദരങ്ങളുള്ള മന്ദരമഹാദ്രിയിൽ വന്നെത്തി. ജയ തനിയെ വന്നതുകണ്ടിട്ടു സതി ചോദിച്ചു:—'എന്തേ, വിജയയും ജയന്തിയും അപരാജിതയും പോരാഞ്ഞത്?' അവളും മഹേശ്വരിയോടു മറുപടി പറഞ്ഞു:—'അവരെല്ലാം, ക്ഷണനപ്രകാരം, അച്ഛനായ ഗൌതമനോടും അമ്മയായ അഹല്യയോടും ഒരുമിച്ചു മുത്തച്ഛന്റെ യാഗത്തിന്നു പോയ്ക്കഴിഞ്ഞു. ഞാൻ ഇവിടത്തെ കാണ്മാൻ വന്നതാണ്. എനിക്കും അങ്ങോട്ടു പോകണം. ഇവിടുന്നും മഹേശ്വരനും

എന്തേ, അങ്ങോട്ട് എഴുന്നള്ളാത്തത്? അച്ഛൻ ക്ഷണിച്ചിട്ടില്ലെന്നുണ്ടോ? അതോ, എഴുന്നള്ളുന്നുവോ? ഋഷിമാരും ഋഷിപത്നിമാരും, ദേവകളും, ഇളയമ്മമാരും, സഭാര്യനായ ചന്ദ്രനുമൊക്കെ യാഗത്തിനു പോയ്ക്കഴിഞ്ഞു. പതിന്നാലു ലോകത്തിലുള്ള ചരാചര ദേഹികളെ മുഴുവൻ യാഗത്തിന്നു ക്ഷണിച്ചിട്ടുണ്ട്. ഇവിടുത്തെ ക്ഷണിച്ചിട്ടില്ലെന്നു വരുമോ?”

ബ്രാഹ്മണ, ഇടിത്തീ വീഴുംപോലുള്ള ജയയുടെ വാക്കു കേട്ടിട്ടു മന്യുവിൽ മുഴുകിയ ദാക്ഷായണി തൽക്ഷണം അന്തരിച്ചുപോയി. സതി മരിച്ചതു കണ്ടിട്ടു ജയ ക്രോധവും ശോകവും മുഴുത്തു കണ്ണീർ വാർത്തുംകൊണ്ട് ഉച്ചത്തിൽ വിലപിച്ചു. നിലവിളിക്കുന്ന ശബ്ദംകേട്ടിട്ട്, ശൂലപാണിയായ ത്രിലോചനൻ, ‘എന്ത്, ഇതെന്താണ്’ എന്നു ചോദിച്ചുംകൊണ്ടു ജയയുടെ അടുക്കൽ എഴുന്നള്ളി. അപ്പോൾ മരത്തിന്മേൽ നിന്നു മഴുകൊണ്ടു വെട്ടിയിട്ട ഒരു ലതപോലെ, സതീദേവി കെല്പററു നിലത്തു വീണു കിടക്കുന്നതു കണ്ടിട്ടു ശിവൻ ജയയോടു ചോദിച്ചു:—‘സതി ഇങ്ങിനെ, മുറിച്ചിട്ട വള്ളിപോലെ, നിലത്തു വീണതെന്തുകൊണ്ടാണ്?’ ശിവന്റെ ചോദ്യം കേട്ടിട്ടു ജയ പറഞ്ഞു:—‘യാഗത്തിന്നു ഭർത്താക്കന്മാരൊന്നിച്ചു സോദരിമാരും, മുപ്പാരിലുള്ള ഇന്ദ്രാദിദേവന്മാരൊന്നിച്ചു ദേവസ്ത്രീകളും പോയതു കേട്ടിട്ട് ഇളയമ്മ ഇതാ, തന്നെ ക്ഷണിച്ചില്ലല്ലോ എന്ന വ്യസനത്താൽ വെന്തു മൃതിപ്പെട്ടുപോയി!’

ആ ഘോരമായ വാക്കു കേട്ടിട്ട് രുദ്രൻ വല്ലാതെ അരിശംകൊണ്ടു. അദ്ദേഹത്തിന്റെ അവയവങ്ങളിൽ നിന്നെല്ലാം തീജ്വാലകൾ പുറപ്പെട്ടു. മുനേ, മുക്കണ്ണൻ ക്രോധത്താൽ കോൾമയിർക്കൊണ്ടതിൽ നിന്നു സിംഹമുഖന്മാരായ വീരഭദ്രാദിഗണങ്ങൾ ഉണ്ടായിവന്നു. ഗണങ്ങളാൽ പരിവൃതനായ ശിവൻ ആ മന്ദരത്തിൽ നിന്നു ഹിമാലയത്തിലും, അവിടെ നിന്നു ദക്ഷൻ യാഗം കഴിക്കുന്ന കനഖലത്തിലും ചെന്നെത്തി. ഗണങ്ങളുടെ അധിപതിയും മഹാബലവാനുമായ വീരഭദ്രൻ ശൂലവുമെടുത്തു യാഗശാലയുടെ കിഴക്കുവടക്കായി നിന്നു; അരിശംകൊണ്ടു ശിവൻ ത്രിശൂലവുമായി നടുവിൽ നിന്നു.

സിംഹമുഖനെക്കണ്ടിട്ട് ഇന്ദ്രാദികളായ ദേവകൾ, ‘ഇതെന്താണെ’ന്നിങ്ങിനെ അമ്പരന്നു വശായി. പിന്നീടു വാതിൽ കാക്കുന്ന

ധർമ്മൻ വില്ലും പാമ്പിനൊത്ത അമ്പുകളുമെടുത്തു വീരഭദ്രൻെറ നേരെ പാഞ്ഞേററു. ധർമ്മൻ ഊക്കോടെ നേരിടുന്നതു കണ്ടിട്ട ഗണത്തലവൻ ഒരു കയ്യിൽ വജ്രംപോലുള്ള ത്രിശൂലവും രണ്ടാമത്തതിൽ വില്ലും മൂന്നാമത്തതിൽ ശരങ്ങളും നാലാമത്തതിൽ ഗദയുമെടുത്തു ധർമ്മനോടെതിൎത്തു. നാലു കയ്യുള്ള ഗണേശനെ കണ്ടിട്ട ധർമ്മരാജൻ എട്ടുകൈകളിൽ പൂണ്ട പലതരം ആയുധങ്ങളെടുത്തു നിന്നു. വാളും പരിചയും ഗദയും കുന്തവും വെണ്മഴുവും തോട്ടിയും വില്ലും അമ്പുമേന്തി വീരഭദ്രനെ കൊല്ലാൻ ഒരുങ്ങിനിന്നു. ഗണനാഥനും അരിശംകൊണ്ടു, സനാതനനായ ധർമ്മനെ വധിപ്പാൻ, മഴക്കാലത്തു മേഘമെന്നപോലെ തീക്ഷ്ണശരങ്ങൾ വർഷിച്ചു. മഹർഷേ, വില്ലുമമ്പുമെടുത്ത ആ മഹാത്മാക്കളിരുപേരും ചെഞ്ചോരയൊലിച്ച്, രണ്ടു പിലാശുകൾ പോലെ ശോഭിച്ചു. പോരിൽ വീരഭദ്രൻ ഊക്കോടെ മഹാസ്ത്രങ്ങളെയ്തു തോല്പിച്ചതിനാൽ ധർമ്മൻ ബുദ്ധിക്ഷയത്തോടെ പിൻവാങ്ങി. ഗണനാഥനാകട്ടെ, യാഗശാലയിൽ കടന്നു. ഗണത്തലവനായ വീരഭദ്രൻ യാഗശാലയിൽ കടന്നതു കണ്ടിട്ട ദേവകൾ പെട്ടെന്ന് ആയുധങ്ങളുമായി എഴുന്നേററു. മഹാഭോഗന്മാരായ അഷ്ടവസുക്കളും അതിബലരായ നവഗ്രഹങ്ങളും പന്തിരണ്ടാദിത്യന്മാരും പതിനൊന്നു രുദ്രന്മാരും വിശ്വേ ദേവകളും സാദ്ധ്യന്മാരും സിദ്ധന്മാരും ഗന്ധർവന്മാരും നാഗന്മാരും യക്ഷന്മാരും കിന്നരന്മാരും ഭൂതങ്ങളും പക്ഷികളും പാമ്പുകളും സൂര്യവംശത്തിലെയും ചന്ദ്രവംശത്തിലെയും പല പ്രസിദ്ധരാജാക്കന്മാരും ഭോജകീർത്തി രാജാക്കന്മാരും ദൈത്യദാനവന്മാരും, എന്നുവേണ്ടാ, അവിടെ വന്നുചേർന്നിട്ടുള്ള എല്ലാവരും ആയുധങ്ങളേന്തി രൗദ്രനായ വീരഭദ്രൻെറ നേരെ പാഞ്ഞടുത്തു. അവർ അടുത്തുവരുമ്പോഴേയ്ക്കും, ചാപബാണപാണിയായ വീരഭദ്രൻ ശരനിര ചൊരിഞ്ഞുംകൊണ്ട് എല്ലാവരോടും ഊക്കിൽ പാഞ്ഞേററു.

അവർ ഗണനാഥൻെറ നേരെ നിസ്തുല്യമാംവണ്ണം ആയുധങ്ങൾ വർഷിച്ചു. വീരഭദ്രനോ, അവയെ ഉത്തമാസ്ത്രങ്ങൾകൊണ്ടു മുറിക്കുകയും പിളൎത്തുകയും ചെയ്തു. മഹാത്മാവായ വീരഭദ്രൻ അസ്ത്രശസ്ത്രങ്ങൾ ഇടവിടാതെ ഏല്പിക്കുകയാൽ ദേവകളും മററും തോററു പിന്മാറി. ഉടനെ ഗണനാഥൻ യാഗശാലയുടെ വിശാലമായ നടുവിൽ കടന്നു. അവിടെ ഋഷിമാർ ഹവിസ്സുകൾ ശേഖരിച്ചു ഹോമം നടത്തുകയായി.

ന്നു. ആ മഹർഷിമാർ സിംഹമുഖനായ വാമനനെ കണ്ടു പേടിച്ചു ഹോമം നിറുത്തി, വിഷ്ണുവിനെ ശരണം പ്രാപിച്ചു.

ചക്രായുധൻ പേടിച്ചരണ്ട മഹർഷിമാരെ കണ്ടിട്ട് 'ഭയപ്പെടേണ്ടാ' എന്ന് അരുളിച്ചെയ്ത്, മികച്ച ആയുധങ്ങളുമായി എഴുന്നേററു; എന്നിട്ട് ശാർങ്ഗം കലയേററി, മെയ്യ്ച്ചുട്ടുകീറുന്ന സർപ്പാഗ്രങ്ങളായ ശരങ്ങൾ വീരഭദ്രൻെറ നേർക്കു വിട്ടു. ആ അമോഘങ്ങളായ വിഷ്ണുബാണങ്ങളെല്ലാം, അവൻെറ ദേഹത്താകമാനംതട്ടിട്ട്, യാചകന്മാർ നാസ്തികനിൽ നിന്നെന്നവണ്ണം, ആശകെട്ടു നിലത്തു പതിച്ചു. പാഴാകാത്ത ബാണങ്ങൾ പാഴായിപ്പോയതു കണ്ടിട്ടു കേശവൻ ദിവ്യാസ്ത്രങ്ങൾ കൊണ്ടു വീരഭദ്രനെ മൂടാൻ ഒരുമ്പെട്ടു. വാസുദേവൻ എയ്തുവിട്ട ആ അസ്ത്രങ്ങളെ ഗണനായകൻ ശൂലം—ഗദ—ശരങ്ങൾ എന്നിവകൊണ്ടു തടുത്തു. അസ്ത്രങ്ങൾ പാഴായതു കണ്ടിട്ട് മാധവൻ ഗദകൊണ്ടടിച്ചു. അതിനെ അവൻ ത്രിശൂലംകൊണ്ടു കുത്തി നിലത്തു വീഴ്ത്തി. ഗദ നിഷ്ഫലമായതു കണ്ടിട്ട് ജനാർദ്ദനൻ കരി പ്രയോഗിച്ചു; അതിനെ ഗണേശൻ ഗദകൊണ്ടു തടുത്തു. അപ്പോൾ ഹലായുധൻ വീരഭദ്രനിൽ മുസലം വിട്ടു. മുസലം ചതയ്ക്കപ്പെട്ടതായും കലപ്പ തടയപ്പെട്ടതായും കാണുകയാൽ ഗരുഡധ്വജൻ ചൊടിച്ചു ചക്രം ആഞ്ഞെറിഞ്ഞു; ഒരു നൂറു സൂര്യന്മാരുടെ തേജസ്സുള്ള ആ സുദർശനം നേരെ ചെല്ലുന്നതു കണ്ടിട്ടു വീരഭദ്രൻ ശൂലംവിട്ട്, മീനരൂപിയായ ദേവശ്രേഷ്ഠൻ മധുവിനെ എന്നപോലെ, ചക്രത്തെ വിഴുങ്ങിക്കളഞ്ഞു! ചക്രം ഗണനാഥനാൽ ഗ്രസിക്കപ്പെട്ടതിൽ ക്രോധം നിമിത്തം, കറുത്ത കമനീയങ്ങളായ കണ്ണുകൾ വല്ലാതെ ചുവന്നവനായ മധുസൂദനൻ നേരെ ചെന്നു വീരഭദ്രനെ എടുത്തു പൊക്കി ഊക്കോടെ നിലത്തിട്ടരച്ചു. വിഷ്ണുവിന്റെ കൈകാലുകളാൽ തെരുതെരെ മർദ്ദിക്കപ്പെട്ടതിനാൽ, ചക്രം അവന്റെ വായിൽനിന്നു ചോരയോടുകൂടി പുറത്തേയ്ക്കു വന്നു. പുറത്തേയ്ക്കുവന്നതു കണ്ടിട്ടു കൈടഭാരിയായ ഹൃഷീകേശൻ ചക്രം കൈക്കലാക്കി, വീരഭദ്രനെ വിട്ടു.

വിഷ്ണു വിട്ടയച്ച വീരഭദ്രൻ ധൂർജ്ജടിയുടെ അടുക്കൽ ചെന്ന്, വാസുദേവനിൽ നിന്നു പററിയ പരാജയം അറിയിച്ചു. ചോരയിലാറാടി സർപ്പത്തെപ്പോലെ ചീറുന്ന ഗണനാഥനെ കണ്ടിട്ടു ശോകാകുലനായ കപർദ്ദി അതിശയംകൊണ്ടു. ക്രോധം മുഴുത്ത ശിവൻ പിന്നീട്, ആയുധധാരിയായ വീരഭദ്രനെ മുൻഭാഗത്തു നിർത്തി. വീരഭദ്രനേയും

ഭദ്രകാളിയേയും ആ വിധം നിയോഗിച്ചിട്ട്, കോപത്താൽ തൃക്കൺ ചുകന്ന ശങ്കരൻ ത്രിശൂലവുമായി യാഗശാലയിൽ കടന്നു. ത്രിപുരാന്തകനായി ജടാധാരിയായി സംഹാരത്തിനായിരിക്കുന്ന ദേവശ്രേഷ്ഠൻ ത്രിശൂലവുമേന്തി ദക്ഷന്റെ യാഗശാലയിൽ കടന്നപ്പോൾ മഹർഷിമാർ പേടിച്ചരണ്ടുപോയി.

ശ്രീവാമനമഹാപുരാണം, ഷഡൂരിതം നാലാമദ്ധ്യായം.

—:o:—

# അഞ്ചാമദ്ധ്യായം

പുലസ്ത്യൻ:—

വിഷ്ണു, ക്രോധത്താൽ തൃക്കൺ ചുകന്ന ധൂർജ്ജടിയെ കണ്ടിട്ട്, ആ സ്ഥലത്തുനിന്ന പിന്മാറി, കുബ്ജാമ്ര തീർത്ഥത്തിൽ ഒളിച്ചു. മുനേ, വസുക്കൾ എട്ടുപേരും ശിവനെ കണ്ടിട്ട് അലിച്ചുപോയി; അചാൽ സരസ്വതി എന്ന ഉത്തമനദിയായിത്തീൎന്നു. ത്രിനേത്രന്മാരും വൃഷധ്വജന്മാരുമായ ഏകാദശ രുദ്രന്മാർ ശങ്കരനെ നേരിട്ടുകണ്ടപ്പോൾ പേടിച്ച് ഓടിയൊളിച്ചു. ഒത്തുകൂടി പുരോഡാശം ഭുജിച്ചുകൊണ്ടിരുന്ന വിശ്വേദേവകൾ, അശ്വികൾ, സാദ്ധ്യന്മാർ, മരുത്തുക്കൾ, അഗ്നിസൂര്യന്മാർ എന്നിവരും പേടിച്ചു പാഞ്ഞു. ചന്ദ്രൻ നക്ഷത്രങ്ങളോടുകൂടി, രാത്രിയെ ആവിർഭവിപ്പിച്ചുകൊണ്ടു ചാടി ആകാശത്തു കയറി സ്വസ്ഥാനത്തു ചെന്നുകൂടി. കശ്യപൻ മുതലായ ഋഷിമാർ ശതരുദ്രീയം ജപിച്ചുകൊണ്ട് പുഷ്പാഞ്ജലിചെയ്തു വണങ്ങിനിന്നു. ദക്ഷന്റെ യജ്ഞബലമേറിയ രുദ്രനെ കണ്ടിട്ട് ഇന്ദ്രാദി ദേവശ്രേഷ്ഠന്മാരുടെ അടക്കൽ പലവുരു ദയനീയമാംവണ്ണം വിലപിച്ചു.

അരിശം മൂത്ത മഹാത്മാവായ ശങ്കരനാകട്ടെ, വളരെ ദേവന്മാരെ കൈകൊണ്ടടിച്ചും ചിലരെ കാൽകൊണ്ടു ചവുട്ടിയും മററുചിലരെ ത്രിശൂലംകൊണ്ടു കുത്തിയും പിന്നെച്ചിലരെ ചെന്തീക്കണ്ണുകൊണ്ടു നോക്കിയും നിലം പതിപ്പിച്ചു. ഇങ്ങിനെ ദേവകളും മററും ചരതെട്ടങ്ങിപ്പോയി. അപ്പോൾ പൂഷാവു ദേവാസുരന്മാരെ

പിന്നാലെ, വിൽ കുലച്ചു പാശുപതാസ്ത്രം തൊടുത്തു്, കാലരൂപനായ മഹേശ്വരനും വേഗത്തിൽ നടകൊണ്ടു. യാഗശാലയിലുള്ള ഭഗവാന്റെ പകുതിയെ ജടാധരനെന്നും, ആകാശത്തുള്ള പകുതിയെ കാലരൂപനെന്നും പറഞ്ഞുവരുന്നു.'

നാരദൻ:—"ആകാശസ്ഥനായ ശിവൻ കാലരൂപനാണെന്നു ഭവാൻ പറഞ്ഞുവല്ലോ; എന്നാൽ ലക്ഷണവും സ്വരൂപവുമെല്ലാം വിവരിച്ചാൽക്കൊള്ളാം."

പുലസ്ത്യൻ:—"മഹർഷേ, ലോകഹിതത്തിന്നായി ആകാശം വ്യാപിച്ചു സ്ഥിതിചെയ്യുന്ന കാലരൂപനായ ശിവന്റെ സ്വരൂപം ഞാൻ പറയാം:

അശ്വതിയും, ഭരണിയും, കാർത്തികക്കാലും കൂടിയ കുജക്ഷേത്രമായ മേടംരാശി കാലരൂപിയുടെ ശിരസ്സാകുന്നു; കാർത്തിക മുക്കാലും, രോഹിണിയും, മകയിരത്തരയും കൂടിയ ശുക്രക്ഷേത്രമായ ഇടവമാണ് മുഖം; മകയിരത്തരയും, ആതിരയും, പുണർതത്തിൽ മുക്കാലും കൂടിയ ബുധക്ഷേത്രമായ മിഥുനം ആകാശസ്ഥനായ ശിവന്റെ ബാഹുക്കളത്രേ. പുണർതത്തിൽക്കാലും, പൂയവും, ആയില്യവും കൂടിയ ചന്ദ്രക്ഷേത്രമായ കർക്കടകരാശി യജ്ഞധ്വംസിയുടെ പാർശ്വങ്ങളാണ്. മകവും പൂരവും, ഉത്രത്തിൽക്കാലും കൂടിയ സൂര്യക്ഷേത്രമായ ചിങ്ങം ഭഗവാന്റെ ഹൃദയമാണെന്നു പറയപ്പെടുന്നു; ഉത്രത്തിൽ മുക്കാലും, അത്തവും, ചിത്രയിൽ അരയും കൂടിയ രണ്ടാം ബുധക്ഷേത്രമായ കന്നി സ്വാമിയുടെ തിരുവയറത്രേ; ചിത്രയിൽ അരയും, ചോതിയും, വിശാഖത്തിൽ മുക്കാലും കൂടിയ രണ്ടാം ശുക്രക്ഷേത്രമായ തുലാം നാഭിയാകുന്നു; വിശാഖത്തിൽക്കാലും, അനിഴവും, കേട്ടയും കൂടിയ രണ്ടാം കുജക്ഷേത്രമായ വൃശ്ചികരാശി കാലസ്വരൂപന്റെ ലിംഗമത്രേ; മൂലവും, പൂരാടവും, ഉത്രാടത്തിൽക്കാലും കൂടി വ്യാഴക്ഷേത്രമായ ധനു ഭഗവാന്റെ ഊരുദ്വയമെന്നു് ഉൽഘോഷിക്കപ്പെടുന്നു; ഉത്രാടത്തിൽ മുക്കാലും, തിരുവോണവും, അവിട്ടത്തരയും കൂടിയ ശനിക്ഷേത്രമായ മകരം കാൽമുട്ടുകളത്രേ; അവിട്ടത്തരയും, ചതയവും, പൂരുരുട്ടാതിയിൽ മുക്കാലും കൂടിയ രണ്ടാം ശനിക്ഷേത്രമായ കുംഭം കണങ്കാലുകളാകുന്നു; പൂരുരുട്ടാതിക്കാലും, ഉത്രട്ടാതിയും, രേവതിയും കൂടിയ രണ്ടാം വ്യാഴക്ഷേത്രമായ മീനമത്രേ കാലടികൾ. ഈവിധം കാലസ്വരൂപം കൈക്കൊണ്ടു മുക്കണ്ണൻ ക്രോധത്താൽ യജ്ഞത്തെ ശരങ്ങൾ കൊണ്ടെയ്തു. യജ്ഞമാ

കട്ടെ, ഏഴ്ത്തോറു വേദനയാൽ മതിമറന്ന്, നക്ഷത്രങ്ങളാൽ വ്യാപ്തശരീരമായി ആകാശത്തു സ്ഥിതിചെയ്തു."

നാരദൻ:—"ബ്രഹ്മൻ, അങ്ങുന്നു പന്തിരണ്ടു രാശികളും എനിക്കു പറഞ്ഞുതന്നുവല്ലോ; അവയുടെ സ്വരൂപലക്ഷണം വിസ്തരിച്ചു പറയുക."

പുലസ്ത്യൻ:—"നാരദ, രാശികളുടെ സ്വരൂപമിന്നതെന്നും, അവ ഇന്ന ദിക്കിൽ സഞ്ചരിക്കുന്നു എന്നും, ഇന്ന സ്ഥലത്തു വസിക്കുന്നു എന്നും ഞാൻ ഭവാനു പറഞ്ഞുതരാം:

മേഷം (മേടം) മേഷത്തെ (ആടിനെ)പ്പോലെ തന്നെയാണ്; ആട്ടു വയലുകൾ മുതലായവയിലും, ഇളംപുല്ലു നിറഞ്ഞ ദിക്കിലും, പുഷ്പങ്ങളുള്ള പൊയ്കകളുടെ കരകളിലും, ആട്ടിൻകൂട്ടങ്ങളിലും സഞ്ചരിക്കുന്നു. വൃഷം (ഇടവം) അതിനെ (കാളയെ)പ്പോലുള്ള ഗോക്കളുടെ ഇടയിൽ സഞ്ചരിക്കുന്നു; അതിന്റെ വാസം കൃഷിക്കാരുടെ അടുക്കലത്രെ. മിഥുനം സ്ത്രീപുരുഷാകൃതിയിൽ ശയ്യാസനങ്ങളെ അവലംബിച്ചു വീണാവാദ്യങ്ങളും കൈക്കൊണ്ടു പാട്ടുകാരിലും ആട്ടക്കാരിലും ശില്പികളിലും ചരിക്കുന്നു. മിഥുനരാശി സ്ത്രീപുരുഷരൂപനായ ശിവനാണെന്നു പറയപ്പെടുന്നു. കർക്കടകം ഞണ്ടുപോലെതന്നെ വെള്ളത്തിൽ സ്ഥിതിചെയ്യുന്നു; പാടത്തും, കുളക്കരയിലും, നിർജ്ജനസ്ഥലത്തും ചരിക്കുന്നു. സിംഹം (ചിങ്ങം) മലകളിലും കാടുകളിലും ദുർഗ്ഗങ്ങളിലും കൽപ്പിളർപ്പുകളിലും സഞ്ചരിക്കുന്നു. അതിന്റെ വാസം നായാടിക്കുടിലുകളിലും ഗുഹാഗഹ്വരങ്ങളിലുമാകുന്നു. കന്യ (കന്നി) നെല്ലും വിളക്കും കൈക്കൊണ്ടു തോണിയിൽ കേറി സ്ത്രീരതിസ്ഥാനത്തു സഞ്ചരിക്കുകയും, നളം പുല്ലേറിയ സ്ഥലങ്ങളിൽ വസിക്കുകയും ചെയ്യുന്നു. നാരദ, തുലാംരാശിയാകട്ടെ, തുലാസ്സേന്തിട്ടുള്ള പുരുഷനാകുന്നു; തെരുവുകളിലും അങ്ങാടികളിലും സഞ്ചരിക്കുന്നു; പട്ടണമാർഗ്ഗങ്ങളിലും ശാലകളിലുമാണ് വാസം. തേളിന്റെ ആകൃതിയിലുള്ള വൃശ്ചികം കുഴിയിലും പുററിലും സഞ്ചരിക്കുന്നു; വിഷം, ചാണകം, പുഴു, കല്ല് മുതലായവയിൽ വസിക്കുന്നു. അരയ്ക്കു കീഴ്പോട്ടു അശ്വാകൃതി പൂണ്ടവനും അലംകൃതനും ചാപപാണിയും ശോഭിതനും അസ്ത്രജ്ഞനുമായ വീരനാണ് ധനു; ആന, തേർ മുതലായവയിലത്രെ വാസം. വൃഷത്തിന്റേതിനൊത്ത ചുമലും കണ്ണും, മാനിന്റെ മുഖവുമുള്ള മകരാകൃതിയായ മകരം നദികളിൽ ചരിക്കുന്നു; സമുദ്രത്തിൽ വസിക്കുന്നു. ഒഴി

ഞ്ഞ കുടം ചുമലിൽവെച്ചു വെള്ളത്തിൽ നനഞ്ഞ ഒരു പുരുഷനാകുന്നു കുംഭം; സഞ്ചാരം ചൂതുകളിപ്പുരകളിൽ; വാസം കള്ളുണ്ടാക്കുന്നവരുടെ പുരകളിൽ. കൂടിച്ചേൎന്ന രണ്ടു മത്സ്യമാകുന്നു മീനം; അതു തീൎത്ഥങ്ങളിലും സമുദ്രങ്ങളിലും സഞ്ചരിക്കുകയും പുണ്യദേശങ്ങളിലും ദേവാലയങ്ങളിലും ബ്രാഹ്മാലയങ്ങളിലും വസിക്കുകയും ചെയ്യുന്നു. മഹൎഷേ, മേടം മുതലായവയുടെ ലക്ഷണം അങ്ങയ്ക്കു പറഞ്ഞുതന്നു. ഏററവും പുരാതനമായ ഈ ഗോപ്യം ആൎക്കും പറഞ്ഞുകൊടുത്തു പോകരുതു്.

ദേവൎഷേ, ത്രിലോചനൻ യജ്ഞധ്വംസനം ചെയ്തതു് ഇന്ന പ്രകാരമാണെന്നു്, അങ്ങയ്ക്കു ഞാൻ പറഞ്ഞുതന്നുവല്ലോ. ഈ പുരാണകഥ പരമപുണ്യവും പവിത്രവും വായിക്കുന്നവൎക്കു പാപം നശിപ്പിക്കുന്നതും മംഗളകരവുമാകുന്നു.

ശ്രീവാമനമഹാപുരാണം, ഹരലീലിതം അഞ്ചാമദ്ധ്യായം.



——(.)——

# ആറാമദ്ധ്യായം

പുലസ്ത്യൻ:—

ദേവൎഷേ, വേദജ്ഞബ്രാഹ്മണനായി ദിവ്യമൂൎത്തിയായിരിക്കുന്ന ധൎമ്മന്നു സ്വഭാൎയ്യയായ അഹിംസയിൽ ഹരി—കൃഷ്ണൻ—നരൻ—നാരായണൻ എന്നിങ്ങനെ നാലു പുത്രന്മാരുണ്ടായി. അവരിൽ ഹരികൃഷ്ണന്മാർ യോഗാഭ്യാസികളായിത്തീൎന്നു; നരനാരായണന്മാരാകുന്ന സൌമ്യന്മാരായ പുരാണമഹൎഷിമാർ ലോകനന്മയ്ക്കായി ഹിമാലയത്തിൽ ചെന്നു ഗംഗയുടെ വൻകരയ്ക്കു ബദൎയ്യാശ്രമക്ഷേത്രത്തിൽ, പരബ്രഹ്മത്തെ സ്തുതിച്ചുംകൊണ്ടു തപസ്സുചെയ്തു. അവരുടെ തപസ്സിനാൽ തപിപ്പിക്കപ്പെട്ടിട്ടു് ഈ ചരാചരമായ ലോകം വലിയ വല്ലായ്മയിൽ പെട്ടുപോയി. പര്യാകുലനായിത്തീൎന്ന ഇന്ദ്രൻ അവരുടെ തപസ്സിളക്കാനായി രംഭ എന്ന അപ്സരശ്രേഷ്ഠയെ ആശ്രമത്തിലേയ്ക്കയച്ചു. ദുരാധൎഷനായ കാമനും മാമ്പൂമൊട്ടാകുന്ന അമ്പോടുകൂടി, കൂട്ടുകാരനായ വസന്തത്തോടുകൂടി പുറപ്പെട്ടു. ആ അപ്സരോരത്നവും വസന്തകന്ദൎപ്പന്മാരും കൂടി ബദൎയ്യാശ്രമത്തിൽ ചെന്നു യഥേഷ്ടം വിഹരിച്ചു.

(ശ്ലോകങ്ങൾ)

വിലസി തത്ര വസന്തമണഞ്ഞവാ-
റില കൊഴിഞ്ഞലർപൂണ്ട പിലാശുകൾ
ജ്വലനനോടെതിരായനിറംകല-
ർന്നലകിനാമവരത്തിയനാരതം.

മഹാമുനേ, ശൈശിരകാലമാകും
മതംഗജത്തെസ്സഹസാ പിളർത്തി,
നഖങ്ങൾതൻ ചേലിയലുംപലാശ-
സുമങ്ങളൊത്തെത്തി വസന്തസിംഹം.

'സ്വന്തം മഹസ്സാൽത്തുഹിനർത്തുവായ
ദന്തിക്കു ഞാൻ തോൽമ വരുത്തി'യെന്നായ്
സന്തുഷ്ടിയോടെ മധു മുല്ലമൊട്ടാം
ദന്തങ്ങളാൽ പുഞ്ചിരിതൂകിനിന്നു.

കണ്ണിന്നററസമാംപടിപൂത്തു-
കർണ്ണികാരവിപിനങ്ങൾ വിളങ്ങീ;
മന്നവപ്പരിഷകേറിനടക്കും
പൊന്നണിപ്പിടിപിടിയാളികൾപോലെ.

അവശ്യപാരേ വിലസീ
കിങ്കരാഭം കടമ്പുകൾ:
സ്വാമിസമ്മാനിതന്മാരാം
രാജഭൃത്യർ കണക്കിനെ.

പടുരുചിയൊട്ടുമഞ്ജസാ വിളങ്ങീ
ഇടമലർചേർന്നശോകപാദപങ്ങൾ:
പടയിൽ മുറിവുപെട്ടു ചോരമെയ്യിൽ-
ത്തടവിനമാധവരാജയോധർപോലെ.

ഓമൽമലർത്തൊത്തുകൾ മത്തഭൃംഗ-
സ്തോമത്തൊടും മിന്നി മഹാവനത്തിൽ;
പ്രേമാർദ്രമിത്രങ്ങൾ സമാഗമിക്കെ-
രോമാഞ്ചമേറ്റും സുജനങ്ങൾപോലെ.

വരതാപസ,വേതസങ്ങളാറ്റിൻ-
കരയിൽപ്പൂങ്കുലപൂണ്ടു ലാലസിച്ചു:

'മരമേതുമനുകൂലതുല്യ'മെന്നായ്
വിരൽകാട്ടിപ്പറവാൻ മുതിർന്നപോലെ.

അസിതാശോകപ്പൂരികുഴൽ,
കുവലയനയനങ്ങളും, കുന്ദരദനങ്ങളും,
വികസിതപങ്കജവദനം,
പികനിനദം, ചെമ്പരത്തിമലരധരം,

വില്വഫലപ്പോർകൊങ്കകം,
നല്ലനിറംപൂണ്ട പൂങ്കുലക്കൈകകം,
അരുണാശോകകരം, വെൺ-
കരുനൊച്ചിപ്പൂക്കളാകിയ നഖങ്ങളും,

അളിരോമാവലി, കിംശുക-
മലരടിയിവയൊത്ത ദിവ്യസുന്ദരിയായ്
അകലുഷകങ്കേളിമലർ-
ത്തുകിലും മയിലിൻ കലാപവും ചാർത്തി,

സമദകളഹംസനടയും
സാരസരവമാം തളകിലുക്കവുമായ്
അങ്ങു ബദര്യാശ്രമഭുവി,
രമ്യാ വാസന്തലക്ഷ്മി വന്നെത്തി.

ആശ്രമത്തിന്റെ അഴകു കണ്ടിട്ട് നാരായണൻ നാലുവശത്തേയ്ക്കും നോക്കിയപ്പോൾ അനംഗനെ കണ്ടെത്തി."

നാരദൻ:—"ബ്രഹ്മർഷേ, ബദര്യാശ്രമത്തിൽ, ലോകനാഥനും സനാതനനുമായ ദേവനാരായണൻ കണ്ടെത്തിയ ഈ അനംഗൻ ആരാണ്?"

പുലസ്ത്യൻ:—"കാമനെന്നു വിളിക്കപ്പെടുന്ന ധർമ്മപുത്രനായ കന്ദർപ്പനാണിവൻ; ശിവൻ ചുട്ടുകളഞ്ഞതിനാലത്രേ അവൻ അനംഗനായിത്തീർന്നത്."

നാരദൻ—"എങ്ങിനെ, എന്തുകാരണത്താലാണ്, കാമദേവനെ ദേവദേവനായ ശിവൻ ചുട്ടുകളഞ്ഞത്? അതു പറഞ്ഞുതന്നാൽ കൊള്ളാം."

പുലസ്ത്യൻ:—"ബ്രാഹ്മണ, ദക്ഷപുത്രിയായ സതി നിർവ്വാണമടഞ്ഞതിനു ശേഷം, ആ ദക്ഷയാഗം നശിപ്പിച്ചിട്ട് മുക്കണ്ണൻ അവിടെ

വിടെ ചുററിനടന്നു. അന്നു ഭാര്യയില്ലാതായ വൃഷഭധ്വജനെ കണ്ടിട്ടു പുഷ്പായുധനായ കന്ദർപ്പൻ അദ്ദേഹത്തിന്റെ മേൽ ഉന്മാദാസ്ത്രമെയ്തു. പെട്ടെന്നു ഉന്മാദാസ്ത്രമേററതിനാൽ ശിവൻ ഉന്മത്തനായിത്തീർന്നു. സതിയെ സ്മരിച്ചുംകൊണ്ടു സരസ്സുകളിലും കാനനങ്ങളിലും ഉഴന്നു നടന്നു. ഉന്മാദമേററ മഹാദേവന്, ബാണമേററ ആനയ്ക്കെന്നപോലെ, ഒരേടത്തും ഒരു സ്വാസ്ഥ്യം ലഭിച്ചില്ല. മുനേ, അതിനാൽ ദേവേശൻ കാളിന്ദീനദിയിൽ ചാടി മുങ്ങി; അപ്പോഴം അതിലെ വെള്ളം തീരെ കറുത്തുപോയി. അന്നുമുതൽക്കാണ്, കാളിന്ദിയിലെ വെള്ളം വണ്ടിനും അഞ്ജനത്തിനുമൊത്ത നിറത്തിലായതു്. ഒരു പുണ്യതീർത്ഥമായ അതു ഭൂമിയുടെ വാർകുന്തളമോ എന്നു തോന്നുമാറു പ്രവഹിച്ചു.

അങ്ങിനെ പുണ്യനദികളിലും സരസ്സുകളിലും സരിത്തുകളിലും മനോജ്ഞങ്ങളായ മണൽത്തിട്ടുകളിലും തടാകങ്ങളിലും നളിനികളിലും രമണീയങ്ങളായ ഗിരിസാനുക്കളിലും കാനനങ്ങളിലും യഥേഷ്ടം സഞ്ചരിച്ചിട്ടും മഹേശ്വരന്നു പൊറുതി കിട്ടിയില്ല. ദേവർഷേ, ശങ്കരൻ ഇത്തിരിനേരം പാട്ടുപാടും; ഇത്തിരിനേരം കരയും; ഇത്തിരിനേരം കൃശാംഗിയും സുന്ദരിയുമായ ദാക്ഷായണിയെ ധ്യാനിക്കും; ധ്യാനിച്ചു് ഇത്തിരിനേരം ഉറങ്ങും; ഇത്തിരിനേരം സ്വപ്നം കാണും; സ്വപ്നത്തിൽ ദക്ഷപുത്രിയെ കണ്ടിട്ടു് ഇങ്ങനെ പറയും:— 'ദയയില്ലാത്ത മൂഢേ, നില്ക്കുക! സാധ്വി, നീ എന്താണ് എന്നെ ഉപേക്ഷിക്കുന്നതു്? സുന്ദരി, നിന്നോടു് വേർപിരിഞ്ഞു ഞാൻ മന്മഥാഗ്നിയിൽ വെന്തുപോകുന്നു. ദേവി തീർച്ചയായും കോപിച്ചിരിക്കയാണ്! സുന്ദരി, കോപിക്കരുതേ; കാൽക്കൽ വീഴുന്ന എന്നോടു സംസാരിക്കണേ! ഭാമിനേ, ഞാൻ നിന്നെ എല്ലായ്പോഴും കേൾക്കുന്നു; കാണുന്നു; തൊടുന്നു; വന്ദിക്കുന്നു; ആലിംഗനം ചെയ്യുന്നു. എന്നിട്ടും, നീ സംസാരിക്കാത്തതെന്താണ്? വിലപിക്കുന്ന ഒരാളെ—വിശേഷിച്ചും ഭർത്താവിനെ—കണ്ടാൽ ആർക്കെങ്കിലും അലിവു തോന്നാതിരിക്കുമോ? നീ ഇത്രം നിർദ്ദയ തന്നെ! കൃശോദരി, നീ എന്നോടു മുമ്പു പറയാറുണ്ടല്ലോ. 'അങ്ങയെക്കൂടാതെ ഞാൻ ജീവിച്ചിരിക്കയില്ലെ'ന്നു്; അതു നീ അസത്യമാക്കിക്കളഞ്ഞു! സുലോചനേ, വരൂ, വരൂ; കാമതപ്തനായ എന്നെ ആലിംഗനം ചെയ്യൂ! അല്ലാതെ, എനിക്കു താപം

നീങ്ങുകയില്ല. ഓമനെ, ഞാൻ സത്യത്തെത്തൊട്ട് ആണയിടുന്നു; ഇങ്ങനെ വിലപിച്ച്, സ്വപ്നം കഴിഞ്ഞു് ഉണർന്നാലപ്പോൾ കാട്ടിൽ വെച്ച് വീണ്ടും വീണ്ടും വാവിട്ടു നിലവിളിക്കും. അങ്ങിനെ വിലപിച്ചു നിലവിളിക്കുന്ന വൃഷധ്വജനെ അരികിൽ കണ്ടിട്ടു കാമൻ വീണ്ടും ഊക്കോടെ വില്ലുകുലച്ചു സന്താപനാസ്ത്രം എയ്തുവിട്ടു. സന്താപനാസ്ത്രമേററതിനാൽ തന്തിരുവടി വീണ്ടും അതിസന്തപ്തനായിത്തീർന്ന്, ലോകത്തെ മുഴുവൻ സന്താപപ്പെടുത്തിക്കൊണ്ട്, ഉതിസ്തുതി ഞെരങ്ങിക്കരഞ്ഞു. അപ്പോൾ മദനൻ വീണ്ടും വിജൃംഭണാസ്ത്രം പ്രയോഗിച്ചു. ഭഗവാൻ കോട്ടുവായിട്ടു തുടങ്ങി. കാമശരങ്ങളേററു കോട്ടുവായിട്ടുകൊണ്ട് ഉഴന്നു നടക്കുമ്പോൾ, പാഞ്ചാലികൻ എന്നു പ്രസിദ്ധനായ കുബേരപുത്രനെ ത്രിനേത്രൻ കണ്ടെത്തി. ഉടനെ അടുത്തുചെന്നു വൈശ്രവണാത്മജനോട് ഇങ്ങിനെ അരുളിച്ചെയ്തു:—'ഭ്രാതൃപുത്ര, ഞാൻ ഒന്നാവശ്യപ്പെടുന്നു; അതു നീ ചെയ്യണം. നീ മഹാപരാക്രമിയാണല്ലോ.'

പാഞ്ചാലികൻ:—'സ്വാമിൻ, ഇവിടുന്നരുളിച്ചെയ്യുന്നത്, ദേവകൾക്കുപോലും ദുഷ്കരമാണെങ്കിൽ കൂടി, ഞാൻ ചെയ്തുകൊള്ളാം. നിസ്തുല്യവീര്യനായ ശംഭോ, ആജ്ഞാപിച്ചുകൊൾക. ഞാൻ നിന്തിരുവടിയുടെ ഭക്തനായ ദാസനാകുന്നു.'

ശിവൻ:—'വരദയായ അംബിക പൊയ്പ്പോയതിനാൽ ഞാൻ മന്മഥാഗ്നിയിൽ ചുട്ടുപൊരിയുകയാണ്; വിജംഭണാസ്ത്രവും ഉന്മാദാസ്ത്രവും മററുമേററിരിക്കുന്ന എനിക്കു ധൃതിയോ രതിയോ സുഖമോ ലഭിക്കുന്നില്ല. മകനെ, മദനൻ പ്രയോഗിച്ച വിജൃംഭണാസ്ത്രവും സന്താപനാസ്ത്രവും ഉന്മാദനാസ്ത്രവും താങ്ങാൻ നീയൊഴിഞ്ഞു മറെറാരു പുരുഷനു ത്രാണിയില്ല. അതിനാൽ നീ ഏററുവാങ്ങുക'

ശിവൻ ഇങ്ങനെ ആവശ്യപ്പെട്ടതിനാൽ, വിജൃംഭണാസ്ത്രവും മററും ആ യക്ഷൻ ഏററുവാങ്ങിച്ചു. അതുനിമിത്തം സന്തോഷം പൂണ്ട ശൂലായുധൻ ഉടനെ ഇപ്രകാരം അരുളിച്ചെയ്തു:—'ഉണ്ണി, താങ്ങാവതല്ലാത്ത വിജൃംഭണവും മററും നീ ഏററുവാങ്ങിച്ചുവല്ലൊ; ഇതിന്നു പകരം ലോകത്തിന്നു നേരംപോക്കുണ്ടാക്കാൻ ഞാൻ നിനക്ക് ഒരുവരം തരാം: യക്ഷ, ചൈത്രമാസത്തിൽ നിന്നെ ഭക്തിപൂർവ്വം ദർശിക്കുകയോ സ്പർശിക്കുകയോ പൂജിക്കുകയോ ചെയ്യുന്നതായാൽ,

വൃദ്ധനാകട്ടെ, ബാലനാകട്ടെ, യുവാവാകട്ടെ, സ്ത്രീയാകട്ടെ, സകലരും തൽക്ഷണം ഉന്മത്തരായിത്തീരും; എന്നിട്ട് അവർ നിന്റെ മുമ്പിൽ പാട്ടുകയും ആടുകയും കളിക്കുകയും കിണഞ്ഞു വാദ്യങ്ങൾ കൊട്ടുകയും നേരംപോക്കുകൾ പറകയും ചെയ്യും. ആ വഴിക്ക് അവർക്കു യോഗവും ലഭിക്കും. നീ എന്റെ പേരിനാൽത്തന്നെ ഭൂമിയിൽ പാഞ്ചാലികേശൻ എന്നു പ്രസിദ്ധനാവും. എന്റെ പ്രസാദത്താൽ നീ മനുഷ്യർക്ക് ഇഹലോകം പൂജ്യനും വരപ്രദനുമായിവരും. പോയ്ക്കൊൾക.' ഇങ്ങനെ സ്വാമി പറകയാൽ യക്ഷൻ എല്ലാ ദിക്കിലും വേഗേന സഞ്ചരിച്ച്, കാലഞ്ജരത്തിനു വടക്കും ഹിമാലയത്തിനു തെക്കുമായി കിടക്കുന്ന ഒരു മഹാപുണ്യപ്രദേശത്തു വാസമുറപ്പിച്ചു. രുദ്രപ്രസാദത്താൽ അവനെ ആളുകൾ പൂജിച്ചുവരുന്നു.

യക്ഷൻ പോയശേഷം ത്രിനേത്രഭഗവാൻ വിന്ധ്യപർവ്വതത്തിലേയ്ക്ക് എഴുന്നള്ളി. അവിടെയും ചെന്നുകണ്ടു മദനൻ മഹാദേവനെ എയ്യാൻ തുടങ്ങി. മന്മഥനാൽ എതിർക്കപ്പെട്ട ശിവൻ പാഞ്ഞുപോയി, ഭയങ്കരമായ ദാരുവനത്തിൽ കടന്നു. അവിടെ ഋഷിമാർ പത്നിമാരൊന്നിച്ചു പാർത്തിരുന്നു. അവരെല്ലാം കണ്ടു ഉടനെ തല താഴ്ത്തി വണങ്ങി. ഭഗവാൻ അവരോട്, 'എനിക്കു ഭിക്ഷ തരുവിൻ' എന്നരുളിച്ചെയ്തു. അതിന്, ആ മഹർഷിമാരെല്ലാം മിണ്ടാതെ നിന്നതേ ഉള്ളൂ. അതിനാൽ ശിവൻ ആശ്രമത്തിൽ ചുററിനടന്നു. അദ്ദേഹത്തെ കണ്ടിട്ട്, അരുന്ധതിയേയും അനസൂയയേയും ഒഴിച്ചു മറെറല്ലാ ഭർത്തൃവ്രതസ്ത്രീകൾക്കും മനസ്സിളകിപ്പോയി: മുൻചൊന്ന രണ്ടുപേർക്കും ഭർത്തൃശുശ്രൂഷയിലും തച്ചിന്തയിലുമേ മനസ്സു ചെല്ലുകയുള്ളൂ. മററുള്ളവരെല്ലാം മനസ്സിളകി മദനപീഡയാൽ ലഹരി പിടിച്ചു ശിവൻ നടക്കുന്നേടത്തേയ്ക്കു നടക്കുകയായി. സ്വന്തം ആശ്രമങ്ങളെ ശൂന്യങ്ങളാക്കിവിട്ട് ആ മുനിപത്നിമാർ, പിടിയാനകൾ മദഗജത്തെ എന്നപോലെ, മഹേശ്വരനെ പിന്തുടർന്നു. അതുകണ്ടു കോപിച്ചു ഭാർഗ്ഗവാംഗിരസന്മാരായ മുനിമാർ, 'ഇയാളുടെ ലിംഗം വീണുപോകട്ടെ' എന്നു ശപിച്ചു. ഉടനെ, ദേവന്റെ ലിംഗം ഭൂമിയെ പിളർന്നുകൊണ്ടു വീഴുകയും, ശൂലപാണിയായ നീലലോഹിതൻ മറയുകയും ചെയ്തു. ആ വീണ ലിംഗം ഭൂതലത്തെ പിളർന്നു, താഴെ പാതാളത്തിലെത്തി; മീതെ ബ്രഹ്മാണ്ഡത്തേയും പിളർന്നു. തൽക്ഷണം ഭൂമിയും പർവ്വതങ്ങളും നദികളും വൃക്ഷങ്ങ

ളും പാതാളവും, എന്നുവേണ്ട, ചരാചരലോകം മുഴുവനും കലുങ്ങിപ്പോയി. ഭൂലോകവും മററും കലുഷിതമായതു കണ്ടിട്ടു ബ്രഹ്മാവു് വിഷ്ണുവിനെ കാണ്മാൻ പാലാഴിയിലേയ്ക്കു പോയി. അവിടെച്ചെന്ന ഹൃഷീകേശനെ ഭക്തിയോടെ നമസ്കരിച്ചിട്ട്, 'സ്വാമി, എന്താണു് ലോകക്ഷോഭത്തിനു കാരണം?' എന്നു ചോദിച്ചു. വിഷ്ണു പറഞ്ഞു:—'ബ്രഹ്മാവെ, ശിവന്റെ ലിംഗം മഹർഷിമാർ വീഴ്ത്തിക്കളഞ്ഞു. അതിന്റെ കനംകൊണ്ടാണു്, ഭൂമി കുലുങ്ങിയതു്.' ആ അത്ഭുതം കേട്ടിട്ട്, 'എന്നാൽ നമുക്ക് അങ്ങോട്ടു പോവുക' എന്നിങ്ങനെ പിതാമഹൻ നിർബ്ബന്ധിച്ചു പറഞ്ഞു. ഉടനെ ബ്രഹ്മദേവനും, ലോകനാഥനായ വിഷ്ണുവും ശിവന്റെ ലിംഗം കിടക്കുന്നേടത്തേയ്ക്കു പോന്നു. അനന്തമായ ലിംഗം കണ്ടിട്ടു് അത്ഭുതപരതന്ത്രനായ വിഷ്ണുഭഗവാൻ ഗരുഡന്റെ പുറത്തുകേറി പാതാളത്തിലേയ്ക്കിറങ്ങി. ബ്രഹ്മാവു പത്മവിമാനത്തിൽ കേറി മുകളിലെങ്ങും സഞ്ചരിച്ചു്, ലിംഗത്തിന്നു് അററം കാണായ്കയാൽ ഖാത്ഭുതപ്പെട്ടു തിരിയെ പോന്നു. ചക്രപാണിയായ വിഷ്ണുവും പാതാളത്തിൽ ചെന്നു് ഏഴുലോകങ്ങളിലും സഞ്ചരിച്ചു് അററം കാണാതെ പുറത്തേയ്ക്കു പോന്നു. എന്നിട്ട് ബ്രഹ്മാവും വിഷ്ണുവുംകൂടി ശിവലിംഗത്തിന്റെ അടുക്കൽ ചെന്നു തൊഴുകൈ പൂണ്ടുനിന്നു സ്തുതിച്ചു:—

(ശ്ലോകങ്ങൾ)

'നമോസ്തുതേ ശൂലപാണേ, നമോസ്തു വൃഷഭധ്വജ,
ജീമൂതവാഹന, കവേ, ശർവ, ത്ര്യംബക, ശങ്കര!
മഹേശ്വര, മഹേശാന, സുവർണ്ണാക്ഷ, വൃഷാകപേ,
ദക്ഷയാഗംമുടിച്ചോനേ, കാലകാലവേ, നമോസ്തുതേ!
ആദിനീയുലകിന്നെല്ലാം, മദ്ധ്യം നീ പരമേശ്വര,
അന്തവും ഭഗവാനേ, നീ; സർവ്വവ്യാപിൻ, നമോസ്തുതേ!'

ഇങ്ങനെ സ്തുതിക്കുന്നതിന്നിടയിൽ, ആ ദാരുവനത്തിൽ പ്രത്യക്ഷീഭവിച്ചു യോഗിപ്രവരനായ ശിവൻ അരുളിച്ചെയ്തു:—'ദേവേശന്മാരെ, നിങ്ങൾ എന്തിനാണു്, കാമതാപത്താൽ ഏററവും അസ്വസ്ഥനായി ഉഴലുന്ന എന്നെ സ്തുതിക്കുന്നതു്?'

ബ്രഹ്മാവും, വിഷ്ണുവും:—'ശങ്കര, ഭവാന്റെ ഈ വീഴ്ത്തപ്പെട്ട ലിംഗം തിരിയെ എടുത്താൽ കൊള്ളാം; അതിനാണു് ഞങ്ങൾ സ്തുതിക്കുന്നതു്.'

ശിവൻ:—'സുരോത്തമന്മാരെ, എന്റെ ലിംഗം ദേവന്മാർ പൂജിക്കു
മെങ്കിലേ, ഇതു ഞാൻ തിരിച്ചെടുക്കൂ; അല്ലാത്തപക്ഷം, ഒരുവി
ധത്തിലും എടുക്കുകയില്ല.'

അങ്ങിനെയാവട്ടെ എന്നു വിഷ്ണുഭഗവാൻ സമ്മതിച്ചു; ബ്ര
ഹ്മാവു താൻതന്നെയും കനകപിംഗളമായ ലിംഗം കൈക്കൊണ്ടു. അ
തിനുശേഷം ഭഗവാൻ നാലുജാതികളേയും, അവൎക്കെല്ലാം ശിവപൂജയ്ക്കു
ള്ള പലതരം പ്രാമാണിക ശാസ്ത്രങ്ങളേയും നിൎമ്മിച്ചു: ഒന്നാമത്തേതിനു
ശൈവമെന്നും, രണ്ടാമത്തേതിനു പാശുപതമെന്നും, മൂന്നാമത്തേതിനു
കാലദമനമെന്നും, നാലാമത്തേതിനു കാപാലികമെന്നും പേർ പറയു
ന്നു. ശിവൻ താൻതന്നെ വസിഷ്ഠന്റെ പ്രിയപുത്രനായ ശക്തിയായി
അവതരിച്ചു. അദ്ദേഹത്തിന്റെ ശിഷ്യനാണ്, ഗോപായനനും, മഹാ
ശൈവനായ ഭരദ്വാജമഹൎഷിയും. അദ്ദേഹത്തിന്റെ ശിഷ്യനായിരു
ന്നു, സോമകാധിപതിയായ ഋഷഭനും, ഭഗവാൻ ആപസ്തംബമഹൎഷി
യും. അദ്ദേഹത്തിന്റെ ശിഷ്യനായിരുന്നു, ക്രാഥേശ്വരനും മഹാവ്രതി
യായ ധനദനും. അദ്ദേഹത്തിന്റെ ശിഷ്യനായിരുന്നു, വീൎയ്യവാനും ത
പസ്വിയുമായ അൎണ്ണോദരൻ എന്ന ശൂദ്രൻ. ഇങ്ങനെ ബ്രഹ്മഭഗ
വാൻ ശിവപൂജയ്ക്കു നാലാശ്രമങ്ങളെ കല്പിച്ചു സ്വന്തം ലോകത്തേയ്ക്കു
തിരിച്ചു. ബ്രഹ്മാവു പോയതിനുശേഷം ശിവൻ ആ ലിംഗം തിരിച്ചെ
ടുത്തു ചിത്രവനത്തിൽ സൂക്ഷ്മമായി സ്ഥാപിച്ച്, വീണ്ടും സഞ്ചാരം തു
ടങ്ങി.

അപ്പോഴം കാമദേവൻ വില്ലുമായി നേരിട്ടുനിന്ന് മഹേശ്വരനെ
വീണ്ടും തപിപ്പിക്കാൻ ഒരുമ്പെട്ടു. ആ മന്മഥനെ മുമ്പിൽ കണ്ടിട്ട ശി
വൻ അതിഭയങ്കരമായ തൃക്കണ്ണുകൊണ്ട്, അടിമുതൽ മുടിവരെ ഒ
രു നോട്ടംനോക്കി. ബ്രാഹ്മണ, മദനൻ തേജസ്വിയാണെങ്കിലും മുക്ക
ണ്ണന്റെ ആ നോട്ടത്താൽ, കാലുകൾ മുതൽക്ക് ഉണക്കപ്പുല്ലുപോലെ
വെന്തുതുടങ്ങി. കാലുകൾ വെന്തുതുടങ്ങിയപ്പോൾ കുസുമായുധൻ ആ
മികച്ച വില്ലു ദൂരെയ്ക്കിട്ടു. അതു അഞ്ചായി പേർതിരിഞ്ഞു: അതിന്റെ
പൊൻപൂശിത്തിളങ്ങുന്ന പിടിപ്പാടിന്റെ പുറം മണവും നിറവുമേറിയ
ചമ്പകമരമായിത്തീർന്നു; വജ്രക്കല്ലു പതിച്ചു അഴകുള്ള നാഭിസ്ഥാനം
ബകുളം എന്ന ഇലഞ്ഞിയായിത്തീർന്നു; ഇന്ദ്രനീലക്കല്ലു പതിച്ച തല
പ്പു വണ്ടിണപ്പൂണ്ട പൂപ്പാതിരിയായിച്ചമഞ്ഞു; ചന്ദ്രകാന്തക്കല്ലു പതി
ച്ചു പിടിപ്പാടിന്റെ അകം ഇന്ദുനിലാവുപോലെ തിളങ്ങുന്ന പിച്ചകമാ

ഴിച്ചുമറഞ്ഞു; പിടിപ്പാടിന്നു മീതെ തലപ്പിന്നു താഴെ പവിഴം പതിച്ചു ഭാഗത്തുനിന്നു പലതരം മുല്ലകൾ ഉണ്ടായിവന്നു. നാരദ, ഇവയെ ദേവൻ സ്വയംപൂർണ്ണങ്ങളായും, രമ്യങ്ങളും സുരഭിലങ്ങളുമാക്കിത്തീർത്തു. ദേഹം ദഹിച്ചുതുടങ്ങിയപ്പോൾ കാമൻ വലിച്ചെറിഞ്ഞ അമ്പുകൾ മാവു മുതലായ അനേകായിരം കായ്മരങ്ങളായിത്തീർന്നു. അവകൾ ശിവപ്രസാദത്താൽ സുരഭിലങ്ങളും സ്വാദുള്ളവയും ദേവകൾക്കുപോലും ഭുജിക്കാവുന്നവയായിട്ടും തീർന്നു.

ഇങ്ങനെ കാമനെ ചുട്ടെരിച്ചിട്ടു ഭഗവാൻ സ്വദേഹത്തെ അടക്കി, പുണ്യാർത്ഥം തപസ്സു ചെയ്യുന്നതിന്നു ഹിമാലയത്തിലേയ്ക്കു എഴുന്നള്ളി. ഈ വിധത്തിൽ ദേവശ്രേഷ്ഠനായ ശങ്കരൻ ശരചാപങ്ങളോടെ ദഹിപ്പിച്ചതിനാലാണ് കാമൻ അനംഗനായിത്തീർന്നത്. ആ മികച്ച വില്ലാളിയെ ദേവകൾ പ്രശംസിക്കുകയും ദേവശ്രേഷ്ഠന്മാർ കൊണ്ടാടുകയും ചെയ്തു.

ശ്രീ വാമനമഹാപുരാണം, കാമദഹനം ആറാമദ്ധ്യായം.



# ഏഴാമദ്ധ്യായം

പുലസ്ത്യൻ:—

'ബ്രാഹ്മണ, ആ അനംഗനെ കണ്ടിട്ടു സ്വാമി നാരായണമഹർഷി, 'കന്ദർപ്പ, ഇവിടെ ഇരിക്കാം' എന്നു പുഞ്ചിരികൊണ്ടു് അരുളിച്ചെയ്തു. തന്തിരുവടിയുടെ ആ കലുഷമില്ലായ്മ കണ്ടിട്ടു കാമനും വസന്തവും പെട്ടെന്നു വ്യസനിച്ചു വിചാരത്തിൽപ്പെട്ടുപോയി. ഭഗവാൻ അപ്സരസ്സുകളോടും സ്വാഗതം പറഞ്ഞു. വസന്തത്തിനോടും, 'വരൂ, വരൂ; ഇവിടെ ഇരിയ്ക്കു' എന്നരുളിച്ചെയ്തു. എന്നിട്ടു പുഞ്ചിരികൊണ്ടു് ഒരു പൂച്ചെണ്ടെടുത്തു തുടകൾക്കിടയിൽ വെച്ചു്, സുവർണ്ണഗാത്രിയായ ഒരു പെൺകിടാവിനെ നിർമ്മിച്ചു. ആ ഊരുജാതയായ സർവ്വാംഗസുന്ദരിയെ കണ്ടിട്ടു് അനംഗനായ കാമൻ ഇങ്ങിനെ വിചാരിച്ചു:—'ഇവൾ എന്റെ പ്രിയതമയായ ആ രതിയായിരിക്കുമോ?

(മുക്തകങ്ങൾ)

അതുതാൻ, കുടിലാളകാഞ്ചിതം,
ചതുരഭ്രൂയുതമായതേക്ഷണം,
മധുരാധര,മെത്രചാരിവും
മതിമതാനനമാത സുന്ദരീമുഖം!
അവതാൻ, നതചൂചുകങ്ങളാ-
യിടതിങ്ങിപ്പൃഥു പീവരങ്ങളായ്
സുജനങ്ങൾ കണകലിണങ്ങിനി-
ല്ലവയാമീ വധുവിന്റെ കൊങ്കകൾ!
അതുതാന,ണിരോമരാജിയും
ത്രിവലിച്ചാർത്തുമിണങ്ങിടുന്നതായ്
മിനുസത്തൊട്ട ലാലസിപ്പതാ-
മഴകേറുന്നിവൾതൻ കൃശോദരം!
ജഘനാൽ സ്തനമണ്ഡലത്തിലേ-
യ്ക്കണയും കോമളരോമരാജിയോ
പുളിനാൽ നളിനാകരത്തിലേ-
യ്ക്കണയുന്നോരളിമാലപോലെ താൻ!
അരഞാണഴകോടണിഞ്ഞതാ-
മതിവിസ്തീർണ്ണനിതംബമണ്ഡലം
കലശോദധിമന്ഥനത്തിനായ്
ഫണിയാൽ കെട്ടിയ മന്ദരാദ്രിയോ!
ക്രമമൊത്തു തടിച്ചുരുണ്ടതായ്-
ക്കദളിത്തണ്ടടി ക്രൂപ്പുമൂതവാൽ
അഴകേറി വിളങ്ങിടുന്ന ത-
ണ്ടലരല്ലിയ്ക്കെതിർന്നുമൊത്തിവൾ.
സുഭഗം കഴൽമുട്ട്, നന്മയു-
ള്ളവ രോമംകുറവായ ജംഘകൾ,
ഞെരിയാണികളുന്തിനില്പതി-
ല്ലരുണാലക്തസമങ്ങൾ കാലുകൾ.'

ഇങ്ങനെ ആ സുലോചനയെപ്പററി ചിന്തിച്ചിട്ടു കാമൻതന്നെ കാമാതുരനായിത്തീൎന്നു. പിന്നെ മററുള്ളവരുടെ കഥ പറയാനുണ്ടോ?

നാരെ, ഉർവ്വശിയെ കണ്ടിട്ടു വസന്തത്തിന്നും വിചാരമായി. 'മന്മഥമഹാരാജാവിന്റെ രാജധാനി തന്നെയാണോ ഈ ദിക്കെന്നു്! അല്ലെങ്കിൽ, പുലർച്ചയ്ക്കു ചന്ദ്രൻ മറഞ്ഞിട്ടെച്ചു പോകയാൽ വെയിലിന്റെ ചൂടു പേടിച്ചു ശരണംപ്രാപിച്ച നിലാവായിരിക്കാം ഇവൾ.' ഇങ്ങനെ വിചാരിച്ചുംകൊണ്ടു് ആ വസന്തം അപ്സരസ്ത്രീകളുടെ മേൽ ചാരി, ധ്യാനംപൂണ്ട ഒരു മുനിയെപ്പോലെ ഇരിപ്പായി. മഹാരാജാവേ, കന്ദർപ്പൻ മുതലായവരെല്ലാം പകച്ചുപോയതു കണ്ടിട്ടു നാരായണൻ പുഞ്ചിരിക്കൊണ്ടു് ഇങ്ങനെ പറഞ്ഞു:—'മന്മഥ, എന്റെ തുടയിൽ നിന്നുണ്ടായ ഈ അപ്സരസ്ത്രീയെ ദേവലോകത്തിലേയ്ക്കു കൊണ്ടുപോയി ഇന്ദ്രനു കൊടുത്തേയ്ക്കു.' ഇതുകേട്ടിട്ടു വിറക്കൊണ്ടു അവർ താരുണ്യവും ലാവണ്യവും പൂണ്ട ഉർവ്വശിയേയുംകൊണ്ടു സ്വർഗ്ഗത്തിലേയ്ക്കു പോന്നു. അവളെ ഇന്ദ്രനു കൊടുത്തു; ആ രണ്ടു ധർമ്മജന്മാരുടെ ചേഷ്ടിതം ദേവേന്ദ്രനോടു പറയുകയുംചെയ്തു. എല്ലാവരും വല്ലാതെ അത്ഭുതപ്പെട്ടു. ഈ വർത്തമാനം പാതാളത്തിലും ഭൂമിയിലും എട്ടുദിക്കിലും പരന്നു സുപ്രസിദ്ധമായിത്തീർന്നു.

മഹാരാജാവേ, ഭയങ്കരനായ ഹിരണ്യകശിപു വധിക്കപ്പെട്ടതിനുശേഷം, പ്രഹ്ലാദൻ എന്ന അസുരനെ രാജാവാക്കി വാഴിച്ചു. ദേവകളെയും ബ്രാഹ്മണരെയും പൂജിച്ചുകൊണ്ടു് ആ ദൈത്യേന്ദ്രൻ നാടുവാഴുന്ന കാലത്തു്, ഭൂമിയിൽ രാജാക്കന്മാർ ഇടവിടാതെ യാഗങ്ങൾ ചെയ്തുപോന്നു; ബ്രാഹ്മണർ തപസ്സും ധർമ്മവും തീർത്ഥയാത്രയും ആചരിച്ചു; വൈശ്യർ കൃഷിയിലും ശൂദ്രർ ശുശ്രൂഷയിലും ശ്രദ്ധിച്ചു. നാലു ജാതികളും നാലാശ്രമങ്ങളും സ്വസ്വധർമ്മത്തിൽ പ്രവർത്തിച്ചുകൊണ്ടിരുന്നു. ദേവകൾക്കു് ഉപജീവനവും ലഭിച്ചു.

അക്കാലത്തു ഭൃഗുശ്രേഷ്ഠനായ ച്യവനൻ എന്ന തപോധനൻ നർമ്മദയിൽ സ്നാനംചെയ്യാനായി നാകുലേശ്വരതീർത്ഥത്തിൽ ചെന്നു. അവിടെ മഹാദേവനെ ദർശിച്ചു സ്നാനത്തിനു നദിയിൽ ഇറങ്ങി. ഇറങ്ങിയ ഉടനെ കേകരലോഹിതൻ എന്ന നാഗത്താൻ അദ്ദേഹത്തെ പിടികൂടി. അപ്പോൾ അദ്ദേഹം വിഷ്ണുവിനെ ധ്യാനിച്ചു; വിഷ്ണുധ്യാനത്താൽ മഹാസർപ്പത്തിന്റെ വിഷം ബാധിച്ചില്ല. ആ അതിഭയങ്കരമായ സർപ്പം ച്യവനനെ പാതാളത്തിലേയ്ക്കു കൊണ്ടുപോയി. എങ്കിലും, വിഷം ഏശായ്കയാൽ അദ്ദേഹത്തെ വിട്ടു. നാഗത്താൻ വിട്ട ഉടനെ, ഭാർഗ്ഗവോത്തമനായ ച്യവനൻ

നാഗകന്യകമാരുടെ സൽക്കാരമേററുംകൊണ്ട് നീളെ സഞ്ചരിച്ചു. അങ്ങിനെ അദ്ദേഹം ദാനവന്മാരുടെ മഹാനഗരത്തിലെത്തി. ദൈത്യപ്രഭുക്കന്മാർ പൂജിക്കുന്ന അദ്ദേഹത്തെ പ്രഹ്ലാദനും കണ്ടു. ഉടനെ, തേജസ്വിയായ ഭാർഗ്ഗവനെ വേണ്ടുംവണ്ണം പൂജിച്ചിരുത്തി കുശലം ചോദിക്കുകയും ചെയ്തു. തേജസ്സേറിയ ച്യവനൻ മറുപടി പറഞ്ഞു:—'ഞാൻ ഇന്ന മഹാതീർത്ഥത്തിൽ സ്നാനം ചെയ്യാനും നാകലേശ്വരനെ ദർശിപ്പാനുമായി വന്നതാണ്. നദിയിൽ ഇറങ്ങിയ ഉടനെ ഒരു സർപ്പം പിടികൂടി പാതാളത്തിലേയ്ക്കു കൊണ്ടുപോന്നു. ഇവിടെ അങ്ങയെ കാണ്മാനും ഇടയായി.' ഇപ്രകാരം ച്യവനന്റെ വാക്കുകേട്ടിട്ട് വാഗ്മിയായ ദൈത്യേശ്വരൻ ധർമ്മയുക്തമായി പറഞ്ഞു:—'ഭഗവാനേ, ഏതൊക്കെയാണ് ഭൂമിയിൽ തീർത്ഥങ്ങൾ? ഏതൊക്കെയാണ് ആകാശത്തിൽ? പാതാളത്തിൽ ഏതൊക്കെയാണ്? ഇതരുളിച്ചെയ്താൽക്കൊള്ളാം.'

ച്യവനൻ:—'മഹാബാഹോ, ഭൂമിയിൽ നൈമിശവും, ആകാശത്തു പുഷ്കരവും, പാതാളത്തിൽ ചക്രതീർത്ഥവുമത്രെ മുഖ്യം.'

ആ ഭാർഗ്ഗവവാക്യം കേട്ടിട്ട് ദൈത്യരാജാവ് നൈമിശത്തിലേയ്ക്കു പോകാനുറച്ച്, ദാനവന്മാരോട് ഇങ്ങനെ പറഞ്ഞു:— 'ഒരുങ്ങിക്കൊൾവിൻ, നമുക്ക് നൈമിശ തീർത്ഥത്തിൽ സ്നാനം ചെയ്യാൻ പോകണം; പുണ്ഡരീകാക്ഷനായി പീതാംബരനായിരിക്കുന്ന വിഷ്ണുവിനെ ദർശിക്കുകയും ചെയ്യാം.' ഇങ്ങനെ ദാനവേന്ദ്രൻ പറകയാൽ ദൈത്യദാനവന്മാരെല്ലാം വമ്പിച്ച ഒരുക്കം കൂട്ടി, രസാതലത്തിൽ നിന്ന പുറപ്പെട്ടു.

ആ മഹാബലന്മാരായ ദൈത്യദാനവന്മാരെല്ലാരും കൂടി നൈമിശാരണ്യത്തിൽ എത്തി, സന്തോഷത്തോടെ സ്നാനം കഴിച്ചു. അതിന്നശേഷം ശ്രീമാനായ പ്രഹ്ലാദൻ വേട്ടയ്ക്കായി സഞ്ചരിച്ചു. അങ്ങിനെ നടക്കുമ്പോൾ സ്വച്ഛജലമായ സരസ്വതീനദി കണ്ടെത്തി. അതിന്നടുക്കൽ വമ്പിച്ച കൊമ്പുകളുള്ള ഒരു പാഴ്മരവും കാണുമാറായി. അത് അമ്പുകളാൽ നിറയപ്പെട്ടിരുന്നു; ഒന്നിന്റെ മുനമേൽ മറെറാന്നായിട്ടാണ് അമ്പുകൾ പതിനിന്നിരുന്നത്. ആശ്ചര്യകരങ്ങളും ആശീവിഷോപമങ്ങളുമായ ആ ബാണങ്ങൾ കണ്ടിട്ട് ദൈത്യേശ്വരന് അതിരില്ലാത്ത അരിശം തോന്നി. അതിന്നരികിൽ തന്നെ, കൃഷ്ണമൃഗത്തോലുടുത്ത് ഉയർന്ന ജടക്കെട്ടുമായി തപസ്വി

രിക്കുന്ന രണ്ടു മഹൎഷിമാരും കാണപ്പെട്ടു. അവരുടെ അരികിൽ ലക്ഷണമൊത്ത ശാൎങ്ഗം അജഗവം എന്നീ രണ്ടു ദിവ്യചാപങ്ങളും, അമ്പൊടുങ്ങാത്ത രണ്ടു വലിയ ആവനാഴിയും ഉണ്ടായിരുന്നു. അവർ രണ്ടു കള്ളസ്സന്ന്യാസിമാരാണെന്നാണ്, കാഴ്ചയിൽ അസുരന്നു തോന്നിയതു്. അതിനാൽ ആ പുരുഷോത്തമന്മാരോടു് ഇങ്ങനെ ചോദിച്ചു:—'എന്താണ്, നിങ്ങൾ ധൎമ്മം കെടുക്കുന്ന കള്ളത്തരത്തിൽ ഏർപ്പെട്ടതു്? തപസ്സും ജടക്കെട്ടും എവിടെ? ഈ മികച്ച ആയുധങ്ങൾ എവിടെ? അപ്പോൾ നരൻ ദൈത്യനോടു പറഞ്ഞു:—'ദൈത്യേശ്വര, ഇതെന്തിനു നീ ആലോചിക്കുന്നു? ത്രാണിയുണ്ടെങ്കിൽ ഒരുവൻ ചെയ്യുന്നതെല്ലാം ശരിയാകും.' പ്രഹ്ളാദൻ മറുപടിപറഞ്ഞു: 'ധൎമ്മത്തിന്നതിർ വെച്ചിരിക്കുന്ന ദൈത്യരാജാവായ ഞാനിരിക്കെ, നിങ്ങൾക്കിവിടെ എന്തുശേഷിയാണുള്ളതു്!' നരൻ ഉത്തരം പറഞ്ഞു:—'ഞങ്ങളുടെ ശേഷി ത്രിലോകം മികച്ചതാണ്. നരനാരായണന്മാരെ പോരിൽ ജയിപ്പാൻ ആരും ആളാകില്ല.' അരിശംകൊണ്ടു ദൈത്യേശ്വരൻ ഉടനെ ഒരു പ്രതിജ്ഞചെയ്തു:—'ഞാൻ എങ്ങിനെയെങ്കിലും നരനാരായണന്മാരെ പോരിൽ ജയിക്കും!' ഇങ്ങനെ പറഞ്ഞു മഹാത്മാവായ പ്രഹ്ളാദൻ സൈന്യത്തെ കാട്ടിൽ നിൎത്തി, വില്ലു കുലച്ചു ഞാണ് ആഞ്ഞുവലിച്ചു്, അതിഘോരമായ ഞാണൊലിയിട്ടു.

ഉടനെ നരൻ അജഗവചാപം കുലച്ചു് അനവധി ക്രൂരമ്പുകൾ എയ്തുവിട്ടു; അവയെ പ്രഹ്ളാദൻ പൊന്നുകെട്ടിച്ച നിസ്തുല്യശരങ്ങൾ കൊണ്ടു മുറിച്ചു. യുദ്ധത്തിൽ നിസ്തുല്യനായ ദൈത്യേശ്വരൻ ശരങ്ങൾ മുറിച്ചു കളഞ്ഞതു കണ്ടിട്ടു് അരിശംകൊണ്ടു നരൻ വൻവില്ലു കുഴിയെ കുലച്ചു വേറെ പലതരം ബാണങ്ങൾ പ്രയോഗിച്ചു. നരൻ ഒരമ്പെയ്താൽ ദൈത്യേശ്വരൻ രണ്ടമ്പെയ്യും; ധൎമ്മതനയൻ മൂന്നെയ്താൽ ദാനവേന്ദ്രൻ നാലെയ്യും; നരൻ അഞ്ചു ബാണം വിട്ടാൽ പ്രഹ്ളാദൻ ആറു ക്രൂരമ്പു വിടും; ആ മഹൎഷി എട്ടെണ്ണം എയ്താൽ ദൈത്യമുഖ്യൻ പതിനാറെണ്ണം എയ്യും; നരൻ മുപ്പത്താറെണ്ണം എയ്താൽ അസുരപ്പെരുമാൾ എഴുപത്തിരണ്ടെണ്ണം എയ്യും; നരൻ ഒരുനൂറെണ്ണം എയ്താൽ അസുരൻ മുന്നൂറെണ്ണം എയ്യും; ധൎമ്മസുതൻ ആറുനൂറെണ്ണം എയ്താൽ ദാനവാധിപൻ ആയിരമെണ്ണം എയ്യും. ഇങ്ങനെ അവർ അന്യോന്യം കോപിച്ചു് എണ്ണമില്ലാത്ത ബാണങ്ങൾ ചൊരിഞ്ഞു.

നരൻ അനവധി ശരനിരകൊണ്ടു ഛത്രവും ധ്വജവും ദിക്കുകളും മൂടി; ദൈതേയപ്രവരനാകട്ടെ, പൊന്നുകെട്ടിയ ബാണങ്ങൾ കൊണ്ടു വേഗേന ഖണ്ഡിച്ചു.

അതിന്നുശേഷം ആ വീരന്മാരായ നരദാനവന്മാർ ഭയങ്കരങ്ങളായ ദിവ്യാസ്ത്രങ്ങൾ കൊണ്ടു തങ്ങളിൽപ്പൊരുതി. ചാപപാണിയായ അസുരൻ വില്ലിന്മേൽ ബ്രഹ്മാസ്ത്രം തൊടുത്തു; അപ്പോൾ നരൻ തന്റെ ശ്രേഷ്ഠമായ കാർമ്മുകത്തിന്മേൽ ഉഗ്രമായ നാരായണാസ്ത്രം തൊടുത്തു. അമ്പുകൾ തമ്മിൽ കൂട്ടിമുട്ടി പാഴായി വീണു. ബ്രഹ്മാസ്ത്രം കെട്ടുപോയപ്പോൾ അതിശൌര്യമുള്ള പ്രഹ്ലാദൻ ഒരു ഗദയെടുത്തു ഊക്കോടെ വൻതേരിൽ നിന്നു പുറത്തേയ്ക്കു ചാടി. ദൈത്യൻ ഗദയേന്തി നേരിടുന്നതു കണ്ടിട്ടു് നാരായണൻ താൻതന്നെ പൊരുതാനൊരുമ്പെട്ടു് നരനെ പിന്മാററി. നാരദ, ഉടനെ ദൈത്യശ്രേഷ്ഠൻ ഗദയുമായി, ശാർങ്ഗവും ശരങ്ങളും കൈക്കൊണ്ടവനും തപോനിധിയും പുരാണമഹർഷി എന്നു പ്രസിദ്ധനും ഉദാരവിക്രമനും ലോകപാലനുമായ നാരായണന്റെ നേരെ പാഞ്ഞെത്തു.

ശ്രീ വാമനമഹാപുരാണം, പ്രഹ്ലാദനരയുദ്ധം, ഏഴാമദ്ധ്യായം.

:0:

# എട്ടാമദ്ധ്യായം

പുലസ്ത്യൻ:—

നേരിടുന്ന ശാർങ്ഗപാണിയെ മുമ്പിൽ കണ്ടിട്ടു് ദാനവപ്പുംഗവൻ ഗദ ഊക്കോടെ ചുഴററി, ശിരസ്സിൽ ഒരടിയടിച്ചു. നാരദ, ആ ഗദാപ്രഹരമേററപ്പോൾ ധർമ്മതനയന്റെ കണ്ണിൽ നിന്നു്, തീമഴപോലെ വെള്ളമൊഴുകി. നാരായണന്റെ ശിരസ്സിലേല്പിച്ച ആ ഗദ, പർവ്വതശിഖരത്തിൽ വജ്രമെന്നപോലെ, നൂറായി നുറുങ്ങുകയും ചെയ്തു. അതിനാൽ, വീരനായ ദൈത്യേന്ദ്രൻ ക്ഷണത്തിൽ പിന്തിരിഞ്ഞു തേരിൽ കേറി, വില്ലും ആവനാഴിയിൽ നിന്നു് അമ്പും എടുത്തു. പിന്നെ അമർഷത്താൽ മതിമറന്ന ചാപം കുലയേററി കഴുച്ചിറകു വെച്ച അമ്പുകൾ സാദ്ധ്യന്റെ (നാരായണന്റെ) നേർക്കു് ഊക്കോടെ എയ്തുവിട്ടു. ആ അർദ്ധചന്ദ്രാകാരങ്ങളായ ശരങ്ങൾ അടുക്കലെത്തുമ്പോഴേ

യും നാരായണൻ ബാണങ്ങൾകൊണ്ടു മുറിച്ചു; വേറെ ബാണങ്ങൾ കൊണ്ടു ദാനവനേയും പിളർത്തി, ദൈത്യൻ നാരായണനേയും, നാരായണൻ ദൈത്യനേയും ഒരുപോലെ, നേരെ പായുന്നവയും മർമ്മം കീറുന്നവയുമായ ശരങ്ങൾ കൊണ്ടെയ്തു.

മുനേ, ലാഘവവും വൈചിത്ര്യവും സൌഷ്ഠവവും ഉള്ള ആ യുദ്ധം കാണുന്നതിന്നു ദേവകൾ ആകാശത്തു തിങ്ങിക്കൂടി; ദേവദുന്ദുഭികളുടെ വമ്പിച്ച ശബ്ദം മുഴങ്ങി; സാദ്ധ്യനിലും ദൈത്യനിലും നിസ്തുല്യമായ പൂമഴ പൊഴിഞ്ഞു. ഇങ്ങനെ ദേവകൾ ആകാശത്തു നോക്കിനിൽക്കെ, ആ വൻവില്ലാളികളിരുവരും കാണികൾക്ക രസം വരുമാറു പോരാടി. അവരിരുവരും ശരവർഷംകൊണ്ട് ആകാശവും ദിഗ്വിദിക്കുകളും മറച്ചു. മഹർഷേ, നാരായണൻ വില്ലുവലിച്ച്, ക്രുദ്ധമൂർത്തി ശരങ്ങൾ പ്രഹ്ലാദന്റെ എല്ലാ മർമ്മത്തും എയ്തു. അതിൽ അരിശംകൊണ്ട് ദൈത്യേശ്വരൻ ഊക്കോടെ വില്ലുവളച്ച്, നരോത്തമന്റെ മാറത്തും കൈകളിലും മുഖത്തും എയ്തു. അങ്ങിനെ എയ്യുന്ന അസുരപ്പെരുമാളുടെ വില്ലു നാരായണൻ ഒരൊററ അർദ്ധചന്ദ്രബാണംകൊണ്ടു മുറിച്ചു പിടിയിൽ നിന്നു വീഴ്ത്തി. ആ വില്ലു മുറിഞ്ഞപ്പോൾ അസുരൻ മറെറാരു വില്ലെടുത്തു കൈവേഗത്തോടെ കലയേററി ശരമ്പുകൾ ചൊരിഞ്ഞു. ആ ശരങ്ങളേയും പുരുഷോത്തമനായ സാദ്ധ്യൻ ബാണങ്ങൾകൊണ്ട് മുറിച്ചു വിതറി; ഒരു കത്തിയമ്പുകൊണ്ടു വില്ലും മുറിച്ചു. മുറിഞ്ഞ മുറിഞ്ഞ വില്ലു കളഞ്ഞ് പ്രഹ്ലാദൻ വേറെ വേറെ വില്ലെടുത്തു; എടുത്ത ഉടനെ സാദ്ധ്യൻ കൈവേഗത്താൽ മുറിക്കുകയും ചെയ്തു. അനേകം വില്ലുകൾ മുറിഞ്ഞുപോയപ്പോൾ, ദൈത്യേശ്വരൻ നീണ്ട് ഉറപ്പുള്ള ഭയങ്കരമായ ഒരിരുമ്പുപരിഘം എടുത്ത് ആഞ്ഞു ചുഴററി; മഹർഷേ, ചുഴററുമ്പോൾത്തന്നെ അതു നാരായണൻ നാരാചം കൊണ്ടു മുറിച്ചുകളഞ്ഞു. പരിഘം മുറിഞ്ഞപ്പോൾ, ശ്രീമാൻ പ്രഹ്ലാദൻ ഒരു മുൾത്തടി ഊക്കിൽ ചുഴററി നരോത്തമന്റെ നേർക്കെറിഞ്ഞു; അതു വരുന്ന വരവിൽത്തന്നെ, ബലവാനായ സാദ്ധ്യൻ പത്തമ്പുകൾകൊണ്ടു പത്തായി നുറുക്കി നിലത്തു വീഴ്ത്തി. മുൽഗ്ഗരം പാഴായിപ്പോയപ്പോൾ, ദൈത്യൻ ഊക്കോടെ ഒരു പാശമെടുത്തു പ്രയോഗിച്ചു; അതും ധർമ്മതനയൻ മുറിച്ചുകളഞ്ഞു. പാശം മുറിഞ്ഞപ്പോൾ അസുരൻ ഒരു വേലെടുത്തു പാച്ചി; അതും ബലവാനായ തപസ്വി ഒരു കത്തിയമ്പുകൊണ്ട് മുറിച്ചിട്ടു.

നാരദ, ആയുധങ്ങൾ മുറിഞ്ഞുപോയപ്പോൾ, ദാനവൻ മററൊരു മഹാധനസ്സെടുത്തു ബാണങ്ങൾ തുരുതുരെ തൂകി. അപ്പോൾ, ജഗൽഗുരുവായി അസുരതാപസനായിരിക്കുന്ന ദേവനാരായണൻ ദൈത്യരാജന്റെ മാറത്ത് ഒരു നാരാചം ഏല്പിച്ചു. ബ്രാഹ്മണ, അത്ഭുതകർമ്മാവായ ദേവനാൽ മാറിടം പിളർക്കപ്പെട്ട ദൈത്യൻ തേർത്തടത്തിൽ വീണുപോയി; അവനെ സാരഥി പിന്മാററി. വളരെനേരം കൊണ്ടു ബോധം വീണപ്പോൾ, അസുരേന്ദ്രൻ ഏററവും ഉറപ്പുള്ള ഒരു വില്ലെടുത്തു വീണ്ടും യുദ്ധംചെയ്വാൻ ചെന്നു; അതു കണ്ടിട്ട് നരാഗ്രജൻ അവനോടു പറഞ്ഞു:—'ദൈത്യേന്ദ്ര, പോയി സന്ധ്യാവന്ദനം ചെയ്തുകൊൾക; ഇനി കാലത്തു യുദ്ധം ചെയ്യാം; അത്ഭുതകർമ്മാവായ സാദ്ധ്യൻ ഇങ്ങനെ പറകയാൽ ദൈത്യനാഥൻ നൈമിശാരണ്യത്തിലേയ്ക്കു പോന്നു ദിനകൃത്യം കഴിച്ചു. രാത്രിയിൽ, ദേവന്റെ യുദ്ധം ഓർത്തിട്ടു പ്രഹ്ളാദന്, 'ഈ കള്ളസ്സന്ന്യാസിയെ എങ്ങിനെ ജയിക്കാം' എന്നു വിചാരമായി.

നാരദ, ഇങ്ങിനെ ആയിരം ദിവ്യസംവത്സരം ആ ദൈത്യൻ നാരായണനുമായി പൊരുതിനോക്കി; ദേവനെ തോല്പിക്കാൻ കഴിഞ്ഞില്ല. ആയിരത്താണ്ടു ചെന്നിട്ടും പുരുഷോത്തമൻ തോൽക്കാത്തതിനാൽ ദാനവൻ വിഷ്ണുവിന്റെ അടുക്കൽച്ചെന്നു പറഞ്ഞു:—'ദേവേശ, എന്തുകൊണ്ടാണ്, സാദ്ധ്യനായ നാരായണനെ ജയിക്കുന്നതിനു ഞാൻ ശക്തനാവാത്തത്? അതിന്റെ കാരണം അരുളിച്ചെയ്താൽക്കൊള്ളാം.'

വിഷ്ണു:—'പ്രഹ്ളാദ, മഹാബാഹുവായി ബ്രാഹ്മണശ്രേഷ്ഠനായി ബുദ്ധിമാനായി ധർമ്മജ്ഞനായിരിക്കുന്ന സാദ്ധ്യനെ, നിനക്കെന്നു മാത്രമല്ല, ദേവാസുരന്മാർക്കാർക്കും യുദ്ധത്തിൽ ജയിപ്പാൻ കഴികയില്ല.'

പ്രഹ്ളാദൻ:—'ദേവ, ഈ സാദ്ധ്യനെ പോർക്കളത്തിൽ ജയിപ്പാൻ കഴികയില്ലെങ്കിൽ, ഞാൻ ചെയ്ത പ്രതിജ്ഞ പാഴായിപ്പോകുമല്ലോ! പ്രതിജ്ഞ പാഴായിട്ട് എന്നെപ്പോലെയുള്ളവൻ എങ്ങിനെ ജീവിച്ചിരിക്കും? അതിനാൽ, വിഷ്ണോ, ഞാൻ നിന്തിരുവടിയുടെ മുമ്പിൽ പ്രായോപവേശം ചെയ്യുകയാണ്.'

ഇങ്ങനെ പറഞ്ഞു ദാനവേശ്വരൻ മുങ്ങിക്കുളിച്ചു സനാതനമായ ബ്രഹ്മത്തെ സ്തുതിച്ചുകൊണ്ടു വിഷ്ണുവിന്റെ മുമ്പിൽ സ്ഥിതിചെയ്തു.

അപ്പോൾ പീതാംബരനായ ദേവൻ ദൈത്യനായകനോടരുളിച്ചെയ്തു:—'പോയ് ചെറുക്കുക; അവനെ ഭക്തികൊണ്ടു ജയിക്കാം; യുദ്ധംകൊണ്ടാവില്ലെന്നേ ഉള്ളൂ.'

പ്രഹ്ലാദൻ:—'ദേവ, അദ്ദേഹത്തെ ജയിപ്പാനാവില്ലെങ്കിൽ, അങ്ങു പ്രസാദിച്ചിട്ടും എനിക്കു മൂന്നു ലോകത്തും സ്ഥിതിചെയ്വാൻ വയ്യല്ലോ! പിന്നെ കോപിച്ചാലത്തെ കഥ പറയാനുണ്ടോ? ദേവദേവ, ഞാൻ മൂന്നു ലോകവും ജയിച്ചിരിക്കുന്നു—അങ്ങയുടെ പ്രസാദത്താൽ ഇന്ദ്രനെപ്പോലും ജയിച്ചിരിക്കുന്നു. പിന്നെയാണോ ധർമ്മസൂനുവിനെ?'

വിഷ്ണു:—'ദൈത്യപുംഗവ, അവൻ, ലോകാനുഗ്രഹത്തിന്നായി ധർമ്മം നടത്തുന്ന തപസ്സിലിരിക്കുന്ന ഞാൻ തന്നെയാണ്. അതിനാൽ, ജയിക്കണമെന്നുണ്ടെങ്കിൽ അവനെ ആരാധിച്ചുകൊൾക. ഭക്തികൊണ്ടവനെ ജയിക്കാം; ചെന്നു ധർമ്മസൂനുവിനെ സേവിക്കുക.'

മഹാത്മാവായ പീതാംബരൻ ഇങ്ങനെ അരുളിച്ചെയ്കയാൽ ദാനവേന്ദ്രൻ മനം കുളിർത്തു് അന്ധകനെ വിളിച്ചു പറഞ്ഞു:—'അന്ധക, ദൈത്യദാനവന്മാരെ ഇനി നീ വേണം രക്ഷിപ്പാൻ. മഹാഭുജ, ഞാൻ ഉപേക്ഷിക്കുന്ന ഈ രാജ്യം നീ ഏറ്റു വാങ്ങിക്കൊൾക.' അതുപ്രകാരം ഹിരണ്യാക്ഷപുത്രൻ രാജ്യം കൈക്കൊണ്ടു. പ്രഹ്ലാദൻ അപ്പോൾത്തന്നെ പുണ്യമായ ബദര്യാശ്രമത്തിലേയ്ക്കു പോന്നു. ദേവനാരായണനെയും നരനെയും ദർശിച്ചു്, തൊഴുകൈപൂണ്ടു് അവരുടെ കാൽക്കൽ വന്ദിച്ചു. തേജസ്വിയായി സനാതനനായിരിക്കുന്ന നാരായണൻ അവരോടു പറഞ്ഞു:—'അസുരേന്ദ്ര, നീ എന്താണ്, എന്നെ ജയിക്കാതെ ഇവിടെ വണങ്ങിനില്ക്കുന്നതു്?'

പ്രഹ്ലാദൻ:—'സ്വാമിൻ, തിരുവടിയെ ജയിപ്പാൻ ആരെക്കൊണ്ടാവും? അങ്ങയെക്കാൾ മീതെ ഒരു പുരുഷൻ ആരുള്ളൂ? പീതാംബരനായി ജനാർദ്ദനനായി അനന്തനായിരിക്കുന്ന നാരായണനാണല്ലോ തിരുവടി. അങ്ങുന്നു പുണ്ഡരീകാക്ഷനായ ദേവനാകുന്നു! അങ്ങുന്നു ശാർങ്ഗചാപം ധരിച്ച വിഷ്ണുവാകുന്നു! അങ്ങുന്നു്, അവ്യയനായി മഹേശ്വരനായി ശാശ്വതനായിരിക്കുന്ന പുരുഷോത്തമനാകുന്നു! അങ്ങയെ യോഗികൾ ധ്യാനിക്കുന്നു. ബുദ്ധിമാന്മാർ പൂജിക്കുന്നു; സ്നാതകന്മാർ ജപിക്കുന്നു; യജ്വാക്കൾ യജിക്കുന്നു! അച്യുതനും ഹൃഷീകേശനും ചക്രപാ

ണിയും ഭൂധരനുമാകുന്ന നിന്തിരുവടി! മഹാമത്സ്യമായതും ഹയഗ്രീവനായതും ശ്രേഷ്ഠകൂർമ്മമായതും നിന്തിരുവടിതന്നെ. ഹിരണ്യാക്ഷനെ കൊൽവാൻ നിന്തിരുവടി വരാഹമായി അവതരിച്ചു; അങ്ങുന്നു നരസിംഹമായിട്ട് എന്റെ അപ്ഫനെ വധിച്ചു! ഗരുഡധ്വജ, ബ്രഹ്മാവും ശിവനും ഇന്ദ്രനും അഗ്നിയും യമനും വരുണനും വായുവും സൂര്യനും ചന്ദ്രനും, എന്നു വേണ്ട, സർവ്വചരാചരവും നിന്തിരുവടിതന്നെ! പൃഥിവ്യപ്തേജോവായ്വാകാശങ്ങളും നിന്തിരുവടിതന്നെ! ലോകം മുഴുവൻ നിന്തിരുവടിയാൽ വ്യാപിക്കപ്പെട്ടിരിക്കുന്നു! ലക്ഷ്മീപതേ, താങ്ങളെ ആൎക്കു ജയിക്കാം? ഹൃഷീകേശ, ജഗൽഗുരോ, ഭക്തികൊണ്ടു പ്രസാദിപ്പിക്കാമെന്നല്ലാതെ, മറെറാരുവിധത്തിൽ, സർവ്വവ്യാപിയായ അങ്ങയെ ജയിപ്പാൻ കഴികയില്ല!'

ഭഗവാൻ:—'സുവ്രതനായ ദാനവ, നിന്റെ ഈ സ്തുതിയാൽ ഞാൻ സന്തുഷ്ടനായി. അന്യാദൃശമായ ഭക്തിയാൽ നീ എന്നെ ജയിച്ചിരിക്കുന്നു. ജയിക്കപ്പെട്ടവൻ കപ്പം തരേണ്ടതാണല്ലോ; കപ്പത്തിനു ഞാൻ വരം തന്നുകൊള്ളാം. വേണ്ടതു ചോദിച്ചുകൊൾക.'

പ്രഹ്ലാദൻ:—'നാരായണ, നിന്തിരുവടി നൽകേണ്ടുന്ന വരം ഞാൻ യാചിച്ചുകൊള്ളുന്നു: ലോകനാഥ, നിന്തിരുവടിയോടും നരനോടും യുദ്ധംചെയ്തു എന്റെ ദേഹവാങ്മാനസ പാപങ്ങൾ നശിച്ചുപോകട്ടെ! ഈയൊരു വരം എനിക്കു കല്പിച്ചുതന്നാലും.'

നാരായണൻ:—'അങ്ങിനെയാവട്ടെ; ദൈത്യേന്ദ്ര, നിന്റെ പാപം നശിച്ചുപോകട്ടെ. വീണ്ടും വരം ചോദിച്ചുകൊൾക; അതും ഞാൻ തരാം.'

പ്രഹ്ലാദൻ:—'വിഷ്ണോ, എനിക്ക് എന്തൊന്നു തോന്നുന്നുവോ അതൊക്കെ അങ്ങയെക്കുറിച്ചായിരിക്കണം; എന്റെ മനസ്സ് അങ്ങയെ പൂജിക്കുന്നതിൽ താല്പര്യപ്പെട്ടും അങ്ങയെ മാത്രം അവലംബിച്ചുമിരിക്കണം!'

നാരായണൻ:—'അസുരേന്ദ്ര, അങ്ങിനെതന്നെ വരും. വേറെയും വേണ്ട വരം ആവശ്യപ്പെട്ടുകൊൾക; മഹാബാഹോ, ഞാൻ മടികൂടാതെ തരാം.'

പ്രഹ്ലാദൻ:—'അധോക്ഷജ, നിന്തിരുവടിയുടെ പ്രസാദത്താൽ എനിക്ക് എല്ലാം ലഭിച്ചുകഴിഞ്ഞു. ഇപ്പാദപത്മങ്ങൾ നിമിത്തം ഞാൻ എന്നെന്നും പ്രസിദ്ധനായി വരട്ടെ!'

നാരായണൻ:—'അങ്ങിനെതന്നെ. എന്നാൽ മറ്റൊന്നുകൂടിയിരിക്കട്ടെ; നീ എൻ്റെ പ്രസാദത്താൽ ജരാമരണവർജ്ജിതനായി എന്നെന്നും നാശമില്ലാത്തവനായി വരും. ദൈത്യപുംഗവ, സ്വർഗ്ഗത്തിൽ ചെന്നു കർമ്മത്തിൽ ഏർപ്പെട്ടുകൊൾക; എങ്കിൽ മനസ്സുറച്ചിരിക്കുന്ന നിനക്കു കർമ്മബന്ധം വരികയില്ല. നീ ദാനവന്മാരെ രക്ഷിച്ചുംകൊണ്ട് എന്നെന്നും നാടുവാണു്, സ്വജാതിക്കൊത്ത ശ്രേഷ്ഠകർമ്മം അനുഷ്ഠിച്ചുകൊൾക.'

ലോകേശ്വരൻ ഇങ്ങനെ അരുളിച്ചെയ്തപ്പോൾ പ്രഹ്ലാദൻ ദേവനോടു പറഞ്ഞു:—'ജഗൽഗുരോ, ഞാൻ ഉപേക്ഷിച്ച രാജ്യം എങ്ങിനെ കയ്യേൽക്കേണ്ടു?' ജഗദീശ്വരൻ മറുപടി പറഞ്ഞു:—'എന്നാൽ, നീ സ്വന്തം ആശ്രമം പുക്കു ദൈത്യദാനവന്മാർക്കു ഹിതോപദേഷ്ടാവായി വാണുകൊൾക.' ഇങ്ങനെ നാരായണൻ പറകയാൽ സന്തുഷ്ടനായ ദൈത്യനാഥൻ സ്വാമിയെ നമസ്കരിച്ചു സ്വന്തം നഗരത്തിലേയ്ക്കു തിരിച്ചു. അന്ധകനും ദാനവന്മാരും കണ്ടു പൂജിച്ച് അപേക്ഷിച്ചു എങ്കിലും, അവൻ രാജ്യം തിരികെ വാങ്ങിയില്ല. രാജ്യം ത്യജിച്ച ആ ദൈത്യശ്രേഷ്ഠൻ ദാനവന്മാരെ നേർവഴിക്കു നടത്തിയും, യോഗത്താൽ ദേഹശുദ്ധി പൂണ്ട് അപ്രമേയനായ വിഷ്ണുവിനെ ധ്യാനിച്ചും സ്മരിച്ചും വാണു.

നാരദ, ഇപ്രകാരം പണ്ടു പുരുഷോത്തമനായ നാരായണനാൽ തോല്പിക്കപ്പെട്ട് പ്രഹ്ലാദൻ രാജ്യംവെടിഞ്ഞു മനസ്സിനെ ഭഗവാങ്കൽ ഉറപ്പിച്ചു നിവസിച്ചു.

ശ്രീ വാമനമഹാപുരാണം, പ്രഹ്ലാദ
വരപ്രദാനം എട്ടാമദ്ധ്യായം.

# ഒമ്പതാമദ്ധ്യായം

നാരദൻ:—"എന്തുകൊണ്ടാണ് പ്രഹ്ളാദൻ സനാതനമായ രാജധർമ്മം അറിഞ്ഞിരുന്നിട്ടും, കൺകാഴ്ചയില്ലാത്ത അന്ധകനെ രാജാവാക്കി അഭിഷേകം കഴിച്ചത്?"

പുലസ്ത്യൻ:—"ഹിരണ്യാക്ഷന്റെ കാലത്തുതന്നെ, ഇവന്നു വീണ്ടും കണ്ണുണ്ടായിരിക്കുന്നു; അതിനാലാണ്, പ്രഹ്ളാദൻ സ്വസ്ഥാനത്തു വാഴിച്ചത്."

നാരദൻ:—"സുവ്രത, രാജ്യാഭിഷിക്തനായ അവന്റെ നടപ്പ് എങ്ങിനെയായിരുന്നു? അവൻ ദേവകളോടും മററും എങ്ങിനെ പെരുമാറിപ്പോന്നു? അതെനിക്കു പറഞ്ഞു തരിക."

പുലസ്ത്യൻ:—"രാജ്യാഭിഷേകം കഴിഞ്ഞ ഉടനെ ഹിരണ്യാക്ഷപുത്രനായ അന്ധകാസുരേന്ദ്രൻ ശൂലപാണിയായ ത്രിലോചനസ്വാമിയെ തപസ്സുകൊണ്ടാരാധിച്ച്, സുരസിദ്ധർഷിനാഗങ്ങളിൽ ആർക്കും ജയിപ്പാനോ വധിപ്പാനോ വയ്യായ്കയും, തീയ്യിനാൽ പൊള്ളായ്കയും വെള്ളത്താൽ നനയായ്കയുമാകുന്ന വരങ്ങൾ വാങ്ങി, ശുക്രനെ പുരോഹിതനാക്കി രാജ്യം രക്ഷിച്ചുപോന്നു. പിന്നെ ദേവകളോട് പൊരുതാൻ അന്ധകൻ ഒരുക്കംകൂട്ടി; ഭൂമി കീഴടക്കി, രാജാക്കന്മാരെയൊക്കെ തോല്പിച്ച്, അവരെ തുണയ്ക്കുകൂട്ടി, അത്ഭുതരൂപമായ സുമേരു ശൃംഗത്തിലേയ്ക്കു നടകൊണ്ടു.

ഇന്ദ്രനും ദേവപ്പടകളെ ഒരുക്കി, അമരാവതിയിൽ കാവലുറപ്പിച്ച് ഐരാവതനാനപ്പുറത്തു കേറി പുറപ്പെട്ടു. ഓജസ്സേറിയ മററു ലോകപാലന്മാരും ആയുധമെടുത്ത് അവരവരുടെ വാഹനങ്ങളിൽ കേറി ഇന്ദ്രനെ അനുഗമിച്ചു. ആന തേർ കുതിര മുതലായവ ചേർന്ന ദേവസൈന്യവും അത്ഭുതകർമ്മാവായ ഇന്ദ്രനൊരുമിച്ച് അതിവേഗത്തിൽ നിർഗ്ഗമിച്ചു: മുമ്പിൽ പന്തിരണ്ടാദിത്യന്മാരും, പിന്നിൽ മുക്കണ്ണനും, നടുവിൽ അഷ്ടവസുക്കളും—വിശ്വേദേവകളും—സാദ്ധ്യന്മാർ—അശ്വികളും—മരുത്തുക്കളും—യക്ഷന്മാർ—വിദ്യാധരന്മാർ മുതൽപേരും സ്വന്തം സ്വന്തം വാഹനം കേറിപ്പുറപ്പെട്ടു."

നാരദൻ:—"ശക്രാദികളിൽ ഓരോരുത്തരുടേയും വാഹനം ഇന്നിന്നതാണെന്നു പറഞ്ഞുതരിക. ധർമ്മജ്ഞ, എനിക്കു വളരെ കൌതുകമുണ്ട്."

പുലസ്ത്യൻ:—"നാരദ, എല്ലാവരുടേയും വാഹനങ്ങൾ ഇന്നിന്നവയാണെന്നു ഞാൻ യഥാക്രമം പറയാം; കേട്ടുകൊൾക: ഭഗവിന്റെ ഉള്ളംകയ്യിൽ നിന്നുണ്ടായതും ബലവീര്യങ്ങളേറിയതുമായ വെള്ളാനയാണ് ദേവരാജാവിന്റെ വാഹനം. രുദ്രന്റെ ഓജസ്സിൽ നിന്നു ജനിച്ചതും, മനസ്സിനൊപ്പം വേഗമുള്ളതും, ഭയങ്കരവുമായ പൌണ്ഡ്രകം എന്ന കരിമ്പോത്താണ് ധർമ്മരാജാവിന്റെ വാഹനം. വരുണന്റെ വാഹനമാകട്ടെ, രുദ്രന്റെ 'ചെപ്പി'യിൽ നിന്നുണ്ടായ ജലധി എന്ന ദിവ്യഗതിയായ കറുത്ത ശിംശുമാരമാകുന്നു. വർണ്ണിച്ചുകൂടാത്ത കണ്ണുകളോടും മലയ്ക്കൊത്ത ദേഹത്തോടും കൂടി അംബികയുടെ ഉക്കാലിൽ നിന്നുണ്ടായ രൌദ്രമനുഷ്യനത്രേ വൈശ്രവണന്റെ വാഹനം. മഹേശ്വ, പതിനൊന്നു രുദ്രന്മാരുടെ വാഹനങ്ങൾ വീര്യമേറിയ കുതിരകളും അതിഘോരങ്ങളായ സർപ്പങ്ങളും, വേഗമേറിയ വെള്ളക്കാളകളുമാണ്. അഞ്ഞൂറ് അരയന്നങ്ങളെ പൂട്ടിയ രഥമാണ് ചന്ദ്രന്റെ വാഹനം. ആദിത്യന്മാരുടെ വാഹനങ്ങൾ കുതിരകളേയും ഒട്ടകങ്ങളേയും പൂട്ടിയ രഥങ്ങളാകുന്നു. വസുക്കൾക്കു ഗജങ്ങളും, യക്ഷന്മാർക്ക് മനുഷ്യരും, കിന്നരന്മാർക്ക് നാഗങ്ങളും, അശ്വികൾക്കു അശ്വങ്ങളുമാണ് വാഹനങ്ങൾ. ബ്രാഹ്മണ, മേഘാകൃതികളായ മരുത്തുക്കൾ മൃഗവാഹനന്മാരും, വിദ്യാധരന്മാർ തത്തപ്പുറത്തു കേറുന്നവരും, ഗന്ധർവന്മാർ കാൽനടക്കാരുമാകുന്നു. ഇങ്ങിനെ സ്വന്തം സ്വന്തം വാഹനങ്ങൾ കേറി, ഓജസ്സേറിയ ദേവശ്രേഷ്ഠന്മാർ ചട്ടയിട്ട് മനംകളിർത്ത് സമരത്തിനു പുറപ്പെട്ടു."

നാരദൻ:—"മുനേ, ദേവകളുടേയും മററും വാഹനങ്ങൾ അങ്ങുന്നു പറഞ്ഞുവല്ലോ. അസുരന്മാരുടെ വാഹനങ്ങൾകൂടി വിവരിച്ചാൽ കൊള്ളാം."

പുലസ്ത്യൻ:—"ദ്വിജോത്തമ, ദാനവന്മാരുടെ വാഹനങ്ങളും ഞാൻ പറഞ്ഞുതരാം; വഴിപോലെ കേട്ടുകൊൾക: മൂന്നു നല്വം വലുപ്പമുള്ളതും, മികച്ച കരിംകുതിരകളെ പൂട്ടിയതും, ആരായിരം

അഴിക്കാലുകളുള്ളതുമായ ദിവ്യരഥമാണ് അന്ധകന്റെ വാഹനം. പ്രഹ്ളാദന്റേത്, എട്ടു വെള്ളക്കുതിരകളെ പൂട്ടിയ ഒരു ദിവ്യമായ പൊൻവെള്ളിത്തേരാകുന്നു. വിരോചനന്നു ഗജം; കുജംഭന്ന് അശ്വം; ജംഭന്നു മഞ്ഞക്കുതിരകളെ പൂട്ടിയ ദിവ്യരഥം; ശംകുകർണ്ണന്നു കുതിര; ഹയഗ്രീവന്ന് ആന; മയന്നു രഥം; ദുന്ദുഭിയ്ക്കു മഹാസർപ്പം; ശംബരന്നു വിമാനം; അയശ്ശങ്കുവിന്നു സിംഹം. ബലവാന്മാരായ ബലിയും വൃത്രനും ഗദാമുസലങ്ങളേന്തി, കാൽനടയ്ക്കുതന്നെ ദേവപ്പടകളോടു പൊരുതുല്ലാൻ മുതിർന്നു.

(വഞ്ചിപ്പാട്ട്)

സഞ്ജാതമായുടനൊരു സങ്കുലപ്പോരതിഘോരം;
മഞ്ഞനിറപ്പൊടികൊണ്ടു മറഞ്ഞുവിശ്വം.
അച്ഛൻമകനേയും, മകനച്ഛനേയുമറിയാതായ്;
തച്ചുചിലർ തൻകൂട്ടരെത്തന്നെഹിംസിച്ചു.
ക്രോധംപൂണ്ടുതേർതേരോടും ഹസ്തിഹസ്തിയോടുംസാദി
സാദിയോടുംകാലാൾ കാലാളോടും പൊരുതാറു;
പരസ്പരംജയേച്ഛയാ പരിഭ്രമിപ്പിക്കയുംചെയ്തോർ.
പരംതുമുലമാം ദേവാസുരപ്പോരതിൽ,
പൊടിതീരെയമർന്നുപോംപടിയൊരു ചോരപ്പുഴ
കൊടുതായബ്ധിതിക്കിലടിച്ചൊഴുകി.
കുംഭികുംഭം വൻകൂർമ്മവും, തീക്ഷ്ണകുന്തം മകരവു–
മമ്പാം മീനും, തേർച്ചുഴിപ്പും വാൾനക്രവുമായ്;
കുടർച്ചുങ്ങി ചിതറിയും, കൊടിത്തുകിൽ നുരചേർന്നും,
കരുന്നരിയാദസ്സുകൾ കൂത്തു മറിഞ്ഞും,
കങ്കഗൃദ്ധ്രശ്യേനങ്ങളാം കളഹംസരഥാംഗങ്ങൾ
വൻകാകകാദംബങ്ങളെന്നിവയണിഞ്ഞും,
പിശാചുക്കളെന്നപോരാളുഷികൾ വന്നിടചേർന്നും,
അസൃക്കതക്കടക്കവാനാവതല്ലാതെ
ദുരന്തമായ്ക്കിടക്കമാപ്പുഴതന്നിലിറങ്ങിനാർ
പെരിയശ്ശൂരന്മാർതേരാം ചങ്ങാടംകേറി;
ഞെരിയാണിയോളമാണ്ടും പരസ്പരമേഹിച്ചും സ–
ന്താപരംകടക്കയായ്ഭടർ ജയധനാർത്ഥം,

പെരുമ്പറയടികളായ് സുരാസുരർ; മുനിസിദ്ധ-
പരിഷകൾവാനിൽനിന്നു പാർത്തുകാണുകയായ്;
പോരിൻമുന്നണിയിൽനിന്നു, വൈരിഹതരായസുര-
ന്മാരെക്കൊണ്ടുപോകയുമായപ്സരസ്ത്രീകൾ.

ശ്രീവാമനമഹാപുരാണം, മലയാളഭാഷയിൽ എട്ടാമദ്ധ്യായം.

———(❁)———

## ഒമ്പതാമദ്ധ്യായം

(കിളിപ്പാട്ട്)

പുലസ്ത്യൻ:—"ഭീതരാം പേടിച്ചപ്പോരിൽ വാസവൻ
വാരണവില്ലെടുത്തമ്പുകൾ തൂകിനാൻ
അന്ധകനുമന്നു വില്വലിച്ചിന്ദ്രനിൽ-
സ്സന്തതമമ്പെയ്തു പീലിവെച്ചമ്പുകൾ.
ചെമ്പൊന്നുകെട്ടിച്ചമൊട്ടിനിത്തൂക്കി ക്രൂ-
രമ്പുവൃഷ്ടികളാലെയ്തിതു തങ്ങളിൽ.
നിർജ്ജരനാഥൻ ചൊടിച്ചഥ കൈകൊണ്ടു
വജ്രംചുഴററിയെറിഞ്ഞു ദൈത്യേന്ദ്രനിൽ
അന്ധകനായതുകണ്ടിട്ടതിന്റെ നേ-
ർക്കന്തമററുള്ളബാണാസ്ത്രശസ്ത്രങ്ങളെ,
നാഗങ്ങളഗ്നിയിൽപ്പോലെ വെൺചാമ്പലായ്
വേഗമതെയ്യുമ്പോഴും വജ്രമീക്ഷിച്ചയോൻ
തേർത്തട്ടിൽനിന്നു നിലത്തുചാടി, സ്ഥലം
ചീർത്തദൈത്യേശ്വരൻ കയ്യോങ്ങിനിന്നതേ
കേതുവു,മശ്വങ്ങൾ, രഥത്തിനിരയോടും
സൂതനോടൊരുമിച്ചുതാൻ തേരിനെ
ചാരമാക്കിക്കളഞ്ഞന്ധകൻ തന്നോടെ
നേരിട്ടുചെന്നിതു ദേവരാജായുധം.
മുഷ്ടിൽവന്നതു കൈകൊണ്ടട്ടിയിട്ടി-
ച്ചുഴിയിൽവീഴ്ത്തിയൊന്നാർത്താൻ മഹാബലൻ.

അന്നേരമമ്പോരെ വർഷിച്ചുവാസവൻ;
വന്നൊരുമാദ്ദേവർകോനെത്തടുക്കുവാൻ
ആനതൻ മസ്തത്തിലാഞ്ഞടിച്ചന്ധകൻ
ജാനുവാൽ താഡിച്ചു കൊമ്പുംപറിച്ചുതേ.
വാമപാർശ്വത്തിലിടിച്ചുതെരിച്ചു പി-
ന്നാമഹേഭത്തെയും വീഴ്ത്തിനാനഞ്ജസാ.
കൊമ്പൻപതിക്കവേ ചാടിവജ്രമെടു-
ത്തുമ്പർകോൻ പാഞ്ഞമരാവതി പൂകിനാൻ.
ദൈത്യേന്ദ്രനത്തല്ലിലാദ്ദേവസേനയെ
വീഴ്ത്തിനാൻ തച്ചുമിടിച്ചും ചവുട്ടിയും,
ദണ്ഡുവീശിത്തദാ പ്രഹ്ലാദനോടേററു
വിണ്ണവർമുഖ്യൻ കൃതാന്തൻ വരധൈഷിയായ്.
നേർക്കുമവങ്കൽ ഹിരണ്യകശിപു ജ-
നാക്കത്തിൽ വിൽവളച്ചാത്തമ്പു തൂകിനാൻ.
തുല്യമില്ലാത്തിസ്സരമാരി ദണ്ഡിനാൽ-
ത്തല്ലിപ്പൊടിച്ചുഗ്രദണ്ഡെറിഞ്ഞു യമൻ
കാലനേറ്റുമതു, മുപ്പാരെരിക്കുവാൻ
കാലാഗ്നിപോലുജ്ജ്വലിച്ചു നഭസ്ഥലേ,
കത്തിജ്ജ്വലിച്ചുകണ്ടെത്തുന്ന ദണ്ഡക-
ണ്ടിട്ടിതിപുത്രർമുറയിട്ടുനിൽക്കയായ്:—
'കൊന്നുകഷ്ടമിതാ, പ്രഹ്ലാദനെയമ-
നെ'ന്നീനിലവിളികേട്ടവാറന്ധകൻ,
'പേടിക്കൊല്ലവേണ്ട; ഞാനുള്ളപ്പോഴീസ്സുര-
കീടമാരെന്തു'രച്ചോടിയണഞ്ഞുടൻ
ദണ്ഡിടക്കയ്യാൽ പിടിച്ചാൻ, ചുഴററിനാൻ
ചണ്ഡമൊന്നായതാൻ, മഴക്കാറുപോലവേ.
പ്രഹ്ലാദനെ ദൈത്യമൌലിരക്ഷിച്ചുക-
ണ്ടാഹ്ലാദഘോഷം മുഴക്കീ സുരാരികൾ.
ദണ്ഡുചുഴററുന്നതുകണ്ടു, 'നേരിടാൻ
ദണ്ഡമിയ്യാളോടെ'ന്നോർത്തൊളിച്ചു യമൻ.
കാലനൊളിച്ചപ്പോഴദ്ദേവസൈന്യത്തെ
നീളെപ്പിളർത്തിനാൻ പ്രഹ്ലാദനൂർജ്ജിതൻ.

ശിംശുമാരധ്വജൻ വരുണൻ മഹാദിതി-
വംശജരെക്കയർകൊണ്ടു വരിഞ്ഞുടൻ
പാരം ഗദകൊണ്ടു തല്ലിപ്പിളർത്തിനാൻ.
പാരാതതുകണ്ടെടുത്തു വിരോചനൻ
പുഷ്കരശൈലമയച്ചപവിഘ്നാത്ത
മുൽഗരം, തോമരം, വേല,മിവററിനെ
ഏററവനെത്തച്ചുവീഴിച്ചുടൻ ഗജ-
ക്രൂരനെക്കെട്ടീ കയറാൽ ജലേശ്വരൻ.
അക്കയർ നൂറായറുത്തെററ ദൈത്യർകോൻ
ചിക്കന്നുമെയ്യാൽ പിടിച്ചാൻ വരുണനെ.
ആനയും കൊമ്പാലെടുത്തെറിഞ്ഞാശ്ശൂല-
പാണിയാം ദേവനെയിട്ടു ചവുട്ടിനാൻ.
എന്നതുകണ്ടു ഹിമാംശുവാം ചന്ദ്രനം
ചെന്നണഞ്ഞെയ്തന്നെടൽകീടമന്ത്രകം.
ശീതക്കതിർനിര മെയ്യിൽപ്പതിക്കയാൽ
മാതംഗവര്യനത്യന്തം വലഞ്ഞുപോയ്;
പിന്നതയൽക്കിരിവും പാശിയെക്കാൽകളാൽ-
പ്പിന്നെയുംപിന്നെയുമുക്കിൽച്ചവുട്ടിനാൻ.
അച്ചവുട്ടേൽക്കും വരുണൻ മഹാത്മാവു
മെച്ചമുള്ളാനതൻ കാലുനാലും ബലാൽ
വാലും മുറുകെപ്പിടിച്ചിതു കൈകളാൽ;
മെല്ലിപ്പൊങ്ങിച്ചു വൻപാശിനാൽ കെട്ടിയും,
പാപ്പാനൊടും ഗജത്തോടുമൊത്താഞ്ഞന്തി
മേല്പോട്ടെറിഞ്ഞാൻ വിരോചനദൈത്യനെ.
തണ്ണീർക്കരചനെറിഞ്ഞ വിരോചനൻ
വിണ്ണിൽ നിന്നാനയോടൊത്തു വീണാൻ ഭുവി;
ചിക്കെന്നു യന്ത്രത്തഴഞ്ഞണിമേടയോ-
ടൊക്കെയെറിഞ്ഞ സുകേശിപുരംപോലെ.
പാശഗദായുധനാകും പ്രചേതസ്സു-
മസ്ത്രപാശത്തെയെറിഞ്ഞു ദൈത്യനെക്കൊല്ലുവാൻ;
ദാനവരപ്പൊഴുതുച്ചത്തിലംബര-
ധാനത്തിലൊത്ത മുറവിളി കൂട്ടിനാർ:—

'അയ്യോ! ഹതനായ് വരുണനാൽ, വീരനാ-
മിയ്യസുരപ്പടയ്ക്കീശൻ വിരോചനൻ;
വന്നിടിൻ പ്രഹ്ലാദ,രക്ഷിക്കകന്ധക-
നൊന്നിച്ചു ജംഭകുജംഭപ്രമുഖ്യരേ!
ഹാഹാ! കരുത്തുള്ള ക്രൂരൻ ജലേശ്വരൻ
വാഹനയുക്തരാം ദൈതേയയോധരെ
പാശേനകെട്ടിഗ്ഗദയാൽ തെരിക്കുന്നു;
പാകാരിയജ്ഞപശുക്കളെപ്പോലവേ'
ഇത്തരം ദൈത്യർതൻ കോലാഹലം കേട്ടു
സത്തമദൈതേയർ ജംഭപ്രവരന്മാർ
ചീളുന്ന നീർപ്പെരുമ്പാമ്പോടു പാഞ്ഞെററി-
താളുന്ന തീയോടു പാററകൾപോലവേ.
ആയവർ വന്നതു കണ്ടുടൻ പ്രഹ്ലാദ-
ദായാദനെക്കൈവെടിഞ്ഞുദകേശ്വരൻ
പാശംപരത്തിഗ്ഗദയും ചുഴററി,നേ-
ർക്കൊത്തു പാഞ്ഞെതിരാം ജംഭാദിശത്രുക്കളെ
ജംഭനെപ്പാശബന്ധത്തിനാൽ,താരനെ
വൻപവിക്കൊക്കുന്ന പാണിതലത്തിനാൽ,
വൃത്രനെക്കാലിനാലൂക്കാൽ കുജംഭനെ-
ത്തത്രവീഴിച്ചാൻ വലനെയും മുഷ്ടിയാൽ
അദ്ദേവവര്യനാലാത്തരായ്ഭഗ്നരാവർ
ശസ്ത്രമുപേക്ഷിച്ചു പാഞ്ഞാർ പലവഴി.
സത്വരമപ്പൊഴതപ്പതിതന്നോടു
യുദ്ധത്തിനായെതിരെത്തിനാനന്ധകൻ
ചൊല്ലുമദ്ദൈത്യനെപ്പാശേനബന്ധിച്ചു
തല്ലിനാനാഞ്ഞു ഗദയാൽ ജലാധിപൻ;
അക്കയർവീശി,ഗ്ഗദപിടിച്ചിന്ദ്രാരി-
മുഖ്യനെറിഞ്ഞാൻ വരുണന്റെ നേർക്കതാൻ.
പാശം, ഗദയിവ നേരിട്ടുചെൽവതു
പാർത്തുകണ്ടിട്ടു ദാക്ഷായണീ നന്ദനൻ
പാഞ്ഞുപോയബ്ധിയിൽപ്പൂകിനാൻപിന്നീടു
പാകാരിസൈന്യത്തെ മർദ്ദിച്ചിതന്ധകൻ.

മാരുതോദ്ധൂതനാമഗ്നി പൊടിച്ചിന്ദ്ര-
വൈരിപ്പടകളെച്ചുട്ടെരിയ്ക്കുംവിധൌ,
ആയവനോടേറ്റു ദാനവശില്പിയാ-
മായതൻചൊറ്റു മയൻ മഹാവീര്യവാൻ.
ശംബരനൊത്തല്പമായവനെക്കണ്ടു
ചെമ്മെ മദത്തുമായ് ച്ചെന്നു ഹുതാശനൻ
വേലിനാൽക്കുത്തിയിരുപേരെയും ബല-
ത്താലേ കടന്നുപിടിച്ചാൻ കഴുത്തിലായ്.
വേൽവിട്ടകോപനച്ചുട്ടുപിളർക്കയാൽ
മെയ് വിണ്ടുശംബരസംയുക്തനാം മയൻ
മന്നിങ്കൽവീണിട്ടു കത്തിയെരിഞ്ഞുതേ
വഹ്നികഴുത്തിൽപ്പിടിച്ചുജ്ജ്വലിക്കയാൽ,
പാവകനാലേ ദഹിക്കുമവൻ തുലോം
വാവിട്ടഘോരം മുറവിളികൂട്ടിനാൻ.
കാനനത്തിങ്കൽ മൃഗേന്ദ്രൻ പിടിപെട്ടോ-
രാന വൻ നോവാൽ നിലവിളിക്കുംവിധം.
ആളിതേയാരിന്ദ്ര,നാ നിസ്വനംകേട്ടു
ചൊടിച്ചുരോഷാൽ ചുകന്നുള്ള കണ്ണുമായ്:—
'എന്തെന്തിതേ,തവർ തോല്പിച്ചുവിട്ടിതു
ഹന്ത! പോരിൽ മയശംബരരെത്ര്യെ?
ഓതിനാർ നാഥനോടാസുരസൈനികർ:—
'ഭീതിയോടുന്നിതാ, ചുട്ടെരിക്കുന്നഹോ!
ചെന്തീശിഖകൾ;—വഹ്നിയെപ്പോർമുന്നിൽ
നിന്നെതിർക്കാനാവില്ല ഞങ്ങളാൽ.'
ഏവംദിതിജരാൽ പ്രേരിതനായിട്ടു
ദേവാരിമൌലി, ഹിരണ്യാക്ഷനന്ദനൻ
വേഗം പരിഘമൊന്നേന്തി ഹുതാശനെ,
'നിൽ'ക്കെന്നുരച്ചു കൊണ്ടോടിയടുത്തീടിനാൻ.
അന്ധകഭാഷിതംകേട്ടു കോപിച്ചഗ്നി
പൊന്തിച്ചവനെ നിലത്തെറിഞ്ഞാൻ ദ്രുതം;
അന്ധകൻ വഹ്നിയോടേറ്റഥ തല്ലിനാൻ
പൻതരമായുധംകൊണ്ടു നെറുകയിൽ.

തല്ലേററു ശംബരൻതന്നെ വിട്ടവ്യയൻ
നില്ലാതെപാഞ്ഞെററിതന്ധകനോട്ടതാൻ.
അച്ചെല്ലുമഗ്നിയെപ്പിന്നെയുമന്ധകൻ
തച്ചാൻതലയ്ക്കു പരിഘായുധത്തിനാൽ;
നേർക്കസുരേന്ദ്രന്റെ തല്ലേററു പേടിച്ചു
പോർക്കളംവിട്ടു വെളിക്കോടി പാവകൻ.
വിക്രമിയന്ധകനങ്ങു വായു മരു-
ദക്കേന്ദു സാദ്ധ്യാശ്വി നാഗവസുക്കളിൽ
ആരാരെയമ്പുകൊണ്ടെയ്തുവോ; സംഗര-
പ്പാരിൽനിന്നോടിനാരായവരായവർ.
ഇന്ദ്രനം ചന്ദ്രനം രുദ്രനം കാലനു-
മൊന്നിച്ചു ദേവോഗ്രസൈന്യത്തെ വെന്നവൻ
ശ്രീമദ്ദനുജരാൽ സംപൂജ്യമാനനായ്-
ബ്ഭൂമിയിലേയ്ക്കു പോന്നീടിനാനന്ധകൻ.
പാരിങ്കൽവന്നു നൃപരെക്കരം നൽകു-
വോരാക്കി,യെല്ലാച്ചരാചരലോകവും
തൻകീഴണച്ചിട്ടു ധീമാൻ രസാതല-
ത്തിങ്കലുരംപൂകിനാനശ്മകശ്രീപുരം.
തത്രവാഴുമ്പൊഴും ദാനവശ്രേഷ്ഠനു
നിത്യമോരോതരം ശുശ്രൂഷചെയ്യുവാൻ
സിദ്ധഗന്ധർവവിദ്യാധരാപ്സരോ-
യുക്തരായ്പ്പാതാളമങ്ങുവസിച്ചപ്പോൾ.”

ശ്രീവാമനമഹാപുരാണേ, അന്ധകവിജയം, പത്താമദ്ധ്യായം.

## പതിനൊന്നാമദ്ധ്യായം

നാരദൻ:—“സുകേശിയുടെ പുരം ആകാശത്തുനിന്നു സൂര്യൻ ഭൂമിയിൽ വീഴ്ത്തിയതായി അങ്ങുന്നു പറകയുണ്ടായല്ലോ. ദ്വിജോത്തമ, അതു വിസ്തരിച്ചു പറയുക. ഈ സുകേശി ആരാണ്? അവന് ആർ വരംകൊടുത്തു? എന്തിനാണ് ഭാസ്കരൻ ആകാശത്തു നിന്നു ഭൂമിയിൽ വീഴിച്ചതു?”

പുലസ്ത്യൻ:—"മഹർഷേ, ആ പുരാണകഥ ശ്രദ്ധിച്ചു കേട്ടുകൊൾക. ഞാൻ പണ്ടു കേട്ടതിൻവണ്ണം പറയാം:

വിദ്യുൽകേശി എന്നൊരു രാക്ഷസരാജാവുണ്ടായിരുന്നു. അവന്, ഗുണങ്ങൾകൊണ്ടും ജ്യേഷ്ഠനായി ജനിച്ച മകനാണു സുകേശി. അവന്, ശിവൻ പ്രസാദിച്ച്, ആകാശചാരിയായ ഒരു പുരവും വൈരികൾക്കു ജയിക്കുകയോ വധിക്കുകയോ ചെയ്തുകൂടായ്കയും കല്പിച്ചരുളി. ശിവങ്കൽനിന്നു വരവും വ്യോമചാരിയായ പുരവും ലഭിച്ചിട്ട്, ധർമ്മമാർഗ്ഗസ്ഥനായ അവൻ രാക്ഷസന്മാരോടൊരുമിച്ചു വിഹരിച്ചു.

ഒരിക്കൽ മാഗധാരണ്യത്തിൽ ചെന്ന ആ ദാനവേശ്വരൻ അവിടെ ഭാവിതാത്മാക്കളായ ഋഷിമാരുടെ ആശ്രമങ്ങൾ ദർശിച്ച്, ഉടനെ മഹർഷിമാരേയും കണ്ട് അഭിവാദ്യംചെയ്തു നമസ്കരിച്ച് ആസനസ്ഥനായിട്ട് എല്ലാ ഋഷിമാരോടുമായിപ്പറഞ്ഞു:—'ഞാൻ നിങ്ങളോടൊന്നു ചോദിക്കട്ടെ. എനിക്കൊരു സംശയമുണ്ട്; അതു നിങ്ങൾ തീർത്തു തരണം. ഞാൻ ആജ്ഞാപിക്കുകയല്ല. ദ്വിജശ്രേഷ്ഠന്മാരെ, എന്താണ് ഇഹത്തിലും പരത്തിലും ശ്രേയസ്സ്? എങ്ങിനെയായാൽ സജ്ജനപൂജ്യനായിത്തീരും? സുഖം കിട്ടാനെന്താണു വഴി?"

ഇപ്രകാരം സുകേശി ചോദിച്ചതു കേട്ടിട്ട് മഹർഷിമാർ ഇഹലോകത്തിലും പരലോകത്തിലും ശ്രേയസ്കരമായിട്ടുള്ളത് ആലോചിച്ചു പറഞ്ഞു:—'രാക്ഷസപുംഗവ, കേട്ടുകൊൾക; ഇഹത്തിലേയ്ക്കും പരത്തിലേയ്ക്കും നല്ലതു ഞങ്ങൾ അങ്ങേയ്ക്കു പറഞ്ഞുതരാം: ധർമ്മമാണ് ഇഹത്തിലേയ്ക്കും പരത്തിലേയ്ക്കും നല്ലത്. അതിനെ ആശ്രയിച്ചാൽ സജ്ജനപൂജ്യനായും സുഖിയായും ഭവിക്കും.'

സുകേശി:—'ദേവകളും മററും യാതൊന്നിനെ ആശ്രയിക്കുകയാൽ അഭിന്നരായിരിക്കുന്നുവോ; ആ ധർമ്മത്തിന്റെ ലക്ഷണമെന്താണ്? എങ്ങിനെ അനുഷ്ഠിക്കാം? അതു പറയുവിൻ!'

ഋഷിമാർ:—'ദേവകൾക്കു യജ്ഞാദിക്രിയകളും, സ്വാധ്യായതത്വബോധവും, വിഷ്ണുപൂജയുമത്രെ പരമധർമ്മം. അസുരന്മാർക്കു ഊക്കും മത്സരവും യുദ്ധക്രിയകളും നീതിശാസ്ത്രവിജ്ഞാനവും ശിവഭക്തിയുമാണ് പരമധർമ്മം. സിദ്ധന്മാർക്ക് ശ്രേഷ്ഠമായ യോഗസിദ്ധിയും, സ്വാധ്യായവും ബ്രഹ്മജ്ഞാനവും വിഷ്ണുശിവഭക്തിയുമാണു ധർമ്മം. ഉയർന്നവരെ സേവിക്കുക, ഗുരുവാക്യ

പരിജ്ഞാനം, സരസ്വതിയിൽ സ്ഥിരഭക്തി എന്നിവയാകുന്നു ഗന്ധൎവ്വധൎമ്മം. വില്ലുകൾ പഠിക്കുക, നിസ്തുല്യമായ വിജ്ഞാനം, പൌരുഷത്തിൽ ശ്രദ്ധ, പാൎവ്വതിയിൽ ഭക്തി എന്നിവയത്രെ വിദ്യാധരധൎമ്മം. കിംപുരുഷന്മാൎക്കുള്ള ധൎമ്മം, സംഗീതജ്ഞാനവും ഉറച്ച സൂൎയ്യഭക്തിയും ശില്പങ്ങളിലൊക്കെ സാമൎത്ഥ്യവുമത്രെ. ബ്രഹ്മചൎയ്യം, അഭിമാനമില്ലായ്മ, ഉറച്ച യോഗാഭ്യാസതാല്പൎയ്യം, എല്ലാടത്തും യഥേഷ്ടസഞ്ചാരം എന്നിവയാണ് പിതൃക്കളുടെ ധൎമ്മം. ബ്രഹ്മചൎയ്യവും, എപ്പോഴും സത്യവും ജപവും ജ്ഞാനവും നിയമവും ധൎമ്മബോധവുമാകുന്നു ഋഷികളുടെ ധൎമ്മം. മനുഷ്യരുടെ ധൎമ്മമാകട്ടെ, സ്വാദ്ധ്യായവും, ബ്രഹ്മചൎയ്യവും, ദാനവും, യജ്ഞവും, പിശുക്ക് ആയാസമെന്നിവയില്ലായ്മയും, ദയയും, അഹിംസയും, ക്ഷമയും, ജിതേന്ദ്രിയത്വവും, നല്ല ശൌചവും, സൂൎയ്യൻ—ശിവൻ—ദേവി എന്നിവരിൽ ഭക്തിയുമാകുന്നു. ധനാധിപത്യം, ഭോഗങ്ങൾ, സ്വാദ്ധ്യായം, ശിവപൂജ, അഹങ്കാരം, ധൃതിയില്ലായ്മ എന്നിവയത്രെ ഗുഹ്യകന്മാരുടെ ധൎമ്മം. രാക്ഷസന്മാരുടെ ധൎമ്മമാകട്ടെ, പരസ്ത്രീകളെ തീണ്ടുക, പരദ്രവ്യത്തിൽ കൊതി, സ്വാദ്ധ്യായം, ശിവഭക്തി എന്നിവയാകുന്നു. അവിവേകവും അജ്ഞാനവും അശൌചവും അസത്യവും സദാ മാംസക്കൊതിയുമാണ് പിശാചധൎമ്മം. രാക്ഷസ, ഈ പന്തിരണ്ടു ജാതിക്കാൎക്ക് ഇങ്ങനെ പന്തിരണ്ടുതരം ഗതിപ്രദങ്ങളായ പുണ്യധൎമ്മങ്ങൾ ബ്രഹ്മാവ് അരുളിച്ചെയ്തിരിക്കുന്നു.'

സുകേശി:—'പന്തിരണ്ടു ജാതിധൎമ്മങ്ങളെ ഭവാന്മാർ പറഞ്ഞുവല്ലോ; അവയിൽ മനുഷ്യധൎമ്മങ്ങളെ വീണ്ടും പറഞ്ഞാൽ കൊള്ളാം!'

ഋഷിമാർ:—'നിശാചര, ഭൂമിയിൽ ഏഴു ദ്വീപുകളിലും വസിച്ചുവരുന്ന മനുഷ്യരുടെ ധൎമ്മങ്ങൾ കേട്ടുകൊൾക: അമ്പതുകോടി യോജന വലുപ്പമുള്ള ഈ ഭൂമി വെള്ളത്തിന്മീതെ, നദീജലത്തിൽ തോണി എന്നപോലെ സ്ഥിതിചെയ്യുന്നു. അതിന്മേൽ, ദേവേശനായി സത്തമനായിരിക്കുന്ന ബ്രഹ്മാവു കൎണ്ണികാകൃതിയിലുള്ള ഉന്നതമായ മാമലയെ സ്ഥാപിച്ച് ഈ നാലുതരം പ്രജയെ സൃഷ്ടിച്ചും ദ്വീപുകൾ എന്ന വിഭാഗങ്ങളും

പ്രജാപതി നിർമ്മിച്ചു; അവയുടെ നേർ നടുവിലാണുപോൽ ജംബുദ്വീപം നിർമ്മിച്ചതു്. അതിന്നു് ഒരു ലക്ഷം യോജന വലുപ്പമുണ്ടു്; അതിന്നപ്പുറം ഇരട്ടി വലുപ്പമുള്ള ഉപ്പുകടൽ കിടക്കുന്നു. അതിന്നപ്പുറം ഇരട്ടി വലുപ്പമുള്ള പ്ലക്ഷം സ്ഥാപിക്കപ്പെട്ടിരിക്കുന്നു. അതിന്നപ്പുറം കരിമ്പുനീർക്കടൽ ചുററിക്കിടക്കുന്നു. അതിലും ഇരട്ടിയാണു് ശാല്മലിദ്വീപു്; അതിന്നപ്പുറം ഇരട്ടി വലുപ്പമുള്ള മദ്യക്കടൽ കിടക്കുന്നു. അതിലും ഇരട്ടിവലുപ്പമുള്ളതാണു് കുശദ്വീപു്; കുശദ്വീപിനെക്കാൾ ഇരട്ടി വലുപ്പമുള്ളതത്രെ നെയ്ക്കടൽ. നെയ്ക്കടലിനെക്കാൾ ഇരട്ടിച്ചതാകുന്നു ക്രൌഞ്ചം; അതിലും ഇരട്ടിച്ചതാണു് തയിർക്കടൽ. ശാകത്തിന്നു് അതിനെക്കാൾ ഇരട്ടി വലുപ്പമുണ്ടു്; ശാകത്തെക്കാൾ ഇരട്ടിച്ച വലുപ്പമേറ്റം പാൽക്കടലിന്നു്. അതിൽ വിഷ്ണു ശേഷതല്പത്തിന്മേൽ പള്ളികൊള്ളുന്നു. പിന്നെ പുഷ്കരദ്വീപു്; അതിന്നപ്പുറം നീർക്കടൽ. ഇവയ്ക്കു് ഇരട്ടിയിരട്ടി വലുപ്പം കൂടും; രാക്ഷസേന്ദ്ര, അങ്ങനെ, നാല്പതുകോടി തൊണ്ണൂററയ്യുലക്ഷം യോജന വിസ്താരം കാണാം. ജംബുദ്വീപുമുതൽ പാലാഴിവരെ നാലുകോടി അമ്പത്തിരണ്ടുലക്ഷം യോജനയാകുന്നു. ഇതുതന്നെയാണു്. പുഷ്കരദ്വീപുമുതൽ മഹാസമുദ്രം വരെയുള്ള കണക്കും. ഈ ഏഴു ദ്വീപുകളിലും വേറെ വേറെയാണു് ധർമ്മങ്ങളും കർമ്മങ്ങളും. അവയും ഞാൻ അങ്ങേയ്ക്കു പറഞ്ഞുതരാം. കേട്ടുകൊൾക:—

'പ്ലക്ഷംമുതൽ ശാകമുൾപ്പെടെയുള്ള ദ്വീപുകളിൽ പണ്ടേയ്ക്കുപണ്ടേ വസിച്ചുവരുന്ന ജനങ്ങളുണ്ടല്ലോ; അവർക്ക് യുഗാവസ്ഥകളൊന്നുമില്ല; അവർ ദേവകളെപ്പോലെ വിഹരിക്കുന്നു. അവരുടെ ധർമ്മം ദിവ്യമത്രേ. മഹാബാഹോ, അവർക്ക് കല്പാന്തകാലത്തേ നാശമുള്ളുപോൽ. കണ്ടാൽ പേടിയാവുന്ന പുഷ്കരദ്വീപിൽ വസിക്കുന്ന ക്രൂരർ പൈശാചധർമ്മം പൂണ്ടവരും, കർമ്മാവസാനത്തിൽ നാശമടയുന്നവരുമാണു്.'

സുകേശി:—'എന്തുകൊണ്ടാണു്, പുഷ്കരദ്വീപു കണ്ടാൽ പേടിയാവുന്നതും ശൌചരഹിതവും കർമ്മാർത്ഥനാശനവുമാണെന്നു നിങ്ങൾ പറഞ്ഞതു്?'

ഋഷിമാർ:—'രാത്രിഞ്ചര, ആ ദ്വീപിൽ ഘോരങ്ങളായ രൌരവാദി നരകങ്ങളുണ്ട്; അതിനാൽ കണ്ടാൽ പേടിയാവുന്ന രൌദ്രമായ ഒന്നാകുന്നു പുഷ്കരം.'

സുകേശി:—'തപോധനന്മാരെ, ആ ഘോരനരകങ്ങൾ എത്രയുണ്ട്? വലുപ്പമെത്ര? എന്താണ് അവയുടെ സ്വരൂപം?'

ഋഷിമാർ:—'രാക്ഷസോത്തമ, രൌരവം മുതലായവയുടെയെല്ലാം വലുപ്പവും സ്വരൂപവും കേട്ടുകൊൾക: അവ ഇരുപത്തൊന്നെണ്ണമുണ്ട്. എരിതീക്കനൽ പരത്തിയ രണ്ടായിരം യോജനസ്ഥലമത്രേ രൌരവം എന്ന ഒന്നാമത്തെ നരകം. ചുവട്ടിൽ തീക്കത്തിക്കയാൽ ചുട്ടുപഴുത്തു കിടക്കുന്ന ചെമ്പുനിലമാണ് മഹാരൌരവം; അതിന് ഇരട്ടി വലുപ്പം കൂടും. അതിലും ഇരട്ടിച്ചതത്രേ താമിസ്രനരകം. നാലാമത്തേതായ അന്ധതാമിസ്രത്തിന് അതിനെക്കാൾ ഇരട്ടി വലുപ്പമുണ്ട്. അഞ്ചാമത്തേതു കാലസൂത്രം; ആറാമത്തേത് അപ്രതിഷ്ഠ നരകം; ഏഴാമത്തേതു ഘടീയന്ത്രം. എട്ടാമത്തെ മഹാനരകമായ അസിപത്രവനത്തിന് എഴുപതിനായിരം യോജന വിസ്താരമുണ്ട്. ഒമ്പതാമത്തേതു തപ്തകുംഭം; പത്താമത്തേതു കൂടശാല്മലി; പിന്നെ കരപത്രം; പിന്നെ ശ്വാനഭോജനം, സന്ദംശം, ലോഹപിണ്ഡം, കരംഭസികത, ഘോരമായ ഉപ്പുപുഴ, കൃമിഭോജനം; പതിനെട്ടാമത്തേതു ഭയങ്കരമായ വൈതരണീനദി; പിന്നെ ശോണിതപൂയഭോജനം, ക്ഷുരാഗ്രധാരം, നിശിതചക്രം. ഒടുവിൽ സംശോഷണം എന്നൊന്നു കൂടിയുണ്ട്. സുകേശി, ഇവയത്രേ ആ നരകങ്ങൾ.'

ശ്രീ വാമനമഹാപുരാണേ, സുകേശി മുനിസംവാദേ, പുഷ്കരദ്വീപവർണ്ണനം പതിനൊന്നാമധ്യായം.

# പന്ത്രണ്ടാമദ്ധ്യായം

---

സുകേശി:—'ബ്രാഹ്മണശ്രേഷ്ഠരേ, ഈ നരകങ്ങൾ പൂകുന്നതു് എങ്ങിനെ, ഏതു കർമ്മംകൊണ്ടാണെന്നു പറഞ്ഞുകേൾപ്പാൻ എനിക്കു തുലോം ആഗ്രഹമുണ്ടു്.'

ഋഷിമാർ:—'ഇന്നിന്ന കർമ്മം ചെയ്തതിന്റെ ഫലം അനുഭവിപ്പാനാണു് മനുഷ്യൻ നരകങ്ങളെ പ്രാപിക്കുന്നതെന്നു കേട്ടുകൊൾക: ദേവകളേയും ബ്രാഹ്മണരേയും വേദങ്ങളേയും ഗുരുക്കന്മാരേയും സദാ നിന്ദിക്കുക, പുരാണേതിഹാസങ്ങളെ ആദരിക്കാതിരിക്കുക, യജ്ഞംമുടക്കുക, ദാനംവിലക്കുക എന്നീ പാപങ്ങളാലത്രെ നരകങ്ങളിൽ പതിക്കുന്നതു്. സുഹൃത്തുക്കൾ, ദമ്പതിമാർ, ഭ്രാതാക്കൾ, സ്വാമിഭൃത്യന്മാർ, പിതൃപുത്രന്മാർ, യാജ്യ യാജകന്മാർ എന്നിവരെ തങ്ങളിൽ ഭേദിപ്പിച്ചുവരും നരകമടയും. കന്യകയെ ഒരാൾക്കേററിട്ടു മറെറാരാൾക്കു കൊടുക്കുന്ന അധമന്മാരെ യമകിങ്കരന്മാർ ഈർച്ചവാൾകൊണ്ടു രണ്ടായിപ്പിളക്കും. അന്യന്മാരെ തപിപ്പിക്കുകയും, ചന്ദനം—രാമച്ചം—വിശറി എന്നിവ അപഹരിക്കുകയും ചെയ്യുന്നവർ കരംഭസികതയിൽ പതിക്കും. പിതൃദേവശ്രാദ്ധത്തിന്നു ക്ഷണനമേററിട്ടു മറെറാരേടത്തു് ഊൺകഴിക്കുന്ന മനുഷ്യനെ കൂർത്ത കൊക്കുകളുള്ള ക്രൂരൻപക്ഷികൾ ഇട്ടു കൊത്തിവലിക്കും. യാതൊരാൾ വാക്കുകൊണ്ടു സജ്ജനങ്ങളുടെ മർമ്മങ്ങൾ കുത്തിമുറിക്കുന്നുവോ; അവന്റെ മേൽ പക്ഷികൾ കൊക്കുകളാൽ കൊത്തിക്കൊണ്ടിരിക്കും. സത്തുക്കളുടെ ബുദ്ധി മറിപ്പാൻ ഏഷണികൂട്ടുന്നതു് ഏവനോ, അവന്റെ നാവിനെ വജ്രത്തിന്നൊത്ത കൊക്കുള്ള കാക്കകൾ കൊത്തിവലിക്കും. ഔദ്ധത്യംമൂലം അച്ഛനമ്മ ഗുരുക്കന്മാരെ അനാദരിച്ചാൽ മലമൂത്രങ്ങളും ചലവും നിറഞ്ഞ അപ്രതിഷ്ഠത്തിൽ തല കീഴായി മുഴുകും. ദേവകൾ, അഗ്നി, അതിഥികൾ, ഭൃത്യന്മാർ, ഭൂതങ്ങൾ, യാചകന്മാർ, കുട്ടികൾ, അച്ഛനമ്മമാർ എന്നിവരെ ഭുജിപ്പിക്കാതെ ഭോജനം കഴിക്കുന്ന അധമന്മാർ കെട്ടചോരയും ചലവും കൊ

ഴപ്പും കടിക്കേണ്ടി വരും; വിശന്നുഴലുന്നവയായ മലയോളം പോന്ന സൂചീമുഖങ്ങളായി ജനിക്കുകയും ചെയ്യും. ഒരേ പന്തിയിലിരിക്കുന്നവൎക്ക് ഒരേ മട്ടിലല്ലാതെ ഭക്ഷണം കൊടുക്കുന്നവർ അമേധ്യഭോജനനരകത്തിൽ പതിക്കും. ഒരു സംഘമായി യാത്രചെയ്യുമ്പോൾ, യാചിക്കുന്ന കൂട്ടുകാരനു പങ്കിട്ടുകൊടുക്കാതെ ഭക്ഷണം കഴിക്കുന്നവർ കഫഭോജന നരകമടയും. എച്ചിലായിട്ടു ഗോബ്രാഹ്മണാഗ്നികളെ തോന്നിയപോലെ തൊട്ടുപോയാൽ അവരുടെ കൈകൾ അതിഭയങ്കരമായ തപ്തകുംഭത്തിലിടും. എച്ചിലായിട്ടു സൂൎയ്യചന്ദ്രനക്ഷത്രങ്ങളെ തോന്നിയപോലെ നോക്കിയാൽ, അവരുടെ കണ്ണിൽ യമകിങ്കരന്മാർ തീയ്യിട്ട് ഊതും. സ്നേഹിതന്റെ ഭാൎയ്യ, അമ്മ, അച്ഛൻ, ജ്യേഷ്ഠൻ, ഭ്രാതൃഭാൎയ്യ, ഗുരുക്കന്മാർ, വൃദ്ധന്മാർ എന്നിവരെ ആർ കാൽകൊണ്ടു സ്പൎശിക്കുന്നുവോ; അവരെ, തീയ്യിൽ ചുട്ടുപഴുപ്പിച്ച ഇരുമ്പുചങ്ങലകൾ കൊണ്ടു കാൽകെട്ടി, മുട്ടോളം പൊള്ളുമാറു ഘോരമായ രൗരവത്തിൽ കൊണ്ടു തള്ളും. പായസം, എള്ളുംചോറ്, മാംസം എന്നിവ വെറുതെ (ദേവപൂജാദികൾക്കുപയോഗിക്കാതെ) ഭക്ഷിച്ചാൽ, അവരുടെ വായിൽ പഴുപ്പിച്ച ഇരുമ്പുകൾ ഇടും. പാപികൾ ദേവബ്രാഹ്മണ ഗുരുക്കന്മാരെയും വേദങ്ങളെയും ഇടവിടാതെ നിന്ദിക്കുന്നതു യാവചിലർ കേൾക്കുന്നുവോ; ആ നരാധമന്മാരുടെ ചെവികളിൽ അന്തകഭടന്മാർ ചുട്ടുപഴുപ്പിച്ച ഇരുമ്പാണികൾ വീണ്ടുംവീണ്ടും അടിച്ചുതറയ്ക്കും. തണ്ണീർപ്പന്തൽ, ദേവാലയം, ബ്രാഹ്മാലയം, തോട്ടം, സഭ, മഠം, കുളം, കിണർ, സരസ്സ് എന്നിവയെ നശിപ്പിക്കുന്നവരുടെ ശരീരത്തിൽ നിന്ന്, അവർ നിലവിളിക്കുമാറു്, യമകിങ്കരന്മാർ ഏറ്റവും മൂൎച്ചയുള്ള ഘോരങ്ങളായ [illegible]ം കൊണ്ടു തോൽ പൊളിച്ചെടുക്കും. പശു [illegible] ...ണന്റെയും സൂൎയ്യന്റെയും നേൎക്കു മൂത്രം വീ[illegible], അവരുടെ കുടൽമാല ഗുദങ്ങളിലൂടെ കാക്കകൾ കൊത്തിവലിക്കും. ദുർഭിക്ഷമോ ഭയമോ നേരിടുമ്പോൾ തൻകാൎയ്യം മാത്രം നോക്കി, വകയൊന്നുമില്ലാത്ത പുത്രകളത്രാദി ബന്ധുക്കളെയും ഭൃത്യരെയും ത്യജിക്കുന്നവൻ ശ്വാവായിപ്പിറക്കും. ശരണം പ്രാപിച്ചവനെ ഉപേക്ഷിച്ചവരെയും, കാരാഗൃഹക്കാ

വൽക്കാരേയും യമഭടന്മാർ തള്ളി യന്ത്രപീഠത്തിൽ കൊണ്ടിടും. യജ്ഞകർമ്മങ്ങളിൽ ബ്രാഹ്മണരേയും മററും കഷ്ടപ്പെടുത്തിയ പാപികളെ അമ്മിമേലിട്ടരയ്ക്കുകയും, തിയ്യിലും മററുമിട്ടു വരട്ടുകയും ചെയ്യും. സൂക്ഷിപ്പാനേല്പിച്ചതു തട്ടിയെടുക്കുന്ന പാപികളെ ചങ്ങലകൊണ്ടു കെട്ടിവരിഞ്ഞു്, വിശന്നു വലഞ്ഞു ചുണ്ടും അണ്ണാക്കും വരളുമാറു്, വൃശ്ചികഭോജനത്തിൽ കൊണ്ടിടും. പുണ്യദിവസങ്ങളിൽ സ്ത്രീസംഗം ചെയ്യുന്നവരും പരദാരനിരതന്മാരും, തിയ്യിൽ പഴുപ്പിച്ച ആണികൾ തറച്ചിട്ടുള്ള ശാല്മലിയെ ആലിംഗനം ചെയ്യേണ്ടിവരും. ഗുരുവിനെ കീഴിൽ നിർത്തി അധ്യയനം ചെയ്ക ബ്രാഹ്മണാധമന്മാരും അവരെ അധ്യയനം ചെയ്യിച്ചവരും തലയിൽ കല്ലു ചുമക്കും. വെള്ളത്തിൽ മലമൂത്രങ്ങളും കഫങ്ങളും വിസർജിച്ച ക്രൂരരെ മലവും മൂത്രവും ചലവും നിറഞ്ഞ ദുർഗ്ഗന്ധനരകത്തിൽ തള്ളും. പരസ്പരം ദ്രോഹമുള്ളന്ന മൂഢമനുഷ്യർ, തമ്മിൽ തമ്മിൽ സ്വമാംസം തിന്നേണ്ടിവരും. വേദത്തേയും അഗ്നിയേയും ഗുരുവിനേയും അച്ഛനമ്മമാരേയും ത്യജിക്കുന്നതായാൽ അവനെ അന്തകഭടന്മാർ മലയുടെ മുകളിൽ നിന്നു താഴത്തെയ്ക്കു് ഉരുട്ടും. വിധവയെ വേട്ടവരും, കന്യകയെ ദൂഷിപ്പിച്ചവരും, അവരുടെ ഗർഭം അലസിപ്പിച്ചവരും, പുഴുക്കൾ എറുമ്പുകൾ എന്നിവയെ തിന്നേണ്ടിവരും. ചണ്ഡാളൻ അന്ത്യജൻ എന്നിവരോടു ദക്ഷിണവാങ്ങി യജിപ്പിക്കുന്നവനും യജിക്കുന്നവനും അശ്മകീടമായി ജനിക്കും. നിശാചര, പ്രാണി മാംസം തിന്നുന്നവരേയും, വാഴ്ത്തിട്ടുകൊണ്ടു നാൾ കഴിക്കുന്നവരേയും വൃകഭക്ഷനരകത്തിൽ കൊണ്ടിടും. സ്വർണ്ണം കട്ടവൻ, ബ്രഹ്മഹത്യക്കാരൻ, മദ്യപൻ, ഗുരുതല്പഗൻ, ഗോവിനേയും ഭൂവിനേയും അപഹരിച്ചവൻ, ഗോസ്ത്രീബാലഹത്യകൾ ചെയ്തവൻ, ഗോവിനേയും സോമത്തേയും വേദത്തേയും വിററ ബ്രാഹ്മണൻ, സത്യം പുറമെയ്ക്കു നടിക്കുന്നവൻ, ശൗചഹീനൻ, നിത്യനൈമിത്തികങ്ങൾ നശിപ്പിച്ചവൻ, കള്ളസ്സാക്ഷി പറഞ്ഞവൻ എന്നിവരൊക്കെ പതിനായിരത്താണ്ടു മഹാ രൗരവത്തിലും, അത്രകാലം താമിസ്രത്തിലും, അത്രകാലം അന്ധതാമിസ്രത്തിലും അസിപത്രവനത്തിലും, അത്രയും കാലം ഘടീയന്ത്രത്തിലും തപ്തകുംഭത്തിലും കിടക്കേണ്ടിവരും. ലോകനിന്ദിതനായ കൃതഘ്ന

നാകട്ടെ, ഇപ്പറഞ്ഞ ഒരുപോലെ ഘോരനരകങ്ങൾ മുഴുവനും ക്രമേണ അനുഭവിക്കും.

ദേവകളിൽ വിഷ്ണുവും, ഗിരികളിൽ ഹിമാലയവും, ആയുധങ്ങളിൽ സുദർശനവും, പക്ഷികളിൽ ഗരുഡനും, സർപ്പങ്ങളിൽ അനന്തനും, ഭൂതങ്ങളിൽ ഭൂമിയും, നദികളിൽ ഗംഗയും, ജലങ്ങളിൽ താമരയും, അസുരരിൽ ശിവഭക്തനും, ക്ഷേത്രങ്ങളിൽ കുരുരാജ്യവും, തീർത്ഥങ്ങളിൽ പുഷ്കരവും, സരസ്സുകളിൽ മാനസവും, പുണ്യവനങ്ങളിൽ നന്ദനവും, ലോകങ്ങളിൽ ബ്രഹ്മലോകവും, ധർമ്മാനുഷ്ഠാനങ്ങളിൽ സത്യവും, യാഗങ്ങളിൽ അശ്വമേധവും, സ്പർശങ്ങളിൽ പുത്രസ്പർശവും, തപസ്സുകളിൽ അഗസ്ത്യനും, ആഗമങ്ങളിൽ വേദവും, പുരാണങ്ങളിൽ മാത്സ്യവും, സംഹിതകളിൽ മനുസ്മൃതിയും, സ്മൃതികർത്താക്കളിൽ മനുവും, തിഥികളിൽ അമാവാസിയും, സുരന്മാരിൽ ഇന്ദ്രനും, തേജസ്വികളിൽ സൂര്യനും, നക്ഷത്രങ്ങളിൽ ചന്ദ്രനും, ജലാശയങ്ങളിൽ സമുദ്രവും, രാക്ഷസോത്തമരിൽ രാവണനും, പാശങ്ങളിൽ നാഗവും, സ്ഥിമിതങ്ങളിൽ ബന്ധവും, ധാന്യങ്ങളിൽ നെല്ലും, ഇരുകാലികളിൽ ബ്രാഹ്മണനും, നാല്ക്കാലികളിൽ പശുസിംഹങ്ങളും, പൂക്കളിൽ പിച്ചകവും, നഗരങ്ങളിൽ കാഞ്ചിയും, സ്ത്രീകളിൽ രംഭയും, ആശ്രമികളിൽ ഗൃഹസ്ഥനും, പുരികളിൽ കുശസ്ഥലിയും, ദേശങ്ങളിൽ മദ്ധ്യദേശവും, കായ്മരങ്ങളിൽ മാവും, മൊട്ടുകളിൽ അശോകമൊട്ടും, ഔഷധങ്ങളിൽ കടുക്കയും, മൂലങ്ങളിൽ കിഴങ്ങും, വ്യാധികളിൽ അജീർണ്ണവും, വെളുത്തവയിൽ പാലും, പുതപ്പുകളിൽ പരുത്തിനൂൽ വസ്ത്രവും, കലകളിൽ ഗണിതജ്ഞാനവും, വിജ്ഞാനങ്ങളിൽ ഇന്ദ്രജാലവും, ശാകങ്ങളിൽ കരിമുത്തിളും, രസങ്ങളിൽ ലവണവും, കായകളിൽ കരിമ്പനത്തേങ്ങയും, നളിനികളിൽ പമ്പയും, വനൗകസ്സുകളിൽ ഋക്ഷരാജനും, മരങ്ങളിൽ പേരാലും, ജ്ഞാനികളിൽ ശിവനും, പതിവ്രതമാരിൽ പാർവ്വതിയും, പൈക്കളിൽ കപിലയും, കാളകളിൽ കറുത്തതും, ദുസ്സഹങ്ങളും ഘോരങ്ങളുമായ ദുർഗ്ഗങ്ങളിൽ വൈതരണീനദിയും എപ്രകാരം മീതെയായിരിക്കുന്നുവോ; അപ്രകാരം എല്ലാ പാപികളിലുംവെച്ചു മീതെയാകുന്നു കൃതഘ്നൻ. രാക്ഷസേന്ദ്ര, ബ്രഹ്മഹത്യക്കാർക്കും ഗോഹത്യക്കാർക്കും മറ്റും പ്രായശ്ചിത്തമുണ്ടു്; സ്നേഹിതൻ ചെയ്തുകൊടു

ത്തു പാഴാക്കുന്ന ദുർവൃത്തനായ കൃതഘ്നനാകട്ടെ, അനേകം കോടി സംവത്സരങ്ങൾകൊണ്ടും പാപശാന്തി വരികയില്ല.'

ശ്രീവാമനമഹാപുരാണം, സുകേശി മുനിസംവാദം,
കർമ്മവിപാകം പന്ത്രണ്ടാമദ്ധ്യായം.

———:0:———

# പതിമൂന്നാമദ്ധ്യായം

സുകേശി:—'മഹർഷിമാരെ, ഉദാരമായ പുഷ്കരദ്വീപിന്റെ കിടപ്പു നിങ്ങൾ പറഞ്ഞുവല്ലോ; ഇനി, ജംബൂദ്വീപിന്റെ കിടപ്പു പറഞ്ഞാൽ കൊള്ളാം.'

ഋഷിമാർ:—'പറയാം, കേട്ടുകൊൾക: അതിവിസ്തീർണ്ണവും, സ്വർഗ്ഗമോക്ഷപ്രദവുമായ ജംബൂദ്വീപ് ഒമ്പതായി വേർതിരിഞ്ഞു കിടക്കുന്നു. രാക്ഷസേശ്വര, നടുവിൽ ഇളാവൃതം; കിഴക്കു ഭദ്രാശ്വം; കിഴക്കുതെക്കു ഹിരണ്യവാൻ എന്ന വർഷം; തെക്കു ഭാരതം; തെക്കുപടിഞ്ഞാറു ഹരി; പടിഞ്ഞാറു കേതുമാലം; പടിഞ്ഞാറുവടക്കു ചമ്പകം; വടക്കു കല്പവൃക്ഷങ്ങൾ നിറഞ്ഞ കുരുവർഷം; വടക്കുകിഴക്കു രമണീയമായ കിമ്പുരുഷവർഷം; ഈ ഒമ്പതു വർഷങ്ങളും പുണ്യരമ്യങ്ങളാകുന്നു. ഭാരതവർഷമൊഴിച്ച് ഇളാവൃതാദികളായ എട്ടു വർഷങ്ങളിൽ യുഗാവസ്ഥയോ ജരാമരണഭയമോ ഇല്ല. അവിടങ്ങളിൽ യത്നമെന്നിയെ ഉള്ള സുഖസിദ്ധി സ്വാഭാവികമാണ്. ഉത്തമൻ, മദ്ധ്യമൻ, അധമൻ എന്നീ വ്യത്യാസവും അവിടങ്ങളിലില്ല.

ഒമ്പതു ദ്വീപുകളായിട്ടാണ് ഈ ഭാരതവർഷം. ഇടയ്ക്കിടയ്ക്കു സമുദ്രമുണ്ടാകയാൽ അവ പരസ്പരം അഗമ്യങ്ങളത്രേ. ഇന്ദ്രദ്വീപം, കശേരുമാൻ, താമ്രപർണ്ണം, ഗഭസ്തിമാൻ, നാഗദ്വീപം, കടാഹം, സിംഹളം, വാരുണം ഇങ്ങനെ എട്ട്; ഒമ്പതാമത്തേത്, സമുദ്രങ്ങളാൽ ചുറ്റപ്പെട്ട ഈ ദ്വീപ്. തെക്കുവടക്കായ ഈ ദ്വീപിന് കുമാരം എന്നു പേർ പറയുന്നു. ഇതിന്റെ കിഴക്കേ അതിർത്തിയിൽ കിരാതരും, പടിഞ്ഞാറു യവനരും, തെക്ക് ആന്ധ്രരും, വടക്കു തുരുഷ്കരും വ

സിക്കുന്നു. മദ്ധ്യത്തിലാകട്ടെ, ബ്രാഹ്മണ ക്ഷത്രിയ വൈശ്യ ശൂദ്രർ പാർത്തുവരുന്നു. യജ്ഞം, യുദ്ധം, കച്ചവടം മുതലായവയാണ് അവർക്ക് പ്രവൃത്തി. ഈ കർമ്മങ്ങൾകൊണ്ടുതന്നെയാണ് അവർക്ക് ലോകയാത്രയും സ്വർഗ്ഗാപവർഗ്ഗപ്രാപ്തിയും പുണ്യപാപങ്ങളും. മഹേന്ദ്രൻ, മലയൻ, സഹ്യൻ, ശുക്തിമാൻ, ഋക്ഷപർവ്വതം, വിന്ധ്യൻ, പാരിയാത്രം എന്നിവയാകുന്നു ഇവിടുത്തെ ഏഴ് കുലപർവ്വതങ്ങൾ. നല്ല താഴ്വരകളോടുകൂടി പൊങ്ങിപ്പരന്നു രമണീയങ്ങളായ മഹാഗിരികൾ മദ്ധ്യദേശത്തു വേറെയും അനവധിയുണ്ട്—കോലാഹലം, വൈഭ്രാജം, മന്ദരം, ദുർദ്ദരം, വാതധൂമം, വൈദ്യുതം, മൈനാകം, സരസം, തുംഗപ്രസ്ഥം, നാഗഗിരി, ഗോവർദ്ധനം, ഉജ്ജയന്തം, പുഷ്പഗിരി, അർബ്ബുദം, രൈവതകം, ഋശ്യമൂകം, ഗോമന്തം, ചിത്രകൂടം, കൃതസ്മരം, ശ്രീപർവ്വതം, കോകണകം മുതലായി അസംഖ്യം പർവ്വതങ്ങളുണ്ട്. ആവക പ്രദേശങ്ങളിൽ ആര്യന്മാരും മ്ലേച്ഛന്മാരും, വെവ്വേറെ താമസിച്ചുവരുന്നു. അവർ പാനത്തിന്നെടുക്കുന്ന ഉത്തമ നദികളേയും വിവരിക്കാം:

സരസ്വതി, പഞ്ചരൂപ, കാളിന്ദി, ഹിരണ്വതി, ശതദ്രു, ചന്ദ്രിക, നീല, വിതസ്ത, ഇരാവതി, കുഹൂ, മധുര, ഹാരാവി, ഉശീര, ധാതകി, രസ, ഗോമതി, ധൂതപാപ, ബാഹുദ, ദൃഷദ്വതി, നിസ്വര, ഗണ്ഡകി, ചിത്ര, കൗശികി, വധൂസര, സരയൂ, ലോഹിത്യ എന്നീ നദികൾ ഹിമവാന്റെ അടിവാരത്തുനിന്നു പുറപ്പെട്ടവയാകുന്നു. വേദസ്മൃതി, വേദസിനി, വൃത്രഘ്നി, സിന്ധു, പർണ്ണാസ, നന്ദിനി, പാവനി, മഹി, പാര, ചർമ്മണ്വതി, ലൂപി, വിദിശ, വേണുമതി, ചിത്ര, ഓഘവതി എന്നിവ പാരിയാത്രത്തിൽ നിന്നുണ്ടായവയാണ്. ശോണം എന്ന മഹാനദം, നർമ്മദ, സുരസ, ക്രിയ, മന്ദാകിനി, ദശാർണ്ണ, ചിത്രകൂട, ദേവിക, ചിത്രോൽപല, തമസ, കരതോയ, പിശാചിക, പിപ്പലശ്രോണി, വിപാശ, വഞ്ജുളാവതി, സത്സന്തജ, ശുക്തിമതി, ചക്രിണി, ത്രിദിവ, വസു, വല്ഗുവാഹിനി എന്നിവ ഋക്ഷപർവ്വതത്തിൽ നിന്നു പ്രവഹിച്ചവയത്രേ. ശിപ്ര, പയോഷ്ണി, നിർവിന്ധ്യ, താപി, നിഷധാവതി, വേണ്ണ, വൈതരണി, സിനീബാഹു, കുമുദ്വതി, തോയ, രേവ, മഹാഗൗരി, ദുർഗ്ഗ, അന്തശ്ശിവ എന്നീ പുണ്യജലകളായ ശുഭനദികൾ വിന്ധ്യന്റെ അടിവാരത്തുനിന്നു നിർഗ്ഗമിച്ചവയാകുന്നു. ഗോദാവരി, ഭീമരഥി, കൃഷ്ണ, വേണ്യ, സരിദ്വതി, വിതമദ്രി, സുപ്രയോഗ,

വാഹ്യ, കാവേരി, ഭദ്രോദ, നളിനി, വരിവേണ, കൃഷ്ണവേണ എന്നീ മഹാനദികൾ സഹ്യന്റെ അടിവാരത്തുനിന്നു പുറപ്പെട്ടവയാണ്. കൃതമാല, താമ്രവർണ്ണി, വഞ്ജുള, ഉല്പലാവതി, ശ്രുതി, സുദാമ എന്നിവ ശുക്തിമാങ്കൽ നിന്നവതരിച്ചവയത്രെ. ഈ എല്ലാ നദികളും പാപനാശിനികളും, ജഗന്മാതാക്കളും, സാഗരപത്നികളുമാകുന്നു. ഇവകൂസ, വേറെ ക്ഷുദ്രനദികളും വളരെയുണ്ട്. ചിലത് എല്ലാക്കാലത്തും ഒഴുകും; മററു ചിലതു മഴക്കാലത്തേ ഒഴുകൂ. ഈ ശുഭനദികളിലെ ജലമാണ് മധ്യദേശക്കാർ യഥേഷ്ടം പാനംചെയ്തുവരുന്നത്.

മത്സ്യം, കുശൂദ്രം, കുണ്ഡലം, പാഞ്ചാലം, കോസലം, വൃകം, ശകം, ബർബരം, കൌരവം, കലിംഗം, വംഗം, അംഗം, മത്സകം എന്നിവയാണ് മധ്യദേശങ്ങൾ. ആഭീരം, ശാല്വധാനകം, ബാഹ്ലീകം, വാടധാനം, ആഭീരം, കാലതോയകം, അപരാന്തം, ശൂദ്രം, പഹ്ലവം, ഖേടകം, ഗാന്ധാരം, യവനം, സിന്ധു, സൌവീരം, ഭദ്രകം, ശാതദ്രവം, ലലിത്ഥം, പാരാവതം, മൂഷികം, മാഠരം, ഉദകധാരം, കേകയം, ദശനം, കാംബോജം, ദരദം, ബർബരം, അംഗം, ലൌകികം, വേണം, തുഷാരം, ബാഹ്യം, തോമരം, ആത്രേയം, ഭാരദ്വാജം, പ്രസ്ഥലം, ദശേരകം, ലമ്പകം, താവകാരാമം, ചൂഡികം, തംഗണം, അലസം, അല്പിഭദ്രം, കിരാതം, താമസം, ഹംസമാർഗ്ഗം, സുപാർശ്വം, ഗണകം, കുലൂതം, കുഹകം, ചൂർണ്ണം, ഊർണ്ണപാദം, കുക്കുടം, മാണ്ഡവ്യം, പാണവീയം എന്നിവ വടക്കൻ പ്രദേശങ്ങളത്രെ. അംഗം, വംഗം, മദ്ഗുരവം, അന്തർഗ്ഗിരി, ബഹിർഗ്ഗിരി, പ്രവംഗം, രംഗേയം, മാംസാദം, ബലദന്തികം, ബ്രഹ്മോത്തരം, പ്രാവിജയം, ഭാർഗ്ഗവം, ആംഗേയം, മല്ലകം, പ്രാഗ്ജ്യോതിഷം, വൃഷദ്ധ്രം, വിദേഹം, താമ്രലിപ്തകം, മല്ലം, മഗധം, ആനന്ദം എന്നിവ കിഴക്കൻ നാട്ടുകളാകുന്നു. പുണ്ഡ്രം, കേരളം, ചോളം, കുല്യം, ജാനകം, മൂഷികാദം, കുമാരാദം, മഹാശകം, മഹാരാഷ്ട്രം, മാഹിഷികം, കലിംഗം, ആഭീരം, വൈശിക്യം, ആരണ്യം, ശബരം, പുളിന്ദം, വിന്ധ്യശൈലേയം, വിദർഭം, ദണ്ഡകം, പൌരികം, സാരികം, അശ്മകം, ഭോഗവർദ്ധനം, നൈമികം, കുന്തളം, ആന്ധ്രം, ഉൽഭിദം, നളകാരകം എന്നിവ തെക്കൻ നാട്ടുകളാണ്. ശൂർപ്പാരകം, വാരിധാനം, ദുർഗ്ഗം, ചാലീകടം, പുലീയം, സിനീലം, താമസം, താപസം, കാരസ്കരം, രമി, നാസികാന്തം, സുനർമ്മദം, ദാരുകച്ഛം, സമാ

ഭേദതം, സാനസപാതം, വാരസീയം, സുരാഷ്ട്രം, ആവന്ത്യം, അർബ്ബുദം എന്നിവ പടിഞ്ഞാറൻ രാജ്യങ്ങളത്രേ. കാരൂഷം, ഏകലവ്യം, മേകലം, ഉൽകലം, ഉത്തമർണ്ണം, ദശാർണ്ണം, ഗോപ്തം, കികരവം, തോസലം, കോസലം, ത്രൈപുരം, വൈദിശം, തുരഗം, തുംബരം, വരഫലം, നിഷധം, അനൂപം, തുണ്ഡികേരം, വീതിഹോത്രം, അവന്തി എന്നിവ വിന്ധ്യനെ സംബന്ധിച്ചു കിടക്കുന്ന രാജ്യങ്ങളാകുന്നു.

ഇനി പർവ്വതസംബന്ധികളായ ദേശങ്ങളെ പറയാം: നിരാഹാരം, ഹംസമാർഗ്ഗം, കുപഥം, തംഗണം, ഖശം, കുഥം, പ്രാവരണം, ഊർണ്ണം, അപ്പൃഷ്ടം, സമുൽഗകം, ത്രിഗർത്തം, കിരാതം, തോമരം, സശിഖം, അദ്രികം എന്നിവയത്രേ. രാക്ഷസേന്ദ്ര, ഇങ്ങനെ കുമാരദ്വീപിലെ രാജ്യങ്ങളെ അങ്ങയോടു വിവരിച്ചുപറഞ്ഞു. ഈ നാട്ടുകളിലെ ദേശധർമ്മങ്ങളും ശരിക്ക വിവരിക്കുന്നതു കേട്ടുകൊൾക:

ശ്രീവാമനമഹാപുരാണം, സുകേശി മുനിസംവാദം, ഭുവനകോശവർണ്ണനം പതിമൂന്നാമദ്ധ്യായം.

## പതിന്നാലാമദ്ധ്യായം

ഋഷിമാർ:—"അഹിംസ, സത്യം, അസ്തേയം, ദാനം, ക്ഷമ, ദമം, ശമം, ഔദാര്യം, ശൌചം, തപസ്സ് എന്നിങ്ങനെ പത്ത് അംഗങ്ങളോടുകൂടിയതാകുന്നു എല്ലാ ജാതിക്കാർക്കുമുള്ള ധർമ്മം. ബ്രാഹ്മണന്നു നാലാശ്രമങ്ങളും നിശ്ചയിക്കപ്പെട്ടിട്ടുണ്ട്.

സുകേശി:—'തപോധനന്മാരെ, ബ്രാഹ്മണരുടെ നാലാശ്രമങ്ങൾ വിസ്തരിച്ചു പറഞ്ഞുതരണം. കേട്ടിട്ട് എനിക്കു തൃപ്തിവരുന്നില്ല.

ഋഷിമാർ:—'വഴിപോലെ ഉപനയനം കഴിഞ്ഞാൽ ബ്രഹ്മചാരിയായി ഗുരുകുലവാസം ചെയ്യണം. ബ്രഹ്മചാരിയുടെ ധർമ്മം വേദം പഠിക്കൽ, അഗ്നിപരിചര്യ, സ്നാനം, ഭിക്ഷാടനം എന്നിവയാകുന്നു. ഭിക്ഷ കിട്ടിയതു ഗുരുവിങ്കൽ സമർപ്പിച്ച്, അനുവാദം കിട്ടിയിട്ടേ ഭക്ഷിക്കാവൂ. ഗുരുവിന്റെ കർമ്മത്തിൽ ജാഗരൂകനായി നിന്ന്, വേണ്ടുംവണ്ണം പ്രസാദിപ്പിക്കണം. അദ്ദേ

ഹം വിളിച്ചാൽ മറെറാന്നിലും മനസ്സുവെയ്ക്കാതെ ശ്രദ്ധിച്ചു പഠിക്കണം. ഒന്നോ രണ്ടോ മുഴുവനുമോ വേദം ഗുരുമുഖത്തിൽ നിന്നു ഗ്രഹിച്ച്, ഗുരുവിന് ഇഷ്ടമുള്ളതു നൾകി വിടവാങ്ങിയതിനുശേഷം, ഗൃഹസ്ഥാശ്രമം വേണമെന്നുള്ളവൻ ഗൃഹസ്ഥാശ്രമമെടുക്കണം. വാനപ്രസ്ഥാശ്രമമോ സന്ന്യാസാശ്രമമോ ആണ് ഇഷ്ടമെങ്കിൽ അതും സ്വീകരിക്കാം. ആ ഗുരുകുലത്തിൽ തന്നെ മരണപര്യന്തം വസിക്കുകയുമാവാം; ഗുരു മരിച്ചാൽ അദ്ദേഹത്തിൻെറ പുത്രൻെറയോ ശിഷ്യൻെറയോ അടുക്കൽ വസിക്കാം; പുത്രിയുടെ അടുക്കൽ പാടില്ല. അഭിമാനമെന്നിയെ ശുശ്രൂഷചെയ്തുകൊണ്ടുവേണം ബ്രഹ്മചര്യാശ്രമത്തിലിരിപ്പാൻ. ഇങ്ങനെയായാൽ, ആ ദ്വിജൻ സംസാരമുക്തനായിത്തീരും. അവിടെ നിന്നു ഗൃഹസ്ഥാശ്രമാർത്ഥം മടങ്ങിപ്പോന്നാൽ അന്യഗോത്രത്തിൽ ജനിച്ചവളായ കന്യകയെ വേൾക്കണം. സ്വപ്രയത്നംകൊണ്ടു ധനം സമ്പാദിച്ചു പിതൃദേവാതിഥികളെ ഭക്തിപൂർവം ശരിക്ക് ആരാധിക്കണം; സദാചാരങ്ങളിൽ ശ്രദ്ധിക്കണം'.

സുകേശി:—'സുവ്രതന്മാരേ, നിങ്ങൾ സദാചാരം എന്നു പറഞ്ഞതിൻെറ ലക്ഷണം കേൾക്കേണമെന്നുണ്ട്. അതു പറഞ്ഞുതരുവിൻ.'

ഋഷിമാർ:—'നിശാചര, ഞങ്ങൾ അങ്ങയോടു പറഞ്ഞ സദാചാരത്തിൻെറ ലക്ഷണവും വിവരിക്കാം; കേട്ടുകൊൾക:

ഗൃഹസ്ഥൻ എപ്പോഴും ആചാരങ്ങളെ പാലിക്കണം. ആചാരമററവന് ഇഹത്തിലും പരത്തിലും നന്മയില്ല. സദാചാരത്തെ ലംഘിച്ചു പ്രവർത്തിക്കുന്നവനു യജ്ഞമോ ദാനമോ തപസ്സോ ശ്രേയസ്കരമാകുന്നതല്ല. ആചാരംകെട്ട മനുഷ്യന് ഇഹത്തിലും പരത്തിലും സന്തോഷമുണ്ടാവുകയില്ല. അതിനാൽ സദാചാരത്തിൽ യത്നം ചെയ്യണം. ആചാരം, അനുഷ്ഠിക്കാത്തവനെ ഹിംസിക്കും. ആ സദാചാരത്തിൻെറ സ്വരൂപം ഞങ്ങൾ പറഞ്ഞുതരാം; ശ്രേയസ്സു വേണമെന്നുണ്ടെങ്കിൽ, മനസ്സിരുത്തി കേട്ടുകൊൾക: ധർമ്മം ഇതിൻെറ മൂടും, അർത്ഥം കൊമ്പുകളും, കാമം പൂക്കളും, മോക്ഷം ഫലവുമത്രേ. സുകേശി, അങ്ങിനെയുള്ള സദാചാരവൃക്ഷത്തെ ആർ ആശ്രയിക്കുന്നുവോ, അവൻ പുണ്യമനുഭവിക്കും. ബ്രാഹ്മമുഹൂർത്ത

ത്തിൽ ഉറക്കമുണർന്നിട്ട് മനോഗതമായി ദേവർഷികളെ സ്മരിക്കണം. പിന്നീട്, ദേവേശപരനായ ത്രിലോചനൻ അരുളിച്ചെയ്തിട്ടുള്ള പ്രഭാതമംഗളം ഉച്ചരിക്കണം.'

സുകേശി:—'പ്രഭാതത്തിൽ ചൊല്ലിയാൽ മനുഷ്യന്റെ പാപബന്ധം വേർപെടുത്തുന്നതായി മഹാത്മാവായ ശിവൻ അരുളിച്ചെയ്തിരിക്കുന്ന പ്രഭാതമംഗളം എന്താണ്?'

ഋഷിമാർ:—'രാക്ഷസേന്ദ്ര, ഹരൻ കഥിച്ചിട്ടുള്ള പ്രഭാതമംഗളം കേട്ടുകൊൾക. അതു ശ്രവിക്കുകയോ സ്മരിക്കുകയോ പഠിക്കുകയോ ചെയ്താൽ എല്ലാ പാപവും വിട്ടൊഴിയും.

(പദ്യം)

ബ്രഹ്മവിഷ്ണുക്കളും, മുപ്പുരവൈരിയും
കർമ്മസാക്ഷിയും, ചന്ദ്രനും, ചൊവ്വയും,
സൌമ്യഗീഷ്പതി ശുക്രശനികളും
സുപ്രഭാതമിങ്ങേകട്ടെയേവരും!
അംഗിരസ്സു, വസിഷ്ഠൻ, ക്രതു, ഭൃഗു,
ശ്രീമരീചി, പുലസ്ത്യൻ, പുലഹനും,
ഗൌതമൻ, അത്രി, രൈഭ്യൻ, ച്യവനനും,
സുപ്രഭാതമിങ്ങേകട്ടെയേവരും!
സനൽക്കുമാരൻ, സനകൻ, സനന്ദന-
നസ്സനാതനനാസുരി, പിംഗളൻ,
സപ്തപാതാളസപ്തസ്വരങ്ങളും,
സുപ്രഭാതമിങ്ങേകട്ടെയേവരും!
ഗന്ധിനി ഭൂമി, തോയം രസാന്വിതം,
സ്പർശവാൻ വായു, തേജസ്വിയഗ്നിയും,
ശബ്ദമൊത്ത വിയത്തും, മഹത്തുമേ,
സുപ്രഭാതമിങ്ങേകട്ടെയേവരും!
ഏഴലകടലേഴുകുലാദ്രിക-
ളേ,ഴൃഷിശ്രേഷ്ഠരേ,ഴു തുരങ്ങങ്ങൾ,
പൃഥ്വിമുമ്പാകുമേഴുലോകങ്ങളും
സുപ്രഭാതമിങ്ങേകട്ടെയേവരും!'

പരമപാവനമായ ഈ പ്രഭാതത്തിൽ ഭക്തിയോടെ ചൊല്ലുകയോ, സ്മരിക്കുകയോ, കേൾക്കുകയോ ചെയ്യുന്നത് തീർച്ചയായും ഭഗവൽപ്രസാദത്താൽ ദുസ്സ്വപ്നദോഷങ്ങൾ നീങ്ങുകയും, സുപ്രഭാതം സിദ്ധിക്കുകയും ചെയ്യും. പിന്നീട് ധർമ്മത്തെയും, അർത്ഥത്തെയും ചിന്തിക്കണം. കിടക്കവിട്ടെഴുന്നേററാൽ ഉടനെ 'ഹരി' എന്നുച്ചരിച്ചിട്ടു വേണം മലമൂത്രവിസർജ്ജനത്തിനു പോവാൻ. ഗോബ്രാഹ്മണദേവാഗ്നികളുടെ മാർഗ്ഗം, രാജമാർഗ്ഗം, നാൽക്കൂട്ടപ്പെരുവഴി, ഗോശാല എന്നീ സ്ഥലങ്ങളിലും, കിഴക്കോട്ടോ പടിഞ്ഞാട്ടോ തിരിഞ്ഞിരുന്നും മലമൂത്രവിസർജ്ജനം ചെയ്യരുത്. വിസർജ്ജനാനന്തരം ശൌചത്തിനു മണ്ണ് എടുക്കണം. ഗുദത്തിൽ മൂന്നും, ഉള്ളങ്കയ്യിൽ പത്തും, കാൽകളിൽ ഏഴുപ്രാവശ്യവും, ലിംഗത്തിൽ ഒരു പ്രാവശ്യവും മണ്ണ് ഉപയോഗിക്കണം. ശൌചത്തിനു വെള്ളത്തിൽ നിന്നും, എലിമടയിൽനിന്നും, പുററിൽനിന്നും മണ്ണെടുക്കരുത്. മറെറാരാൾ ശൌചത്തിന്നെടുത്തതിന്റെ ബാക്കിയും എടുക്കരുത്; വടക്കോട്ടോ കിഴക്കോട്ടോ തിരിഞ്ഞിരുന്നു കാലുകൾ കഴുകി വെള്ളത്തിലല്ലാതെ ഇരുന്ന്, നുരയില്ലാത്ത വെള്ളംകൊണ്ട് ആദ്യം അഞ്ചുരു മുഖം തൊട്ടു തുടച്ച് ആചമിക്കണം; പിന്നെ കൈകൊണ്ട് ഇന്ദ്രിയങ്ങൾ തൊടണം. എന്നിട്ടു ക്രമേണ കേശം വെടിപ്പാക്കി പല്ലുതേച്ചു കണ്ണാടിയും നോക്കി, ശിരഃസ്നാനമോ ദേഹസ്നാനമോ കഴിച്ചു സന്ധ്യാവന്ദനം ചെയ്യണം. തദനന്തരം പിതൃദേവതർപ്പണവും ഹോമവും കഴിച്ച്, നല്ല വസ്തുക്കളെ സ്പർശിച്ചു പുറത്തേയ്ക്കിറങ്ങാം: കറുക, തയിർ, നെയ്യ്, നീർക്കുടം, കുട്ടിയോടുകൂടിയ പശു, കാള, സ്വർണ്ണം, മണ്ണ്, ചാണകം, സ്വസ്തികം, അക്ഷതം, മലർ, തേൻ, ബ്രാഹ്മണകന്യക, വെളുത്ത മംഗളപുഷ്പങ്ങൾ, അഗ്നി, ചന്ദനം, സൂര്യൻ, അരയാൽ എന്നിവ സ്പർശനത്തിനു നല്ലവയാകുന്നു.

പിന്നെ സ്വജാതിധർമ്മം നടത്താം. നാട്ടുനടപ്പുള്ളതും, ശ്രേഷ്ഠവുമായ കുലധർമ്മത്തെയും സ്വഗോത്രധർമ്മത്തെയും പരിത്യജിക്കരുത്; അതേവഴിക്കു വേണം അർത്ഥസിദ്ധി വരുത്താൻ. ചീത്തവാക്കും അസത്യവും പരുഷവും ആഗമശാസ്ത്രവിരുദ്ധമായതും സജ്ജനങ്ങൾ നിന്ദിക്കത്തക്കതും പറയരുത്. ധർമ്മം തെററിക്കരുത്. ദുർജ്ജനങ്ങളുമായി സംസർഗ്ഗം ചെയ്യരുത്. വെറുതേ നടക്കുക, വെറുതേ കൊട്ടുക, വെ

റുതെ പശുക്കളെ കൊല്ലുക, വെറുതെ വേൾക്കുക എന്നിവ ഗൃഹസ്ഥൻ ചെയ്യരുതു. വെറുതെ നടന്നാൽ നിത്യകൎമ്മങ്ങൾ തെററും; വെറുതെ കൊട്ടിയാൽ ധനനാശം വരും; വെറുതെ പശുവിനെ കൊന്നാൽ നരകപ്രദമായ പാപം പററും; വെറുതെ വേളികഴിച്ചാൽ അശ്ലാഘ്യമായ അനപത്യതയും, വൎണ്ണസങ്കര വ്യാപ്തിയും ലോകത്തിൽ നിന്നു ഭയവും വന്നുകൂടും. നല്ലവർ പരസ്വത്തിലും പരകളത്രത്തിലും ബുദ്ധിവെയ്ക്കരുത്; പരസ്വം അപഹരിച്ചാൽ നരകവും, പരകളത്രത്തെ പ്രാപിച്ചാൽ മരണംതന്നെയും സംഭവിക്കും. നഗ്നയായ പരസ്ത്രീയെ നോക്കരുത്. തസ്കരന്മാരോടു സംസാരിക്കരുത്. രജസ്വലയെ ദൎശിക്കുകയോ സ്പൎശിക്കുകയോ സംസാരിക്കപോലുമോ ചെയ്യരുത്. സോദരി, പരകളത്രം, അമ്മയുടെ സപത്നി, മകൾ എന്നിവരൊത്തമിച്ച് ഒററയ്ക്കൽ ഇരിക്കരുത്. നഗ്നനായിട്ടു കുളിക്കുക, കിടക്കുക, സഞ്ചരിക്കുക എന്നിവ ഒരിക്കലും പാടില്ല. കേടുവന്ന കിടക്ക, ആസനം, പാത്രം മുതലായവയെ ശുദ്ധി വേണമെന്നുള്ളവർ ഉപയോഗിക്കരുത്. 'നന്ദ'കളിൽ എണ്ണതേപ്പും, 'രിക്ത'കളിൽ ക്ഷൌരവും 'ജയ'കളിൽ മാംസവും, 'പൂൎണ്ണ'കളിൽ സ്ത്രീസംഗവും ത്യജിക്കണം; എല്ലാം 'ഭദ്ര'കളിലെ ചെയ്യാവൂ. ഞായറാഴ്ച അഭ്യംഗവും, ചൊവ്വാഴ്ച ക്ഷൌരവും, വെള്ളി ശനി ഇവ ആഴ്ചകളിൽ മാംസവും, ബുധനാഴ്ച സ്ത്രീസംഗവും വൎജ്ജ്യമത്രേ; മററാഴ്ചകളിൽ ആവാം. ചിത്ര, അത്തം, തിരുവോണം എന്നീ നാളുകളിൽ അഭ്യംഗവും; വിശാഖ അഭിജിത്ത് എന്നിവയിൽ ക്ഷൌരവും; മൂലം, മകയിരം, പൂരം, പൂരാടം, പൂരുരുട്ടാതി എന്നിവയിൽ മാംസവും; മകം, കാൎത്തിക, ഉത്രം, ഉത്രാടം, ഉത്രട്ടാതി എന്നിവയിൽ സ്ത്രീസംഗവും നിഷിദ്ധമാകുന്നു. രാക്ഷസേന്ദ്ര, ഒരിക്കലും വടക്കോട്ടോ പടിഞ്ഞാട്ടോ തലവെച്ചു കിടക്കരുത്. തെക്കോട്ടോ പടിഞ്ഞാട്ടോ തിരിഞ്ഞിരുന്നു ഊണ് കഴിക്കരുത്. ദേവാലയം, ചൈത്യവൃക്ഷം, നാൽക്കൂട്ടുവഴി എന്നിവയേയും, അറിവേറിയവനേയും, ഗുരുവിനേയും വലത്തുവെച്ചേ കടന്നുപോകാവൂ. അന്യർ പെരുമാറിയ മാല്യവസ്ത്രങ്ങളും അന്നപാനങ്ങളും അറിഞ്ഞുതാൻ എടുക്കരുത്. പതിവായി തല നനച്ചു കുളിക്കണം; തക്ക കാരണമില്ലാതെ പാതിരയ്ക്കു കുളിക്കരുത്; ഗ്രഹണം, ബന്ധുമരണം, ജന്മനക്ഷത്രം എന്നിവയിലാവാം. എണ്ണ തേച്ചുകുളിച്ചിട്ട് ദേഹം തിരുമ്മരുത്. കുളികഴിഞ്ഞിട്ടു തലമുടി കുടയരുത്. അവയവങ്ങളിൽ മുണ്ടുകൊണ്ടു തുടയ്ക്കുകയുമരുത്.

നല്ല രാജാവുള്ള നല്ല രാജ്യത്തു നല്ല ആളുകളോടൊന്നിച്ചു നിവസിക്കണം. ശുദ്ധിയും മത്സരവുമില്ലാത്ത മര്യാദക്കാരായ കൃഷിക്കാരും ഔഷധികളും നല്ല വെള്ളവും വൈദ്യനും ഉള്ളേടത്തുവേണം വസിപ്പാൻ. ദണ്ഡപരനും ദുർബ്ബലനുമായ രാജാവും എപ്പോഴും വിനോദിക്കുന്നവരോ വകവെയ്ക്കുന്നവരോ തോല്പിപ്പാൻ കരുതുന്നവരോ ആയ ആളുകളും ഉള്ള രാജ്യത്തു വസിച്ചുകൂടാ.

മഹാരാജ, എപ്പോഴും ധർമ്മത്തിലിരിക്കുന്നവർ ഭക്ഷിച്ചുകൂടാത്തതും ഭക്ഷിക്കാവുന്നതും ഞങ്ങൾ പറഞ്ഞുതരാം: കാലേ ശേഖരിച്ച പഴകിയ നെല്ലിന്റെ ചോറ് സ്നേഹം (നെയ്യോ മറ്റോ) ചേർത്തു ഭക്ഷിക്കാം; വ്രീഹിയും പാൽകൊണ്ടുള്ളവയും സ്നേഹം ചേർക്കാതെയും ഭക്ഷിക്കാം. അപ്രകാരം മുയൽ, മുള്ളൻ, ഉടുമ്പ്, വാൾമൃഗം, മത്സ്യം, ആമ എന്നിവയും കോതമ്പു മുതലായവയും ഭക്ഷിക്കാവുന്നവയാണെന്നു മനു പറഞ്ഞിരിക്കുന്നു.

വജ്രമണി, പവിഴം, മുത്ത്, കല്ലുകൊണ്ടും മരം കൊണ്ടുമുള്ള സാമാനങ്ങൾ, തൃണമൂലൌഷധങ്ങൾ, മുറം, തൃണധാന്യങ്ങൾ, അലക്കിയ വസ്ത്രങ്ങൾ, മരവുരികൾ എന്നിവയെ വെള്ളംകൊണ്ടും, മെഴുക്കുപാത്രങ്ങളെ ചൂടുവെള്ളം എള്ളരച്ചത് എന്നിവകൊണ്ടുമാണ് ശുദ്ധിപ്പെടുത്തേണ്ടത്. പരുത്തിനൂൽവസ്ത്രങ്ങൾക്കും, ആനയുടെ കൊമ്പ്—അസ്ഥി—മറ്റു കൊമ്പുകൾ എന്നിവയ്ക്കും വെള്ളം തളിച്ചാൽ ശുദ്ധിവരും. മൺപാത്രങ്ങൾക്ക് രണ്ടാമത് പചിക്കുന്നതാണ് ശുദ്ധി. ഭിക്ഷ കിട്ടിയത്, ശില്പികളുടെ കരം, വില്പാൻ വെച്ചിട്ടുള്ളത്, സ്ത്രീയുടെ മുഖം, വെട്ടുവഴിയിൽ കിടക്കുന്നത്, അറിയപ്പെടാത്തത്, ദാസന്മാർ തെയ്യാറാക്കിയത്, ശുദ്ധമാണെന്നു പറയപ്പെട്ടത്, പഴകിയത്, വളരെ കൈമാറിയത്, കനംകുറഞ്ഞത്, ബാലവൃദ്ധചേഷ്ടിതം, ബാലന്റെ മുഖം, കന്യകളുടെ പണിപ്പുര, മുലകുടിക്കുന്ന കുട്ടിയുള്ള സ്ത്രീകൾ, ഓത്തു ചൊല്ലുമ്പോൾ വായിൽനിന്നു തെറിച്ച നീർത്തുള്ളി, കാറ്റത്തെ വെള്ളത്തിന്റെ തുള്ളികൾ ഇവയെല്ലാം അശുദ്ധിയില്ല. കഴുകുക, തളിക്കുക, അടിക്കുക, പൈ ചവിട്ടുക എന്നിവകൊണ്ടു ഭൂമി ശുദ്ധപ്പെടും. തേയ്ക്കുകയും ചുരണ്ടുകയും കഴുകുകയും അടിച്ചുവാരുകയും ചെയ്താൽ ഭവനത്തിനു ശുദ്ധിയായി. തലനാരോ പുഴുവോ, പാറുകയോ, പട്ടു നാറുകയോ, ഈച്ച

വന്നിരിക്കുകയോ ചെയ്ത ചോറിന്നു ശുദ്ധിവരാൻ മണ്ണും ചാരവും കൂടിയ വെള്ളം തളിക്കണം. ചെമ്പിന്നു പുളികൊണ്ടും, വെള്ളീയം കാരീയം എന്നിവയ്ക്കു ക്ഷാരംകൊണ്ടും, ഓടിന്നു ഭസ്മജലം കൊണ്ടും, ദ്രവപദാർത്ഥത്തിന്നു 'അരിക്കൽ' കൊണ്ടും, അമേദ്ധ്യം പററിയതിന്നു മണ്ണും വെള്ളവുംകൊണ്ടും ഗന്ധാപഹരണം കൊണ്ടുമത്രെ ശുദ്ധി. മുലകുടിക്കുമ്പോൾ കുട്ടിക്കും, കായ് വീഴ്ത്തുമ്പോൾ പക്ഷിക്കും, ചുരട്ടു ചുരക്കുമ്പോൾ കഴുതയ്ക്കും, മൃഗങ്ങളെ പിടിക്കുമ്പോൾ നായയ്ക്കും അശുദ്ധിയില്ല. വെട്ടവഴിയിലെ ചളിവെള്ളവും, ഗോക്കളും, വഴിയിലെ പുല്ലും, ചൂളയ്ക്കു വെച്ച ഇഷ്ടിക പാവിയ സ്ഥലവും കാററുകൊണ്ടുതന്നെ ശുദ്ധങ്ങളാകുന്നു. ഒരു പറയിൽ കവിഞ്ഞ അരികൊണ്ടുള്ള ചോറിൽ അശുദ്ധി വല്ലതും പററിപ്പോയാൽ, മേൽഭാഗം എടുത്തുകളകയും ബാക്കിയുള്ളതിൽ വെള്ളം തളിക്കുകയും ചെയ്യുക. ദുഷിച്ച അന്നം അറിയാതെ ഭക്ഷിച്ചുപോയാൽ മൂന്നു നാൾ ഉപവാസം ചെയ്യണം; അറിഞ്ഞിട്ടായാൽ അത്രമാത്രം കൊണ്ടു ശുദ്ധിവരില്ല. രജസ്വല, കുളിക്കാത്തവൻ, നഗ്നൻ, പെററു കിടക്കുന്നവൾ, ക്ഷൌരക്കാരൻ, ശവംകൊണ്ടുപോയവർ എന്നിവരെ തൊട്ടാൽ, അശുദ്ധി നീങ്ങുവാൻ കുളിക്കണം. മെഴുക്കുള്ള അസ്ഥി തൊട്ടുപോയാൽ സചേലസ്നാനം ചെയ്യണം; മെഴുക്കില്ലാത്തതാണെങ്കിൽ, ആചമിച്ചു പശുവിനെ സ്പർശിക്കുകയും, സൂര്യനെ ദർശിക്കുകയും ചെയ്താൽ മതി.

മനുഷ്യരോമം, കഫം—മേൽത്തേച്ചതു് എന്നിവയേയും ചവിട്ടരുതു്. എച്ചിലും മലമൂത്രങ്ങളും കാൽകഴുകിയ വെള്ളവും ഗൃഹത്തിന്നു വെളിയിൽ കളയണം. പഞ്ചപിണ്ഡങ്ങളെ ഉദ്ധരിക്കാതെ, അന്യന്റെ വെള്ളംകൊണ്ടു കുളിക്കരുതു്; തീർത്ഥങ്ങളിലും പൊയ്കകളിലും പുഴകളിലും കുളിക്കാം. അറിവുള്ളവൻ ഒരിക്കലും ഉദ്യാനത്തിലും മററും അസമയത്തു ചെന്നിരിക്കരുതു്. ജനങ്ങളാൽ വെറുക്കപ്പെട്ടവനോടും ഭർത്താവില്ലാത്ത സ്ത്രീയോടും സംസാരിക്കരുതു്. ദേവകളേയും പിതൃക്കളേയും നല്ല ശാസ്ത്രങ്ങളേയും യജ്ഞസത്രാദികളേയും നിന്ദിക്കുന്നവരെ തൊടുകയോ അവരോടു സംസാരിക്കുകയോ ചെയ്താൽ അശുദ്ധി നീങ്ങുന്നതിന്നു സൂര്യദർശനം ചെയ്യണം. സൂതകൻ, ഷണ്ഡൻ, മാർജ്ജാരൻ, മൂഷികൻ, കോഴി, പതിതൻ,

അപവിദ്ധൻ, നഗ്നൻ, ചണ്ഡാലാദ്യധമന്മാർ എന്നിവരുടെ ചോറ് ഉണ്ണരുത്.'

സുകേശി:—'സൂതകാദികളുടെ അന്നം ഭക്ഷിച്ചുകൂടാ എന്ന് നിങ്ങൾ പറഞ്ഞുവല്ലോ; അവരുടെ ലക്ഷണം കൂടി ശരിക്ക കേൾക്കേണമെന്നുണ്ട്.'

ഋഷിമാർ:—'ഒരു ബ്രാഹ്മണനോ അദ്ദേഹത്തിന്റെ ഭാര്യയ്ക്കോ പുല വന്നാൽ ഇരുവരേയും സൂതകരെന്ന പറയും; അവരുടെ ചോറ് ഉണ്ണരുത്. യഥാകാലം സ്നാനവും ഹോമവും ദാനവും ദേവപിതൃപൂജയും ചെയ്യാത്തവനത്രെ ഷണ്ഡൻ. പരത്തിലാസക്തിയില്ലാതെ, മേനിക്കുവേണ്ടി ജപവും തപസ്സും അധ്യയനവും ചെയ്യുന്നവനെ മാർജ്ജാരനെന്ന പറയുന്നു. വകയുണ്ടായിരിക്കെ, ഉണ്ണാതെയും കൊടുക്കാതെയും ഭോഗിക്കാതെയും മിച്ചമിരിക്കുന്നവനാണ മൂഷികൻ; അവന്റെ ചോറുണ്ടുപോയാൽ കൃച്ഛ്രം കൊണ്ടേ ശുദ്ധിവരൂ. ഒരു സഭയിൽ ചെന്നിട്ട്, അവിടെ കൂടിയിട്ടുള്ളവരിൽ പക്ഷപാതിയാകുന്നതാരാണോ; അവനെ ദേവകൾ കോഴി എന്ന പറയുന്നു; അവന്റെ ചോറും നന്നല്ല. ആപത്തിങ്കലല്ലാതെ സ്വധർമ്മം വിട്ട് പരധർമ്മം ആചരിക്കുന്നവനത്രെ വിദ്വാന്മാർ പതിതൻ എന്ന പേരിട്ടിരിക്കുന്നത്. ദേവകളേയും പിതൃക്കളേയും ഗുരുവിനേയും ത്യജിച്ചവനും, ഗോബ്രാഹ്മണസ്ത്രീഹത്യകൾ ചെയ്യുന്നവനും അപവിദ്ധനെന്ന പറയപ്പെടുന്നു. ആരുടെ കുലത്തിൽ വേദവും ശാസ്ത്രവും വ്രതവുമില്ലയോ; അവനെ സജ്ജനങ്ങൾ നഗ്നനെന്ന വിളിക്കുന്നു; അവരുടെ ചോറും ഉണ്ണരുത്. ആശ്രയപ്പെട്ടവനു ദാനം ചെയ്യാത്തവനും, മാതാവിനെ വിലക്കുന്നവനും ശരണം പ്രാപിച്ചവനെ വെടിയുന്നവനുമത്രെ അധമനായ ചണ്ഡാലൻ. ബന്ധുക്കളും സജ്ജനങ്ങളും ബ്രാഹ്മണരും വെടിഞ്ഞവന്റെയും കുണ്ഡാശിയുടേയും ചോറുണ്ടാൽ ചാന്ദ്രായണം ആചരിക്കണം. നിത്യനൈമിത്തിക കർമ്മങ്ങൾക്ക ഹാനി വരുത്തുന്നവന്റെ അന്നം ഭക്ഷിച്ചാൽ ശുദ്ധിക്കായി മൂന്നാം ഉപവാസം ചെയ്യണം. ചാത്തപ്പുലയിലും പെറ്റപുലയിലും മാത്രമേ നിത്യകർമ്മം ചെയ്യാതിരിക്കാവൂ; നൈമിത്തിക കർമ്മം ഒരു വിധത്തിലും മുടക്കിക്കൂടാ.

പുത്രൻ ജനിച്ചാൽ അപ്പോൾ, മരിച്ചാൽ ബന്ധുക്കളെല്ലാരും സചേലസ്നാനം ചെയ്യുന്നതാണെന്നു ഭഗവാൻ ഭൃഗു പറഞ്ഞിരിക്കുന്നു. മരിച്ച ആളുടെ ശേഷക്കാർ, പുറത്തു ദഹിപ്പിച്ചിട്ട് ഉദകക്രിയ ചെയ്യണം. ഒന്നാം ദിവസമോ നാലാംദിവസമോ ഏഴാംദിവസമോ അസ്ഥി പെറുക്കണം. സഞ്ചയനം കഴിഞ്ഞതു അവരെ തൊട്ടുകൂടും. ഉദകക്രിയകൾക്ക് സപിണ്ഡന്മാരെ തൊട്ടു ക്രിയ ചെയ്യാം. വിഷമേറ്റിട്ടോ, കെട്ടിഞാന്നിട്ടോ, ആയുധമേറ്റിട്ടോ, വെള്ളത്തിലോ തീയിലോ വീണിട്ടോ, മറുനാട്ടിൽ വെച്ചിട്ടോ മരിച്ചാലും കുട്ടിയോ നാട്ടിൽനിന്നു പോയവനോ സന്യാസിയോ മരിച്ചാലും പുല വേഗം തീരും. ഗർഭം അലസിയാലും ആ വിധം തന്നെ. പുല നാലുതരത്തിലാണ്. ബ്രാഹ്മണർക്ക് ഒരു ദിവസം; ക്ഷത്രിയർക്ക് മൂന്നുദിവസം; വൈശ്യർക്ക് ആറുദിവസം; ശൂദ്രർക്ക് പന്ത്രണ്ടുദിവസം. എല്ലാ ജാതിക്കാർക്കും യഥാക്രമം പത്തും പന്ത്രണ്ടും പതിനഞ്ചും മുപ്പതും നാൾ കഴിഞ്ഞാൽ പുല പോകുന്നതാണ്. പ്രേതത്തെ ഉദ്ദേശിച്ചു വേണ്ടതിൻവണ്ണം ഏകോദ്ദിഷ്ടം ചെയ്യണം. കൊല്ലമെത്തുന്നതുവരെ സപിണ്ഡീകരണവും വേണം. അങ്ങിനെ പിതൃത്വം പ്രാപിച്ചാൽ, അമാവാസി പൌർണ്ണമാസി മുതലായ ദിവസങ്ങളിൽ വേദോക്തപ്രകാരം അവരെ പ്രസാദിപ്പിക്കണം. രാക്ഷസ, പിതൃക്കളെ ഉദ്ദേശിച്ച് ശ്രാദ്ധവും മറ്റും ചെയ്യുന്നതായാൽ, പിതൃക്കൾ നല്ലവണ്ണം പ്രസാദിക്കും; മരിച്ച ആൾക്ക് ഏറാവും പ്രിയപ്പെട്ടതും, ഗൃഹത്തിൽ പ്രിയപ്പെട്ടതും ആയിരുന്നതൊക്കെ, അതു് അക്ഷയമായിരിപ്പാൻവേണ്ടി, ഗുണവാനു ദാനം ചെയ്യണം.

മൂന്നു വേളകളും അഗ്നിജ്ഞൻ മുടങ്ങാതെ ചൊല്ലണം. ധർമ്മത്താൽ ധനം നേടി, കഴിവുപോലെ യജിക്കണം. ചെയ്യുമ്പോൾ ആത്മാവിന്ന് അറപ്പുണ്ടാകാത്തതും, മഹാജനങ്ങളിൽ മറച്ചു വെയ്ക്കേണ്ടാത്തതും, യാതൊന്നോ; അതു ശങ്കകൂടാതെ ചെയ്യാം. ലോകത്തിൽ ഇപ്രകാരം ആചരിക്കുന്ന ഗൃഹസ്ഥാശ്രമിക്ക് ഇഹത്തിലും പരത്തിലും ശോഭനമായ ധർമ്മാർത്ഥകാമലാഭമുണ്ടാകും.

ഇങ്ങനെ ഉത്തമമായ ഗൃഹസ്ഥാശ്രമവിധി ചുരുക്കത്തിൽ പറഞ്ഞു. ഇനി, വാനപ്രസ്ഥാശ്രമധർമ്മം പറയാം, ധരിച്ചുകൊൾക: സന്തതിയുണ്ടാകയും, വാർദ്ധക്യം വരികയും ചെയ്താൽ അഭിജ്ഞൻ ആത്മശുദ്ധിക്കായി വാനപ്രസ്ഥാശ്രമം പ്രാപിക്കണം. അവിടെ വ

ന്യങ്ങൾ ഭുജിക്കണം; തപസ്സുകളാൽ ആത്മാവിനെ ദർശിക്കണം; നിലത്തേ കിടക്കാവൂ; ബ്രഹ്മചര്യം വേണം; പിതൃദേവാതിഥികളെ പൂജിക്കണം. ഹോമം, മൂന്നുനേരം കുളി, ജടയും വല്ക്കലവും ധരിക്കുക, കാട്ടെണ്ണ തേയ്ക്കുക ഇതെല്ലാമത്രെ വാനപ്രസ്ഥവിധി. എല്ലാ സംഗമവും ത്യജിക്കുക, ബ്രഹ്മചര്യം, അഭിമാനമില്ലായ്മ, ജിതേന്ദ്രിയത്വം, ഏറെനാൾ ഒരേ പാർപ്പിടത്തിൽ പാർക്കായ്ക, ഒന്നും ആരംഭിക്കായ്ക. ഭിക്ഷാന്നം ഭക്ഷിക്കുക, തെല്ലും കോപിക്കായ്ക, ആത്മജ്ഞാനം ലഭിപ്പാനുള്ള ഇച്ഛ, ആത്മാവബോധനം എന്നിവയാകുന്നു ചതുർത്ഥാശ്രമധർമ്മങ്ങൾ.

നിശാചര, ഇനി വർണ്ണധർമ്മങ്ങളും കേട്ടുകൊൾക: ബ്രഹ്മചര്യം, ഗാർഹസ്ഥ്യം, വാനപ്രസ്ഥം എന്നീ മൂന്നാശ്രമങ്ങളേ ക്ഷത്രിയന്നു വിധിച്ചിട്ടുള്ളൂ. വൈശ്യന്നു ഗാർഹസ്ഥ്യവും വാനപ്രസ്ഥവും ആകുന്ന രണ്ടാശ്രമങ്ങളുമാവാം; ശൂദ്രന്നാകട്ടെ ഗൃഹസ്ഥാശ്രമം ഒന്നു മാത്രം. സ്വസ്വ വർണ്ണാശ്രമധർമ്മങ്ങൾക്ക് ആരും ഹാനിവരുത്തരുത്. സ്വധർമ്മം വിട്ട് മറ്റൊന്നാചരിച്ചു വേദത്തെ വേദനപ്പെടുത്തുന്ന ദ്വിജൻ ഏവനോ; അവന്റെ മേൽ സൂര്യൻ കോപിക്കും; സൂര്യൻ കോപിച്ചാലോ കുലനാശവും രോഗവർദ്ധനയും വരുത്തിക്കൂട്ടുകയും ചെയ്യും. അതിനാൽ സ്വധർമ്മം ത്യജിക്കുകയും സ്വവംശം നശിപ്പിക്കുകയും ചെയ്യരുത്. യാവനൊരുത്തൻ സ്വന്തം ധർമ്മത്തെ പരിത്യജിക്കുമോ, അവന്റെ മേൽ ദിവാകരൻ കോപിക്കും.'

ഇങ്ങനെ മുനിമാർ പറഞ്ഞതു കേട്ടിട്ട് സുകേശി ആ ബ്രഹ്മനിധികളായ മഹർഷിമാരെ വണങ്ങി, വീണ്ടും വീണ്ടും ധർമ്മത്തെ സ്മരിച്ചുകൊണ്ട്, മേല്പോട്ടുയർന്നു സ്വന്തം പുരിയിലേയ്ക്കു പോന്നു.

ശ്രീ വാമനമഹാപുരാണേ, സുകേശ്യനുശാസനം
പതിനാലാമദ്ധ്യായം.



# പതിനഞ്ചാമദ്ധ്യായം

പുലസ്ത്യൻ:—"ദേവന്മാരേ, ശ്രേഷ്ഠമായ പുരത്തിലെത്തിയതിനു ശേഷം സുകേശി രാക്ഷസന്മാരെയെല്ലാം വിളിച്ചു് ധൎമ്മപരമായി ഇങ്ങനെ പറഞ്ഞു:—'അഹിംസ, സത്യം, അസ്തേയം, ശൌചം, ഇന്ദ്രിയസംയമം, ദാനം, ദയ, ക്ഷമ, ബ്രഹ്മചൎയ്യം, അമാനിത്വം, ശുഭവും സത്യവും മധുരവുമായ വാക്ക്, എപ്പോഴും സൽകൎമ്മതല്പരത്വം, സദാചാരം എന്നിവയാണു് പരലോകം നൽകുന്നവ എന്നിങ്ങനെ, ആ പുരാതനമായ ആൎയ്യധൎമ്മം എന്നിങ്ങനെ മഹർഷിമാർ പറഞ്ഞുവെച്ചിരിക്കുന്നു. അതിനാൽ, ഞാൻ എല്ലാവരാലും തീൎച്ചയായി അനുഷ്ഠിക്കണമെന്ന് ആജ്ഞാപിക്കുന്നു.' സുകേശി പറകയാൽ സന്തുഷ്ടന്മാരായ രാക്ഷസന്മാരെല്ലാം ധൎമ്മം പതിമ്മൂന്നും ആചരിച്ചുപോന്നു. ആ വിധം സദാചാരത്താൽ സന്തതിയും സമ്പത്തും നേടി, നിശാചരന്മാർ ഉലോകം അഭിവൃദ്ധിയെ പ്രാപിച്ചു. ആ മഹാത്മാക്കളായ രാക്ഷസന്മാരുടെ തേജസ്സു നിമിത്തം സൂൎയ്യചന്ദ്രന്മാൎക്കും നക്ഷത്രങ്ങൾക്കും സഞ്ചരിപ്പാൻ വയ്യാതായി.

ബ്രാഹ്മണ, ത്രൈലോക്യചാരിയായ രാക്ഷസപുരം പകൽ സൂൎയ്യനു തുല്യമായും രാത്രി ചന്ദ്രനു തുല്യമായും പരിലസിച്ചു. ആകാശത്തു സൂൎയ്യന്റെ ഗതി അറിയാതായി. തേജസ്സു നിമിത്തം ആ ശ്രേഷ്ഠപുരത്തെ ചന്ദ്രനെപ്പോലെ കരുതി, രാത്രിയായെന്നോൎത്തു താമരപ്പൊയ്കയിൽ താമരപ്പൂക്കൾ പകൽ സമയത്തു കൂമ്പുകയും, രാത്രിയിൽ സൂൎയ്യോദയബുദ്ധ്യാ വിരികയും ചെയ്തു. മൂങ്ങകൾ രാത്രിയെന്നു ധരിച്ചു് ഇരതേടുന്നതിനായി പുറപ്പെട്ടു; കാക്കകൾ പകലാണെന്നോൎത്തു് ആ മൂങ്ങകളെ ഉപദ്രവിച്ചു. സ്നാതകന്മാർ രാത്രിയെ പകലാണെന്നു കരുതി സ്നാനവും ജപവുമായി നദികളിൽ കഴുത്തോളം ഇറങ്ങിനില്ക്കകയായി. പുരം കണ്ടിട്ടു് രാത്രി പകലാണെന്നോൎത്തു ചക്രവാകങ്ങൾ ഇണ പിരിയാതായി; ഇങ്ങനെ ഉച്ചത്തിൽ പറവാനും തുടങ്ങി:—'തീൎച്ചയായും, എന്തോ ഒരു ചക്രവാകപക്ഷി പ്രിയാവിരഹത്താൽ, ശൂന്യമായ നദീതടത്തിൽ വീണിട്ടു് പ്രാണത്യാഗം ചെ

ഷ്ടിട്ടുണ്ടാവണം; അതിൽ കരുണ തോന്നുകയാൽ സൂര്യൻ ചൂടുരശ്മികളാൽ ലോകമെല്ലാം തപിപ്പിച്ചുകൊണ്ട് ഒരിക്കലും അസ്തമിക്കാതിരിക്കയാണ്!' മററു ചില ചക്രവാകങ്ങൾ ഇങ്ങനെ അഭിപ്രായപ്പെട്ടു:—'ഒരു ചക്രവാകം മരിച്ചുപോയതിനാൽ ഭർത്തൃശോകാർത്തയായ അവന്റെ ഭാര്യ തപസ്സു ചെയ്തിരിക്കാം; ആ തപസ്സുമൂലം പ്രസാദിച്ചു ദിവാകരഭഗവാൻ ചന്ദ്രനെ ജയിച്ച്, അസ്തമിക്കാതെ നില്ക്കുകയായിരിക്കണം!'

യജ്വാക്കൾ രാത്രിനേരത്തും ഹോമശാലകളിൽ ഋത്വിക്കുകളെ വരിച്ചു യജ്ഞകർമ്മങ്ങൾ നടത്തിപ്പോന്നു. വലിയ ഭാഗവതന്മാരിൽ ചിലർ വിഷ്ണുവിനും, ചിലർ സൂര്യചന്ദ്രന്മാർക്കും, ചിലർ ബ്രഹ്മമഹേശ്വരന്മാർക്കുമുള്ള പൂജകൾ ഭക്തിപൂർവ്വം ചെയ്തു തുടങ്ങി. കാമികളാകട്ടെ, ഇങ്ങനെ വിചാരിച്ചു:—'കൊള്ളാം, ചന്ദ്രന്റെ പ്രവൃത്തി; രാത്രിയെ എപ്പോഴും നിലാവുകൊണ്ടു രമണീയമാക്കിത്തീർത്തുവല്ലോ!' മററു ചിലർ പറഞ്ഞു:—'ലോകഗുരുവായി, ജിതേന്ദ്രിയനായി മഹായോഗിയായിരിക്കുന്ന ചക്രപാണിയെ ലക്ഷ്മിയോടൊന്നിച്ച്, ശ്രാവണം മുതലായ നാലുമാസങ്ങളിൽ, മികച്ച ഗന്ധങ്ങൾകൊണ്ടും നല്ല പുഷ്പങ്ങൾകൊണ്ടും നാം നിർവ്യാജമായി പൂജിച്ചു; അശൂന്യശയന എന്ന ദ്വിതീയ സർവ്വകാമങ്ങളെയും നല്കുന്നതാണല്ലോ. അതിനാൽ പ്രസാദിച്ച് ആ ഭഗവാൻ പണിച്ച ഭോഗങ്ങളോടുകൂടിയ ഉത്തമശയനത്തെ കല്പിച്ചുതന്നിരിക്കുകയാണ്!' വേറെ ചിലർ അഭിപ്രായപ്പെട്ടു:—'രോഹിണീദേവി ചന്ദ്രന്റെ ക്ഷയം കണ്ടിട്ട്, അവനെ പ്രസാദിപ്പിപ്പാൻ പുണ്യമായ അക്ഷയാഷ്ടമിയിൽ വേദോക്തപ്രകാരം ഘോരമായ തപസ്സു ചെയ്തിരിക്കും; അതിൽ പ്രീതനായ ശിവൻ അവൾക്ക് അഭീഷ്ടമായ വരവും നല്കിയിരിക്കാം!' പിന്നെച്ചിലർ പറഞ്ഞു:—'ചന്ദ്രൻ അഖണ്ഡമെന്ന വ്രതംകൊണ്ട് വിഷ്ണുവിനെ ആരാധിച്ചിട്ടുണ്ടാവും; അതിനാലായിരിക്കണം, ശശാങ്കൻ ആകാശത്തു അഖണ്ഡനായി വർത്തിക്കുന്നത്!' 'ചന്ദ്രൻ തേജസ്സേറിയ വിഷ്ണുവിന്റെ ഇരുപാദം പൂജിച്ച് ആത്മരക്ഷ ചെയ്തിരിക്ക'മെന്നും, 'അതിനാലായിരിക്കണം, ഈ ദീപ്തിമാനായ ചന്ദ്രൻ ദിനേശനെ തോല്പിച്ച്, നമുക്ക് ആനന്ദകരനായി, പകലും സൂര്യനെപ്പോലെ വിളങ്ങുന്നത്' എന്നും വേറെ ചിലർ അഭിപ്രായപ്പെട്ടു. 'പല കാരണങ്ങൾകൊണ്ടും ചന്ദ്രൻ സൂര്യനെ ജയിച്ചതായി വിചാരി

ക്കാം: സൂൎയ്യൻ മുമ്പത്തെപ്പോലെ ശോഭിക്കുന്നില്ലല്ലോ.' 'ഇതാ, കോമളങ്ങളായ താമരപ്പൂക്കൾ, മുരളുന്ന വണ്ടിനെ ചുഴന്ന്, വിരിഞ്ഞു വിളങ്ങുന്നു; അതിനാൽ സൂൎയ്യൻ ഉദിച്ചതായി നിശ്ചയിക്കാം.' 'ആമ്പൽപ്പൂക്കൾ വിടൎന്നുകാണുന്നതിനാൽ, ചന്ദ്രൻ ഉദിച്ചു ജ്വലിക്കുന്നതായി കരുതാം.'

നാരദ, ഈ വക സംസാരങ്ങൾ കേട്ടിട്ട് സൂൎയ്യൻ വിചാരിച്ചു:—'എന്തുകൊണ്ടായിരിക്കാം, ലോകർ ഇങ്ങനെ നന്മയും തിന്മയും പറയുന്നതു്?' ഇങ്ങനെ ചിന്തിച്ചു ധ്യാനം പൂണ്ട ദിവാകരഭഗവാൻ, ത്രൈലോക്യം മുഴുവനും രാക്ഷസരാൽ ഗ്രസിക്കപ്പെട്ടതായി കണ്ടു. ആ രാക്ഷസന്റെ അസഹനീയമായ തേജസ്സ്, അഭിവൃദ്ധി എന്നിവയും കണ്ടിട്ട് യോഗജ്ഞനായ ഭഗവാൻ ആലോചിച്ചു; അപ്പോൾ, അവരെല്ലാം സദാചാരപരന്മാരും ശുചികളും ദേവബ്രാഹ്മണപൂജകന്മാരും ധൎമ്മിഷ്ഠന്മാരുമായിരിക്കുന്നു എന്നു മനസ്സിലായി. ഉടനെ, വമിച്ച രശ്മികളാകുന്ന നഖങ്ങൾകൊണ്ട് ഇരുട്ടുകളാകുന്ന ആനകളെ പിളൎക്കുന്ന സിംഹവും രാക്ഷസനാശനനുമായ സൂൎയ്യൻ ആ രാക്ഷസന്മാരുടെ വധത്തെപ്പററി ചിന്തിച്ചതിൽ തക്കതായ പഴുതുകണ്ടു: സ്വധൎമ്മം വിടുക എന്നതു് എല്ലാ ധൎമ്മങ്ങളേയും കെടുക്കുന്നതാണല്ലോ. അതിനാൽ അരിശം പൂണ്ട അരിമൎദ്ദനനായ ഭാനുമാൻ പേടിയാകുമാറു് ആ രാക്ഷസപുരത്തെ യഥേഷ്ടം ഒന്നു വീക്ഷിച്ചു. സൂൎയ്യന്റെ ക്രോധം നിറഞ്ഞ തൃക്കൺനോട്ടമേററിട്ട് ആ പുരം, സുകൃതം ക്ഷയിച്ച ഒരു ഗ്രഹംപോലെ, ആകാശത്തുനിന്നു കീഴ്പോട്ടു വീണു.

പുരം വീഴുന്നതു കണ്ടിട്ട്, സുകേശി, 'ഭഗവാനായ ശിവന്നു നമസ്കാരം!' എന്നിങ്ങനെ മുറയിട്ടു. ആ നിലവിളി കേട്ടിട്ട് ആകാശചാരികളായ ചാരണരെല്ലാം, 'അയ്യോ, കഷ്ടം, ഇതാ, ശിവഭക്തൻ അധഃപതിക്കുന്നു!' എന്നു മുറവിളികൂട്ടി. അതു കേട്ടിട്ട്, 'ആരാണ് ഇവനെ ഭൂമിയിലേയ്ക്കു വീഴിക്കുന്നതു്' എന്നു ചിന്തിച്ചതിൽ, സഹസ്രകിരണനായ ദേവനാണ് രാക്ഷസപുരത്തെ ഭൂമിയിലേയ്ക്കു വീഴിച്ചതു് എന്നറിയുകയാൽ, ത്രിലോചനഭഗവാൻ ക്രോധം പൂണ്ട് സൂൎയ്യനെ ഒന്നു തൃക്കൺപാൎത്തു. മുക്കണ്ണൻ തൃക്കൺപാൎത്ത നിമിഷത്തിൽ ഗഭസ്തിമാൻ ഗഗനത്തിൽനിന്നു ഭ്രംശിച്ച്, യദൃച്ഛയാ യന്ത്രത്തിൽനിന്നു വിട്ട ഒരു കല്ലുപോലെ, വായുമണ്ഡലത്തി

ലെയ്ക്കു പതിച്ചു; ഉടനെ കിന്നരചാരണന്മാരാൽ പരിവൃതനായി, പിലാശിൻപൂപോലെ വിളങ്ങുന്ന അവൻ വായുമാർഗ്ഗം വിട്ട് അന്തരീക്ഷത്തിൽ നിന്നു പതിച്ചു. ആകാശത്തു നിന്നു വീഴുന്ന കിരണാവൃതനായ കതിരവൻ, കരിമ്പനമേൽ നിന്നു വീഴുന്നതും ഖഗന്മാർ ചുഴന്നതുമായ പകുതി പഴുത്ത ഒരു കായ പോലെ കാണമാറായി. വീഴുന്ന അവസരത്തിൽ 'നന്മ വേണമെന്നുണ്ടെങ്കിൽ ഹരിക്ഷേത്രത്തിൽ ചെന്നു വീണുകൊൾക' എന്നു പറഞ്ഞ തപസ്വികളോട് വിവസ്വാൻ ആവശ്യപ്പെട്ടു:—'ആ പുണ്യമായ വിഷ്ണുക്ഷേത്രം ഏതാണ്? വേഗത്തിൽ എനിക്കു പറഞ്ഞുതരുവിൻ!' അപ്പോൾ മുനികൾ സൂര്യനോടു പറഞ്ഞു:—'മഹാഫലപ്രദമായി ശിവനാലും പൂജിതമായിരിക്കുന്ന വാസുദേവക്ഷേത്രം ഇന്നതെന്നു കേട്ടുകൊൾക: യോഗശായിമുതൽ കേശവദർശനംവരെയുള്ള സ്ഥലമാകുന്നു വിഷ്ണുക്ഷേത്രം; വാരാണസി എന്നാണ് അതിന്റെ പേർ.' ഇതു കേട്ടിട്ട്, ശിവനേത്രതാപിതനായ തപനഭഗവാൻ വരണാസികളുടെ ഇടയിലായി ചെന്നുവീണു; എന്നിട്ടു ചൂടുമാറുന്നതിനായി സൂര്യൻ അസിയിലും വരണയിലും യഥേഷ്ടം കിടന്നു മുങ്ങിത്തുടങ്ങി. ത്രിനേത്രാഗ്നിയാൽ ദഗ്ധനായ മാർത്താണ്ഡൻ വീണ്ടും അസിയിലും വീണ്ടും വരണയിലും, വീണ്ടും വീണ്ടും വരണാസികളിലും കിടന്നു നീന്തി, അലാതചക്രം പോലെ വട്ടം ചുററുകയായി.

ഇതിനിടയിൽ, ഋഷിമാരും യക്ഷരാക്ഷസന്മാരും നാഗന്മാരും വിദ്യാധരന്മാരും അപ്സരസ്ത്രീകളും പക്ഷികളും—സൂര്യരഥത്തിലുള്ള ഭൂതപ്രേതാദികൾ എല്ലാവരും—ബ്രഹ്മാവിന്റെ ഭവനത്തിൽ ചെന്നു വർത്തമാനമറിയിച്ചു. ഉടനെ സൂര്യനുവേണ്ടി, ദേവേശനായ ബ്രഹ്മാവു ദേവകളോടുകൂടി, ശിവൻ ഇരുന്നരുളുന്ന മനോജ്ഞമായ മന്ദരപർവ്വതം പ്രാപിച്ചു, ശൂലപാണിയായ മഹാദേവനെ കണ്ടു പ്രസാദിപ്പിച്ചു, ഭാസ്കരനെ വേണ്ടി വാരാണസിയിലേയ്ക്കു കൊണ്ടുപോന്നു. ശങ്കരനാകട്ടെ, ഭാസ്കരനെ ഇരുകൈകൊണ്ടെടുത്ത്, അവന്നു ലോലൻ എന്നൊരു* പേരും നൽകി, തിരികെ തേരിൽ കേററി. ദിനേശനെ തേരിൽ കേററിയതിനു ശേഷം, ബ്രഹ്മാവു സുകേശിയുടെ അടുക്കൽ ചെന്ന്, അവനെ ബന്ധുക്കളോടും പുരത്തോടുംകൂടി തിരിയെ ആകാശത്തു കേററിവെച്ചു; പിന്നീടു ശിവനെ ആലിംഗനം ചെയ്ത്,

കേശവനെ നമസ്കരിച്ച്, വൈരാജം എന്ന സ്വഗൃഹത്തിലേയ്ക്കു തിരിക്കുകയും ചെയ്തു.

നാരദ, ഇങ്ങനെയാണ്, പണ്ടു സുകേശിയുടെ പുരം സൂര്യൻ ഭൂമിയിൽ വീഴ്ത്തിയതു്. ശിവൻ തൃക്കൺപാർത്തു് തിയ്യിൽ ചുട്ടെരിച്ചു ഭൂമിയിൽ വീഴിച്ച സൂര്യനെയാകട്ടെ, ലോകത്തിന്നു വെളിച്ചം നൽകുന്നതിന്നായി അവിടുന്നു തന്നെ തിരിയെ ആകാശത്തു കേററി വെച്ചു. രാക്ഷസേന്ദ്രനെ ബന്ധുപുരങ്ങളോടുകൂടി ബ്രഹ്മാവും വാനിൽ കേററി വെച്ചു."

ശ്രീവാമനമഹാപുരാണേ, സുകേശിചരിതം
ലോലാർക്കജനനം പതിനഞ്ചാമദ്ധ്യായം.

---

## പതിനാറാമദ്ധ്യായം

---

നാരദൻ:—"കാമികം ചന്ദ്രനെപ്പററി സംസാരിച്ചതിൽ, വിഷ്ണുമഹേശ്വരന്മാരെ ആരാധിപ്പാനുള്ള ചിലതു പറഞ്ഞുവല്ലോ; അവയൊന്നു വിവരിച്ചാൽ കൊള്ളാം."

പുലസ്ത്യൻ:—"കലഹപ്രിയ, കാമികളാൽ പറയപ്പെട്ട ശിവകേശവാരാധനത്തിനുള്ള പുണ്യവ്രതങ്ങൾ കേട്ടുകൊൾക: ആഷാഢമാസം മുതൽ ഉത്തരായണംവരെ, ലക്ഷ്മീവല്ലഭനായ ദേവേശൻ സർപ്പതല്പത്തിന്മേൽ പള്ളിക്കുറുപ്പുകൊള്ളുന്നു. ഭഗവാൻ നിദ്രപൂണ്ടാൽ, ദേവന്മാർ, ഗന്ധർവന്മാർ, ഗുഹ്യകന്മാർ, ദേവമാതാക്കൾ എന്നിവരും ക്രമേണ ഉറക്കം തുടങ്ങും."

നാരദൻ:—"ജനാർദ്ദനൻേറതു മുതല്ക്ക് എല്ലാ ദേവന്മാരുടെയും ഉത്തമമായ ശയനവിധി മുറയ്ക്കു പറഞ്ഞുതരിക."

പുലസ്ത്യൻ:—"തപോധന, മിഥുനമാസത്തിലെ വെളുത്ത ഏകാദശിനാൾ ലോകേശ്വരൻ കിടപ്പാനൊരുങ്ങുകയായി; അനന്തൻെറ ശരീരമാകുന്ന മെത്ത തീർത്തു പൂജിച്ച്, പവിത്രം തീർത്തു ബ്രാഹ്മണരെയും ശരിക്കു പൂജിക്കു; ദ്വാദശിനാൾ ശുചിയാ

യി പ്രസന്നനായി ബ്രാഹ്മണരോട് അനുജ്ഞയുംവാങ്ങി പീതാംബരൻ സുഖേന നിദ്രകൊള്ളും. ത്രയോദശിനാൾ കാമൻ സുരഭിലങ്ങളായ കദംബപുഷ്പങ്ങളാൽ തീർന്ന ശയനത്തിന്മേൽ ഉറങ്ങുന്നു. ചതുർദ്ദശിനാൾ യക്ഷന്മാർ തങ്കത്താമരപ്പൂക്കൾ കൊണ്ടു തീർത്തതും നന്നായി വിരിച്ചതും സുവർണ്ണവർണ്ണമുള്ളതുമായ കളിർമെത്തയിൽ ശയിക്കുന്നു. പൌർണ്ണമാസിയിൽ പാർവ്വതീവല്ലഭൻ ഒരു തോൽകൊണ്ട് ജടാഭാരം ബന്ധിച്ചു പുലിത്തോലിൽ കിടന്നുറങ്ങുന്നു. സൂര്യൻ കർക്കടകരാശിയിൽ ചെല്ലുമ്പോൾ ദേവകൾക്കു രാത്രിയാകുന്ന ദക്ഷിണായനമായി. പ്രതിപത്തിഥിയിൽ ബ്രഹ്മാവ്, ലോകങ്ങൾക്ക് ഉത്തമമായ മാർഗ്ഗം കാട്ടിക്കൊടുത്തുകൊണ്ട്, കരിംകുവളപ്പൂമെത്തയിൽ ശയിക്കുന്നു. ദ്വിതീയയിൽ വിശ്വകർമ്മാവും, തൃതീയയിൽ പാർവ്വതിയും, ചതുർത്ഥിയിൽ വിനായകനും, പഞ്ചമിയിൽ ധർമ്മരാജാവും, ഷഷ്ഠിയിൽ സുബ്രഹ്മണ്യനും, സപ്തമിയിൽ ഭാനുഭഗവാനും, അഷ്ടമിയിൽ കാത്യായനിയും, നവമിയിൽ ലക്ഷ്മിയും, ദശമിയിൽ വായുഭോജികളായ ഭുജഗേന്ദ്രന്മാരും, കറുത്ത ഏകാദശിയിൽ സാദ്ധ്യന്മാരും നിദ്രകൊള്ളുന്നു. മുനേ, ഇങ്ങനെ, ആഷാഢം മുതല്ക്കു ഉറങ്ങുന്നവരുടെ ക്രമം അങ്ങയോടു പറഞ്ഞു. ആ ദേവകൾ ഉറങ്ങുമ്പോൾ മഴക്കാലം തുടങ്ങും. അപ്പോൾ ബകപക്ഷികൾ ബലാകകളോടൊരുമിച്ചു മാമലകളിൽ കേറും; കാക്കകൾ കൂടുകളുണ്ടാക്കും. കാകപ്പിടകൾ ഈ ഋതുവിൽ ഗർഭഭാരത്താൽ അലസകളായി കിടന്നുറങ്ങുന്നു.

പ്രജാപതിയായ വിശ്വകർമ്മാവു നിദ്രകൊള്ളുന്ന ആ തിഥിയത്രെ, പുണ്യമായ അശൂന്യശയനദ്വിതീയ. അന്ന്, ചതുർഭുജനായ ശ്രീവത്സാങ്കനെ പര്യങ്കത്തിൽ ലക്ഷ്മിയൊന്നിച്ചു ഗന്ധപുഷ്പാദികൾകൊണ്ടു പൂജിക്കണം; പിന്നീടു സുഗന്ധമുള്ള കർപ്പൂരം ദേവനായി ശയ്യമേൽ സമർപ്പിച്ച്, മധുസൂദനനോട് ഇപ്രകാരം ഉണർത്തിക്കണം:—

(കർണ്ണപർണ്ണിക)

“ഭവാൻ ശ്രീയുമായിപ്പിരിയാറില്ലല്ലോ
ത്രിവിക്രമാനന്ത, ജഗന്നിലയമേ;

തവ പ്രസാദത്താലത്തൃപ്തരായ്-
ച്ചേർന്നിടണമതേവിധത്തിൽ ഞങ്ങളും!
സുരേശ, ലക്ഷ്മീവല്ലഭനല്ലോ നി-
ന്തിരുവടിയുടെ ശയനമെന്നതും;
അതേവിധം ദേവ, ഹരേ, ഗൃഹാശ്രമ-
ക്ഷതി വരാതെസ്സൂക്ഷിക്കണമിതവീശ്വരനേ!!'

ഈ വിധം ഉച്ചരിച്ചു ദേവേശനെ വീണ്ടും വീണ്ടും പ്രസാദിപ്പിച്ചു്, രാത്രിയിൽ നെയ്യും ഉപ്പും കൂടാതെ ഭക്ഷണം കഴിക്കണം. പിറേറന്നാൾ കാര്യങ്ങളെ അറിയുന്നവൻ ഉത്തമബ്രാഹ്മണന്നു ദാനം ചെയ്യണം; 'ലക്ഷ്മീപതി എന്നിൽ പ്രസാദിക്കട്ടെ!' എന്നുച്ചരിച്ചിട്ടുവേണം കൊടുപ്പാൻ. ഈ പ്രകാരം, സൂര്യൻ വൃശ്ചികരാശിയിലെത്തുന്നതുവരെ നാലുമാസം വ്രതമനുഷ്ഠിക്കണം. പിന്നെ ദേവകൾ ക്രമേണ ക്രമേണ ഉണരുകയായി. തുലാമാസത്തിൽ വിഷ്ണു മുമ്പും, കാമൻ പിമ്പും ഉണരുന്നു. അതു ദ്വിതീയനാൾ. സ്വശക്തിപോലെ ലക്ഷ്മീപതിയുടെ പ്രതിമയും മെത്തയും വിരിപ്പും ദാനം ചെയ്യണം. മഹേശ, ഈ ഒന്നാമത്തെ വ്രതം അങ്ങയോടു പറഞ്ഞു. ഇതാചരിച്ചാൽ, യാതൊരാൾക്കും വിരഹം വരികയില്ല.

പ്രോഷ്ഠപദമാസത്തിൽ മകയിരത്തോടുകൂടി വരുന്ന കറുത്ത അഷ്ടമിയത്രേ കാലാഷ്ടമി. ആ തിഥിയിൽ, എല്ലാ ലിംഗങ്ങളിലും ശിവൻ പാർവ്വതിയോടുകൂടിയിരിക്കുകയും സന്നിഹിതനാകയും ചെയ്യുന്നു. അന്നു പൂജിച്ചാൽ, അതു് അക്ഷയമായിരിക്കും. അന്നു് അറിയുന്നവൻ ഗോമൂത്രം കൊണ്ടും ജലംകൊണ്ടും അഭിഷേകം ചെയ്തു്, ഉമ്മത്തിൻ പൂക്കൾകൊണ്ടു പൂജിക്കണം: ധൂപത്തിനു കേസരത്തിൻ പശ; വിളക്കിപ്പാൻ തൈലം നെയ്യും. നിവേദ്യം സ്വർണ്ണവും കൂട്ടി, 'വിരൂപാക്ഷൻ എന്നിൽ പ്രസാദിക്കട്ടെ' എന്നു പ്രാർത്ഥിച്ചു്, ബ്രാഹ്മണന്നു ദക്ഷിണയായി കൊടുക്കുകയും വേണം. അപ്രകാരം ആശ്വയുജമാസത്തിലെ നവമിനാൾ, ഗോമയംകൊണ്ടു് അഭിഷേകം ചെയ്തു്, ജിതേന്ദ്രിയനായി ഉപവസിച്ചവൻ താമരപ്പൂക്കൾകൊണ്ടു പൂജിക്കയും, നറുംപശകൊണ്ടു ധൂപിക്കയും, മധുമോദകങ്ങൾ നിവേദിക്കുകയും ചെയ്യണം. അഷ്ടമി ഉപവസിച്ചിട്ടുവേണം നവമിനാൾ അഭിഷേകം ചെയ്‌വാൻ. 'ഹിരണ്യാക്ഷൻ എന്നിൽ പ്രസാദിക്ക

ട്ടേ' എന്നുച്ചരിച്ച്, എള്ളുംകൂട്ടി ദക്ഷിണ കൊടുക്കണം. കാർത്തിക മാസത്തിൽ അഭിഷേകത്തിന്നു പാല്; പൂജിപ്പാൻ കണ്ടാമ്പിപ്പൂവ്; ധൂപിപ്പാൻ തിരുവട്ടപ്പശ; നിവേദിപ്പാൻ മധുപായസം. നിവേദ്യം വെള്ളിയുംകൂട്ടി ബ്രാഹ്മണന്നു കൊടുക്കണം; 'സദാനന്ദൻ ഭഗവാൻ പ്രസാദിക്കട്ടേ' എന്നു മനസ്സിൽ ഉച്ചരിക്കണം. അഷ്ടമി നോററിട്ടുവേണം നവമിനാൾ അഭിഷേകം ചെയ്യാൻ. മാർഗ്ഗശീർഷമാസത്തിൽ തയിർകൊണ്ടഭിഷേകം; ധൂപത്തിന്നു ശ്രീചന്ദനപ്പശ; നിവേദിപ്പാൻ തേൻചോറ്. അതു ചെന്നെല്ലരി കൊണ്ടുള്ള നിവേദ്യം, 'നമസ്സോമ! ശിവൻ പ്രസാദിക്കട്ടേ' എന്നുച്ചരിച്ചു ദക്ഷിണയായി കൊടുക്കുകയും വേണം. പൌഷമാസത്തിൽ നെയ്യുകൊണ്ടഭിഷേകം; തകരപ്പൂക്കൾകൊണ്ടു പൂജ; ഇരിപ്പപ്പശകൊണ്ടു ധൂപം; തേൻചേർത്ത മലർപ്പൊടികൊണ്ടു നിവേദ്യം. അതു്, ലോകേശ്വരപ്രീതിക്കു്, പണവുംകൂട്ടി ദക്ഷിണയായി കൊടുക്കണം. 'ദേവേശ, ത്ര്യംബക, നിന്തിരുവടിക്കു നമസ്കാരം!' എന്നാണു് ഉച്ചരിക്കേണ്ടതു്. മാഘമാസത്തിൽ കരിമ്പിൻനീരുകൊണ്ടഭിഷേകവും, ആമ്പൽപ്പൂകൊണ്ടു ശിവപൂജയും, കടമ്പിൻപശകൊണ്ടു ധൂപവും, എള്ളുംച്ചോറുകൊണ്ടു നിവേദ്യവും. നിവേദ്യത്തിന്നു പാൽപ്പായസവുമാകാം. അതു സ്വർണ്ണവുംകൂട്ടി, 'മഹാദേവനായ പാർവ്വതീവല്ലഭൻ എങ്കൽ പ്രസാദിക്കട്ടെ' എന്നു പ്രാർത്ഥിച്ചു ദാനം ചെയ്യണം.

ഇങ്ങനെ ആറു മാസം ചെന്നാൽ പാരണ കഴിക്കാം. പാരണനാളിൽ ത്രിലോചനനു് അഭിഷേകം കഴിച്ചു്, ഗോരോചനവും വെള്ളവും ചേർത്തു പൂശിച്ചു പൂജിക്കണം. 'പ്രസാദിക്കേണമേ! ദീനനായ ഞാൻ നിന്തിരുവടിയെ ശരണം പ്രാപിക്കുന്നു. എന്റെ ദുഃഖം തീർക്കേണമേ!' എന്നു പ്രാർത്ഥിക്കുകയും വേണം. പിന്നെ ഫാൽഗുനമാസത്തിലെ കറുത്ത അഷ്ടമിനാൾ ഗ്രഹംപൂണ്ടു് ഉപവസിക്കണം; പിറേറന്നാൾ പഞ്ചഗവ്യം കൊണ്ടഭിഷേചിച്ചു മുല്ലപ്പൂക്കൾകൊണ്ടു പൂജിക്കുകയും, ചന്ദനംകൊണ്ടു ധൂപിക്കുകയും, ചെമ്പുപാത്രത്തിൽ നെയ് ചേർത്ത ശർക്കരപ്പായസം നിവേദിക്കുകയും, നിവേദ്യത്തോടുകൂടി ഇണവസ്ത്രം രുദ്രനാമോച്ചാരണത്തോടെ ബ്രാഹ്മണന്നു ദക്ഷിണയായി കൊടുത്തു സന്തോഷിപ്പിക്കുകയും ചെയ്യുക. ചൈത്രമാസത്തിൽ ചെമ്പുവെള്ളംകൊണ്ടു അഭിഷേകം; മന്ദാരപ്പൂക്കൾകൊണ്ടു പൂജ; നെയ് ചേർത്ത ഗുൽഗുലുകൊണ്ടു ധൂപം; നെയ്യുകൂട്ടിയ മോദകം നിവേദ്യം. നിവേദ്യത്തെ

ട്ടക്കൂടി മാൻതോലുമത്ര ദക്ഷിണകൊടുക്കേണ്ടതു്; 'നാഗേശ്വര, നിന്തിരുവടിക്കു നമസ്കാരം!' എന്നുച്ചരിക്കുക. വൈശാഖത്തിൽ സുഗന്ധപുഷ്പജലംകൊണ്ടു് അഭിഷേകവും, മാമ്പൂംഫലകൾകൊണ്ടു് മഹാദേവപൂജയും നാംപശകൊണ്ടു് ധൂപവും, നെയ്യുചേൎത്ത കായ്കൊണ്ടു നിവേദ്യവും കഴിക്കണം; ശാലഘ്നൻ എന്ന ശിവനാമം ഉച്ചരിക്കണം; നിവേദ്യവും, നീൎക്കുടങ്ങളും വസ്ത്രങ്ങളും അന്നം മുതലായതും സത്രങ്ങളും ബ്രാഹ്മണൎക്കു നൽകണം. ജ്യേഷ്ഠമാസത്തിൽ നെല്ലിക്കവെള്ളം കൊണ്ടു് അഭിഷേകം; എരിക്കിൻപൂക്കൾകൊണ്ടു് പൂജ; തയിരിൽ നനച്ച മലർപ്പൊടിയും നെയ്യും നിവേദിക്കുക; ഒരു ജോടി ചെരിപ്പും കുടയും ഭക്തിയോടെ ദാനം ചെയ്യണം; 'ഭഗന്റെ കണ്ണു ചൂന്നവനേ, പൂഷാവിന്റെ പല്ലു കൊഴിച്ചവനേ, നിന്തിരുവടിക്കു നമസ്കാരം!' എന്നു്, ലോകനാഥപ്രീതിക്കായി ഭക്തിയോടെ ഉച്ചരിക്കണം. ആഷാഢത്തിൽ അഭിഷേകത്തിനു വില്വഫലജലം; പൂജയ്ക്കു വെളുത്ത ഉമ്മത്തിൻപൂക്കൾ; ധൂപത്തിന്നു ഈന്തപ്പശ; നിവേദ്യത്തിന്നു നെയ്യപ്പം; ദക്ഷിണയ്ക്കു നെയ്യും യവവും; 'ദക്ഷയജ്ഞഹന്താവേ, നിന്തിരുവടിക്കു നമസ്കാരം!' എന്നുച്ചരിക്കുക. ശ്രാവണത്തിൽ കരിമ്പിൻനീർ കൊണ്ടു് അഭിഷേകവും, കൂവളത്തിലകൊണ്ടു് പൂജയും, അകിലുകൊണ്ടു ധൂപവും, നെയ്പായസമോ ദധിമോദകമോ തയിർച്ചോറോ എള്ളുച്ചോറോ ഉഴുന്നിൻപരിപ്പോ മുതലായതു കൊണ്ടു നിവേദ്യവും കഴിക്കുക; വെള്ളക്കാളയേയും നല്ല കപിലപ്പശുവിനേയും സ്വൎണ്ണവും ചുകന്ന വസ്ത്രവും ബ്രാഹ്മണനു ദക്ഷിണയായി കൊടുക്കുക; ശംഭുവിന്റെ ഗംഗാധരൻ എന്ന പേർ ജപിക്കുക. ഈ ആറുമാസംകൂടി കഴിഞ്ഞാൽ രണ്ടാമത്തെ പാരണ. ഇങ്ങനെ ഒരുകൊല്ലം വൃഷധ്വജനെ പൂജിച്ചാൽ അക്ഷയലോകങ്ങൾ കിട്ടുമെന്നു മഹേശ്വരൻ തന്നെ അരുൾചെയ്തിരിക്കുന്നു. ഭൈരവ, സൎവ്വപാപങ്ങളേയും നശിപ്പിക്കുന്നതായ ഈ പുണ്യവ്രതം രുദ്രൻ താൻ തന്നെ അരുളിച്ചെയ്തതാകയാൽ മറിച്ചു വരുന്നതല്ലല്ലോ.

ശ്രീവാമനമഹാപുരാണം, അശൂന്യശയനദ്വിതീയാകല്പോക്തിയില്ലവൎണ്ണനം
പതിനാറാമദ്ധ്യായം.



# പതിനേഴാമദ്ധ്യായം

പുലസ്ത്യൻ:—

ബ്രഹ്മൻ, ആശ്വയുജമാസത്തിൽ ലോകേശന്റെ നാഭിയിൽനിന്നു പത്മം നിൎമ്മിച്ചതോടുകൂടിയാണ് ദേവോദ്യാനങ്ങളുണ്ടായത്: കന്ദൎപ്പന്റെ കൈപ്പടത്തിൽ നിന്നു കാഴ്ചയുള്ള നല്ല കടമ്പുമരം ഉണ്ടായിവന്നു; അതിനാൽ കടമ്പ് അവന് അത്യന്തം പ്രീതികരമാകുന്നു. യക്ഷപ്രഭുവായ മണിഭദ്രന്റെ കൈപ്പടത്തിൽ നിന്നു പേരാൽമരം ഉളവായി; അതിന്മേൽ അവന്നു വലിയ താല്പൎയ്യമാണ്. ശിവന്റെ ഹൃദയത്തിൽനിന്ന് ഉമ്മത്തിൻചെടിയുണ്ടായി. അതു തന്തിരുവടിക്കു സദാ പ്രിയപ്പെട്ടതത്രെ. ബ്രഹ്മാവിന്റെ ദേഹമദ്ധ്യത്തിൽനിന്നു മരകതപ്രഭമായ കരിങ്ങാലി ഉണ്ടായി. അതു ലോകസ്രഷ്ടാവിന്നു പ്രിയപ്പെട്ടതാകുന്നു. പാൎവ്വതിയുടെ ഉള്ളംകയ്യിൽ നിന്നു കുന്ദവല്ലിയുണ്ടായി. ഗണപതിയുടെ മസ്തകത്തിൽനിന്നു കരുനൊച്ചി ജനിച്ചു. യമന്റെ വലത്തുവശത്തുനിന്നു പിലാശും, ഇടത്തുവശത്തുനിന്ന് അത്തിമരവുമുണ്ടായി. സ്കന്ദന്റെ കരത്തിൽ നിന്നു ചെമ്പരത്തിയും, സൂൎയ്യന്റെ കരത്തിൽ നിന്ന് അരയാലും, കാത്യായനിയുടെ കയ്യിൽ നിന്നു വന്നിയും, ലക്ഷ്മിയുടെ കരത്തിൽ നിന്നു കൂവളവും, നാഗമുഖ്യന്മാരിൽ നിന്ന് ശരവും ഉണ്ടായി. വാസുകിയുടെ വലിയ വാലിന്മേൽ നിന്നു കറുത്തതും വെളുത്തതുമായ കറുകയും, സാദ്ധ്യന്മാരുടെ ഹൃദയത്തിൽനിന്നു ഹരിചന്ദനവും ഉത്ഭവിച്ചു. ഈ വിധത്തിലുണ്ടായവയായ എല്ലാവററിലും അവരവൎക്കു പ്രീതിയാണ്.

ആ രമണീയമായ പുണ്യകാലത്തിലെ വെളുത്ത ഏകാദശി തുടങ്ങി ആണ്ടു തികയുന്നതുവരെ, ഗന്ധവും വൎണ്ണവും രസവുമുള്ള പത്രപുഷ്പഫലങ്ങൾകൊണ്ടും പ്രധാനൌഷധികൾകൊണ്ടും വിഷ്ണുവിനെ പൂജിക്കണം; ഇതാണ് അഖണ്ഡമെന്ന വ്രതം. നെല്ല്, എള്ള്, വ്രീഹി, യവം, സ്വൎണ്ണം മുതലായ ലോഹം, മുത്ത്, പവിഴം, പലതരം വസ്ത്രങ്ങൾ, മധുരകടുതിക്തകഷായലവണതിക്തരസങ്ങൾ എന്നിവ അഖണ്ഡങ്ങളായി നിവേദിക്കുകയും വേണം. കൊല്ലം തികയുന്നതുവരെ ഗൃഹത്തിൽ അഖണ്ഡമായിട്ടുള്ളതെല്ലാം മഹാത്മാവായ മധുസൂദന

ന്റെ പൂജയ്ക്കായി നൽകണം. ദേവേശ, ഏകാദശി നോററിട്ട്, പിറേന്നാൾ പ്രഭാതനായി യാതൊന്നുകൊണ്ട് അഭിഷേകം കഴിക്കുന്നുവോ; അതുകൊണ്ടു തന്നെയായിരിക്കണം ഒരാണ്ടു മുഴുവൻ അഭിഷേകം. ഉദ്യാപനത്തിന്നു കടുകം എള്ളുമാകാം. നെയ്യുകൊണ്ടു പത്മനാഭന്ന് അഭിഷേകവും, അതുകൊണ്ടു തന്നെ ഹോമവും ചെയ്യണം. ദക്ഷിണ സ്വശക്തിപോലെ. പൂക്കൾകൊണ്ടു വിഷ്ണുവിനെ പാദം മുതല്ക്കു പൂജിക്കുകയും, പലതരം ധൂപം ധൂപിക്കുകയും, സ്വർണ്ണരത്നവസ്ത്രങ്ങൾ ജഗൽഗുരുവിന്നു സമർപ്പിക്കുകയും, നാനാഷാഡബഭക്ഷ്യഭോജ്യങ്ങൾ നിവേദിക്കുകയും വേണം. ഇങ്ങനെ ലോകഗുരുവായ പത്മനാഭനെ പൂജിച്ചിട്ട്, ഈ മന്ത്രംകൊണ്ടു പ്രാർത്ഥന ചെയ്യണം:—

(ശ്ലോകങ്ങൾ)

'പത്മനാഭ, നമസ്തേസ്തു പത്മാകാന്ത, മഹാദ്യുതേ!
പുമർത്ഥങ്ങളഖണ്ഡങ്ങളാവട്ടെ മമ കേശവ!
അഖണ്ഡനല്ലോ നീയെങ്ങും ഫുല്ലാബ്ജദളലോചന;
ആകട്ടഖണ്ഡമാവട്ടെ ധർമ്മാദി മമ കേശവ!'

ഇങ്ങനെ ഒരാണ്ടുമുഴുവൻ, ജിതേന്ദ്രിയനായി ഉപവസിച്ച്, എല്ലാ വസ്തുക്കളിലും അഖണ്ഡമായ ആ വ്രതം കാലംകൂട്ടണം. ഇതാചരിച്ചാൽ തൃപ്തരായും ദേവകൾ പ്രസാദിക്കും; ധർമ്മാർത്ഥകാമമോക്ഷങ്ങൾ അഖണ്ഡങ്ങളായി തീരുകയും ചെയ്യും. ഇപ്രകാരം, കാമികളാൽ കഥിക്കപ്പെട്ട വ്രതങ്ങൾ ഭവാനോട് ഞാൻ പറഞ്ഞു. ഇനി, ശുഭമായ 'വിഷ്ണുപഞ്ജരം' പറഞ്ഞുതരാം:

'നമോ നമസ്തേ ദേവേശ ചക്രം ഗൃഹ്യ സുദർശനം
പ്രാച്യാം രക്ഷസ്വ മാം വിഷ്ണോ ത്വാമഹം ശരണം ഗതഃ.
ഗദാം കൌമോദകീം ഗൃഹ്യ പത്മനാഭാമിതദ്യുതേ
യാമ്യാം രക്ഷസ്വ മാം വിഷ്ണോ ത്വാമഹം ശരണം ഗതഃ.
ഹലമാദായ സൗനന്ദം നമസ്തേ പുരുഷോത്തമ
പ്രതീച്യാം രക്ഷ മാം വിഷ്ണോ ത്വാമഹം ശരണംഗതഃ.
മുസലം ശാതനം ഗൃഹ്യ പുണ്ഡരീകാക്ഷ രക്ഷ മാം
ഉത്തരസ്യാം ജഗന്നാഥ ഭവന്തം ശരണം ഗതഃ.

ശാർങ്ഗമാദായ ച ധനുരസ്ത്രം നാരായണംഹരേ
നമസ്തേ രക്ഷ രക്ഷോഘ്ന ഐശാന്യാം ശരണംഗതഃ.
പാഞ്ചജന്യം മഹാശംഖമനഘോധ്യം ച പങ്കജം
പ്രഗൃഹ്യ രക്ഷമാം വിഷ്ണോ ആഗ്നേയ്യാം യജ്ഞസൂകര.
ചർമ്മസൂര്യശതംഗൃഹ്യ ഖഡ്ഗം ചന്ദ്രമസം തഥാ
നൈരൃത്യാം മാം ച രക്ഷസ്വ ദിവ്യമൂർത്തേ നൃകേസരിൻ.
വൈജയന്തീം പ്രഗൃഹ്യത്വം ശ്രീവത്സം കണ്ഠഭൂഷണം
വായവ്യാം രക്ഷ മാം ദേവ അശ്വശീർഷ നമോസ്തുതേ.
വൈനതേയം സമാരുഹ്യ അന്തരിക്ഷേ ജനാർദ്ദന
മാം ത്വം രക്ഷാജിത സദാ നമസ്തേസ്ത്വപരാജിത.
വിശാലാക്ഷം സമാരുഹ്യ രക്ഷ മാം ത്വം രസാതലേ
അകൂപാര നമസ്തുഭ്യം മഹാമീന നമോസ്തുതേ.
കരശീർഷാംഘ്രി സർവ്വേഷു തഥാഷ്ടബാഹുപഞ്ജരം
കൃത്വാ രക്ഷസ്വ മാം ദേവ നമസ്തേ പുരുഷോത്തമ.'

ദ്വിജോത്തമ, ഈ മഹത്തായ വിഷ്ണുപഞ്ജരം, മഹിഷാസുരനമര രക്തബീജന്മാരെയും മറ്റു സുരവൈരികളെയും കൊന്നൊടുക്കിയ കാത്യായനിക്ക്, തദവസരത്തിൽ രക്ഷയ്ക്കായി ശംഭുഭഗവാൻ ഉപദേശിച്ചുകൊടുത്തതാണ്.

നാരദൻ:—"ഈ മഹിഷാസുരനും രക്തബീജനും മറ്റും ആരാണ്? മഹിഷാസുരൻ, നമരൻ, രക്തബീജൻ എന്നിവരെയും മറ്റു സുരവൈരികളെയും നിഗ്രഹിച്ച ആ കാത്യായനി ആരാണ്? ഈ മഹിഷാസുരൻ ആരാണ്, എവിടെ പാർത്തിരുന്നു, ആരുടെ മകനാണ്? രക്തബീജൻ ആരാണ്? നമരൻ ആരുടെ പുത്രനാണ്? താത, ഇതു വഴിപോലെ വിസ്തരിച്ചു പറഞ്ഞുതന്നാൽ നന്ന്."

പുലസ്ത്യൻ:—

"മുനേ, കേൾക്കൂ, ആ പാപനാശനമായ കഥ ഞാൻ പറയാം: എപ്പോഴും വരദാത്രിയായ ദുർഗ്ഗാദേവി തന്നെയാണ് കാത്യായനി. പണ്ട്, ലോകങ്ങളെ ക്ഷോഭിപ്പിക്കുന്ന ഘോരന്മാരായി മഹാബലന്മാരായി രംഭനെന്നും കരംഭനെന്നും രണ്ട് അസുരപ്രമാണികളുണ്ടായിരുന്നു. ആ ദൈത്യന്മാർ, പുത്രന്മാരുണ്ടാകായ്കയാൽ, പുത്രാർത്ഥമായി അനേകം സംവത്സരം പഞ്ചനദജലത്തിൽ നിന്നു തപസ്സുചെയ്തു; രംഭകരംഭന്മാ

ിൽ ഒരാറം ജലമദ്ധ്യത്തിലും, മററാറം പഞ്ചാഗ്നിമദ്ധ്യത്തിലും നിന്നാണ്, മാലവടയക്ഷനെ ധ്യാനിച്ചിരുന്നത്. വെള്ളത്തിൽ മുഴുകി നിന്നിരുന്നവനെ, ഇന്ദ്രൻ ഒരു മുതലയായി ചെന്നു കാലുകളിൽ പിടികൂടി, യഥേഷ്ടം കൊന്നുകളഞ്ഞു. ഭ്രാതാവു മരിച്ചുപോയതിൽ അരിശം പൂണ്ട മഹാബലവാനായ രംഭൻ, തന്റെ തലവെട്ടി തീയിൽ ഹോമിപ്പാൻ നിശ്ചയിച്ചു; തലമുടി മുററിപ്പിടിച്ച്, സൂര്യനെപ്പോലെ വിളങ്ങുന്ന വാളെടുത്തു തല വെട്ടാൻ ഒരുങ്ങിയപ്പോൾ, അഗ്നിഭഗവാൻ അവനെ തടുത്ത് ഇങ്ങനെ അരുളിച്ചെയ്തു:—'ദൈത്യേന്ദ്ര, തന്നെത്താൻ നശിപ്പിക്കരുത്. അന്യനെ ഹനിക്കുന്നതു തന്നെ വലിയ കഷ്ടമാണ്; അതിലും കഷ്ടമാണ് ആത്മഹത്യ. വീര, നീ എന്താവശ്യപ്പെടുന്നുവോ; അതു ഞാൻ യഥേഷ്ടം തന്നേയ്ക്കാം. മരിക്കാതിരിക്കുക: മരിച്ചാൽ, അവന്റെ കഥ കഴിഞ്ഞുവല്ലോ!' അപ്പോൾ രംഭൻ പറഞ്ഞു:—'ഇവിടുന്ന് എനിക്കു വരം തരികയാണെങ്കിൽ, എനിക്ക്, അങ്ങയെക്കാൾ തേജസ്സു കൂടുന്ന ഒരു ത്രൈലോക്യവിജയിയായ പുത്രനുണ്ടായി വരട്ടെ! പോരുക, അവൻ ദേവാസുരന്മാർക്കും യുദ്ധത്തിൽ ജയിക്കരുതാത്തവനും, വായുവിനെപ്പോലെ ഊക്കേറിയവനും, കാമരൂപിയും, അസ്ത്രജ്ഞനുമായിരിക്കണം!' അഗ്നി മറുപടി പറഞ്ഞു:—'നിന്റെ മനസ്സ് ഏവളിൽ പതിയുന്നുവോ; അവളിൽ നിനക്ക് ഇങ്ങനെയുള്ള പുത്രൻ ഉണ്ടായിവരും!'

അഗ്നിദേവൻ ഈ വിധം പറഞ്ഞതിന്നുശേഷം, ദാനവൻ യക്ഷന്മാരാൽ പരിവൃതനായ മാലവടയക്ഷനെ ദർശിപ്പാൻ പോയി. അവന്റെ അടുക്കൽ പത്മം എന്ന നിധിയും വളരെ ആന കുതിരകളും പോത്തുകളും ഗോക്കളും ആടുകളും നിവസിക്കുന്നുണ്ട്. തപോധനാ, അവററിന്നിടയിൽ മൂന്നുവയസ്സു ചെന്ന ഒരു വിലാസിനിയായ എരുമയിൽ ദാനവേന്ദ്രന്ന് അനുരാഗം തോന്നി. ആ എരുമയും ദൈത്യേന്ദ്രനെ കാമിച്ചുകൊണ്ട് അതിവേഗത്തിൽ അടുത്തുചെന്നു. വിധിവൈഭവത്താൽ അസുരൻ അവളോടു ചേരുകയും ചെയ്തു.

അവൾ ഗർഭിണിയായി. അസുരൻ അവളെയും കൊണ്ട് പാതാളമുൾപ്പെട്ട സ്വഗൃഹത്തിൽ ചെന്നു. അപ്പോൾ, ബന്ധുക്കളായ ദാനവന്മാരെല്ലാം വിവരം ചോദിച്ചറിഞ്ഞ്, അരുതാത്തതു ചെയ്തുവനാണെന്നുവെച്ച് അവനെ ഉപേക്ഷിച്ചു. അവൻ തിരിയെ മാലവടയക്ഷന്റെ അടുക്കലേയ്ക്കു പോന്നു. ആ മോഹനാംഗിയായ മഹിഷി

യും ഭർത്താവോടുമിച്ച്, പുണ്യവും ഉത്തമവുമായ യക്ഷമണ്ഡലത്തിലേയ്ക്കു പോന്നു.

അസുരൻ ആ പുണ്യവനത്തിൽ വസിക്കുന്നകാലത്ത്, മഹിഷി ഒരു കാമരൂപിയായ വെളുത്ത മഹിഷമാകുന്ന പുത്രനെ പ്രസവിച്ചു. പിന്നീട്, ഋതുമതിയായ അവളെ ഒരു പോത്തു കണ്ടെത്തി; അവളാകട്ടെ, തന്റെ പാതിവ്രത്യം രക്ഷിച്ചുംകൊണ്ട് അസുരശ്രേഷ്ഠന്റെ അടുക്കലേയ്ക്കു തിരിച്ചു. അസുരൻ ആ ക്രുദ്ധനായ മഹിഷത്തെ കണ്ടിട്ട്, വാളും ഊരിപ്പിടിച്ച്, ഉടനെ അതിന്റെ നേർക്ക് പാഞ്ഞെത്തി. ആ പോത്താകട്ടെ, തീക്ഷ്ണങ്ങളായ കൊമ്പുകൾ കൊണ്ട് ദാനവന്റെ മാറത്തു വെട്ടുകയും, ദാനവൻ മാറുപിളർന്ന് ഭൂമിയിൽ വീണു മരിക്കുകയും ചെയ്തു. ഭർത്താവു മരിച്ചുപോകയാൽ ആ യുവതി യക്ഷന്മാരെ ശരണം പ്രാപിച്ചു; അവർ മഹിഷത്തെ തടുത്ത് അവളെ രക്ഷിച്ചു. യക്ഷന്മാർ തടുത്ത ഉടനെ, ആ കാമാർത്തനായ അശ്വശത്രു ഒരു ദിവ്യസരസ്സിൽ ചാടി മരിച്ച്, മഹാബലപരാക്രമനായ നമരൻ എന്ന അസുരനായി ജനിച്ചു. മഹിഷി യക്ഷന്മാരെ ആശ്രയിച്ച് കുറച്ചിട കാട്ടിൽ കഴിച്ചു; മാലവടാദികളായ യക്ഷന്മാർ ദൈത്യരാജാവിനെ പട്ടടയിൽ വെച്ചു ദഹിപ്പിച്ചപ്പോൾ 'ഉടന്തടി' ചാടുകയുംചെയ്തു. തൽക്ഷണം അഗ്നിമദ്ധ്യത്തിൽ നിന്നു ഒരു ഘോരാകൃതിയായ പുരുഷൻ ഉത്ഥിതനായി. ഖഡ്ഗപാണിയായ ആ ഭയങ്കരമൂർത്തി യക്ഷന്മാരെ ഓടിച്ച്, മഹിഷങ്ങളെയെല്ലാം കൊന്നൊടുക്കി; രക്ഷിതാവും രംഭപുത്രനുമായ മഹിഷനെ മാത്രം കൊന്നില്ല. മഹാദേവ്, ഇവനാകുന്നു രക്തബീജൻ എന്ന ദൈത്യൻ. ഇന്ദ്രൻ, രുദ്രൻ, സൂര്യൻ, വായു മുതലായ ദേവകളെയെല്ലാം അവൻ തോല്പിച്ചുകളഞ്ഞു.

ഈ വിധത്തിൽ ജനിച്ചവനും തേജസ്സേറിയവനുമായ മഹിഷാസുരേന്ദ്രനെ, അവനാൽ ജയിക്കപ്പെട്ട ശംബരതാരകാദികളായ ദാനവമുഖ്യന്മാർ രാജാവാക്കി വാഴിച്ചു. ത്രാണിയില്ലാതാകയാൽ ദേവകളും ലോകപാലന്മാരും സൂര്യചന്ദ്രന്മാരും അഗ്നിമാരുതന്മാരുമെല്ലാം അവരവരുടെ സ്ഥാനങ്ങൾ ഉപേക്ഷിച്ചു. ലോകമെങ്ങും അസുരമയവുമായിത്തീർന്നു.

ശ്രീവാമനമഹാപുരാണം, മഹിഷാസുരോല്പത്തി വർണ്ണനം
പതിനെട്ടാമദ്ധ്യായം.

:0:

# പതിനെട്ടാമദ്ധ്യായം

പുലസ്ത്യൻ:—

മഹിഷാസുരനാൽ ജയിക്കപ്പെട്ട ദേവന്മാർ സ്ഥാനങ്ങളുപേക്ഷിച്ച്, വാഹനങ്ങളും ആയുധങ്ങളുമായി, പിതാമഹനെ മുമ്പിലാക്കി, ഗദാചക്രപാണിയായ ലക്ഷ്മീപതിയെ കാണ്മാൻ പോയി. രഹസ്സിൽ സ്ഥിതിചെയ്യുന്ന വിഷ്ണുമഹേശ്വരന്മാരെ കണ്ടു നമസ്കരിച്ച്, സിദ്ധിപ്രദന്മാരായ ഇരുവരോടും അവർ മഹിഷാസുരന്റെ ചേഷ്ടിതം അറിയിച്ചു:—"മഹിഷാസുരൻ സൂര്യചന്ദ്രാഗ്നി പവനാദികളുടെയും വരുണേന്ദ്രാദികളുടെയും അധികാരങ്ങൾ തട്ടിപ്പറിച്ച്, ഞങ്ങളെ സ്വർഗ്ഗത്തിൽ നിന്നു തള്ളി ഭ്രഷ്ടന്മാരാക്കിത്തീർത്തിരിക്കുന്നു. അതിനാൽ ദേവന്മാരെ ശരണം പ്രാപിച്ച ഞങ്ങളുടെ വാക്കു കേട്ടിട്ട്, ദേവകൾക്കു ഹിതമായതു് അരുളിച്ചെയ്യുമാറാകണം! അല്ലാത്തപക്ഷം, അസുരനാൽ യുദ്ധത്തിൽ പീഡിപ്പിക്കപ്പെടുന്ന ഞങ്ങൾ ഇനി പാതാളത്തിലേയ്ക്കു പോകയേ വേണ്ടു!"

ഇപ്രകാരം മനംകലങ്ങിയ ദേവകളുടെ വാക്കു കേൾക്കുകയാൽ, സനാതനമൂർത്തിയായ വിഷ്ണുഭഗവാൻ ശിവനോടുകൂടി, ക്രോധം കൊണ്ടു കാലാഗ്നിതുല്യനായിത്തീർന്നു. മധുസൂദനനും മഹേശ്വരനും പിന്നീടു ബ്രഹ്മാവും തദനന്തരം ഇന്ദ്രാദിദേവന്മാരും അരിശം കൊണ്ടപ്പോൾ, അവരുടെ മുഖങ്ങളിൽ നിന്ന് ഓരോ മഹത്തായ തേജസ്സ് പുറപ്പെട്ടു. ആ തേജസ്സെല്ലാം ഒന്നായിച്ചേർന്ന് ഒരു പർവ്വതത്തിന്റെ കൊടുമുടിപോലെയായി, കാത്യായനന്റെ ഉത്തമാശ്രമത്തിൽ ചെന്നെത്തി; നിസ്തുല്യതേജസ്സായ ആ മഹർഷിയും ഒരു തേജസ്സു പുറപ്പെടുവിച്ചു. ഋഷിനിർമ്മിതമായ തേജസ്സു ചേർന്നപ്പോൾ ദേവതേജസ്സ് ആയിരം കതിരവന്മാരെപ്പോലെ മിന്നിത്തിളങ്ങി; അതിൽ നിന്ന്, തരളായതാക്ഷിയായി യോഗവിശുദ്ധഗാത്രിയായ കാത്യായനി അവതരിക്കുകയും ചെയ്തു.

മഹേശ്വരന്റെ തേജസ്സിനാൽ മുഖവും, അഗ്നിയുടെ തേജസ്സിനാൽ മുക്കണ്ണും, യമന്റെ തേജസ്സിനാൽ തലമുടിയും, വിഷ്ണുതേജസ്സിനാൽ പതിനെട്ടു ഭുജങ്ങളും, ചന്ദ്രതേജസ്സിനാൽ ഇരുതിങ്ങിയ

പോർമുലയിണയും, ഇന്ദ്രതേജസ്സിനാൽ മദ്ധ്യവും, വരുണതേജസ്സിനാൽ വട്ടമൊത്ത തുടകളും—നിതംബവും—കണങ്കാലുകൾ എന്നിവയും, ബ്രഹ്മാവിന്റെ തേജസ്സിനാൽ താമരപ്പൂവിനൊത്ത കാലുകളും, സൂര്യതേജസ്സിനാൽ കാൽവിരലുകളും, വസുക്കളുടെ തേജസ്സിനാൽ കൈവിരലുകളും, പ്രജാപതി തേജസ്സിനാൽ പല്ലുകളും, യക്ഷതേജസ്സിനാൽ നാസികയും, വായുതേജസ്സിനാൽ ചെവികളും, സാദ്ധ്യതേജസ്സിനാൽ കാമചാപംപോലെ ശോഭിക്കുന്ന പുരികക്കൊടികളും ഉണ്ടായി. ഇങ്ങനെ അവയവയുക്തമായിത്തീർന്ന ആ മഹാ തേജസ്സ്, ലോകത്തിൽ കാത്യായനി എന്ന പേരിൽ കീർത്തിപ്പെട്ട പരിലസിച്ചു.

വരദനായ ശൂലായുധൻ കാത്യായനിക്കു ത്രിശൂലവും, വിഷ്ണു ചക്രവും, വരുണൻ ശംഖം, അഗ്നി വേലും, വായു വില്ലും, സൂര്യൻ അമ്പൊട്ടൊഴിയാത്ത ആവനാഴികളും, ഇന്ദ്രൻ വജ്രായുധങ്ങളെയും, യമൻ ദണ്ഡും, വൈശ്രവണൻ ഗദയും, ബ്രഹ്മാവു് അക്ഷമാലയും കിണ്ടിയും, കാലൻ കടുത്ത വാളും പരിചയും, ചന്ദ്രൻ വെൺചാമരവും മുത്തുമാലയും, സമുദ്രം മാലയും, ഹിമവാൻ സിംഹത്തെയും, വിശ്വകർമ്മാവു തികഞ്ഞ ശോഭിക്കുന്ന ചൂഡാമണിയും കണ്ഡലങ്ങളും കഠാരവും, ഗന്ധർവ്വരാജാവു് വെള്ളിപൂശിയ ഒരു പൂർണ്ണ ചഷകവും, നാഗരാജാവു് നാഗഹാരവും, ഋതുക്കൾ വാടാപ്പൂമാലയും നല്കി. ആ ത്രിലോചനയാകട്ടെ, ദേവകളുടെ സൽക്കാരത്താൽ ഏറ്റവും സന്തോഷിച്ചു് ഒരട്ടഹാസമിട്ടു. ഇന്ദ്രൻ, വിഷ്ണു, ശിവൻ, സൂര്യൻ, ചന്ദ്രൻ, അഗ്നി, വായു മുതലായ ദേവശ്രേഷ്ഠന്മാർ അപ്പോൾ ദേവിയെ സ്തുതിച്ചു:—

"അമരപൂജിതയായ ദേവിക്കു് നമസ്കാരം! യോഗവിദ്യയായ യാതൊരു ദേവിയാണോ, നിദ്രയായും തൃഷ്ണയായും ലജ്ജയായും ക്ഷുത്തായും കാന്തിയായും ശ്രദ്ധയായും സ്മൃതിയായും പുഷ്ടിയായും ക്ഷമയായും ഛായയായും ശക്തിയായും ലക്ഷ്മിയായും മേധയായും ധൃതിയായും ശാന്തിയായും മായയായും ലോകമെങ്ങും വ്യാപിച്ചു വാണരുളുന്നതു്; ആ ഭവിതവ്യതയായ ദേവിക്കു നമസ്കാരം!"

ഇങ്ങനെ സുരപ്രവരന്മാരാൽ സ്തുതിക്കപ്പെട്ട ദേവി സിംഹത്തിന്റെ പുറത്തുകേറി, കാട്ടുകൾ നിറഞ്ഞു ഉയർന്നകൊടുമുടികളുള്ളതായ

വിന്ധ്യാമഹാദ്രിയിലെഴുന്നള്ളി. ഇതിനെയാണ് അഗസ്ത്യൻ താഴ്ത്തിക്കളഞ്ഞത്.

നാരദൻ:—"എങ്ങിനെയാണ്, ആർക്കുവേണ്ടിയാണ്, എന്തുകാരണത്താലാണ്, അഗസ്ത്യമഹർഷി ആ പർവ്വതത്തെ താഴ്ത്തിയത്? നിർമ്മലമായ സത്യപ്രവൃത്തിയുള്ളോവേ, ഇതു പറഞ്ഞു തരിക."

പുലസ്ത്യൻ:—

"പണ്ടു വിന്ധ്യൻ ആകാശത്തു സഞ്ചരിക്കുന്ന സൂര്യന്റെ ഗതി തടുത്തുകളഞ്ഞു. അതിനാൽ ഭാനുമാൻ കുംഭസംഭവന്റെ അടുക്കൽ ചെന്ന്, ഹോമാവസാനത്തിൽ പറഞ്ഞു:—'ബ്രാഹ്മണ, ഞാൻ ദൂരത്തുനിന്ന് അങ്ങയുടെ അടുക്കൽ വന്നിരിക്കയാണ്; ഭവാൻ ലോകത്തെ ഉദ്ധരിക്കുക. മഹർഷേ, എനിക്ക് ആകാശത്തു നിർബ്ബാധം സഞ്ചരിക്കുമാറാകത്തക്കവണ്ണം അഭീഷ്ടദാനം തന്നാലും!' ഇങ്ങനെ ദീനവത്തായ ദിനേശവചനം കേട്ടിട്ട് അഗസ്ത്യൻ പറഞ്ഞു:—'അങ്ങയ്ക്കു അഭീഷ്ടമായ ദാനം ഞാൻ തരാം; യാതൊരർത്ഥിയും എന്റെ അടുക്കൽ നിന്നു വെറുതെ പോവുക പതിവില്ല.' കുംഭജന്റെ അമൃതായ വാക്കുകേട്ടിട്ടു സൂര്യഭഗവാൻ കൈ തലയിൽവെച്ചു പറഞ്ഞു:—'ഭഗവാനേ, ഈ വിന്ധ്യമഹാദ്രി എന്റെ മാർഗ്ഗം തടുത്തു നിൽക്കുന്നു, ഇതിനെ താഴ്ത്തുവാൻ ശ്രമിക്കുക.' സൂര്യൻ ഇപ്രകാരം ആവശ്യപ്പെട്ടപ്പോൾ അഗസ്ത്യൻ പറഞ്ഞു:—'ഞാൻ താഴ്ത്തിയതായിത്തന്നെ വിചാരിച്ചുകൊൾക. അങ്ങയുടെ ഒരു രശ്മി മതി പർവ്വതത്തെ ജയിപ്പാൻ; അങ്ങിനെയിരിക്കെ, എന്നെ ആശ്രയിച്ചിട്ടും അങ്ങയ്ക്കു ദുഃഖമോ'?

ഇങ്ങനെ പറഞ്ഞു, ഭക്തിനമ്രനായി സൂര്യനെ സ്തുതിച്ചിട്ട് അഗസ്ത്യമഹർഷി ദണ്ഡകവനംവിട്ട്, ഒരു വൃദ്ധന്റെ വേഷത്തിൽ വിന്ധ്യനിലെത്തി. എന്നിട്ടു മുനി പർവ്വതത്തോടു പറഞ്ഞു:—'തെക്കേദിക്കിൽ അതിപുണ്യമായ ഒരു മഹാതീർത്ഥമുണ്ട്; നിന്നെ കേറി കടന്നുപോകാൻ വൃദ്ധനായ എനിക്കു ത്രാണിയില്ല. അതിനാൽ നീ തൽക്കാലം ഒന്നു താണുനിന്നാൽ നന്ന്'. മഹർഷി ഈ വിധം പറകയാൽ ആ പർവ്വതം കൊടുമുടികൾ താഴ്ത്തി. ഉടനെ മുനിശ്രേഷ്ഠൻ കേറിക്കടന്നിട്ടു വിന്ധ്യശൈലത്തോട് ഇങ്ങനെ പറ

തു:—'ഞാൻ പുണ്യതീർത്ഥത്തിൽ സ്നാനം കഴിച്ചു്, സ്വന്തം ആശ്രമത്തിലേയ്ക്കു തിരിയെ പോകുന്നതുവരെ നീ വലുതാകരുതു്. അല്ലെങ്കിൽ, നീ അവമാനിച്ച കാരണത്താൽ, ഞാൻ ആത്മഹത്യ ചെയ്തുകളയും!' ഇങ്ങനെ പറഞ്ഞു ഭഗവാൻ തെക്കേദിക്കിലേയ്ക്കു പോയി; ആകാശത്തേയ്ക്കു കേറി തെക്കേദിക്കിൽ പാർപ്പുറപ്പിച്ചു് അവിടെ തന്നിത്തങ്കം കൊണ്ടുള്ള തോരണങ്ങളോടുകൂടിയ ഒരു രമണീയാശ്രമം നിർമ്മിച്ചു്, വിദർഭപുത്രിയെ അവിടെയാക്കി, 'ഞാൻ യഥാകാലം ഇവിടെ വന്നുകൊള്ളാം' എന്നു പറഞ്ഞു സൌമ്യമായ തന്റെ ആശ്രമത്തിലേയ്ക്കു തിരിച്ചു. ഋതു തോറും പർവ്വകാലങ്ങളിൽ ആ അമിതതേജസ്സായ മഹർഷി ആകാശത്തിലുള്ള ആശ്രമത്തിൽ വസിക്കും; ബാക്കി കാലം ദണ്ഡകയിലിരുന്നു തപസ്സും ചെയ്യും. വിന്ധ്യനാകട്ടെ, ആകാശത്തു മഹത്തായ ആശ്രമം കണ്ടിട്ടു് മഹർഷിയെ പേടിച്ചു വലുതാകാതായി; 'അദ്ദേഹം തിരിച്ചുപോയിട്ടില്ലല്ലോ' എന്നോർത്തു കൊടുമുടികളും താഴ്ത്തി നില്പായി. മഹർഷേ, ഇങ്ങനെയാണു് അഗസ്ത്യൻ മഹാപർവ്വതത്തെ താഴ്ത്തിക്കളഞ്ഞതു്.

മുനിസംസ്തുതയായ ആ ദുർഗ്ഗാദേവി അസുരന്മാരെ നശിപ്പിക്കുന്നതിന്നു് അതിന്റെ ഒത്ത മുകൾക്കൊടുമുടിമേൽ വസിച്ചു. ദേവകളും സിദ്ധന്മാരും നാഗന്മാരും വിദ്യാധരന്മാരും അപ്സരസ്സുകളും—എല്ലാ ഭൂതഗണങ്ങളും—ദുഃഖം വിട്ടു കാത്യായനിയെ പരിചരിച്ചുംകൊണ്ടു് പാർത്തു.

ശ്രീ വാമനമഹാപുരാണം ദേവീമാഹാത്മ്യം പതിനെട്ടാമദ്ധ്യായം.

---

## പത്തൊമ്പതാമദ്ധ്യായം

---

പുലസ്ത്യൻ:—

അങ്ങിനെ ആ പർവ്വതേന്ദ്രശൃംഗത്തിൽ വാണരുളുന്ന മഹാതപസ്വിനിയായ കാത്യായനിയെ ചണ്ഡൻ, മുണ്ഡൻ എന്ന രണ്ടു അസുരശ്രേഷ്ഠന്മാർ കണ്ടെത്തി. കണ്ട ഉടനേ, മഹിഷാസുരന്റെ ഭൃത്യന്മാ

രായ ചണ്ഡമുണ്ഡദാനവന്മാർ മാമലമേൽ നിന്നിറങ്ങി, സ്വഗൃഹത്തി ലെത്തി പോന്ന്, അസുരേന്ദ്രനെ കണ്ട് ഇവ്വിധം ഉണർത്തിച്ചു:—

(കിളിപ്പാട്ട്)

അസുരവര, ചെറുതെ മലവിട്ടുവരുന്നവാ-
നെഴുന്നള്ളുക, വിന്ധ്യനെക്കാണ്മനാം:
അവിടെയുരുതരമഹിമ തടവുമൊരു കന്യയു-
ണ്ടപ്സരസ്ത്രീകളെക്കാളും മനോഹരി.
കരിമുകിലിനിടിവരുത്തുമവളുടെ കുന്തളം;
കണ്ണുകളൊക്കെ മൃഗനികരതുല്യമായ്.
കമനിയുടെ വദനമതു പനിമതിയോടൊത്തിടും;
കണ്ഠമോ ശംഖിനു കമ്രത നൽകിടും.
ചുണയൊടെതിർപട തുടരുമലഘുഗജകുംഭമായ്,-
ചൂചുകം താമരമൊട്ടുള്ള പോർക്കൊങ്കകൾ;
അതുകൾ, തവ സകലജയകരലത നിനയ്ക്കയാ-
ലംഗജൻ നിർമ്മിച്ച രണ്ടു ദുർഗ്ഗങ്ങൾ താൻ!
പരിപുഷ്ടപരിമളമ വടിവൊട്ടു വിളങ്ങുന്ന
പത്തുമൊട്ടാം കൈകളായുധധാരികൾ:
ഹിതമൊടമലർവിശിഖനയിതവ ബലപരാക്രമം
ചിന്തിച്ചു തീർത്തുള്ള യന്ത്രങ്ങൾ പോലവെ.
അതിസുന്ദരനയനയുടെ കൊടിനടുവലിത്രയ-
രോമാളികളൊത്തു ലാലസിക്കുന്നതേ;
ത്രിവലികളു, തവ കയറുവതിനു രതിവല്ലഭൻ
തീർത്ത സോപാനമാമെന്നതോന്നും പ്രഭോ!
മഹിളയുടെ മഹിതകുചയുഗളമൊടു ചേർന്നതി-
മാത്രം വിളങ്ങുന്നതുണ്ടു രോമാവലി:
പെരിയ സുരകലവിമത, കയറുമലയങ്ങളെ-
പ്പേടിച്ചു കാമന്റെ വേർപ്പൊഴുക്കാംവിധം.
പുരുജനനയനഹരമവളുടെ വലംപിരി-
പ്പൊക്കിൾ വിളങ്ങുന്നിതേറ്റം ഗഭീരമായ്:
സ്വയമസമശരധരണിരമണനൊരു മുദ്രയാ-
ണ്ണൂരമേറ്റുവീട്ടിനു വെച്ചതുപോലവെ.

അബലയുടെ വിപുലതര ജഘനമരതൊണണി–
ഞ്ഞാലസിക്കുന്ന നിലിമ്പവൈരിപ്രഭോ;
അതു, മദനമന്നജപതിയുടെ മതിൽ ചുഴന്നതാ–
യത്യന്തദുർഗ്ഗമാം കൊട്ടാരമായ് വരാം!
രുചിര തനുവിനുടെ തുടയിണ പരിലസിക്കുന്ന
രോമമില്ലാതെയുരുണ്ടു മിനുത്തതായ്:
കമലശരനലിവിനൊടു ജനതയുടെ പാർപ്പിനായ്–
കല്പിച്ചതാം രണ്ടുദേശം കണക്കിനേ.
മികവിയലുമുയരമൊട്ടുതരുണിയുടെ ജാനുക്കൾ
മിന്നുന്നിതാ;–യവതീർത്തിട്ടു താന്തനായ്
അതുകളുടെമുകളിലജനിതകരതലം ശരി–
കല്പിച്ചിരിക്കാമെളുവ നോക്കീടുവാൻ!
നെറിയുടയമഹിഷ, പുനരവളുടെ കണങ്കഴൽ
നോക്കുകണ്ടുള്ളൊന്നരോമശമുത്തമം;
അഴകുകളെ നളിനഭവനാലകിൽ മുഴുവൻ നട–
ന്നാരാഞ്ഞെടുത്തുതാൻ തീർത്താനതാമ്പദയിൽ!
നിയതമവളുടെയ കഴലിണ വിധി പണിപ്പെട്ടു
നിർമ്മിച്ചതാണംബുജോദര സുപ്രഭം!
നലമുടയ നഖരമണിനിര ഗഗനസീമാവിൽ
നക്ഷത്രമാലപോലുജ്ജ്വലിക്കുന്നതേ.

ദാനവേശ്വര, ഈ മട്ടിൽ അത്യുഗ്രങ്ങളായ ആയുധങ്ങളും ധരിച്ചിരിക്കുന്ന ഒരു കന്യകയെ ഞങ്ങൾ കാണുകയുണ്ടായി. ആ പെൺകിടാവ് ആരാണ്, ആരുടെ മകളാണ് എന്നൊന്നും മനസ്സിലായില്ല. ഭൂമിയിലിരിക്കുന്ന ആ ശ്രേഷ്ഠരത്നത്തെ, ഇവിടുന്നു താൻതന്നെ സ്വർഗ്ഗംവിട്ടു വിന്ധ്യനിലെഴുന്നള്ളി ഉടൻപോക്ക; എന്നിട്ട്, വേണ്ടതും തക്കതും എന്താ അതു കല്പിച്ചു ചെയ്താലും!'

കമനീയമായ ദേവീചരിതം അവരിൽനിന്നു കേട്ട മാത്രയിൽ മഹിഷാസുരേന്ദ്രൻ മനസ്സംഗംപൂണ്ട്, ഇതിൽ ആലോചിപ്പാനൊന്നുമില്ലെന്ന് അഭിപ്രായപ്പെട്ടു: ബ്രാഹ്മണ, മനുഷ്യന്ന നാശവും, തിന്മയും വൃദ്ധിയും മുതലന്നെ ദൈവം നിശ്ചയിച്ചിട്ടുണ്ടായിരിക്കും; [illegible]

കൊണ്ടുപോകപ്പെടുകയോ, താൻതന്നെ ചെല്ലുകയോ ചെയ്യുന്നു. ഉടനെ മഹിഷാസുരപ്പെരുമാറം, ചണ്ഡൻ—മുണ്ഡൻ—ചാമരൻ—ബിഡാലാക്ഷൻ—കപിലൻ—ബാഷ്കളൻ—ഉഗ്രായുധൻ—ചിക്ഷുരൻ—രക്തബീജൻ എന്നിവരെ കല്പിച്ചയച്ചു. ആ യുദ്ധകുശലരായ ദൈത്യപുംഗവന്മാർ സന്നദ്ധരായി പെരുമ്പറ കൊട്ടിക്കൊണ്ട്, സ്വർഗ്ഗം വിട്ടു പർവ്വതത്തിലേയ്ക്കു ചെന്ന്, അടിവാരത്തിൽ പടകുടി കെട്ടി താമസിച്ചു.

പിന്നീടു മഹിഷാസുരനാൽ അയയ്ക്കപ്പെട്ട മയപുത്രനായ ദുന്ദുഭി എന്നവൻ—പറവലർപ്പടയെ ഉടയ്ക്കുന്ന ഒരു ദൈത്യസേനാപതി—ദേവിയുടെ അരികിൽ ചെന്ന് ആകാശത്തായി നിന്ന്, ദുന്ദുഭിക്കൊത്ത സ്വരത്തിൽ ഇങ്ങനെ പറഞ്ഞു:—'കുമാരി, യുദ്ധത്തിൽ കിടയില്ലാത്ത രംഭപുത്രനായ അസുരേന്ദ്രന്റെ ദൂതനാണു ഞാൻ.' കാത്യായനി ദുന്ദുഭിയോടരുളിച്ചെയ്തു:—'ദൈത്യപുംഗവ, വരിക,' വരിക; ഭയംവേണ്ട. രംഭസുതൻ പറഞ്ഞയച്ചതു് അന്ധാളിപ്പുകൂടാതെ പറകയും ചെയ്തു കൊൾക.' ശങ്കരി ആ വിധം അരുളിച്ചെയ്തതാൽ അസുരൻ ആകാശം വിട്ടു ഭൂമിയിലേയ്ക്കിറങ്ങി, ശ്രേഷ്ഠമായ ആസനത്തിന്മേൽ സുഖമായിരുന്ന്, രംഭപുത്രൻ പറഞ്ഞയച്ചതറിയിച്ചു:—'ദേവി, സുരവൈരിയായ മഹിഷദൈത്യേന്ദ്രൻ ഭവതിയോടു് ഇങ്ങനെ ആജ്ഞാപിക്കുന്നു: ഞാൻ യുദ്ധത്തിൽ തോല്പിച്ചതുനിമിത്തം ദേവന്മാർ ബലംകെട്ടു ഭൂമിയിൽ ചുററിനടക്കുകയാണു്. സ്വർഗ്ഗവും ഭൂമിയും വായുമാർഗ്ഗവും പാതാളവും രാജാക്കന്മാർ മുതൽപേരും എല്ലാം എനിക്കു കീഴടങ്ങിയിരിക്കുന്നു; പോർക്കിടാവേ, ഞാൻ തന്നെയാണു്, ഇന്ദ്രനും രുദ്രനും സൂര്യനും. ലോകത്തിനൊക്കെ അധിപതിയും ഞാനാണു്. വിണ്ണിലാവട്ടെ, മന്നിലാവട്ടെ, എന്നോടു പൊരുതുവാൻ ആരുമില്ല. വിശാലാക്ഷി, ഞാൻ ഇപ്പോഴും സർവ്വവും വീര്യംകൊണ്ടു നേടി കീഴടക്കിയിരിക്കുന്നു. കന്യകയായ ഭവതിയോ, ഒരു മികച്ച സ്ത്രീരത്നമാകുന്നു. ഭവതിയെച്ചൊല്ലിയാണു്, ഞാൻ പർവ്വതത്തിൽ വന്നിരിക്കുന്നതു്. അതിനാൽ ഭവതി ജഗദീശ്വരനായ എന്റെ അടുക്കലേയ്ക്കു പോരണം. ഭവതിക്കു ചേർന്ന ഭർത്താവാണു്, പ്രഭുവായ ഞാൻ.'

ഇതുകേട്ടിട്ടു കാത്യായനി മയപുത്രനോടു് അരുളിച്ചെയ്തു:—'ശരി തന്നെ, [illegible] ലോകനാഥനായ [illegible]; യുദ്ധത്തിൽ ദേ

വരെ ജയിച്ചതും ശരിതന്നെ. എന്നാൽ, ഞങ്ങളുടെ കുലത്തിൽ ശുൽക്കം എന്നു പറയുന്ന ഒരു സമ്പ്രദായമുണ്ടു്. അതു മഹിഷൻ എനിക്കു തരുമെങ്കിൽ, 'ഞാൻ തീർച്ചയായും അയാളെ ഭർത്താവാക്കിക്കൊള്ളാം.' ഉടനെ ദുന്ദുഭി പറഞ്ഞു:—'ആയതാക്ഷി, ശുൽക്കം ഇന്നതാണെന്നു പറയൂ. അദ്ദേഹം, തന്റെ തലകൂടി ഭവതിക്കു വേണ്ടി തരും; പിന്നെയാണൊ, അലഭ്യമായാൽ പോലും ശുൽക്കം?' ദാനവേന്ദ്രൻ ഇങ്ങനെ പറഞ്ഞപ്പോൾ, കാത്യായനി ഉറക്കെ ഒരു ചിരിചിരിച്ചു്, സർവ്വചരാചരങ്ങളുടെയും ഹിതത്തിനായി ഈ വിധം അരുളിച്ചെയ്തു:—'ദാനവ, ഞങ്ങളുടെ കുലത്തിലെ ശുൽക്കം ഇന്നതാണെന്നു കേട്ടുകൊൾക: ഇതു പണ്ടുപണ്ടുള്ളവർ ഏർപ്പെടുത്തിയതാണു്. ഞങ്ങളുടെ വംശത്തിലെ ഒരു സ്ത്രീയെ യാതൊരുത്തൻ യുദ്ധത്തിൽ ജയിക്കുമോ അവനാണു് അവൾക്കു ഭർത്താവു്.

ദേവിയുടെ ആ അരുളപ്പാടു കേട്ടിട്ടു്, ദാനവതലവനായ ദുന്ദുഭി മഹിഷന്റെ അടുക്കലേയ്ക്കു പോയി വിവരമുണർത്തിച്ചു. തേജസ്സേറിയ മഹിഷനാകട്ടെ, ദാനവന്മാരെയെല്ലാം മുൻനടത്തി വിന്ധ്യശൃംഗത്തെ മറച്ചു്, സരസ്വതിയോടു പൊരുതുവാനായി ചെന്നെത്തി. നാരദ, ഉടനെ സേനാപതിയായ ചിക്ഷുരാസുരൻ നമരനെന്ന ദാനവനെ മുന്നണിയിൽ നിർത്തി. നിയുക്തനായ അവൻ നാലംഗങ്ങളോടുകൂടിയ സൈന്യത്തിന്റെ ഒരു ഭാഗവുമായി വേഗേന ദുർഗ്ഗയോടു പാഞ്ഞെത്തി. അവൻ നേരിടുന്നതുകണ്ടിട്ടു ബ്രഹ്മപ്രഭൃതികളായ ദേവകൾ മഹാദേവിയോടു പടചട്ട കെട്ടുവാൻ അപേക്ഷിച്ചു. അപ്പോൾ ദേവകളോടു് ദുർഗ്ഗ പറഞ്ഞു:—'ഞാൻ ചട്ട കെട്ടുന്നില്ല. എന്റെ മുമ്പിൽ നില്പാൻ ഏതൊരസുരാധമനാണുള്ളതു്?' ദേവി ആയുധങ്ങളെത്തടുപ്പാനുള്ള ചട്ട കെട്ടായ്കയാൽ, ദേവിയുടെ രക്ഷയ്ക്കായി വിഷ്ണുപഞ്ജരം ഉപദേശിച്ചു. അതിനാൽ സംരക്ഷിതയായിട്ടാണു് ദുർഗ്ഗ, ഏതു ദേവകൾക്കും അവധ്യനായ മഹിഷാസുരേന്ദ്രനെ മർദ്ദിച്ചതു്.

ഇങ്ങനെ പണ്ടു ദേവശ്രേഷ്ഠനായ ശിവൻ വിശാലാക്ഷിക്കു വിഷ്ണുപഞ്ജരം ചൊല്ലിക്കൊടുക്കുകയും, ദേവി മഹിഷാസുരേന്ദ്രനെ തൃക്കാൽകൊണ്ടു ചവിട്ടിയരയ്ക്കുകയുംചെയ്തു. ബ്രാഹ്മണ, ഇതു

മാഹാത്മ്യമുള്ളതും, എല്ലാ രക്ഷകളിലുംവെച്ചു മികച്ചതുമത്രെ വിഷ്ണുപഞ്ജരം. ചക്രപാണി ആരുടെ മനസ്സിൽ സ്ഥിതിചെയ്യുന്നുവോ അവനെ ജയിപ്പാൻ ലോകത്തിൽ ആരുണ്ട്?

ശ്രീവാമനമഹാപുരാണം, ദേവീമാഹാത്മ്യപരികീർത്തനം
പത്തൊമ്പതാമദ്ധ്യായം.

—(൦)—

# ഇരുപതാമദ്ധ്യായം

നാരദൻ:—"എങ്ങിനെയാണ്, അനുചരന്മാരും വാഹനങ്ങളുമൊത്ത മഹിഷാസുരനെ കാത്യായനീദേവി നിഗ്രഹിച്ചത്? അതു വിസ്തരിച്ചു പറഞ്ഞുതരിക. ബ്രാഹ്മൺ, എനിക്ക് ഇങ്ങനെ ഒരു സംശയവും തോന്നുന്നു: ആയുധങ്ങളുണ്ടായിരിക്കെ, ഇക്കാൽകൊണ്ടു മർദ്ദിച്ചതെന്താണ്?"

പുലസ്ത്യൻ:—

"ദേവയുഗത്തിന്റെ ആദിയിൽ നടന്നതും, പാപഭയങ്ങളെ പോക്കുന്നതുമായ ഈ പുരാണപുണ്യകഥ മനസ്സിരുത്തി കേട്ടുകൊൾക: അപ്രകാരം ചൊടിച്ച്, ആനതേർകുതിരകളൊന്നിച്ച് ഊക്കോടെ പാഞ്ഞടുത്ത അസുരനെ ഇച്ഛിച്ചതിൻവണ്ണം ദേവി ദർശിച്ചു; ഉടനെ ദേവഗണങ്ങളോടുകൂടി, വിൽവളച്ച്, ദ്യോവു മഴയെ എന്നപോലെ ശരനിരയെ ചൊരിയുവാൻതുടങ്ങി. ദുർഗ്ഗ അതു വളച്ച ആ തങ്കവില്ല് അസുരസൈന്യത്തിൽ, മേഘമണ്ഡലത്തിൽ മിന്നലെന്നപോലെ പരിലസിച്ചു. ചില സുരവൈരികളെ ദേവി അമ്പുകൾകൊണ്ടെയ്തു; ചിലരെ ഗദകൊണ്ടും മുസലംകൊണ്ടും അടിച്ച്, സ്വസ്ഥാനങ്ങളിൽ നിന്നു വീഴിച്ചു. ആ അന്ധകനെപ്പോലുള്ള സിംഹം കേസരവും സടയും കുടഞ്ഞുകൊണ്ട്, ഒറ്റയ്ക്കുതന്നെ അനേകം ദൈത്യദാനവന്മാരെ മർദ്ദിച്ചു. വജ്രമേറ്റും, വേൽകൊണ്ടു മാറിടം പിളർന്നും, കരിവാൾ കഴുത്തു കീറിയും, മഴുകൊണ്ടു രണ്ടായി പൊളിഞ്ഞും, ദണ്ഡധാരവു തലയുടഞ്ഞും, ചക്രത്താൽ സന്ധിബ

ന്ധങ്ങൾ മുറിഞ്ഞും അസുരന്മാർ മോഹാലസ്യപ്പെട്ടു വീണുപിടഞ്ഞു. ചിലർ യുദ്ധം ഉപേക്ഷിച്ചു. ഇങ്ങനെ രുദ്രാണിയാൽ വധിക്കപ്പെട്ടുന്ന ദൈത്യദാനവന്മാർ, 'ഇതൊരു കാളരാത്രിയാണെ'ന്നു കരുതി പേടിച്ചരണ്ടു പാഞ്ഞു.

സൈന്യം തോററതും, ദുർഗ്ഗ മുമ്പിൽ നില്ക്കുന്നതും കണ്ടിട്ടു നമരൻ കൊലയാനപ്പുറത്തേറി നേരിട്ടുചെന്നു. അടുത്തുചെന്നിട്ടു ദാനവൻ ദേവിയുടെ നേർക്ക് ഒരു വേൽ ഊക്കോടെ വിട്ടു; സിംഹത്തിന്റെ നേരെ ത്രിശൂലവും ചാട്ടി. അതു രണ്ടും വരുന്ന വഴിക്കുതന്നെ, ദേവിയുടെ ഒരു ഹുങ്കാരത്താൽ വെണ്ണീറായിപ്പോയി. അപ്പോൾ ഗജേന്ദ്രൻ സിംഹത്തെ അരയിലായി പിടികൂടി. സിംഹമാകട്ടെ, ഊക്കിൽ മേല്പോട്ടു ചാടി, അസുരനെ കൈപ്പത്തിയടിച്ചുകൊണ്ട് ആനപ്പുറത്തുനിന്നു തെറിപ്പിച്ച്, ദേവിക്കായി കാഴ്ചവെച്ചു. കാത്യായനി പോരിൽ അരിശംപൂണ്ടു ദാനവനെ ഇടത്തെക്കൈകൊണ്ടെടുത്തു ചുഴററി, പെരുമ്പറ കൊട്ടുംപോലെ കൊട്ടി. അങ്ങിനെ ഒരു വാദ്യം കിട്ടിയതിൽ ദേവി ഉറക്കെ ഒരു ചിരിചിരിച്ചു. ആ ചിരിയിൽ നിന്നു പലതരം ഭൂതങ്ങൾ ഉണ്ടായിവന്നു. ചിലർ വ്യാഘ്രവദനന്മാരും, ചിലർ വൃകാസ്യന്മാരും, ചിലർ അശ്വമുഖന്മാരും, ചിലർ മഹിഷാനനന്മാരും, ചിലർ പന്നിമുഖന്മാരും, ചിലർ എലിക്കും കോഴിക്കും ആടിന്നും മാടിന്നും തുല്യമായ മുഖത്തോടുകൂടിയവരുമായിരുന്നു. പലതരം മുഖവും കണ്ണും കാലും, പലതരം ആയുധങ്ങളുമുള്ള അക്കൂട്ടരിൽ ചിലർ പാടുകയും, ചിലർ ചിരിക്കുകയും, ചിലർ കൂട്ടമിട്ടു കളിക്കുകയും, ചിലർ വാദ്യം കൊട്ടുകയും, ചിലർ അംബികയെ സ്തുതിക്കുകയും ചെയ്തു. ആ ഭൂതഗണങ്ങളോടൊരുമിച്ചു ചുററും നടന്നു ദേവി ദാനവസൈന്യത്തെ, പുൽക്കാട്ടിനെ ഇടിത്തീയ് എന്നപോലെ ചുട്ടെരിച്ചു.

മുന്നണിയിൽ നില്ക്കുന്നവരോടുകൂടി ആ സൈന്യം ഹനിക്കപ്പെട്ടപ്പോൾ, സേനാപതിയായ ചിക്ഷുരൻ ദേവതകളോടു യുദ്ധംതുടങ്ങി. വില്ലു ചെവിവരെ ആഞ്ഞുവലിച്ച് ആ മഹാരഥൻ, ഭൂമിയിൽ മേഘമെന്നപോലെ ശരവർഷം പൊഴിച്ചു. ദുർഗ്ഗ ആ ബാണഗണങ്ങളെ മൊട്ടഴിഞ്ഞ അമ്പുകൾ കൊണ്ടു മുറിച്ചിട്ട്, വേറെ പൊന്നുകെട്ടിയ പതിനാറു ശരങ്ങൾ കൈക്കൊണ്ടു: അവയിൽ നാലെണ്ണംകൊണ്ടു നാലു

കുതിരകളേയും, രണ്ടെണ്ണംകൊണ്ടു സാരഥിയേയും കൊന്നു; ഒന്നുകൊണ്ടു കൊടിമരം മുറിച്ചു; മറെറാന്നുകൊണ്ട് അമ്പോടുകൂടിയ വില്ലും മുറിച്ചു. വില്ലു മുറിഞ്ഞപ്പോൾ, ബലവാൻ വാളും പരിചയും എടുത്തു. ദൈത്യൻ ആഞ്ഞുവീശുമ്പോൾ ആ വാളും പരിചയും ദേവി നാലു സായകങ്ങൾകൊണ്ടു ഖണ്ഡിച്ചു. ഉടനെ അവൻ ശൂലമെടുത്തു. വമ്പിച്ച ശൂലം ഓങ്ങിക്കൊണ്ട് അസുരൻ, കാട്ടിൽ തിമിർക്കുന്ന ഒരു കരിനരി സിംഹിയോടെന്നപോലെ, ദേവിയോടു പാഞ്ഞെത്തി. പാഞ്ഞെത്തൽക്കെത്തന്നെ അവന്റെ കാലുകളും കൈകളും തലയും കുപിതയായ ദേവി അഞ്ചുശരങ്ങൾകൊണ്ടു ഖണ്ഡിച്ചു; അസുരൻ ചത്തുവീഴുകയും ചെയ്തു.

ആ പടനായകൻ മർദ്ദിക്കപ്പെട്ടപ്പോൾ, ഉഗ്രാസ്യൻ എന്ന അസുരേന്ദ്രൻ ഊക്കോടെ പാഞ്ഞണഞ്ഞു. അവനോടുകൂടി, ബാഷ്കളൻ—ഉദ്ധതൻ—ഉഷ്ട്രാസ്യൻ—ഉഗ്രകാർമ്മുകൻ—ദുർദ്ധരൻ—ദുർമ്മുഖൻ—ബിഡാലാക്ഷൻ—എന്നിവരും, മററു ക്രൂരന്മാരും കാതരന്മാരും ഘോരവക്ത്രന്മാരുമായ ദാനവന്മാരും പലതരം ശസ്ത്രാസ്ത്രങ്ങളേന്തി കാത്യായനിയോടു പാഞ്ഞെത്തി. അവരെ കണ്ടിട്ടു ദുർഗ്ഗാദേവി നേരംപോക്കായി വീണയെടുത്തു മീട്ടാനും, മികച്ച ഡമരുകം കൊട്ടാനും തുടങ്ങി. ദേവിയുടെ ആ വാദ്യഘോഷത്തിനൊത്തു ഭൂതഗണങ്ങൾ നൃത്തം വെയ്ക്കുകയും അട്ടഹസിക്കുകയുമായി. അസുരന്മാർ സുരസപതിയോടടുത്ത് ആയുധങ്ങൾകൊണ്ടു പ്രഹരിച്ചു. അപ്പോൾ പരമേശ്വരി അവരെ പിടികൂടി. ആ അസുരത്തലവന്മാരെ തലമുടി ചുററിപ്പിടിച്ചിട്ടു ലോകാംബിക സിംഹത്തിന്റെ പുറത്തുനിന്നു പർവ്വതസാനുവിലേയ്ക്കു ചാടി, വീണ മീട്ടിക്കൊണ്ടു നൃത്തംവെയ്ക്കുകയും മധു നുകരുകയും ചെയ്തു. പിന്നെ ദേവി ഭുജദണ്ഡംകൊണ്ടു കടയുകയാൽ; കരുത്തന്മാരായ ദൈത്യവീരന്മാർ ഉശിരററ്, ആയുധങ്ങളും വസ്ത്രങ്ങളും പോയി ചത്തുവീണു.

ആ അസുരമുഖ്യന്മാർ ആ നിലയിലായതു കണ്ടിട്ട്, ഊക്കേറിയ മഹിഷാസുരൻ ദേവിയുടെ ഭൂതഗണങ്ങളെ ഓടിച്ചുകളഞ്ഞു. ചില ഭൂതങ്ങളെ കുളമ്പുകൾ കൊണ്ടും, ചിലരെ മുഖംകൊണ്ടും, ചിലരെ വാലുകൊണ്ടും, ചിലരെ ശ്വാസവായുകൊണ്ടും, ചിലരെ ശൃംഗാഗ്രംകൊണ്ടും അവമഥിച്ചിട്ട്, അവൻ സിംഹത്തെ വധിപ്പാനായി പാഞ്ഞടു

ത്തു. അപ്പോൾ അംബിക അരിശംകൊണ്ട്, അസുരനെ കളിയായെടു
ത്ത് എറിഞ്ഞു. കൂർത്ത കൊമ്പുകളുള്ള അവൻ ക്രോധത്താൽ
ക്ഷണനേരം മലകളേയും ഭൂമിയേയും പൊടിച്ചും, 'നീർകൊണ്ട കാർകൊ
ണ്ടലു'കളെ ഉടച്ചു ചിന്നിച്ചും, ദുർഗ്ഗയുടെ നേരെ പാഞ്ഞേററു. ദേവി
ദുഷ്ടനെ ഒരു കയറുകൊണ്ടു കെട്ടിവരിഞ്ഞു; അവൻ ഒരു 'കന്നംപൊ
ട്ടിയ' കൊമ്പനാനയായിത്തീർന്നു; അപ്പോൾ ദേവി ആനയുടെ തുമ്പി
ക്കൈ മുറിച്ചു; ഉടനെ അവൻ മഹിഷം തന്നെയായി നിന്നു. ശർവ്വാണി
അവന്റെ നേർക്ക് ശൂലംവിട്ടു; അതു പൊടിഞ്ഞു നിലത്തു വീണുപോ
യി. പിന്നീട്, വായ്ത്തല തീയിനൊപ്പം തിളങ്ങുന്ന വേൽ ചാട്ടി;
മഹാഭേ, അതും വായ്ത്തല ചതഞ്ഞു വീണു. അസുരചക്രത്തെ ഹ
നിക്കുന്ന വിഷ്ണുവിന്റെ ചക്രവും അവങ്കൽ ക്ഷണനേരം വക്രമായി
ചമഞ്ഞു! കുബേരന്റെ ഗദ ചുഴററിയെറിഞ്ഞതും മുറിഞ്ഞു നിലത്തു
പതിച്ചു. വരുണപാശത്തെയും അസുരേന്ദ്രൻ കൊമ്പുകൊണ്ടും മോ
ന്തകൊണ്ടും കുളമ്പുകൊണ്ടും തട്ടിത്തെറിപ്പിച്ചുകളഞ്ഞു. അപ്പോൾ
ദേവി കോപിച്ചെറിഞ്ഞ യമദണ്ഡമാകട്ടെ, പല ഖണ്ഡമായിപ്പോയി.
പിന്നെ ഇന്ദ്രന്റെ വജ്രം പ്രയോഗിച്ചുനോക്കി; അതും അവന്റെ
മേൽ തട്ടി തവിടുപൊടിയായി. അപ്പോൾ ദുർഗ്ഗ സിംഹത്തെ വിട്ടു പെ
ട്ടെന്നു മഹിഷാസുരന്റെ പുറത്തു ചാടിക്കയറി. മൃഡാനി പുറത്തു കേ
റിയിരുന്നപ്പോൾ, മഹിഷാസുരൻ വീർത്തുകൊമ്പുകൊണ്ടു കിടന്നു ചാടു
കയായി. ദേവിയോ അവനെ, ഒരു കതിന്ന തോലിനെ എന്നപോ
ലെ, മൃദുലകോമളങ്ങളായ തൃപ്പാദങ്ങൾകൊണ്ടു ചവുട്ടിത്തുടങ്ങി. ദേവി
യുടെ ചവിട്ടേററിട്ട്, ആ മലയോളം പോന്ന കരുത്തന്റെ കരുത്തു ചുരു
ങ്ങിവന്നു. പിന്നീടു ദേവി ശൂലംകൊണ്ട് അവന്റെ കഴുത്തു കുത്തിപ്പി
ളർത്തി; ഉടനെ അതിൽ നിന്നു ഖഡ്ഗപാണിയായ ഒരുത്തൻ പുറപ്പെ
ട്ടു. പുറപ്പെട്ട നിമിഷത്തിൽ അവനെ ദേവി കോപത്താൽ മാറത്തു ച
വുട്ടി, മുടിക്കു ചുററിപ്പിടിച്ച്, ഉടവാൾകൊണ്ടു തലവീശി. അപ്പോൾ
അസുരപ്പടയിൽ നിന്നു ഹാഹാശബ്ദം ഉയർന്നു.

ചണ്ഡൻ, മുണ്ഡൻ, മയൻ, താരൻ, അസിലോമാവു മുതലായ
വർ ദേവീഭൃത്യന്മാരുടെ തല്ലേററു പേടിച്ചരണ്ടു പാതാളത്തിലേക്കു ത
ന്നെ പാഞ്ഞുപോയി. ദേവകൾ ദേവിയുടെ ജയം കണ്ടിട്ട്, നാരായ
ണിയും ലോകത്തിനൊക്കെ ആധാരവും ഘോരമുഖിയും സുന്ദരിയു

മായ. കാത്യായനീദേവിയെ സ്തുതിക്കുകയായി. സുരസിദ്ധസംഘങ്ങൾ സ്തുതിക്കെ, ആ ദുർഗ്ഗയായ കാത്യായനി, 'ഞാൻ ദേവകാർയ്യംവേണ്ടി വീണ്ടും അവതരിക്കാം' എന്ന് അമരന്മാരോടരുളിച്ചെയ്തിട്ട്, ശിവന്റെ തൃക്കാക്കൽ ചെന്നുചേന്നു."

ശ്രീ വാമനമഹാപുരാണം, ദേവീമാഹാത്മ്യം, മഹിഷാസുര മർദ്ദനം
ഇരുപതാമദ്ധ്യായം.

(0)

## ഇരുപത്തൊന്നാമദ്ധ്യായം

നാരദൻ:—"പുലസ്ത്യ, വീണ്ടും ദേവിയുടെ അവതാരം വർണ്ണിക്കുക. എനിക്ക് വലിയ കൌതുകം തോന്നുന്നു. ബ്രാഹ്മണോത്തമ, വിസ്തരിച്ചു പറഞ്ഞുതരിക."

പുലസ്ത്യൻ:—

"മുനേ, കേൾക്കുക; വീണ്ടും ദേവി ലോകങ്ങളുടെ നന്മയ്ക്കുവേണ്ടി ശുംഭാസുരനെ കൊല്ലുവാൻ അവതരിക്കയുണ്ടായതു ഞാൻ പറഞ്ഞുതരാം: ശിവൻ വിവാഹംചെയ്ത ഹിമവൽ പുത്രിയായ ഉമയുടെ ശരീരത്തിൽ നിന്നു ദേവി വീണ്ടും കൌശികി എന്ന പേരിൽ അവതരിച്ചു; ഉടനെ വിന്ധ്യനിലെയ്ക്കെഴുന്നെള്ളി, ഭൂതഗണങ്ങളാൽ പരിവൃതയായിട്ട്, ശുംഭനിശുംഭന്മാരെ ഉത്തമായുധങ്ങൾകൊണ്ടു നിഗ്രഹിക്കുകയും ചെയ്തു."

നാരദൻ:—"ബ്രഹ്മൻ, അങ്ങു പറകയുണ്ടായല്ലൊ, മരിച്ചുപോയ ദാക്ഷായണിയായ സതി ഹിമവാന്റെ പുത്രിയായി ജനിച്ചു എന്ന്. എന്നാൽ, ഇതു് എനിക്കു പറഞ്ഞുതരിക: എങ്ങിനെയാണു പാർവ്വതിയുടെ ദേഹത്തിൽ നിന്നു കൌശികി അവതരിച്ചതു്? ശുംഭനിശുംഭന്മാരായ അസുരമുഖ്യന്മാരെ വധിച്ചതെങ്ങിനെയാണ്? ഈ ശുംഭനിശുംഭന്മാരെന്ന വീരന്മാർ ആരുടെ പുത്രന്മാരാണ്? ഭഗവാനേ, ഭവാന്റെ പ്രസാദത്താൽ ഉത്ത

മമായ ദേവീചരിതം ഞാൻ ശ്രവിച്ചു. എന്നാൽ, പാർവ്വതിയുടെ അവതാരവും വിസ്തരിച്ചു പറയുക.”

പുലസ്ത്യൻ:—“കൊള്ളാം! പാർവ്വതിയുടെ അവതാരം ഞാൻ വഴിപോലെ പറയാം; സനാതനമായ സ്കന്ദോല്പത്തിയും ശ്രവിച്ചു കേട്ടുകൊൾക:

സതി മരിച്ചതിനുശേഷം നിരാശ്രമനായിത്തീർന്ന രുദ്രൻ ബ്രഹ്മചര്യവ്രതം പൂണ്ടു തപസ്സുചെയ്യാൻ നിശ്ചയിച്ചു. ദാനവന്മാരുടെ മദമടക്കുന്ന ആ സുബ്രഹ്മണ്യനാം ശിവരൂപമെടുത്തു സേനാപതിത്വം ഉപേക്ഷിച്ചു. ശോഭനാത്മാവായ സേനാപതിയോടു വേർപെട്ടപ്പോൾ, നിസുംഭാസുരേന്ദ്രനാൽ പൊരുതി തോല്പിക്കപ്പെട്ട ദേവകൾ ചക്രഗദാപാണിയായ വിഷ്ണുവിനെ കാണ്മാൻ ശ്വേതദ്വീപിലെത്തി, മഹാഹംസരൂപിയെ ശരണംപ്രാപിച്ചു. ഇന്ദ്രാദി ദേവന്മാർ വന്നതു കണ്ടിട്ടു് പുരുഷോത്തമൻ പുഞ്ചിരികൊണ്ടു മേഘത്തിനൊത്ത സ്വരത്തിൽ അരുളിച്ചെയ്തു:—‘ദുരാത്മാവായ നിസുംഭാസുരേന്ദ്രൻ നിങ്ങളെ തോല്പിച്ചുകളഞ്ഞുവോ? എല്ലാവരും ഒത്തൊരുമിച്ചു് എന്റെ അടുക്കൽ വന്നിരിക്കുന്നുവല്ലോ. എന്നാൽ നിങ്ങളുടെ നന്മയ്ക്കായി ഞാനൊന്നു പറഞ്ഞുതരാം; ദേവസത്തമന്മാരേ, അതു ചെയ്താൽ തീർച്ചയായും ജയം ലഭിക്കും: അഗ്നിഷ്വാത്തർ എന്ന പിതൃക്കളുടെ മാനസകന്യകയായി മേന എന്നൊരു ദേവിയുണ്ടു്; അവരെ നിങ്ങൾ മഹാതിഥിയിൽ പരമശ്രദ്ധയോടെ ആരാധിച്ചു്, സാധ്വിയായ മേനയെ ഹിമാദ്രിക്കു് ഭാര്യയാക്കാൻ ചോദിച്ചു വാങ്ങുവിൻ; ദക്ഷകോപത്താൽ പ്രാണനെ മലത്തെപ്പോലെ ത്യജിച്ച തപസ്വിനി ആ മേനയിൽ രൂപശാലിനിയായി അവതരിക്കുകയും, ശിവങ്കൽ നിന്നു തേജോംശത്തോടുകൂടിയ പുത്രനെ ജനിപ്പിക്കുകയും ചെയ്യും. ആ പുത്രൻ സുംഭദൈത്യേന്ദ്രനെ കൂട്ടത്തോടെ കൊന്നൊടുക്കിക്കൊള്ളും. അതിനാൽ, നിങ്ങൾ മഹാഫലപ്രദമായ പുണ്യകുരുക്ഷേത്രത്തിലേയ്ക്കു പോയ്ക്കൊൾവിൻ; അവിടെ പരമപാവനമായ പൃഥൂദകതീർത്ഥത്തിൽ വെച്ചു മഹാതിഥിയിൽ പിതൃക്കളെ പൂജിപ്പിൻ. ശത്രുക്കളെ ജയിക്കണമെന്നുണ്ടെങ്കിൽ, എല്ലാവരും കൂടി ഇതു ചെയ്താൽ മതി.’ വാസുദേവൻ ഇങ്ങനെ പറഞ്ഞപ്പോൾ വാസവപ്രഭൃതികളായ വാനവന്മാർ കൈകൂപ്പി നിന്നു പരമേശ്വരനോടു ചോദിച്ചു:—‘കുരുക്ഷേത്രം എന്താണു്? ആരുടെയാണല്ലോ പൃഥൂദകതീർത്ഥം. ആ തീർത്ഥത്തിന്റെ ഉത്ഭവം നിന്തിരുവടി ഞങ്ങളോടരുളി

ച്ചെയ്യല്ലേ! എന്താണ്, ദിവ്യപിതൃക്കളെ സ്വയം പൂജിപ്പാനുള്ള ആ മഹാപുണ്യമായ ഉത്തമതിഥി?' ദേവകൻ ആവശ്യപ്പെട്ടതിനാൽ, കൈടഭമർദ്ദനനായ മുരാരി പുണ്യമായ കുരുക്ഷേത്രോല്പത്തിയും ആ തിഥിയും പറഞ്ഞുകൊടുത്തു:—

'കൃതയുഗത്തിന്റെ ആദിയിൽ, ചന്ദ്രവംശത്തിൽ, ഋക്ഷൻ എന്നൊരു മഹാബലനായ രാജാവുണ്ടായിരുന്നു. അയാൾക്ക സംവരണൻ എന്നൊരു പുത്രനുണ്ടായി. അവനെ ബാല്യത്തിൽത്തന്നെ അച്ഛൻ സ്വരാജ്യത്തിൽ രാജാവാക്കി. സംവരണൻ ബാല്യത്തിൽത്തന്നെ സദാ ധർമ്മചാരനും എന്റെ ഭക്തനുമായിരുന്നു. വരുണാത്മജനായ വസിഷ്ഠനായിരുന്നു അവന്റെ പുരോഹിതൻ. ഉദാരബുദ്ധിയായ അദ്ദേഹം അവനെ സാംഗവേദങ്ങൾ പഠിപ്പിച്ചുപോന്നു. ഒരനധ്യായദിനത്തിൽ രാജകുമാരൻ കാര്യമെല്ലാം തപോനിധിയായ വസിഷ്ഠനെ ഏല്പിച്ചു നായാട്ടിനു കാട്ടിലേയ്ക്കുപോയി. വേട്ടഭ്രാന്തിൽ, ഒരു മൃഗം അതിദൂരം ആകർഷിച്ചതിനാൽ ഏകാകിയായിത്തീർന്ന്, അശ്വാരൂഢനായ അവൻ വൈഭ്രാജം എന്ന വനത്തിൽ ചെന്നെത്തി.

സർവ്വർത്തുകുസുമാലംകൃതമായ ആ വനത്തിലെങ്ങും സൌരഭ്യമേറ്റ തെന്നലേറ്റുകൊണ്ട് സഞ്ചരിക്കുമ്പോൾ, വിരിഞ്ഞ ചെന്താമരപ്പൂക്കളും വെൺതാമരപ്പൂക്കളും കൽഹാരങ്ങളും ആമ്പൽപ്പൂക്കളും കരിങ്കൂവളപ്പൂക്കളും നിറഞ്ഞ ഒരു സരസ്സ് കാണുമാറായി. അവിടെ അപ്സരസ്ത്രീകളും ദേവകന്യകമാരും ഇടവിടാതെ കളിയാടുന്നുണ്ടായിരുന്നു. അവരുടെ ഇടയിൽ ഒരു മികച്ച പെൺകിടാവിനെ സംവരണൻ കണ്ടു. കണ്ട മാത്രയിൽ രാജാവ് കാമബാണാർദ്ദിതനായിപ്പോയി. അപ്രകാരം അവളും അവനെ കണ്ടനിമിഷത്തിൽ കാമശരാതുരയായിത്തീർന്നു.

അവരിരുവരും കാമബാണപീഡയാൽ മൂർച്ഛിതരായിത്തീർന്നു. രാജാവ് ഇരിപ്പിടമാകിയ കുതിരപ്പുറത്തു നിന്നു നിലത്തു വീണുപോയി. ഉടനെ മഹാത്മാക്കളും കാമരൂപികളുമായ ഗന്ധർവന്മാർ ചെന്ന് അവന്റെ മേൽ വെള്ളം തളിച്ചു ബോധം വരുത്തി. അവളെയാകട്ടെ ആ അപ്സരസ്ത്രീകൾ എടുത്ത് അച്ഛന്റെ ഗൃഹത്തിലെത്തിച്ച് മധുരങ്ങളായ വചനജാലങ്ങൾ കൊണ്ട് ആശ്വസിപ്പിച്ചു.

ആകൎണ്ണങ്ങൾ തുടരെയന്നിവ കണ്ടിര-
മൃഗ്യന്റെ തുമ്പിക്കയ്യെന്നപോലെ.
രാമലരക്കെട്ടെ കേസരിക്കൊത്തതാം;
ക്ഷാമം വലിത്രയ ചാരുമധ്യം.
കണ്ഠമോ കംബുവിൻ കാന്തി കക്കുന്നു; കൈ-
ത്തണ്ടുകൾ നീണ്ടുരുണ്ടൂർജ്ജിതങ്ങൾ.
ഹസ്തങ്ങളംബുജരേഖാങ്കിതങ്ങളാം;
ഛത്രസമാനം തദുത്തമാംഗം.
കേശമിരുണ്ടുചുരുണ്ടതാണൊത്തതാം
നാസിക; കണ്ണുകൾ മാംസളങ്ങൾ.
കൈകാൽ വിരലുകൾ നീണ്ടു സുപൎവ്വങ്ങ-
ളാകുന്നു; പല്ലുകൾ പാണ്ഡുരങ്ങൾ.
ആറുയരന്നേഴുചുകന്നവൻ, നാലെണ്ണ-
മേറെക്കുറുത്തവൻ, ഗ്രീവിയൻ,
താന്നിട്ടും തുങ്ങിയും ഗംഭീരമായും മൂ-
ന്നുന്നിയന്നല്ലോ നാ രാജപുത്രൻ
രണ്ടുവെളുത്തവൻ നാലിൽസ്സുഗന്ധവാ-
നുണ്ടല്ലോ പത്മങ്ങൾ പത്തവങ്കൽ.
മുന്നംപതിയായ്‌വരിച്ചേനവനെ ഞാൻ,
ധന്യസ്ത്രപാരമജമനന്തനഞ്ഞി.

സ്വാമിൻ, താപസേന്ദ്ര, എന്നെ ആ അഭീപ്സിതനായ ഉണ്ണവാനു കൊടുക്കുക. സ്നേഹമത്രെ വിവാഹത്തിന്നു മുഖ്യം. ആൎക്കു കൊടുപ്പാനും ഇവിടെയും സ്വാതന്ത്ര്യമുണ്ടല്ലോ.'

ഇപ്രകാരം സൂൎയ്യപുത്രി അപേക്ഷിച്ചപ്പോൾ, ഋഷി സമാധിപൂണ്ട്, കാമിയായ സംവരണൻ തന്നെയാണ് ആ പുരുഷൻ എന്നറിഞ്ഞിട്ട സസന്തോഷം മറുപടി പറഞ്ഞു:—'വത്സേ, നീ മുമ്പു കണ്ടവനും, ഇപ്പോൾ കാമിക്കുന്നവനുമായ പുരുഷൻ ഒരു രാജകുമാരൻ തന്നെയാണ്. ഋക്ഷപുത്രനായ ആ സംവരണൻ ഇതാ, എന്റെ ആശ്രമത്തിലേയ്ക്കു വരുന്നു.' ഉടനേ നൃപകുമാരൻ ആ ബ്രാഹ്മണപുംഗവന്റെ ആശ്രമത്തിൽ വന്നുചേൎന്നു. അദ്ദേഹം വസിഷ്ഠനെ കണ്ടു തല താഴ്ത്തി വണങ്ങി, അവിടെ നില്ക്കുന്ന തപതിയെ ദൎശി

ച്ചു. ആ പത്മായതാക്ഷിയെ കണ്ടിട്ട്, അവളെ മുമ്പു കണ്ടിട്ടുള്ളതായി തോന്നുകയാൽ, 'ദ്വിജോത്തമ, ഈ സുന്ദരിയാരാണ്' എന്നു രാജാവു ചോദിച്ചു. അപ്പോൾ വരുണാത്മജൻ പറഞ്ഞു:—'നരേന്ദ്ര, ഇവൾ, തപതി എന്നു ലോകപ്രസിദ്ധയായ സൂര്യപുത്രിയാണ്; ഞാൻ അങ്ങേയ്ക്കുവേണ്ടി ദിവാകരനോടു യാചിച്ചു വാങ്ങി, എന്റെ ആശ്രമത്തിലേയ്ക്കു കൊണ്ടുപോന്നു. അതിനാൽ എഴുന്നേല്ക്കുക; വിധിപോലെ തപതീദേവിയുടെ പാണിഗ്രഹണം ചെയ്തുകൊൾക.' ഇതു കേട്ടിട്ടു മനം കുളിർത്ത മന്നവൻ വിധിപോലെ അവളുടെ പാണിഗ്രഹണം ചെയ്തു.

ആ സൂര്യപുത്രി ശക്രതുല്യപ്രഭാവനും മനോഹരനുമായ ആ ഭർത്താവിനെ നേടിയിട്ട്, അദ്ദേഹമൊന്നിച്ചു രാജധാനിയിൽ, മഹേന്ദ്രനോടു പൗലോമി സ്വർഗ്ഗത്തിലെന്നപോലെ രമിച്ചു.



ശ്രീവാമനമഹാപുരാണം, തപതീപരിണയം
ഇരുപത്തൊന്നാമദ്ധ്യായം.

:o:

# ഇരുപത്തിരണ്ടാമദ്ധ്യായം

വിഷ്ണു:—ആ തപതിയിൽ സംവരണനു രാജലക്ഷണാന്വിതനായ ഒരു പുത്രനുണ്ടായി. ജാതകർമ്മാദി സംസ്കാരങ്ങൾ കഴിക്കപ്പെട്ട ആ ബാലൻ, നെയ് ഹോമിച്ച അഗ്നിയെന്നപോലെ, വളർന്നുവന്നു. ദേവന്മാരേ, വരുണാത്മജനായ ബ്രാഹ്മണൻ ബാലനു ചൗളവും, ഒമ്പതു വയസ്സായപ്പോൾ ഉപനയനവും കഴിച്ചു. കുമാരൻ വേദശാസ്ത്രങ്ങളുടെ മറുകരപ്പുക്കവനായി. പത്തു വർസ്സായപ്പോഴേയ്ക്കും സർവജ്ഞനായിത്തീർന്ന്, കുരു എന്നു പേരായ ആ സംവരണപുത്രൻ ലോകത്തിൽ പുരുഷോത്തമനെന്നു പുകൾപ്പെട്ടു. ഉണ്ണിക്കു പതിനാറു വയസ്സായപ്പോൾ, നരേന്ദ്രൻ നല്ല വംശത്തിൽ നിന്നു വേളികഴിപ്പിപ്പാൻ നിശ്ചയിച്ചു. അതി

സുന്ദരിയായ് സുദാമാവിന്റെ മകൾ സൌദാമിനിയെ രാജാവു കുരുവിനു വേണ്ടി വരിക്കുകയും, അവൻ അവളെ കുരുവിനു കൊടുക്കുകയും ചെയ്തു. കുരു ആ രാജകുമാരിയെ വേട്ടിട്ട്, സധർമ്മിണിയോടെ വനാന്തരവിഹാരത്തിൽ ദേവിയോടുകൂടി ശക്രനെന്നപോലെ ആ സുന്ദരിയുമായിച്ചേർന്നു രമിച്ചു.

മകൻ രാജ്യഭരണത്തിനു പോന്നവനായി നിന്നു കണ്ടിട്ട്, സംവരണൻ അവനെ മുറപ്പടി യുവരാജാവാക്കി വാഴിച്ചു. അച്ഛൻ സ്വസ്ഥാനത്ത് അഭിഷേകം കഴിച്ചു കുരു പ്രജകളെ പുത്രനിർവ്വിശേഷമായി കരുതി രാജ്യം ഭരിച്ചു പോന്നു. ആ ബലവാൻ തന്നെ കൃഷിസ്ഥലം കാക്കുന്നവനായി; അവൻ തന്നെ ആട്ടുമാടുകളെ മേയ്ക്കുന്നവനായി; അവൻ തന്നെ രാജ്യം രക്ഷിക്കുന്നവനുമായി! അങ്ങിനെയിരിക്കെ, അവൻ വിചാരിച്ചു:—'ഈ ലോകത്തിൽ എന്നുവരെ കനകകീർത്തി നിലനില്ക്കുന്നുവൊ; അന്നുവരെ അതിനോടുകൂടി ജീവിച്ചിരിക്കും!' ഈ പ്രകാരം സങ്കല്പിച്ചിട്ട് ആ ശ്രേഷ്ഠനായ രാജാവു കീർത്തിക്കുവേണ്ടി ഭൂമിയിലെങ്ങും സഞ്ചരിച്ചു. അങ്ങിനെ ലോകസഞ്ചാരം ചെയ്യുന്ന ആ ജിതേന്ദ്രിയൻ പുണ്യമായ ചൈത്രവനത്തിലെത്തി, ഏററവും സന്തോഷത്തോടെ നാകത്തെയും കണ്ടു. അവിടെ, പ്ലക്ഷജയായി, ബ്രഹ്മപുത്രിയായി, ഹരിജിഹ്വയായി, സുദർശനജനനിയായി, പാപവിമോചിനിയായിരിക്കുന്ന പുണ്യസരസ്വതി കാണുമാറായി. അതിൽ അതിവിസ്തീർണ്ണമായ ഒരു കുഴി കുഴിപ്പിച്ചു വെള്ളമുണ്ടാക്കി സ്നാനം ചെയ്തു നൃപൻ നിർവൃതികൊണ്ടു. വീണ്ടും അവൻ ബ്രഹ്മാവിന്റെ ഉത്തരവേദിയായ സമന്തപഞ്ചകം എന്ന ശ്രേഷ്ഠധർമ്മസ്ഥാനം പ്രാപിച്ചു. അതിനു നാലുവശത്തും അഞ്ചഞ്ചു യോജന വിസ്താരമുണ്ട്.

ദേവന്മാർ:—'പുരുഷോത്തമ, ബ്രഹ്മാവിനു വേദികൾ വേറെയുമുണ്ടൊ? സമന്തപഞ്ചകത്തിലേത് ഉത്തരവേദിയാണെന്നാണല്ലൊ അരുളിച്ചെയ്തത്.'

വിഷ്ണു:—'ബ്രഹ്മാവിന് അഞ്ചു ധർമ്മവേദികളുണ്ട്. അവയിലാണു ലോകനാഥനായ ലോകേശൻ യജ്ഞം ചെയ്തത്. നടുവിലെ വേദി പ്രയാഗം; കിഴക്കേ വേദി ഗയാശിരസ്സ്; തെക്കേ വേ

ദി അനന്തഫലദാത്രിയായ വിരജ; പടിഞ്ഞാറേ വേദി മുന്ന ഖണ്ഡങ്ങളാൽ അലംകൃതമായ പുഷ്കരം. വടക്കേ വേദിയാണ് സമന്തപഞ്ചകത്തിലുള്ളത്.

രാജർഷി വിചാരിച്ചു:—'ഈ ക്ഷേത്രം വളരെ ഫലവത്താക്കിത്തീർത്ത്, എല്ലാ കാമങ്ങളും യഥേഷ്ടം കൃഷി ചെയ്യെടുക്കാം.' ഇങ്ങനെ മനസ്സുകൊണ്ടാലോചിച്ചിട്ട് മഹാത്മാവു മികച്ച രഥത്തിൽനിന്നിറങ്ങി, കീർത്തിക്കായി ആ സ്ഥാനത്തെ നിസ്തുല്യമാക്കിത്തീർത്തു. സ്വർണ്ണംകൊണ്ടു ഒരു കലപ്പയുണ്ടാക്കി, ശിവൻ്റെ കാളയേയും യമൻ്റെ പോത്തിനേയും പൂട്ടി, രാജാവു താൻ തന്നെ ഉഴുവാൻ തുടങ്ങി. അപ്പോൾ ഇന്ദ്രൻ നരേന്ദ്രൻ്റെ അടുക്കൽ വന്നു പറഞ്ഞു:—'രാജാവേ, ഭവാൻ എന്താണിച്ചെയ്യാൻ തുടങ്ങുന്നത്?' രാജാവു ദേവേന്ദ്രനോടു പറഞ്ഞു:—'തപസ്സ്, സത്യം, ക്ഷമ, ദയ, ശൗചം, ദാനം, യോഗം, ബ്രഹ്മചര്യം എന്നിവയെ കൃഷി ചെയ്യുകയാണ് ഞാൻ.' ഉടനെ, പുരന്ദരൻ 'നരേന്ദ്ര, ഭവാന് വിത്ത് എവിടെനിന്നു കിട്ടി' എന്നു ചോദിച്ചു ചിരിച്ചു നടകൊണ്ടു. ഇന്ദ്രൻ നടകൊണ്ടതിന്നുശേഷവും, രാജാവു നാൾതോറും കരിച്ചിട്ടിട്ടു ചുറ്റും ഏഴുവിളിപ്പാടകലം ഉഴുതുപോന്നു. പിന്നീടു ഞാൻ ചെന്ന്, 'രാജാവേ, ഇതെന്താണ്' എന്നു ചോദിച്ചു. അപ്പോഴും, എട്ടംഗങ്ങളോടുകൂടിയ മഹാ ധർമ്മമാണ് എന്നവൻ വിവരിച്ചു. 'നൃപ, വിത്ത് എവിടെയിരിക്കുന്നു' എന്നു ഞാൻ ചോദിച്ചതിന്ന്, 'എൻ്റെ ദേഹത്തിലുണ്ടു വിത്ത്' എന്നു അവൻ മറുപടിപറഞ്ഞു. അപ്പോൾ ഞാൻ പറഞ്ഞു:—'എന്നാൽ തരു; ഞാൻ വിതയ്ക്കാം; അങ്ങ് ഉഴുതുകൊൾക.' രാജാവു വലത്തെക്കയ്യു നീട്ടി. അതു ഞാൻ ക്ഷണനേരം ചക്രംകൊണ്ട് ആയിരം കഷണങ്ങളാക്കിക്കളഞ്ഞു; രാജാവ് ഒറ്റക്കയ്യനായിത്തീർന്നു. പിന്നെ ഇടത്തെക്കയ്യു നീട്ടി; അതും ഞാൻ മുറിച്ചു. ഊരുക്കൾ നീട്ടിയപ്പോൾ അവയേയും ഞാൻ മുറിച്ചുകളഞ്ഞു. അപ്പോൾ അവൻ തല നീട്ടി. അതിൽ ഞാൻ സന്തുഷ്ടനായിട്ട് 'വരം തരാം' എന്നു പറഞ്ഞപ്പോൾ, കുരു വരം യാചിച്ചു:—'മാധവ, ഞാൻ ഉഴുതേടത്തോളം സ്ഥലം നിന്തിരുവടിയുടെ ഒരു ധർമ്മക്ഷേത്രമായിത്തീരട്ടെ! ഇവിടെ സ്നാനംചെയ്യുന്നവർക്കും, മരിച്ചുപോയവർക്കും വലുതായ പുണ്യഫലം സിദ്ധിക്കട്ടെ! ശംഖചക്രഗദാപാണിയായ സ്വാമിൻ, ഉപവാസം, ദാനം, സ്നാനം, ജപം, ഹോമം,

യജ്ഞം മുതലായതും മററു നന്മയും തിന്മയുമെല്ലാം ഈ ഉൽകൃഷ്ടക്ഷേത്രത്തിൽ അക്ഷയമായും, മഹാഫലമായും ഭവിക്കട്ടെ! പുണ്ഡരീകാക്ഷ, എൻെറ പേരിനെ വ്യാപിപ്പിക്കുന്നതായ ഈ സ്ഥലത്തു നിന്തിരുവടി ദേവകളോടും ശിവനോടുംകൂടി വാണരുളുകയും വേണം!' ഇതുകേട്ടിട്ട്, അങ്ങിനെയാവാമെന്നു ഞാൻ രാജാവിനോട് പറഞ്ഞു:—'പാർത്ഥിവ, ഭവാൻ വീണ്ടും ദിവ്യശരീരനാവുക; സുവ്രത, അവസാനകാലത്തു ഭവാൻ എന്നിൽത്തന്നെ ലയിക്കും. എന്നെന്നും നശിക്കാത്ത കീർത്തിയും അങ്ങയ്ക്കുണ്ടായിവരും.' അങ്ങു യജമാനായി അനേകം യജ്ഞങ്ങൾ നടത്തും.''

ആ ക്ഷേത്രം രക്ഷിപ്പാനായി, വിഷ്ണു ചന്ദ്രനെന്ന യക്ഷനെയും വാസുകി എന്ന നാഗത്തെയും ശംകുകർണ്ണൻ എന്ന വിദ്യാധരനെയും സുകേശൻ എന്ന രാക്ഷസേശനെയും അജാവനൻ എന്ന രാജാവിനെയും പാവകൻ എന്ന മഹാദേവനെയും ഏർപ്പെടുത്തി. അവരും, അവരുടെ കൂടെത്തിരിയ അനുചരന്മാരും കുരുക്ഷേത്രമെങ്ങും രക്ഷിച്ചു പോരുന്നു. എണ്ണായിരം വില്ലാളികൾ, അവിടെ ദുഷ്കൃതങ്ങളെ തടുത്തുകൊണ്ടു നില്ക്കുന്നുണ്ട്; ഭയങ്കരാകൃതികളായ അവർ പാപികളെ സ്നാനം ചെയ്വാൻ സമ്മതിക്കുകയില്ല. അതിൻെറ നടുക്കാണ് വളരെ പുണ്യമുള്ളതും പാപഹരവുമായ പൃഥൂദകതീർത്ഥം. അതിൽ നിന്നുളവായ ഒരു സപുണ്യജലയായ പുണ്യനദി കിഴക്കോട്ടൊഴുകുന്നു. ഈ നദി, പണ്ട് ബ്രഹ്മാവ് എല്ലാ ഭൂതങ്ങളോടുമൊന്നിച്ചു സൃഷ്ടിച്ചതാണ്; ഭൂമി, ജലം, അഗ്നി, വായു, ആകാശം എന്നിവപോലെ പൃഥൂദകവും ആദിയിൽ ശോഭിച്ചു. അതിലെ ജലംകൊണ്ടാണ് പിന്നീടു പിതാമഹൻ വമിച്ചു സമുദ്രങ്ങളും തീർത്ഥങ്ങളും നദികളും ഉറവുകളും പൊയ്കകളുമെല്ലാം നിർമ്മിച്ചതു്.

സരസ്വതിയുടേയും ദൃഷദ്വതിയുടേയും ഇടയിലുള്ള കുരുക്ഷേത്രത്തിൽ സ്ഥിതിചെയ്യുന്ന പുരാണമഹർഷിയായ ലോമഹർഷണനോട് ഋഷിമാർ സരസ്സിൻെറ മാഹാത്മ്യം ചോദിച്ചു:—'സരസ്സിൻെറ—വിശേഷിച്ചും തീർത്ഥങ്ങളുടെ—വലുപ്പവും, ദേവതകളുടെ മാഹാത്മ്യവും, വാമനൻെറ ഉല്പത്തിയും പറഞ്ഞുതരിക.' അവരുടെ ഈ വാക്കു കേട്ടിട്ട് വിദ്വാനായ ലോമഹർഷണൻ പുരാണർഷിയെ വന്ദിച്ച് ഇപ്രകാരം പറഞ്ഞു:—'പരമാസനത്തിൽ വാണ

ങ്ങുന്ന ലോകേശനേയും, ലക്ഷ്മീസഹിതനായ വിഷ്ണുവിനേയും രുദ്രദേവനേയും നമസ്കരിച്ചിട്ട്, ഞാൻ ഉത്തമ തീർത്ഥമായ ബ്രഹ്മസരസ്സിന്റെ അവസ്ഥ വിവരിക്കാം: രന്തുകം മുതൽ ഔജസംവരെയും, പാവനം മുതൽ ചതുർമ്മുഖംവരെയുമാണ് സന്നിഹിതസരസ്സെന്ന് പണ്ടു ബ്രഹ്മാവ് അരുളിച്ചെയ്തിരിക്കുന്നു. ദ്വിജോത്തമന്മാരേ, കലിദ്വാപരങ്ങൾക്കിടയിൽ, മഹാത്മാവായ വ്യാസൻ സരസ്സിന്റെ വലുപ്പം പറഞ്ഞിട്ടുള്ളതു കേട്ടുകൊൾവിൻ: വിശ്വേശ്വരത്തിൽ നിന്ന് ഹസ്തിനാപുരംവരെയും, ജരൽഗവി മുതൽ ഓഘവതിവരെയുമാണ് സന്നിഹിതസരസ്സ്. വാമനൻ പറഞ്ഞു ഞാൻ കേട്ടിട്ടുള്ള വലുപ്പം കേട്ടുകൊൾവിൻ; അതു പുണ്യവും ശ്രേയസ്കരവുമാകുന്നു; വിശ്വേശ്വരത്തിൽ നിന്നു പാവനിയായ സരസ്വതിവരെയാകുന്ന അര യോജന ചുററളവുള്ള സന്നിഹിതസരസ്സ്. ദേവകളും ഋഷികളും ഇവിടെ വന്നു വസിക്കുന്നു; മുക്തിക്കും സ്വർഗ്ഗത്തിനും വേണ്ടി മററുള്ളവരും സേവിച്ചുപോരുന്നു. യോഗിയായ ബ്രഹ്മാവ് സൃഷ്ടി നടത്തുവാൻ വേണ്ടിയും, വിഷ്ണു രക്ഷ നടത്താൻ വേണ്ടിയും, ഇതിനെ സേവിക്കയുണ്ടായി. മഹാത്മാവായ രുദ്രൻ സരസ്സിന്റെ നടുവിൽ ചെന്നു തീർത്ഥം സേവിച്ചിട്ടാണ് സ്ഥാണുത്വം സമ്പാദിച്ചത്. ഇത് ആദിയിൽ ബ്രഹ്മാവിന്റെ വേദിയായിരുന്നു. പിന്നീട്, രാമഹ്രദമെന്നും പിന്നെ കുരു ഉഴുതതിനാൽ കുരുക്ഷേത്രമെന്നും പേർ വന്നു. തരന്തുകാരന്തുകങ്ങളുടെ ഇടയും, രാമഹ്രദപഞ്ചകത്തിന്റെ ഇടയും യാതൊന്നോ; അതത്രേ പിതാമഹന്റെ ഉത്തരവേദിയായ കുരുക്ഷേത്രസമന്തപഞ്ചകം.'

ശ്രീവാമനമഹാപുരാണം, സരോമാഹാത്മ്യം
ഇരുപത്തിരണ്ടാമദ്ധ്യായം.



## ഇരുപത്തിമൂന്നാമദ്ധ്യായം

ഋഷിമാർ:—'വാമനന്റെ മാഹാത്മ്യവും, വിശേഷിച്ച് അവതാരവും, ബലിയെ ബന്ധിച്ച് രാജ്യം ഇന്ദ്രന്നു നൽകിയതെങ്ങിനെ എന്നതും ഭവാൻ കഥിക്കുക.'

ലോമഹർഷണൻ:—'മുനിമാരേ, മഹാത്മാവായ വാമനന്റെ അവതാരവും പ്രഭാവവും കുരുക്ഷേത്രനിവാസവും സംസാരത്താപം ശ്രേ

വിച്ചുകൊള്ളുവിൻ; ദൈത്യന്മാരുടെ വംശവും ഞാൻ കേൾപ്പിക്കാം: ആ വംശത്തിലാണല്ലോ പണ്ടു വിരോചനപുത്രനായ ബലി ജനിച്ചതു്.

ദൈത്യരുടെ ആദിപുരുഷൻ ഹിരണ്യകശിപുവാണു്. അവന്റെ പുത്രനായി തേജസ്വിയായ പ്രഹ്ലാദനെന്ന അസുരൻ ജനിച്ചു. പ്രഹ്ലാദനു വിരോചനനും, വിരോചനനു ബലിയും ജനിച്ചു. ഹിരണ്യകശിപു കൊല്ലപ്പെട്ടതിന്നുശേഷം ബലി ദേവകളെയെല്ലാം തോല്പിച്ചു്, ചരാചരങ്ങളുൾപ്പെട്ട ലോകം മൂന്നും ഭരിച്ചുവന്നു. ദൈത്യന്മാർ യജ്ഞം കഴിച്ചു; ത്രൈലോക്യം ദൈത്യമയമായി; ബലവാന്മാരായ മയശംബരന്മാർ വിജയം നേടി; ദിക്കുകളെല്ലാം തെളിഞ്ഞു; ആ നാശം ദൈത്യരാൽ രക്ഷിക്കപ്പെട്ടു; ലോകങ്ങൾ സൽപ്പന്ഥാവായ യജ്ഞശാലയെ കാണിച്ചു; ലോകം സ്വാധ്യതയോടെ സന്മാർഗ്ഗത്തിൽ ചരിച്ചു; പാപമെന്നതില്ലായ്കയാൽ എല്ലാപ്പോഴും ധർമ്മരതി ഉദിച്ചു; ധർമ്മം നാലു കാലിന്മേലും അധർമ്മം ഒറ്റക്കാലിന്മേലും നിന്നു; രാജാക്കന്മാർ പ്രജാരക്ഷണ മാത്രപരരായി പരിശോഭിച്ചു; ആശ്രമവാസികളൊക്കെ സ്വധർമ്മം അനുഷ്ഠിച്ചു; അസുരഗണങ്ങൾ സന്തോഷിച്ചു മനം കുളിർത്തു് ആർത്തുവിളിച്ചു. ഇങ്ങനെയെല്ലാമിരിക്കുന്ന സമയത്താണു് അസുരന്മാരെല്ലാം കൂടി ബലിയെ ദൈത്യരാജാവാക്കി അഭിഷേകം ചെയ്തതു്. ഉടനെ, പത്മത്തോടുകൂടിയവളായി പത്മഹസ്തയായി വരദയായിരിക്കുന്ന ലക്ഷ്മീദേവി ബലിയുടെ അടുക്കൽ സ്വരൂപമായെഴുന്നള്ളി വന്നു.

ലക്ഷ്മീ:—'ബലവാന്മാരിൽ ശ്രേഷ്ഠനായ ബലേ, തേജസ്വിയായ ദൈത്യരാജാവേ, അങ്ങയ്ക്കു മംഗളം! ദേവേന്ദ്രനെ ജയിച്ച ഭവാങ്കൽ ഞാൻ പ്രസാദിച്ചിരിക്കുന്നു. ഭവാൻ പോരിൽ പൊരുതി ദേവേന്ദ്രനെ തോല്പിച്ചുവല്ലോ; അങ്ങയുടെ മികച്ച സത്വഗുണം കണ്ടിട്ടാണു് ഞാൻ സ്വയം വന്നിരിക്കുന്നതു്. അസുരപുംഗവ, ഹിരണ്യകശിപുവിന്റെ കുലത്തിൽ ജനിച്ച ദൈത്യേന്ദ്രനായ ഭവാൻ ഇതു സാധിച്ചതിൽ അത്ഭുതപ്പെടാനൊന്നുമില്ല; രാജാവേ, ഈ ത്രൈലോക്യമൊക്കെ എന്നെന്നേയ്ക്കുമായി കീഴടക്കിയതിനാൽ, ഭവാൻ ഒരു മുത്തച്ഛനായ ദൈത്യേന്ദ്രനെ മേലവനത്രേ.'

ഇതു വിധം അരുളിച്ചെയ്തിട്ടു്, എപ്പോഴും മനോരമയായി സേവ്യയായി വരദയായിരിക്കുന്ന ആ ലക്ഷ്മീദേവി ദൈത്യരാജനെ

ബലിയിൽ പ്രവേശിച്ചു. ശ്രീ, കീർത്തി, ദ്യുതി, പ്രഭ, ധൃതി, ക്ഷമ, ശക്തി, ദിവ്യയായ ഋദ്ധി, മികച്ച മതി, ശ്രുതി, വിദ്യ, സ്മൃതി, കാന്തി, ശാന്തി, പുഷ്ടി, ക്രിയ എന്നീ ശ്രേഷ്ഠദേവിമാരും സന്തോഷിച്ചു. നൃത്തഗീതവിലാസമാരായ അപ്സരസ്ത്രീകളെല്ലാം ദൈത്യേന്ദ്രനെ ഉപാസിച്ചു. ഇങ്ങനെ ബ്രഹ്മവാദിയായ ബലി സചരാചരമായ ത്രൈലോക്യമാകുന്ന നിസ്തുലൈശ്വര്യം നേടി.'

ശ്രീവാമനമഹാപുരാണം, സരോമാഹാത്മ്യം, ബലിവിജയം,
ഇരുപത്തിമൂന്നാമദ്ധ്യായം.

—(൧)—

## ഇരുപത്തിനാലാമദ്ധ്യായം

**ഋഷിമാർ:**—'തോറ്റുപോയ ദേവകൾ എന്തൊന്ന് പ്രവർത്തിച്ചതെന്നും, ദേവദേവനായ വിഷ്ണു വാമനനായത് എങ്ങിനെയാണെന്നും പറയുക.'

**ലോമഹർഷണൻ:**—'ത്രൈലോക്യം ബലിക്കധീനമായി കഴിഞ്ഞിട്ട്, പുരന്ദരനായ ശക്രൻ മഹാമേരുവിലുള്ള ബ്രഹ്മഭവനത്തിലേയ്ക്കു പോന്നു; അമ്മയുടെ അടുക്കൽ ചെന്ന്, ആദിതേയരെല്ലാം അസുരന്മാരാൽ തോല്പിക്കപ്പെട്ട വിവരം അറിയിക്കുകയും ചെയ്തു.'

**അദിതി:**—'മകനേ, ഇങ്ങനെയാണെങ്കിൽ, നിങ്ങളും മരുത്തുക്കളുമെല്ലാം ഒത്തൊരുമിച്ചാലും, വിരോചനാത്മജനായ ബലിയെ യുദ്ധത്തിൽ വധിപ്പാൻ കഴിയുകയില്ല; സഹസ്രാക്ഷ. സഹസ്രശിരസ്സിനു മാത്രമല്ലാതെ, മറെറാരാൾക്കും വധിപ്പാൻ കഴിയുകയില്ല. അതിനാൽ, ആ മഹാത്മാവായ ബലി ദൈത്യനെ തോല്പിപ്പാനുള്ള ഉപായം, ബ്രഹ്മവാദിയായ അച്ഛൻ കശ്യപനോട് ചോദിക്ക.'

ഉടനെ ദേവകളെല്ലാവരുംകൂടി കശ്യപന്റെ അരികത്തു ചെന്നു. അവിടെ, തീവ്ര തപോനിധിയായി, ആദ്യനായി, ദേവഗുരുവായി, ദി

വ്യനായി, ബ്രഹ്മതേജസ്സാൽ തിളങ്ങുന്നവനായി, സൂര്യതേജസ്വിയായി, എരിതീപോലെ വിളങ്ങുന്ന മാരീചമഹർഷിയെ അവർ ദർശിച്ചു. ദണ്ഡം വെച്ചു കൃഷ്ണമൃഗത്തോലുടുത്ത് മരവുരികൊണ്ടു പുതച്ച് തപസ്സുചെയ്യുന്ന അദ്ദേഹം തേജസ്സുകൊണ്ടു ജ്വലിച്ച്, തൂണെ മണം ചെന്ന ഹുതാശനനെപ്പോലെ വിളങ്ങി. സ്വാധ്യായയുക്തനും, ഉഗ്രനിഷ്ഠയുള്ള ബ്രഹ്മവാദികളിൽ പ്രഥമനുമായ ആ ചരാചരഗുരു, മനുഷ്യാകൃതിപൂണ്ട അഗ്നിയോ എന്നു തോന്നുമാറു കാണപ്പെട്ടു. അദ്ദേഹം എല്ലാ ലോകങ്ങളെയും സൃഷ്ടിക്കുന്ന ഉത്തമ പ്രജാപതിയാകുന്നു. അദ്ദേഹം ആത്മഭാവവിശേഷത്താൽ മൂന്നാമത്തെ പ്രജാപതിയാകുന്നു. ബ്രഹ്മാവിനൊപ്പം ശ്രീമാനായി ദീപ്തതേജസ്സായ ആ താതകശ്യപനെ നമസ്കരിച്ച്, ശ്രേഷ്ഠരായവരും ബ്രഹ്മണ്യന്മാരും അദിതിപുത്രന്മാരുമായ ദേവപുംഗവന്മാർ കൈതൊഴുതു നിന്ന് ഉണർത്തിച്ചു:—'ബലമേറിയ ബലിദൈത്യനെ യുദ്ധത്തിൽ ജയിപ്പാൻ ശക്രൻ ശക്തനല്ല. അതിനാൽ, ദേവകൾക്കു പുഷ്ടിവരുത്തുന്ന നന്മയെ നിന്തിരുവടി ചെയ്തരുളണം.' പുത്രന്മാരുടെ വാക്കുകേട്ടിട്ടു കശ്യപൻ കഥിച്ചു:—'നിങ്ങൾ ബ്രഹ്മലോകത്തേയ്ക്കു പോകുവാൻ ഒരുങ്ങുവിൻ; അസുരരാജാവിനെ ജയിപ്പാനുള്ള ഉപായം ലോകസ്രഷ്ടാവു പറഞ്ഞുതരും. ശക്ര, നമുക്കു പരമാത്ഭുതമായ ബ്രഹ്മഭവനത്തിലേയ്ക്കു പോകാം.' അതുപ്രകാരം എല്ലാവരും, തൊഴുതു ബ്രഹ്മാവിനെ അറിയിപ്പാൻ നിശ്ചയിച്ചു. ഉടനെ അദിതേയന്മാർ കശ്യപാശ്രമത്തിൽനിന്ന്, ബ്രഹ്മർഷിസേവിതമായ ബ്രഹ്മലോകത്തിലേയ്ക്കു പുറപ്പെട്ടു. ഇഷ്ടംപോലെ ഗമിക്കുന്ന യാനങ്ങളായ മഹാവിമാനങ്ങളിലൂടെ ആ തേജസ്വികൾ സ്വല്പനേരംകൊണ്ടു ബ്രഹ്മലോകത്തു ചെന്നെത്തി.

തപോനിധിയായ സനാതനനായ ബ്രഹ്മാവിനെ ദർശിപ്പാൻ വേണ്ടി, അവർ വിശാലവും അതിശ്രേഷ്ഠവുമായ ബ്രഹ്മസഭയിൽ പ്രവേശിച്ചു. വണ്ടിൻനിനാദംപോലെ മധുരമായ സാമഗാനം മുഴങ്ങുന്നതും ശ്രേയപ്രദവും ശത്രുനാശനവുമായ ആ സഭ കണ്ടിട്ട് ദേവകൾക്കു മനസ്സു കുളിർത്തു. അവിടെ ഓരോ കർമ്മങ്ങളിൽ ഋഗ്വേദിപ്രവരന്മാർ പദക്രമത്തിൽ ഋക്കുകൾ ചൊല്ലുന്നതു് അമരപുംഗവന്മാർ കേൾക്കമാറായി. യജ്ഞവിദ്യാവിശാരദരും, പദക്രമകോവിദന്മാരുമായ മഹർഷിമാരുടെ സ്വരത്താൽ ആ സഭ ശബ്ദായമാനമായിരുന്നു. യജ്ഞസംസ്ഥാവിജ്ഞന്മാരും, ശിക്ഷാവിശാരദന്മാരും, ഛന്ദോവേദികളും സർവ്വവിദ്യാകുശലന്മാരും ലോകായതികന്മാർ മുതൽപേരും പുറപ്പെടുവിക്കു

ന്ന സ്വരവും ദേവകൾ ശ്രവിച്ചു. അവിടവിടെ, തീക്ഷ്ണവ്രതന്മാരും ജിതേന്ദ്രിയന്മാരുമായ മഹാബ്രാഹ്മണോത്തമന്മാർ ജപ ഹോമങ്ങൾ അനുഷ്ഠിക്കുന്നതും കശ്യപപുത്രന്മാർ കണ്ടു. ലോകപിതാമഹനായി ചരാചരഗുരുവായി ശ്രീമാനായ ബ്രഹ്മാവു വേദമായാവിദ്യയോടുകൂടി ആ സഭയിൽ വാണരുളുന്നുണ്ട്. ആ വിഭുവിന്റെ അടുക്കൽ, ദക്ഷൻ-പ്രചേതസ്സ്-പുലഹൻ-മരീചി മുതലായ പ്രജാപതികളും, ഭൃഗു-അത്രി-വസിഷ്ഠൻ-ഗൗതമൻ-നാരദൻ മുതലായ ബ്രാഹ്മണോത്തമന്മാരും സ്ഥിതിചെയ്യുന്നു. വിദ്യകളും, അന്തരീക്ഷം-വായു-തേജസ്സ്-ജലം-ഭൂമി-ശബ്ദ സ്പർശ രൂപ രസ ഗന്ധങ്ങൾ എന്നിവയും, പ്രകൃതിയും വികാരങ്ങളും മററു മഹാ കാരണങ്ങളും, സാംഗോപാംഗങ്ങളായ നാലു വേദങ്ങളും, ലോകപാലന്മാരും, തപസ്സുകളും, യജ്ഞങ്ങളും, സങ്കല്പവും, പ്രാണനും, മററുപലരും സ്വയംഭൂവിനെ ഉപാസിക്കുന്നുണ്ട്. ധർമ്മം, അർത്ഥം, കാമം, ക്രോധം, ഹർഷം എന്നിവയും, കുജൻ-ബുധൻ-ബൃഹസ്പതി-ശുക്രൻ-ശനി-രാഹു-കേതു എന്നീ ഗ്രഹങ്ങളും, മരുത്തുകളും, വിശ്വകർമ്മാവും, വസുക്കളും, സൂര്യചന്ദ്രന്മാരും, ദിനരാത്രികളും, പക്ഷങ്ങളും, മാസങ്ങളും, ആറു ഋതുക്കളും അവിടെ സ്ഥിതിചെയ്യുന്നുണ്ട്.

ബ്രഹ്മശ്രീ ചേർന്നതായി, വാട്ടമില്ലാത്തതായി, അചിന്ത്യയായി, സർവതേജോമയിയായി, ബ്രഹ്മർഷിസേവിതയായി, സർവകാമദയായിരിക്കുന്ന ആ ബ്രഹ്മാവിന്റെ ദിവ്യസഭയിൽ പ്രവേശിച്ചു ധർമ്മിഷ്ഠനായ കശ്യപനും, പുത്രൻ ദേവേന്ദ്രനും, മറെറല്ലാ ദേവകളും, ബ്രഹ്മർഷിമാരും, പത്മാസനസ്ഥനായ ബ്രഹ്മാവിനെ ദർശിച്ച്, മനസ്സടക്കി തലതാഴ്ത്തി നമസ്കരിച്ച്, പരമാത്മാവിന്റെ [illegible], സർവപാപങ്ങളും സർവദോഷങ്ങളും നീങ്ങിയവരായിത്തീർന്നു. കശ്യപനോടുകൂടി വന്നു ചേർന്നിരിക്കുന്ന ആ ദേവകളെയെല്ലാം കണ്ടിട്ട് തേജസ്സേറിയ ദേവപ്രഭുവായ ബ്രഹ്മാവ് അരുളിച്ചെയ്തു:—

ശ്രീവാമനമഹാപുരാണം, സരോമാഹാത്മ്യം, ദേവകളുടെ
ബ്രഹ്മലോകഗമനം, ബ്രഹ്മപതിസ്ഥാനമാഹാത്മ്യം.

—— (൦) ——

# ഇരുപത്തഞ്ചാമദ്ധ്യായം

ബ്രഹ്മാവു്:—'മഹാബലന്മാരേ, യാതൊന്നിന്നുവേണ്ടിയാണോ, നിങ്ങളെല്ലാവരുംകൂടി ഇവിടെ വന്നിരിക്കുന്നതു്' ആ കാര്യം ഞാൻ ശരിക്കു് മനസ്സിലാക്കീട്ടുണ്ടു്. നിങ്ങളുടെ അഭീഷ്ടമെല്ലാം സാധിക്കും. ഈ മഹാബലിദാനവനെ മാത്രമല്ല, മററസുരന്മാരെയും ആരു ജയിക്കുമോ; ആ വിശ്വസ്രഷ്ടാവത്രെ എനിക്കു ഗതി. ത്രൈലോക്യത്തിന്റെ നേതാവും, ദേവകളുടെ സ്വാമിയും അത്തിരുവടി തന്നെ. ആ സർവ്വദേവേശ്വരൻ തന്നെയാണു് ശാശ്വതമായ വിശ്വവും, സനാതനനായ ആ ദേവനെ എന്റെ പൂർവ്വജൻ എന്നു പറയുന്നു. ആ മഹാത്മാവു് ആരാണെന്നു ദേവകൾക്കുപോലും അറിഞ്ഞുകൂടാ; ആ പുരുഷോത്തമനോ, ദേവന്മാരേയും നമ്മേയും സർവ്വത്തെയും അറിയുന്നു. അത്തിരുവടിയുടെ പ്രസാദത്താൽ ഞാൻ പരമഗതി പറഞ്ഞുതരാം: കശ്യപൻ യോഗം പൂണ്ടു്, പടിഞ്ഞാറെദിക്കിൽ പാലാഴിയുടെ മറുകരയിൽ ഘോരമായ തപസ്സുചെയ്യുന്നതായാൽ, സർവ്വ ദേവാദിദേവന്റെ മേഘഗംഭീരസ്വരത്തിലുള്ള ഒരു അരുളപ്പാടു് നിങ്ങൾക്കു കേൾക്കാം. അതു പുഷ്ടങ്ങളായ അക്ഷരങ്ങളോടുകൂടി മധുരമേറിയവും അഭയവും, നല്ല മംഗളവും പരമ സംസ്കാരയുക്തവും ദിവ്യവും, സത്യത്തിന്റെ വിളനിലവും സർവ്വദോഷങ്ങളേയും നശിപ്പിക്കുന്നതുമായിരിക്കും. പിന്നെ വ്രതം അവസാനിച്ചു യോഗവ്രതം വർദ്ധിക്കുമ്പോൾ, ആ മഹാത്മാവായ ദേവന്റെ വിശ്വതേജസ്സു സ്വയം ആവിർഭവിക്കും. 'ദേവന്മാരേ, വരദനായ ഞാൻ കശ്യപനു വരം നൽകാം. എന്റെ അടുക്കൽ വന്നിരിക്കുന്ന സുരശ്രേഷ്ഠന്മാർക്കു സ്വാഗതം!' അപ്പോൾ കശ്യപനും അദിതിയും ധീമാനായ ആ ദേവനെ നമസ്കരിച്ചു്, 'ഞങ്ങളിൽ പ്രസാദിച്ചരുളേണമേ! നിന്തിരുവടിതന്നെ ഞങ്ങളുടെ പുത്രനായി ജനിക്കേണമേ!' എന്നു വരം വാങ്ങണം. കശ്യപനും അദിതിയും ദേവകളെല്ലാവരും ഇപ്രകാരം അപേക്ഷിക്കണം. അപ്പോൾ, 'അങ്ങിനെയാവട്ടെ', എന്നു്, ആ സർവ്വലോകകർത്താവായ ഭഗവാൻ കനിഞ്ഞരുളിച്ചെയ്യും. ത്രിദശസത്തമന്മാരേ, ഇതു വിന്നം

വരം വാങ്ങിയിട്ടു് നിങ്ങളെല്ലാവരും കൃതാൎത്ഥരായി അവരവരുടെ ഗൃഹത്തിലേയ്ക്കു പോയ്ക്കൊൾവിൻ.'

'അങ്ങിനെയാവട്ടെ' എന്നു പറഞ്ഞു്, ദേവകളെല്ലാം ബ്രഹ്മാവിനെ നമസ്കരിച്ചു്, ശ്വേതദ്വീപിലേയ്ക്കായി പടിഞ്ഞാട്ടു നടകൊണ്ടു. സൂനൃതവാക്കായ പിതാമഹൻ ആദേശിച്ചപ്രകാരം അവർ ഏറെത്താമസിയാതെ പാലാഴിയിൽ ചെന്നെത്തി. എല്ലാസ്സമുദ്രങ്ങളും, പൎവ്വതങ്ങളും കാടുകളും പലതരം പുണ്യനദികളും പിന്നിട്ടുചെന്നപ്പോൾ, ആ ദേവപുംഗവന്മാർ ഭൂമിയിൽ, യാതൊരു ജീവിയുമില്ലാത്ത ഒരു ഘോരമായ അന്ധകാരപ്രദേശം കാണുമാറായി. സൂൎയ്യനോ അതിരോ ഇല്ലാതെ നീളെ തമോവൃതമായ ആ അത്ഭുതസ്ഥാനം പ്രാപിച്ചിട്ടു് മഹാത്മാവായ കശ്യപൻ, യോഗമായി ഭൂതിയായി സഹസ്രാക്ഷനായി ധീമാനായി ദേവേശനായിരിക്കുന്ന ശ്രീനാരായണനെ പ്രസാദിപ്പിപ്പാൻവേണ്ടി ഓരായിരം ദിവ്യവൎഷത്തേയ്ക്കു് ഒരു വ്രതം ദീക്ഷിച്ചു് ബ്രഹ്മചൎയ്യവും മൌനവും പൂണ്ടു് വീരാസനത്തിൽ സ്ഥിതിചെയ്തു. ക്രമേണ ദേവകളുമെല്ലാം തപോയോഗം കൈക്കൊണ്ടു. ഭഗവാൻ കശ്യപനാകട്ടെ, പരമാത്മാവിനെ പ്രസാദിപ്പിപ്പാൻ വേദോക്തമായ പരമസ്തവം ഉച്ചരിച്ചു:—

ശ്രീവാമനമഹാപുരാണം, സരോമാഹാത്മ്യം, കശ്യപവ്രതാരംഭം

ഇരുപത്തഞ്ചാമദ്ധ്യായം.

——(൦)——

## ഇരുപത്താറാമദ്ധ്യായം

'ഓം നമോ ഭഗവതേ വാസുദേവ ഏകശൃംഗ, വൃഷസിന്ധോ, വൃഷാകപേ, സുരവൃഷ, അനാദിസംഭവ, രുദ്ര, കപില, വിഷ്വക്സേന, സൎവ്വഭൂതപതേ, ധ്രുവ, ധൎമ്മ, വൈകുണ്ഠ, വൃഷാവൎത്ത, അനാദിമദ്ധ്യനിധന, ധനഞ്ജയ, ശുചിശ്രവ, പൃശ്നിതേജ, നിജജയ, അമൃതേശയ, സനാതന, ത്രിധാമൻ, തുഷിത, മഹാതത്വ, ലോകനാഥ, പത്മനാഭ, വിരിഞ്ച, ബഹുരൂപ, അക്ഷയ, അക്ഷര, ഹവ്യഭുക്ക്, ഖണ്ഡപരശോ, ശക്ര, മുഞ്ജകേശ, ഹംസ, മഹാദക്ഷിണ, ഹൃഷീകേശ, സൂക്ഷ്മ, മഹാ

നിയമധര, വിരജഃ, ലോകപ്രതിഷ്ഠ, അനുരൂപ, അഗ്രജ, ധർമ്മജ, ധർമ്മനാഭ, ഹവ്യഭുക്, ഗഭസ്തിനാഭ, ശതക്രതുനാഭ, ചന്ദ്രരഥ, സൂര്യതേജഃ, സമുദ്രവാസഃ, അജ, സഹസ്രശിരഃ, സഹസ്രപാദ, അധോമുഖ, മഹാപുരുഷ, പുരുഷോത്തമ, സഹസ്രബാഹോ, സഹസ്രമൂർത്തേ, സഹസ്രാസ്യ, സഹസ്രസംഭവ, വിശ്വം ത്വാമാഹുഃ പുഷ്പഹാസ, ചരമ, ത്വമേവ വൌഷട്, വഷട്കാരം ത്വാമാഹുരഗ്ര്യം മഖേഷു പ്രാശിതാരം, ശതധാരം, സഹസ്രധാരം, ഭൂർഭുവ, ഭുവന്ദ്യ, ഭൂനാഥ, ഇളപുത്ര, വേദവേദ്യ, ബ്രഹ്മശയ, ബ്രാഹ്മണപ്രിയ, ത്വമേവ ദ്യൌരസി മാതരിശ്വാസി, ധർമ്മോസി, ഹോതാ, പോതാ, ഹന്താ, മന്താ, നേതാ, ഹോമഹേതുസ്ത്വമേവ, അഗ്ര്യ ശ്രുഗ്ധാമ്നാ ത്വമേവ ജഗ്മിഃ, സുഭാണ്ഡ ഇജ്യോസി, സുമേധോസി, സമിധസ്ത്വമേവ, പതിർഗ്ഗതിർദ്ദാതാ ത്വമസി, മോക്ഷോസി, യോഗോസി, സൃജസി ധാതാ, പരമയജ്ഞോസി, സോമോസി, ദീക്ഷിതോസി, ദക്ഷിണാസി, വിശ്വമസി, സ്ഥവിര, ഹിരണ്യഗർഭ, നാരായണ, ത്രിനയന, ആദിവർണ്ണ, ആദിത്യതേജഃ, മഹാപുരുഷ, പുരുഷോത്തമ, ആദിദേവ, ഭുവിക്രമ, ത്രിവിക്രമ, പ്രഭാകര, ശംഭോ, സ്വയംഭൂഃ, ഭൂതാദി മഹാഭൂതോസി, വിശ്വഭൂത, വിശ്വം ത്വമേവ, വിശ്വഗോപ്താസി, പവിത്രമസി, വിശ്വഭവ, ഊർദ്ധ്വകർമ്മൻ, അമൃത, ദിവസ്പതേ, വാചസ്പതേ, ഘൃതാർച്ചിഃ, അനന്തകർമ്മവംശ, പ്രാഗ്വംശധീഃ ത്വമശ്വമേധഃ, വരാർത്ഥിനാം വരദോസി ത്വം.

ചതുർഭിശ്ച ചതുർഭിശ്ച ദ്വാഭ്യാം പഞ്ചഭിരേവ ച
ഹൂയതേ ച പുനർദ്വാഭ്യാം തുഭ്യം ഹോത്രാത്മനേ നമഃ.'

ശ്രീവാമനമഹാപുരാണം, സരോമാഹാത്മ്യം, പരമസ്തവോച്ചാരണം,
ഇരുപത്താറാമദ്ധ്യായം.

——(o)——

# ഇരുപത്തേഴാമദ്ധ്യായം

ലോമഹർഷണൻ:—'ഇങ്ങനെ, ബ്രഹ്മസുതനായ കശ്യപമഹർഷീന്ദ്രൻ ഉച്ചരിച്ച പരമസ്തവം കേട്ടിട്ടു സന്തുഷ്ടനായ ഭഗവാൻ ശ്രീനാരായണദേവൻ പുഷ്ടപദാക്ഷരമാംവണ്ണം അരുളിച്ചെയ്തു:—'ദേവശ്രേഷ്ഠന്മാരെ, നിങ്ങൾക്കു മംഗളം! വരം വാങ്ങിക്കൊൾവിൻ.'

കശ്യപൻ:—'സുരശ്രേഷ്ഠ, നിന്തിരുവടി തീർച്ചയായും എല്ലാവരിലും പ്രസാദിച്ചിരിക്കുന്നുവെങ്കിൽ, ശ്രീമാനായ നിന്തിരുവടി വാസവന്റെ അനുജഭ്രാതാവായി, ജ്ഞാതികൾക്ക് ആനന്ദം വളർത്തിക്കൊണ്ട് അദിതിയുടെ പുത്രനായി അവതരിക്കുമാറാകട്ടെ!'

വരാർത്ഥിനിയായ ദേവമാതാവ് അദിതിയും ഈ ഉത്തമകാര്യം തന്നെ വരദനായ ഭഗവാനോട് അപേക്ഷിച്ചു.

ദേവന്മാർ:—'ഞങ്ങൾ ദേവകൾക്കെല്ലാം നന്മയ്ക്കായി, മഹേശ്വരനായ നിന്തിരുവടി രക്ഷിതാവും ഭരണകർത്താവും ദാതാവും ശരണവുമായി ഭവിച്ചാലും!'

ലോമഹർഷണൻ:—'അപ്പോൾ വിഷ്ണു ആ ദേവകളോട് സപ്രേമം അരുളിച്ചെയ്തു:—'നിങ്ങൾക്കൊക്കെ ശത്രുക്കളായവർ ഏവരോ; അവർ മുഹൂർത്തനേരംപോലും എന്റെ മുമ്പിൽ നിൽക്കുകയില്ല. വിബുധോത്തമന്മാരേ, ഞാൻ പാരമേഷ്ഠികമന്ത്രത്താൽ അസുരന്മാരെയെല്ലാം കൊലപ്പെടുത്തി, യജ്ഞഭാഗാഗ്രഭോജികളായ ദേവന്മാരെയൊക്കെ ഹവ്യഭുക്കുകളും, പിതൃക്കളെ കവ്യഭുക്കുകളുമാക്കിത്തീർത്തുകൊള്ളാം. നിങ്ങൾ വന്ന വഴിക്കു തിരിയെ പോയ്ക്കൊൾവിൻ.'

പ്രഭവിഷ്ണുവായ വിഷ്ണുദേവൻ ഇങ്ങനെ അരുളിച്ചെയ്തപ്പോൾ, മഹാത്മാക്കളായ എല്ലാ ദേവന്മാരും കശ്യപനും അദിതിയും മനംകുളിർത്തു പൂജിച്ച്, സുരേശ്വരനായ ഭഗവാനെ സസംഭ്രമം നമസ്കരിച്ച്, കിഴക്കേ ദിക്കുനോക്കി വിസ്തീർണ്ണമായ കശ്യപാശ്രമത്തിലേയ്ക്കു തിരിച്ചു. അവർ കശ്യപാശ്രമത്തിലെത്തിയിട്ട് മഹത്തായ കുരുക്ഷേത്രവനത്തിൽ അദിതിയെ പ്രസാദിപ്പിച്ചു തപസ്സിലിരുത്തി. അവൾ വിഷ്ണുവിനെ ആരാധിപ്പാനായി മൗനം പൂണ്ട്, കാറ്റുമാത്രം ആഹാരമാക്കി, പതിനായിരത്താണ്ടു ഘോരമായ തപസ്സുചെയ്തു. ദൈത്യന്മാർ നിരാകരിച്ചതിൽ ഭയംപൂണ്ടവരായ മഹർഷിമാരെ കണ്ടിട്ട്, ആ തപസ്വിനി 'എനിക്കു പുത്രന്മാർ വെറുതെയായല്ലോ!' എന്നു നിർവേദപ്പെട്ട്, ദേവാസുരാത്മാവും ആദിമദ്ധ്യാന്തസ്വരൂപിയും ഭക്തവാത്സലനും ശരണ്യനുമായ വിഷ്ണുവിനെ ശരണം പ്രാപിച്ചു നമസ്കരിച്ച്, ശ്രേഷ്ഠവാക്കുകൾകൊണ്ടു സ്തുതിച്ചു:—

ബ്രഹ്മാദിസ്തംബാവധിസമസ്തവ്യാപിയായി
വന്മായാവല വീശുമപ്പുരാനായിത്തൊഴാം!
പാരെല്ലാം ത്രിതയത്രപാദനായ് ബ്ഭരിക്കുന്ന
പാരിനീശനാം പ്രജാനാഥനെത്തൊഴുന്നു ഞാൻ!
മൂർത്തമാം ദൈത്യധ്വാന്തം ചക്രത്താൽ, നിശാധ്വാന്തം
മാർത്താണ്ഡനായും പോക്കുമപ്പുരാനായിത്തൊഴാം!
അർക്കേന്ദുമിഴികളാൽ ജഗത്തിൻറുള്ളിലെ -
മോക്ഷവും സദാ കാണുമപ്പുരാനായിത്തൊഴാം!
നിർവ്യാജമെന്നും നേരമാരിത്തോന്നിച്ചൊന്നതു;
സർവനാഥനാകുമാവിഷ്ണുദേവനെത്തൊഴാം!
നേരല്ലോ ഞാനിച്ചൊന്നതു—കരുണാൽ ജനാർദ്ദന,
പൂരിപ്പീടട്ടെ വീണ്ടുമെന്മനോരഥമെല്ലാം!'

ശ്രീ വാമനമഹാപുരാണേ, സരോമാഹാത്മ്യേ, അദിതികൃതവിഷ്ണുസ്തുതി
ഇരുപത്തെട്ടാമദ്ധ്യായം.

---

## ഇരുപത്തൊമ്പതാമദ്ധ്യായം

ലോമഹർഷണൻ:—'ഇങ്ങനെ സ്തുതിച്ചതിനാൽ, ഏതു ഭൂതങ്ങൾക്കും അദൃശ്യനായ ഭഗവാൻ വാസുദേവൻ അദിതിക്ക ദൃശ്യനായി നിന്ന് ആ ദേവിയോടരുളിച്ചെയ്തു:—'അല്ലയോ, ധർമ്മജ്ഞയായ അദിതി, ഭവതിയുടെ മനോരഥങ്ങളെല്ലാം, എൻെറ പ്രസാദത്താൽ തീർച്ചയായും സാധിക്കും. മഹാഭാഗേ, അഭീഷ്ടമായ വരം വരിച്ചുകൊൾക. എൻെറ ദർശനം ഒരിക്കലും വൃഥാവിലാകുന്നതല്ല. എൻെറ ഈ വനത്തിൽ മൂന്നു രാത്രി പാർത്തു വ്രതം കൊള്ളുന്നവർക്ക് അഭീഷ്ടങ്ങളെല്ലാം നിറവേറും. ദൂരത്തിരുന്ന് ഈ വനത്തെ സ്മരിച്ചാൽത്തന്നെ പരമപദം കിട്ടും; പിന്നെ വസിക്കുന്നവരുടെ കഥ പറയേണ്ടതുണ്ടോ? ഇവിടെവെച്ച്, അഞ്ചോ മൂന്നോ രണ്ടോ ഒന്നോ ബ്രാഹ്മണർക്ക് ശ്രദ്ധയോടെ ഭക്ഷണം കൊടുക്കുന്നവന് പരമഗതി ലഭിക്കും.'

അദിതി:—'ഭക്തവത്സല, എന്റെ ഭക്തിയാൽ നിന്തിരുവടി പ്രസാദിച്ചുവെങ്കിൽ, എന്റെ മകൻ വാസവൻ ത്രൈലോക്യനാഥനായി ഭവിക്കട്ടെ! അവന്റെ രാജ്യവും യജ്ഞഭാഗവും അസുരന്മാർ തട്ടിപ്പറിച്ചുകളഞ്ഞു; വരം, നിന്തിരുവടിയുടെ പ്രസാദത്താൽ അതു് എന്റെ പുത്രനു തിരിയെ ലഭിക്കട്ടെ! കേശവ, മകന്റെ രാജ്യം തട്ടിപ്പറിച്ചു പോയതിലല്ല എനിക്കു വ്യസനം; ശരണാഗതനുള്ള മുതൽ പൊയ്പ്പോയതാണ് എനിക്കു മനോവേദനയുണ്ടാക്കുന്നതു്.'

ഭഗവാൻ:—'ദേവി, ഞാൻ ഭവതിയുടെ പേരിൽ യഥേഷ്ടം പ്രസാദിച്ചിരിക്കുന്നു. ഞാൻ ഒരംശംകൊണ്ടു കശ്യപനിൽനിന്നു ഭവതിയുടെ ഗർഭത്തിൽ ജനിച്ചു്, സുരവൈരികളെയെല്ലാം കൊന്നൊടുക്കിയേക്കാം. ഭവതി ആശ്വസിച്ചുകൊൾക.'

അദിതി:—'ദേവദേവേശ, പ്രസാദിക്കേണമേ! വിശ്വഭാവന, നിന്തിരുവടിക്കു നമസ്കാരം! സ്വാമിൻ, നിന്തിരുവടിയെ ഉദരത്തിൽ വഹിപ്പാൻ എനിക്കു ശക്തിയില്ല; ലോകം മുഴുവൻ ഭവാങ്കൽ സ്ഥിതിചെയ്യുന്നു, നിന്തിരുവടി വിശ്വയോനിയാണല്ലോ.'

ഭഗവാൻ:—'ഭവതിയെയും എന്നെയും ഞാൻ വഹിച്ചുകൊള്ളാം; ഭവതിയെ പീഡപ്പെടുത്തുകയില്ല. ഭവതിക്കു നല്ലതു വരട്ടെ! ഞാൻ പോകുന്നു.'

ഇങ്ങനെ അരുളിച്ചെയ്തു ദേവൻ മറഞ്ഞതിനു ശേഷം, അദിതി ഗർഭം ധരിച്ചു. വിഷ്ണു ഗർഭസ്ഥിതനായപ്പോൾ ഭൂമിയെല്ലാം കലങ്ങി; വമ്പിച്ച പർവ്വതങ്ങൾ വിറച്ചു; മഹാ സമുദ്രങ്ങൾ ഇളകിമറിഞ്ഞു. അദിതി എവിടെയെല്ലാം ശ്രേഷ്ഠമായ കാലടി വെച്ചു നടന്നുവോ; അവിടെയെല്ലാം ഭൂമി വാട്ടം നിമിത്തം താണുപോയി. മധുസൂദനൻ ഗർഭസ്ഥനായപ്പോൾ, അസുരന്മാർക്കെല്ലാം, പരമാത്മാവു് അരുളിച്ചെയ്തതിൻവണ്ണം, തേജസ്സു കുറഞ്ഞുതുടങ്ങി.

ശ്രീ വാമനമഹാപുരാണം, സരോമാഹാത്മ്യം, അദിതിഗർഭധാരണം

ഇരുപത്തെട്ടാമദ്ധ്യായം.

:0:

## ഇരുപത്തൊമ്പതാമദ്ധ്യായം

ലോമഹർഷണൻ:—'അസുരന്മാരെല്ലാം തേജസ്സില്ലാത്തതു കണ്ടിട്ട്, അസുരപ്പൗത്രനായ മാബെലി, തന്റെ മുത്തച്ഛനായ പ്രഹ്ലാദനോടു ചോദിച്ചു:—'അച്ഛ, ഈ അസുരന്മാർ എന്തുകൊണ്ടാണ്, പെട്ടെന്നു ബ്രാഹ്മണശാപമേറ്റപോലെ, തീ കത്തിക്കരിഞ്ഞ മട്ടിൽ നിസ്തേജസ്കരായിരിക്കുന്നത്? എന്തായിരിക്കാം ദൈത്യന്മാർക്ക് ഒരു ദുർഗ്ഗതി? ഇവരെ നശിപ്പിപ്പാനായി ദേവകൾ വല്ല കൃത്യയേയും നിർമ്മിച്ചിരിക്കുമോ? അസുരന്മാർ തേജസ്സില്ലാതായല്ലോ!'

ബ്രാഹ്മണരെ, ഇങ്ങനെ പൌത്രൻ ചോദിച്ചതിനാൽ, ആ അസുരോത്തമൻ കുറേനേരം ധ്യാനത്തിലിരുന്നിട്ടു മാബെലിയോട് ഇപ്രകാരം പറഞ്ഞു:—

പർവ്വതങ്ങൾ കുലുങ്ങുന്നു; ഭൂമി മട്ടു മാറുന്നു; നദീസമുദ്രങ്ങൾ ഇളകി മറിയുന്നു; അസുരന്മാർക്ക് തേജസ്സു നശിക്കുകയും ചെയ്യുന്നു. സൂര്യോദയത്തിൽ ഗ്രഹങ്ങളുടെ ഗതി മുമ്പേത്തെപ്പോലെയല്ല. ഈ വകയാൽ ദേവകൾ ഒരു മികച്ച ലക്ഷ്മിയെ പ്രാപിക്കുമെന്നൂഹിക്കാം. ദാനവേശ്വര, ഇതു വലുതായ ഒരു സംഗതിയാണ്; ചെറുതാണെന്നു വിചാരിച്ചുകൂടാ. അതിനാൽ വല്ല കണക്കിലും പ്രതിക്രിയ ചെയ്യണം.

ഇങ്ങനെ ദാനവേന്ദ്രനോടു പറഞ്ഞിട്ട് ആ മഹാഭക്തനായ പ്രഹ്ലാദൻ മനസ്സുകൊണ്ട് വിഷ്ണുഭഗവാനെ ധ്യാനിച്ചു. ആദ്യം ധ്യാനം ചെയ്തിട്ട്, പിന്നെ അസുരോത്തമൻ ജനാർദ്ദനദേവനെ തിരിഞ്ഞു നോക്കി. അപ്പോൾ അദിതിയുടെ ഗർഭത്തിൽ വാമനാകൃതിയായ ഭഗവാനെ ദർശിച്ചു. തന്തിരുവടിയുടെ ഉള്ളിൽ വസുക്കൾ—രുദ്രന്മാർ—അശ്വികൾ—മരുത്തുക്കൾ—സാദ്ധ്യന്മാർ—വിശ്വന്മാർ—ദേവകൾ—ഗന്ധർവ്വന്മാർ—നാഗത്താന്മാർ—രാക്ഷസന്മാർ എന്നിവരേയും, മകനായ വിരോചനൻ—അസുരരാജാവായ ബലി എന്നിവരേയും, ജംഭകുജംഭനരകബാണാദികളായ മറ്റസുരന്മാരേയും, തന്നെത്തന്നെയും, ആകാശം—വായു—മനസ്സ്—ജലം—അഗ്നി എന്നിവയേയും, സമുദ്രങ്ങൾ—പർവ്വതങ്ങൾ—വൃക്ഷങ്ങൾ—ദ്വീപുകൾ—സരസ്സുകൾ—പശുക്കൾ—പക്ഷികൾ—മനുഷ്യർ—ഇഴജന്തുക്കൾ എന്നിവയേയും, ഭ

മിയെയും, സർവ്വലോകസ്രഷ്ടാവായ ബ്രഹ്മാവിനെയും, ശിവനെയും, ഗ്രഹനക്ഷത്രതാരാദികളെയും, ഋഷിമാരെയും, പ്രജാപതിമാരെയും കണ്ടിട്ട് പ്രഹ്ലാദൻ വല്ലാതെ അത്ഭുതപ്പെട്ടുപോയി; ക്ഷണനേരംകൊണ്ടു വീണ്ടും സ്വാസ്ഥതപൂണ്ട് അദ്ദേഹം വിരോചനാത്മജനായ അസുരേന്ദ്രനോട് പറഞ്ഞു:—

'ഉണ്ണി, എല്ലാം എനിക്കു മനസ്സിലായി. ഇന്നതുകൊണ്ടാണ് നിങ്ങൾക്കു തേജോഹാനി വന്നതെന്നു കേട്ടുകൊൾക:

(കല്ലുപരിതി)

അജൻ, ജഗദ്യോനി, പ്രഭു, ജഗദാദി-
യനാദി, വിശ്വാദി, ഹരി, വരപ്രദൻ,
വരേണ്യനീശ്വരൻ, പരാപരന്മാരിൽ-
പ്പരൻ, പരാത്മാക്കൾക്കു പരഗതി,
പ്രമാണങ്ങൾക്കൊക്കെ പ്രമാണമുത്തമോ-
ത്തമൻ, സമസ്തജഗത്ഗുരുവിനും ഗുരു,
പ്രഭുക്കൾക്കും പ്രഭുവദിതി ഗർഭത്തെ
പ്രാപിച്ചനായിജ്ജഗൽസ്ഥിതിക്കായി.
അനാദിമദ്ധ്യാന്തൻ ജഗത്രയരക്ഷ-
യ്ക്കവതരിച്ചിതങ്ങോരംശത്താലേകൻ.
ഹര വിധി ശക്ര രവീന്ദ്രമുഖ്യർക്ക-
റിഞ്ഞുകൂടാത്ത വടിവൊടൊത്തവൻ,
സ്വമഹാത്മ്യവാകും ഭഗവാനംശത്താൽ
സമവതീർണ്ണനായ്, പ്രഭോ, വാസുദേവൻ.
എവനെയോതുന്നു ബുധരക്ഷരമെ-
ന്നെ,വങ്കൽച്ചെല്ലുന്ന ദുരിതമററവർ,
പുനരാവൃത്തിയില്ലവങ്കൽ ചെൽകിലാ,-
സ്സനാതനസ്വരൂപനെ വണങ്ങുന്നോൻ.
ഉദിച്ചതാരിൽനിന്നഖിലഭൂതങ്ങ-
ളുദധിയിൽനിന്നു തിരകൾപോലെന്നും;
ഒടുവാരിൽച്ചേരുന്നതു;—മചിന്ത്യനാ-
യിട്ടുമാദ്ദേവനെ നമസ്കരിപ്പു ഞാൻ.
രസം, രൂപം, സ്പർശം, മണമിവററിനെ
ഗ്രഹിക്കും ജിഹ്വ, കൺ, തൊലി, മൂക്കിവയാൽ

അറിയാവതല്ലാത്തവൻ, യോഗമെന്നാ-
ലറിഞ്ഞിടേണ്ടവനനഘൻ, സർവേശൻ,
ഭവഭയാപഹനനാദി മദ്ധ്യനാ-
ദ്ഭുവനാധാരനെപ്പണിഞ്ഞിടുന്നേൻ
കരൊററത്താറ കൊണ്ടവനയത്തിയ
ധരയുറവുനിന്നഖിലമെത്തുന്നു;
സമസ്തമീയുലകെവൻമുടിക്കം; മാ-
സ്സമീഡ്യനാം വിഷ്ണുവിനെ വണങ്ങുന്നേൻ.
കലകൊണ്ടു ഗർഭമകപ്പെട്ടതവൻ
കവർന്നിതോ വരാസുരതേജസ്സിനെ;
ഭേദമത്തിന്നൊക്കെയും മഴവാമാ-
ഭ്ഭഗവദീശനെസ്സദാവണങ്ങുന്നേൻ.
മഹാത്മാവാദ്ദേവൻ കലാഭോഗത്താലേ
മഹേന്ദ്രമാതാവിൻ വയററിലുൾപ്പൂകാൻ;
ജഗത്ത്രയനിയാമകനവനല്ലോ ഭവാൽ-
പ്രഗൽഭ തേജസ്സു കവർന്നു ദൈത്യേന്ദ്ര!'

ബലി:—'അച്ഛ, നമുക്ക ഭയഹേതുവായ ഈ വിഷ്ണു എന്നവൻ ആരാണ്? എനിക്ക വാസുദേവനെക്കാറം ബലവാന്മാരായ അസുരന്മാർ അനവധി പേരുണ്ട്: വിപ്രചിത്തി, ശിബി, ശംകു, ജംഭൻ, കുംഭൻ, ഹയഗ്രീവൻ, അയഃശിരസ്സ്, ഭംഗകാരൻ, മഹാഹനു, വാതാപി, പ്രഘസൻ, സംഭൻ, കക്ഷരാക്ഷൻ, ദുർജ്ജയൻ മുതലായി മഹാവീര്യബലവാന്മാരും ഭൂമി ഭരിപ്പാൻ ത്രാണിയുള്ളവരുമായ ദൈത്യദാനവന്മാർ എൻെറ കീഴിലുണ്ടല്ലോ. ഇവരിൽ ഓരോരുത്തനോളം ബലമോ വീര്യമോ വിഷ്ണുവിന്നില്ലതാനും.'

പൌത്രൻെറ ഈ വാക്ക കേട്ടിട്ട ദൈത്യപുംഗവനായ പ്രഹ്ലാദൻ വൈകുണ്ഠനെ അധിക്ഷേപിക്കുന്ന മാബലിയോട്ട കുപിതനായി പറഞ്ഞു:—'ആ ദൈത്യന്മാരും ദാനവന്മാരുമെല്ലാം നശിച്ചുപോകും; ഇത്ര ദുർബുദ്ധിയും അവിവേകിയുമായ നീയാണല്ലോ, അവരുടെ രാജാവ്! മഹാഭാഗനായി അജനായി വിഭുവായി ദേവദേവനായിരിക്കുന്ന വാസുദേവനെപ്പററി, നീയൊഴിഞ്ഞു മററുള്ള ദുരാത്മാവാണ് ഇപ്രകാരം പറക? നീ ഇപ്പറഞ്ഞ ദൈത്യദാനവന്മാർ സകലരും, ബ്രഹ്മ

വു തുടങ്ങിയ ദേവകളും, സ്ഥാവരങ്ങൾവരെയുള്ള ജാതികളും, നീയും, ഞാനും, ശൈലദ്രുമനദീവനങ്ങളുൾപ്പെട്ട ഈ ഭൂമിയും, ദ്വീപുകളും, ലോകങ്ങളും, ചരാചരങ്ങളൊക്കെയും സർവ്വവ്യാപിയായി വന്ദ്യൎക്കും വന്ദ്യനായ ആ പരമാത്മാവിന്റെ ഓരോരോ കലാംശത്തിൽ നിന്നു ജനിച്ചതാകുന്നു. തന്തിരുവടിയെപ്പററി, വൃദ്ധന്മാരുടെ ചൊൽപ്പടിക്കു നില്ക്കാത്തവനും ശിക്ഷിതാത്മാവും ദുർബ്ബുദ്ധിയും അവിവേകിയും നാശമടുത്തവനുമായ നിന്നെപ്പോലെയൊഴിഞ്ഞു് ഏതൊരുത്തൻ ഇപ്രകാരം ജല്പിക്കും? എന്റെ സ്ഥിതി വ്യസനിക്കത്തക്കതുതന്നെ; നിന്റെ അധമനായ അച്ഛൻ എന്റെ ഗൎഭത്തിൽ വന്നു ജനിച്ചവനല്ലോ; അവന്റെ മകനല്ലേ, ഇപ്രകാരം ദേവദേവനെ അവമാനിക്കുന്ന നീ! അവസാനമില്ലാത്ത സംസാരപാപപ്രവാഹത്തെ നശിപ്പിക്കുന്ന വിഷ്ണുഭക്തി എന്നിൽ കുടികൊള്ളുന്നു; അതു നീ ആലോചിക്കേണ്ടയോ? എനിക്കു ദേഹംപോലും മഹാത്മാവായ കൃഷ്ണനേക്കാൾ ഒട്ടും പ്രിയമേറിയതല്ല എന്നു് ഈ ലോകത്തിന്നറിയാം; അസുരാധമനായ നിനക്കും അറിയാം. എനിക്കു പ്രാണനേക്കാളും പ്രിയതരനാണു് വിഷ്ണു എന്നറിഞ്ഞിട്ടുകൂടി, നീ എന്നെ ആദരിക്കാതെ, തന്തിരുവടിയെ നിന്ദിക്കുകയാണല്ലോ ചെയ്യുന്നതു്! ബലേ, വിരോചനനാണു് നിന്റെ ഗുരു; അവന്റെയും ഗുരുവാണു് ഞാൻ. എന്റെയും, എല്ലാ ലോകങ്ങളുടേയും ഗുരുവാകുന്നു ശ്രീനാരായണൻ. ഗുരു ഗുരുവിന്റെ ഗുരുവായ ആ കൃഷ്ണനെ നിന്ദിക്കുന്നതുകൊണ്ടു് നീ ഉടനെ ഐശ്വൎയ്യഭ്രഷ്ടനായിത്തീരും! എനിക്കും ലോകങ്ങൾക്കും ജനാർദ്ദനദേവനാകുന്നു നാഥൻ. അച്ഛന്റെ മാന്യഗുരുവായ എന്നെ നീ ഗണിക്കേണ്ടതില്ലേന്നോ? ഇത്രമാത്രം പോലും, ജഗൽഗുരുവിനെ നിന്ദിക്കുന്ന നീ ആലോചിച്ചില്ലല്ലോ; അതിനാൽ ഞാൻ നിന്നെ ശപിക്കുന്നു: നിന്റെ തല വെട്ടുന്നതിനേക്കാളും കടുത്തതായ ഈ വിഷ്ണുനിന്ദാവചനം ഉച്ചരിച്ചതിനാൽ നീ രാജ്യഭ്രഷ്ടനായി കീഴ്പതിച്ചാലും! സംസാരസമുദ്രത്തിൽ കൃഷ്ണനല്ലാതെ മററാരു ശരണവുമില്ലെങ്കിൽ, നിന്നെ താമസിയാതെ രാജ്യത്തിൽനിന്നു ഭ്രംശിച്ചതായി ഞാൻ കാണും!'

ശ്രീവാമനമഹാപുരാണേ, സരോമാഹാത്മ്യം, പ്രഹ്ലാദകൃതബലിശാപം
ഇരുപത്തൊമ്പതാമദ്ധ്യായം.

# മുപ്പതാമദ്ധ്യായം

ലോമഹർഷണൻ:—'ഇപ്രകാരം ഗുരുവിന്റെ അപ്രിയവാക്ക കേട്ടിട്ട ദൈത്യപ്പെരുമാറം വീണ്ടും വീണ്ടും നമസ്കരിച്ചു ഗുരുവിനെ പ്രസാദിപ്പിച്ചു.'

ബലി:—'മുത്തപ്പാ, പ്രസാദിക്കണേ! അജ്ഞാനഹതനായ എന്റെ പേരിൽ കോപിക്കരുതേ! ബലാവലേപത്താൽ മതിമറന്നിട്ടു കൊണ്ടാണ് ഞാനിതു പറഞ്ഞുപോയതു്. അസുരോത്തമ, അജ്ഞാനത്താൽ വെളിവുകെട്ട ഒരു പാപിയാണ് ഞാൻ. ദുർവൃത്തനായ എന്നെ ഇവിടുന്നു ശപിച്ചതു യുക്തംതന്നെ. ഇവിടെയ്ക്കു മനോവേദന തോന്നുമാറ് അവിനയം കാണിച്ചതിനാൽ ഞാൻ രാജ്യഭ്രംശവും കീർത്തിഭ്രംശവും അനുഭവിക്കേണ്ടവനാണ്. ത്രൈലോക്യൈശ്വര്യമോ മററുവല്ലതുമോ ഈ ലോകത്തിൽ ദുർല്ലഭമല്ല; താത, ഇവിടുത്തെപ്പോലെയുള്ള ഗുരുജനമാണ് ദുർല്ലഭം. അതിനാൽ പ്രസാദിച്ചാലും! എങ്കൽ അരിശം തോന്നരുതു്. ഇവിടുത്തെ കോപാഗ്നിയാൽ ഞാൻ രാപ്പകൽ പുകഞ്ഞെരിഞ്ഞുപോകും.'

പ്രഹ്ലാദൻ:—'ഉണ്ണി, കോപംനിമിത്തം എനിക്ക് അന്ധാളിപ്പു പററിപ്പോയി; അന്ധാളിപ്പിനാൽ വിവേകവും അകന്നു. അതിനാലാണ് നിന്നെ ഞാൻ ശപിച്ചുപോയതു്. അസുരോത്തമ, അന്ധാളിപ്പിനാൽ എന്റെ ജ്ഞാനം അകന്നിട്ടില്ലായിരുന്നെങ്കിൽ വിഷ്ണു സർവ്വവ്യാപിയാണെന്നറിവുള്ള ഞാൻ വല്ലവരേയും ശപിക്കുമോ? നിനക്കു ഞാൻതന്ന ഈ ശാപം തീർച്ചയായും വരുവാനുള്ള ഒന്നായിരിക്കണം. അതിനാൽ നീ വിഷാദിക്കരുതു്. ഇന്നു മുതൽക്കു നീ, ദേവേശനായി ഈശനായിരിക്കുന്ന വിഷ്ണുഭഗവാങ്കൽ ഭക്തിയുള്ളവനാകണം. തിരുവടി നിന്നെ രക്ഷിക്കും. വീര, എന്റെ ശാപമേററിട്ടു നീ ദേവേശനെ സ്മരിച്ചുവല്ലോ; അതിനാൽ, നിനക്കു ശ്രേയസ്കരമായിട്ടുള്ളതേ ഞാൻ പറയൂ.'

ലോമഹർഷണൻ:—'അദിതി സർവ്വകാമസമൃദ്ധികരമായ വരം നേടിയിട്ടു ഗർഭം ധരിച്ചു. യശസ്സേറിന വിഷ്ണുദേവൻ ഗർഭത്തിൽ

ക്രമേണ വളൎന്നു; പത്താംമാസമാകുന്ന പ്രസവകാലം വന്നപ്പോൾ ഭഗവാൻ ഗോവിന്ദൻ വാമനാകൃതിയായി അവതരിക്കുകയുംചെയ്തു.

ആ സൎവ്വലോകേശനായ ലോകനാഥൻ അവതരിച്ചപ്പോൾ, ദേവകളും ദേവമാതാവായ അദിതിയും ദുഃഖത്തിൽനിന്നു വിമുക്തരായി. കാററു സുഖകരമായി വീശി; ആകാശം നിൎമ്മലമായിത്തീൎന്നു. എല്ലാ പ്രാണികൾക്കും ധൎമ്മത്തിൽ ബുദ്ധി ചെന്നു. ദ്വിജോത്തമരേ, മനുഷ്യൎക്കു രോഗപീഡ ഇല്ലാതായി. അവതരിച്ച ഉടനേ, ലോകപിതാമഹനായ ഭഗവാൻ ബ്രഹ്മാവു ജാതകൎമ്മവും മററും കഴിച്ചു തിരുവടിയെ സ്തുതിച്ചു:—

(ശ്ലോകങ്ങൾ)

ജയാധീശ, ജയാജേയ! ജയ സൎവ്വഗുരോ, ഹരേ!
ജന്മമൃത്യുജരാതീത, ജയാനന്ത! ജയാച്യുത!
ജയാജിത! ജയാശേഷ, ജയാവ്യക്തസ്ഥിതേ, ജയ!
പരമാൎത്ഥാൎത്ഥസംജ്ഞാത, ജ്ഞാനജ്ഞേയാൎത്ഥനിശ്ചിത,
ജയാശേഷജഗത്സാക്ഷിൻ, ജഗൽകൎത്ത, ജഗൽഗുരോ!
ചരാചരേശ, സ്ഥിതിയിൽ പാലിക്കുന്നവനേ, ജയ!
ജയാഖില! ജയാശേഷ! ജയ സൎവ്വഹൃദിസ്ഥിത!
ജയാദിമധ്യാന്തമയ, സൎവ്വജ്ഞാനമയോത്തമ!
മുമുക്ഷുക്കൾക്കനിൎദ്ദേശ്യ, നിത്യഹൃഷ്ട ജയേശ്വര!
യമക്ഷമാദിയോഗിസംസേവ്യ, ദമാദിഗുണഭൂഷണ,
ജയാതിസൂക്ഷ്മ, ദുൎജ്ഞേയ, ജഗന്മൂല, ജഗന്മയ!
സ്ഥൂലാതിസ്ഥൂലമയനീ, ജയയോഗിന്നതീന്ദ്രിയ!
ജയ സ്വമായാമൂൎത്ത്യാധാര, ശേഷഭോഗശയാക്ഷര!
ഭൂതലത്തെ രസാതലാൽ ഉദ്ധരിച്ചവനേ ജയ!
ദൈത്യന്റെ മാറിടം കീറിപ്പിളൎന്ന നരസിംഹമേ,
സാമ്പ്രതം ജയ വിശ്വാത്മൻ, മായാവാമന, കേശവ!
സ്വമായയിൽ മറഞ്ഞോനേ, ജഗൽകാരിൻ, ജനാൎദ്ദന,
ജയാചിന്ത്യ! ജയാനേകസ്വരൂപൈകവിധ, പ്രഭോ!

വർദ്ധിക്കവർദ്ധിതാനേകാധികാരപ്രഭുതേ, ഹരേ!
ഇദ്ധാത്മക്ഷേത്രമാം ഭൂമി നീയല്ലോ ശംഭോ, തങ്ങളവെൻ.
ശക്തരല്ലറിവാൻ നിന്നെ, ഞാനുമീശാനനും ഹരേ,
ശക്രാദിവാനോരൃഷിമാർ യോഗജ്ഞർ സനകാദ്യരും.
മായാമറയ്ക്കകം വാഴ്‌വൂ നീ ജഗത്തിൽജ്ജഗല്പ്രഭോ!
നിന്നെയാരറിയും സർവ്വനാഥ, നിൻകനിവെന്നിയേ?
ആരാരാധിപ്പിതാനിന്നെ, പ്രസന്നരൂപ, പ്രഭോ,
അവനേ നിന്നെയറിയൂ; മറ്റാരറിയും ഹരേ!
നന്ദീശ ... വിഭോ, വർദ്ധിക്ക വാമന,
ഈജ്ജഗത്തിന്റെ നന്മയ്ക്കായ് വിശാലാക്ഷ, ജഗന്മയ!

ഈവിധം സ്തുതിക്കപ്പെട്ട വാമനാകൃതിയായ ഹൃഷീകേശൻ സന്തോഷത്തോടെ പുഞ്ചിരിക്കൊണ്ടു ഗംഭീരമാംവണ്ണം അരുളിച്ചെയ്തു:—മുമ്പു ഭവാന്മാരും ഇന്ദ്രാദികളും കശ്യപനും കൂടി എന്നെ സ്തുതിക്കുകയും, ഞാൻ ഇന്ദ്രന്നു ത്രൈലോക്യം കൊടുക്കാമെന്നേൾക്കുകയും ചെയ്തിട്ടുണ്ടായല്ലോ. വീണ്ടും അദിതി എന്നെ സ്തുതിക്കുകയുണ്ടായി; അവളോടും ഞാൻ 'ശത്രുക്കളില്ലാത്ത ത്രൈലോക്യം ശക്രന്നു നൽകിക്കൊള്ളാ'മെന്നു ഞാൻ തീർച്ചയായും പ്രതിജ്ഞ ചെയ്തിട്ടുണ്ട്. അതിനാൽ സഹസ്രാക്ഷനായ ഇന്ദ്രൻ ലോകനാഥനായിത്തീരുമാറു പ്രവർത്തിച്ചുകൊള്ളാം.'

പിന്നീട്ട് ബ്രഹ്മാവ് ഹൃഷീകേശന്നു കൃഷ്ണാജിനമണിയിച്ചു. ഭഗവാൻ ബൃഹസ്പതി പൂണൂലിടുവിച്ചു. ബ്രഹ്മാവിന്റെ മകനായ മരീചി പലാശദണ്ഡവും, വസിഷ്ഠൻ കമണ്ഡലുവും, അംഗിരസ്സ് കുശ വൽക്കലങ്ങളും, പുലഹൻ ആവണപ്പലകയും, പുലസ്ത്യൻ രണ്ടു മഞ്ഞപ്പുടവയും കൊടുത്തു. പ്രണവസ്വരത്തെ ആശ്രയിച്ച വേദങ്ങളും, സാംഖ്യയോഗാദി സർവ്വശാസ്ത്രങ്ങളും തന്തിരുവടിയെ ഉപാസിച്ചു.

ജടയും, ദണ്ഡും, കുടയും, കമണ്ഡലുവും പൂണ്ട ആ സർവ്വദേവമയനായ വാമനദേവൻ മാബലിയുടെ യാഗസ്ഥലത്തേയ്ക്കെഴുന്നള്ളി. ബ്രാഹ്മണരേ, എവിടെയെവിടെ വാമനൻ തൃക്കാൽവെച്ചുവോ; അവിടെയവിടെ, ഭൂമി അമർന്നു കഴിഞ്ഞുപോയി. വാമനന്റെ ആ മയ

ത്തിലുള്ള മന്ദഗമനം കാറ്റും, മാറ്റും, കടലും, ഇരുത്തും ചേൎന്ന ഭൂമിയെ മുഴുവൻ കലുക്കിക്കളഞ്ഞു! ബൃഹസ്പതി പറഞ്ഞതെന്നല്ല വഴി കാണിച്ചുംകൊണ്ടു നടന്നു; ലോകത്തിൽ ഒരു ഭയാശങ്കപോക്കിയെന്നപോലെ ആയിരുന്നു ആ നൃത്യനടത്ത്. നാഗേന്ദ്രനായ ശേഷനും പാതാളത്തിൽ നിന്നു പുറത്തുവന്നു. ചക്രപാണിയായ ദേവദേവനെ ശുശ്രൂഷിച്ചു. അവന്റെ ഉത്തമതരമായ ആ പദം വിമലമെന്നു പ്രസിദ്ധമായി; അതു കാണുകമാത്രം ചെയ്താൽ മതി നാഗഭയം നേരിടാതിരിപ്പാൻ!

ശ്രീവാമനമഹാപുരാണം, സരോമാഹാത്മ്യം, വാമനാവതാരം
മുപ്പതാമദ്ധ്യായം.

## മുപ്പത്തൊന്നാമദ്ധ്യായം

ലോമഹർഷണൻ:—'കാറ്റും മലയും ചേൎന്ന ഭൂമിയുടെ ഇളക്കം കണ്ടിട്ട് മാബലി ഉശനസ്സായ ശുക്രനെ വണങ്ങി തൊഴുതു ചോദിച്ചു:—'ആചാര്യ, അലയും മലയും കാറ്റും ചേൎന്ന ഭൂമി കലുങ്ങുന്നതും, അഗ്നികൾ അസുരന്മാരുടെ ഭാഗങ്ങളെ കൈക്കൊള്ളാത്തതും എന്തുകൊണ്ടാണ്?'

ഇങ്ങനെ മാബലി ചോദിച്ചപ്പോൾ, മഹാബുദ്ധിമാനായി വേദജ്ഞരിൽ മുമ്പനായ ശുക്രൻ കുറെനേരം ധ്യാനിച്ചിരുന്നിട്ടു ദൈത്യാധിപനോടു പറഞ്ഞു:—'വിശ്വയോനിയായി സനാതനനായി പരമാത്മാവായിരിക്കുന്ന വിഷ്ണു ഇപ്പോൾ വാമനരൂപനായി കശ്യപന്റെ ഗൃഹത്തിൽ അവതരിച്ചിരിക്കുന്നു. ദാനവപുംഗവ, അദ്ദേഹം തീൎച്ചയായും അങ്ങയുടെ യജ്ഞത്തിനു വരുന്നുണ്ട്. അദ്ദേഹത്തിന്റെ പദവിന്യാസത്താലാണ് ഭൂമി കലുങ്ങുന്നതും, ഗിരികൾ വിറയ്ക്കുന്നതും, സമുദ്രങ്ങൾ കലങ്ങി മറിയുന്നതും. ഭൂതാധിനാഥനായ ആ ഈശ്വരനെ വഹിപ്പാൻ ഭൂമി ശക്തയല്ല. സുരാസുരന്മാരും യക്ഷഗന്ധർവനാഗരാക്ഷസന്മാരും ഉൾപ്പെട്ട ഭൂമി, ജലം, അഗ്നി, വായു.

ആകാശം എന്നിവയെ തന്തിരുവടിയാണല്ലോ ധരിക്കുന്നത്. എല്ലാ ദേവകളേയും അസുരന്മാരേയും മനുഷ്യരേയും ധരിച്ചുപോരുന്നത്, ആ ജഗൽകർത്താവിന്റെ മദ്ധ്യപ്രദേശമായ അവയവമാകുന്നു. ഈ ധാത്രീധാരക ഭാവത്താലത്രെ ലോകം ഇപ്പോൾ പീഡിപ്പിക്കപ്പെടുന്നത്. തന്തിരുവടിയുടെ സാന്നിധ്യത്താലാകുന്നു, അസുരന്മാരുടെ ഭാഗം ദേവകൾ എടുക്കുന്നതും ത്രേതാഗ്നികൾ അസുരഭാഗങ്ങളെ ഭുജിക്കാത്തതും.'

ശുക്രവചനം കേട്ടിട്ട് മഹാബലി കോപത്തോടുകൂടി പറഞ്ഞു:— 'ഞാൻ ധന്യനും സുകൃതിയുമായി; യജ്ഞേശ്വരൻ താൻതന്നെ യജ്ഞത്തിന്നെഴുന്നെള്ളിയല്ലോ! ബ്രാഹ്മൻ, എന്നെക്കാൾ മീതെ ആരുള്ളൂ? യാതൊരു അവ്യയനായ പരമാത്മാവിനെ കാണ്മാനായിട്ടാണ്, യോഗികൾ സദാ കൊതിക്കുന്നത്; ആ ദേവൻ എന്റെ യജ്ഞത്തിൽ എഴുന്നെള്ളുമല്ലോ. ആചാര്യ, ഞാൻ എന്തുചെയ്യേണമെന്ന് ഉപദേശിച്ചാലും.'

ശുക്രൻ:—'വേദപ്രാമാണ്യത്താൽ യജ്ഞഭാഗത്തിന്നവകാശം ദേവകൾക്കാണ്, അങ്ങുന്നാകട്ടെ ദൈത്യദാനവന്മാരെ യജ്ഞഭാഗം ഭുജിക്കുന്നവരാക്കിത്തീർത്തു. ഈ സത്വസ്ഥിതനായ ദേവൻ സ്ഥിതിപാലകനും, സൃഷ്ടിക്കപ്പെട്ട പ്രജകളെ ഒടുവിൽ താൻതന്നെ തിന്നൊടുക്കുന്നവനുമാകുന്നു. ഭവാൻ ദേവകളെ വഞ്ചിച്ചിരിക്കുന്നു; വിഷ്ണുവോ, സ്ഥിതികർത്താവുമാണ്. മഹാരാജാവേ, ഇതു മനസ്സിലാക്കിയിട്ട്, അങ്ങേയ്ക്കു തോന്നുന്നതു ചെയ്തുകൊൾക. സ്വല്പ വസ്തുവിൽപ്പോലും അങ്ങുന്നു പ്രതിജ്ഞ ചെയ്തുപോകരുത്; ദേവകാര്യം നടത്തുന്ന കൃതകൃത്യനായ ദേവനോട് നല്ല വാക്ക പറകയേ പാടുള്ളൂ. അസുരേന്ദ്ര, സ്വശ്രേയസ്സിന്നായി പ്രവർത്തിക്കുന്ന വിഷ്ണു വല്ലതും യാചിച്ചാൽ അങ്ങുന്ന്, 'ദേവ, നിന്തിരുവടിക്കു ദാനം ചെയ്യാൻ ഞാനാളല്ല' എന്നു പറഞ്ഞുകൊള്ളണം.'

ബലി:—'ബ്രാഹ്മൻ, മറെറാരുത്തൻ യാചിച്ചാൽപോലും, 'ഇല്ലെ'ന്നു ഞാൻ എങ്ങിനെ പറയും? പിന്നെയാണോ, സംസാരദുരിതങ്ങളെ അകററുന്ന ദേവേശനോട്? യാതൊരീശ്വരനെ പവിത്രം വ്രതോപവാസങ്ങൾകൊണ്ടു തേടിപ്പിടിക്കുന്നുവോ; ആ ഗോവിന്ദൻ 'ദേഹി' (തരൂ) എന്നരുളിച്ചെയ്യുമാണെങ്കിൽ, അതിലും

മീതെ വല്ലതുമുണ്ടോ? ആരെ പ്രസാദിപ്പിപ്പാനാണോ, ശൌച ങ്ങളെല്ലാവർ യജ്ഞങ്ങളും ചെയ്തുപോരുന്നതു്; ആ ദേവൻ എന്നോടു്, 'ദേഹി' എന്നരുളിച്ചെയ്യുമല്ലോ! നമ്മുടെ സുകൃതവും, തപസ്സും വേണ്ടതിൻവണ്ണമായി; ഞാൻ കൊടുത്തതു വിഷ്ണു ഭഗവാൻ സ്വയം കൈക്കൊള്ളുകയും ചെയ്യുമല്ലോ! ഗുരോ, എഴുന്നള്ളിവന്ന ഈശ്വരനോടു് ഞാനെങ്ങിനെ 'ഇല്ലെ'ന്നു പറയും? ഞാൻ പ്രാണത്യാഗം ചെയ്തുകൊള്ളാം; ഇല്ലെന്നു പറവാൻ ഒരിക്കലും വയ്യ! തീർച്ചയായും ഒരതിദുസ്സാദ്ധ്യമാണിതു്. യജ്ഞേശ്വരനായ ജനാർദ്ദനൻ ഈ യജ്ഞത്തിൽ എന്നോടു യാചിക്കയാണെങ്കിൽ, ഞാൻ സംശയംകൂടാതെ എൻ്റെ ശിരസ്സിനെപ്പോലും താമസിയാതെ കൊടുക്കും. ആ ഗോവിന്ദൻ എന്നോടു 'തരൂ' എന്നരുളിച്ചെയ്യുകയാണെങ്കിൽ അതിലും മീതെ എന്തുള്ളു? 'ഇല്ലെ'ന്നു മറ്റു യാചകന്മാരോടുതന്നെ ഞാൻ പറകയുണ്ടായിട്ടില്ല; പിന്നെ ആ അച്യുതൻ വന്നു യാചിച്ചാൽ എങ്ങിനെ പറയും? ധീരന്മാർ ദാനം നിമിത്തം ആപത്തു പറവുന്നതും ശ്ലാഘ്യമാകുന്നു. ഉപദ്രവകരമല്ലാത്ത ദാനം യാതൊന്നോ; അതു ഫലവത്തല്ലോ. എൻ്റെ രാജ്യത്തു്, ദരിദ്രനായിട്ടോ, അസുഖിയായിട്ടോ, രോഗിയായിട്ടോ, അഭൂഷിതനായിട്ടോ, ദുർഭോഗിയായിട്ടോ, അസന്തുഷ്ടനായിട്ടോ ആരുമില്ല; എല്ലാവരും എല്ലാഗുണവും ചേർന്നു ഹൃഷ്ടപുഷ്ടരായി സുഗന്ധം പൂശി സംതൃപ്തരായി വസിക്കുന്നു. പിന്നെയാണോ എപ്പോഴും ദാനബുദ്ധിയായ ഞാൻ? മുനിപുംഗവ, ഒരു വിശിഷ്ടമായ ദാനബീജഫലമാണു് ഞാൻ ഈ നേടിയതു് എന്നു് ഇവിടെയ്ക്കറിയാമല്ലോ. ഇതു് ഇവിടുന്നു പറഞ്ഞു കേട്ടിട്ടുള്ളതാണു്. ഗുരോ, ഈ മികച്ച ബീജമായ ദാനബീജം ജനാർദ്ദനനാകുന്ന മഹാപാത്രത്തിൽ പതിക്കയാണെങ്കിൽ, എനിക്കു ലഭിക്കാത്തതായി എന്തുണ്ടു്? എൻ്റെ ആ ദാനം വിശിഷ്ടമായിരിക്കും; ദേവകൾ പ്രസാദിക്കുകയും ചെയ്യും. ആരാധിക്കുന്നതിനെക്കാൾ ആറിരട്ടി സുഖകരമാണല്ലോ ദാനം. തീർച്ചയായും, യജ്ഞംകൊണ്ടു് ആരാധിതനായ ഹരി എങ്കൽ പ്രസാദിച്ചിരിക്കുന്നു; അതുകൊണ്ടാണു്, ദർശനത്താൽ ഗുണം വരുത്തുന്നതിനായി എഴുന്നള്ളുന്നതു്, സംശയമില്ല. അതല്ല, ദേവഭാഗം അപഹരിച്ചതിലുള്ള കോപത്താൽ എന്നെ

കൊല്ലുന്നതിനാണു് എഴുന്നള്ളുന്നതെങ്കിൽ അച്യുതന്റെ കൈകൊണ്ടുള്ള വധവും ശ്ലാഘ്യമായിരിക്കും! ആ ഹൃഷീകേശൻ എങ്ങിനെ എന്നെ കൊല്ലാൻ വരും? ഇതറിഞ്ഞിട്ടു്, ലോകേശനായ ഗോവിന്ദൻ എഴുന്നള്ളിവന്നാൽ, ഇവിടുന്നു ദാനത്തിന്നു വിഘ്നം വരുത്താതിരിക്കണം.

മാബലി ഈ വിധം പറയുന്നതിന്നിടയിൽ, തിരുവടി ദേവഗണങ്ങളോടും ബൃഹസ്പതി മുതൽപേരോടുമൊരുമിച്ചു യാഗശാലയിൽ വന്നെത്തി. ബലി വീണ്ടും തന്റെ പുരോഹിതനായ ശുക്രനോടു പറഞ്ഞു:—'സർവ്വമനസ്സാക്ഷിയായി സർവ്വദേവമയനായി അചിന്ത്യനായി മായാവാമനനായിരിക്കുന്ന ജനാർദ്ദനൻ ഇതാ, എന്നോടു യാചിക്കുന്നതിന്നു സ്വേച്ഛയാ എന്റെ ഗൃഹത്തിൽ എഴുന്നള്ളി വന്നിരിക്കുന്നു!' യാഗശാലയിൽ പ്രവേശിച്ച ഭഗവാനെ കണ്ടിട്ടു് അസുരന്മാർ അവിടുത്തെ തേജസ്സിനാൽ നിറം കെട്ടു്, അവിടുത്തെ പ്രഭാവത്താൽ ക്ഷോഭിച്ചുപോയി. ആ മഹായജ്ഞത്തിൽ ചേർന്നിരിക്കുന്ന വസിഷ്ഠകൗശികഗർഗ്ഗാദിമഹർഷിമാരും ജപിച്ചുകൊണ്ടു. ബലിയാകട്ടെ, തന്റെ ജന്മം മുഴുവൻ സഫലമായി എന്നു വിചാരിച്ചു. എല്ലാവരും അമ്പരന്നു നിന്നതല്ലാതെ, ആരും ഒന്നും പറകയുണ്ടായില്ല.

അവരിൽ ഓരോരുത്തരും ദേവദേവനെ സത്വരം പൂജിച്ചു. വണങ്ങിനില്ക്കുന്ന അസുരരാജാവിനേയും ആ മഹർഷിമാരെയും കണ്ടിട്ടു്, വാമനരൂപം ധരിച്ചിരിക്കുന്ന ദേവദേവേശ്വരനായ സാക്ഷാൽ വിഷ്ണു യജ്ഞത്തേയും അഗ്നിയേയും യജമാനനേയും ഋത്വിക്കുകളേയും യജ്ഞകർമ്മാധികാരികളേയും സദസ്യരേയും ദ്രവ്യസമ്പത്തുകളേയും പ്രശംസിച്ചു. സദസ്യരായി യജ്ഞവാടത്തിൽ സ്ഥിതിചെയ്യുന്ന ബ്രാഹ്മണർ മഹാപാത്രമായ വാമനനെക്കുറിച്ചു തൽക്ഷണം സാധുവാദം മുഴക്കി. രോമാഞ്ചം പൂണ്ട മാബലി അർഘ്യമെടുത്തു ഗോവിന്ദനെ പൂജിച്ചിട്ടു് ഇപ്രകാരം ഉണർത്തിച്ചു:—'സുവർണ്ണങ്ങളും, രത്നങ്ങളും, ഗജങ്ങളും, മഹിഷങ്ങളും, സ്ത്രീകളും, വസ്ത്രങ്ങളും, ആഭരണങ്ങളും, ഗോക്കളും, ലോഹങ്ങളും എന്നിവ മുഴുവനും, ഭൂമി മുഴുവനും, തിരുവടിക്കു് ഇഷ്ടംപോലെ, ഞാൻ ദാനം ചെയ്യാം. ദ്വിജശ്രേഷ്ഠ, എന്റെ സമ്പത്തുകൾ ഇവിടെയ്ക്കു പ്രീതികരങ്ങളായി ഭവിക്കട്ടെ!'

ദൈത്യപ്പെരുമാൾ ഇപ്രകാരം പറഞ്ഞപ്പോൾ, വാമനരൂപിയായ ഭഗവാൻ പ്രീതിയോടെ പുഞ്ചിരിക്കൊണ്ടു ഗംഭീരമാംവണ്ണം അരുളിച്ചെയ്തു:—'രാജാവേ, എനിക്കു അഗ്നി സൂക്ഷിപ്പാൻ മൂന്നടി സ്ഥലം തന്നാൽ മതി; സ്വർണ്ണവും ഗ്രാമവും രത്നവും മററും, അതു വേണമെന്നുള്ളവർക്കു കൊടുത്തുകൊൾക.'

ബലി:—'ഭഗവൽസത്തമ, മൂന്നടി സ്ഥലംകൊണ്ടു ഭവാനെന്താണു പ്രയോജനം? നൂറോ നൂറായിരമോ അടി സ്ഥലം ചോദിച്ചുകൊൾക.'

ശ്രീവാമനൻ:—'ദൈത്യശ്രേഷ്ഠ, ഇത്രയും സ്ഥലം കിട്ടിയാൽ ഞാൻ കൃതാർത്ഥനായി! ധനം മററു യാചകന്മാർക്കു ഇഷ്ടംപോലെ കൊടുക്കാം.'

മഹാത്മാവായ വാമനന്റെ ഈ അരുളപ്പാടു കേട്ടിട്ടു മാബലി മൂന്നടി സ്ഥലം വാമനനു ദാനംചെയ്തു. ദാനോദകം തൃക്കയ്യിൽ വീണ ഉടനെ വാമനൻ അവാമനനായിത്തീർന്നു, സർവ്വദേവമയമായ സ്വരൂപം കാണിച്ചു. സൂര്യചന്ദ്രന്മാർ അവന്റെ തൃക്കണ്ണുകളായി; ദ്യോവു ശിരസ്സായി; ഭൂവു കാലുകളായി; പിശാചുക്കൾ കാൽവിരലുകളും, ഗുഹ്യകർ കൈവിരലുകളുമായി; വിശ്വേദേവകൾ കാൽമുട്ടുകളിൽ സ്ഥിതിചെയ്തു; സാദ്ധ്യന്മാർ കണങ്കാലുകളായി; യക്ഷന്മാരും, ദേവകളും, അപ്സരസ്സുകളും അവയവങ്ങളിൽ ചേർന്നു; നക്ഷത്രങ്ങളെല്ലാം ദൃഷ്ടികളും, സൂര്യരശ്മികൾ തലമുടിയും, താരങ്ങൾ രോമകൂപങ്ങളുമായി; മഹർഷിമാർ സ്വാമിയുടെ രോമങ്ങളിൽ വാണു; വിദിക്കുകൾ ആ മഹാത്മാവിന്റെ ബാഹുക്കളും, ദിക്കുകൾ ശ്രോത്രങ്ങളും, അശ്വികൾ ചെവികളും, ബലമേറിയ വായു നാസികയുമായിത്തീർന്നു; ചന്ദ്രദേവൻ പ്രസാദത്തെയും, ധർമ്മം മനസ്സിനെയും ആശ്രയിച്ചുനിന്നു; സത്യം തിരുവടിയുടെ അരുളപ്പാടായി; സരസ്വതീദേവി നാവായി; ദേവമാതാവായ അദിതി കഴുത്തും, വിദ്യകൾ വലികളും, സ്വർഗ്ഗദ്വാരം മൈത്രവുമായി; ത്വഷ്ടാവും പൂഷാവും പുരികങ്ങളായി; അഗ്നി മുഖത്തെ ആലംബിച്ചു; ബ്രഹ്മാവ് വൃഷണങ്ങളായി; പരബ്രഹ്മം ഹൃദയവും, കശ്യപൻ ലിംഗവുമായി. വസുക്കൾ പൃഷ്ഠത്തിലും, മരുത്തുക്കൾ സന്ധികളിലും, രുദ്രൻ മാറിടത്തും സ്ഥിതിചെയ്തു; മഹാസമുദ്രങ്ങൾ ധൈര്യമായി; ഗന്ധർവ്വരും കരുത്തേറിയ മരുത്തുക്കളും ഉദരത്തിൽ

സ്ഥിതിചെയ്തു. ലക്ഷ്മി, മേധ, ധൃതി, കാന്തി, വിദ്യകൾ എന്നിവ അരക്കെട്ടിൽ വാണു; എല്ലാ ജ്യോതിസ്സും മികച്ച തപസ്സും ആ ദേവാധിദേവന്റെ ഉത്തമതേജസ്സായിച്ചമഞ്ഞു; വേദങ്ങൾ വയററത്തും, മഹായജ്ഞങ്ങൾ—ഇഷ്ടികൾ—യൂപങ്ങൾ—ബ്രാഹ്മണകർമ്മങ്ങൾ എന്നിവ കാൽമുട്ടുകളിലും സംസ്ഥിതങ്ങളായി.

ആ വിഷ്ണുവിന്റെ വിശ്വരൂപം കണ്ടിട്ടു കരഞ്ഞേറിയ ദൈത്യന്മാർ, പാററകൾ തീയ്യിനോടെന്നപോലെ, അടുക്കാതായി. ചിക്ഷുരൻ എന്ന മഹാദൈത്യനാകട്ടെ ദംഷ്ട്രകൾകൊണ്ടു കടിച്ചു; അവന്റെ കഴുത്തിനെ ഭഗവാൻ പെരുവിരൽകൊണ്ടു ഞെരിക്കുകയും ചെയ്തു. അസുരന്മാരെയെല്ലാം ചവുട്ടിയും അടിച്ചും മർദ്ദിച്ചിട്ട്, വിഭു വീണ്ടും ദേഹം വലുതാക്കി ഭൂമിയെ കയ്യടക്കി. അവിടുന്നു ഭൂമിയെ അളക്കുമ്പോൾ സൂര്യചന്ദ്രന്മാർ സ്തനാന്തരത്തിലും ആകാശത്തെ അളക്കുമ്പോൾ തുടകളിലുമായി നിന്നു; ദേവകളെ രക്ഷിക്കുന്നതിന്ന് ഉദ്യുക്തനായ ഭഗവാൻ വീണ്ടും അളന്നപ്പോൾ അക്കാലം സോമസൂര്യന്മാർ കാൽമുട്ടിൻചുവട്ടിലായി. മഹാവിക്രമനായ മധുസൂദനൻ ലോകം മൂന്നും കീഴക്കി, അസുരപുംഗവന്മാരെ വധിച്ചു ത്രൈലോക്യം പുരന്ദരന്നു നൽകി; ഭൂതലത്തിന്നു ചുവട്ടിലുള്ള സുതലം എന്ന പാതാളം പ്രഭവിഷ്ണുവായ വിഷ്ണുഭഗവാൻ മാബലിക്കും കൊടുത്തു. പിന്നീട്, സർവ്വേശ്വരേശ്വരനായ വിഷ്ണു ദൈത്യപതിയോടരുളിച്ചെയ്തു:—നീ തന്ന ദാനോദകം ഞാൻ കയ്യിൽ വാങ്ങിയല്ലൊ; അതിനാൽ നിനക്ക് ഒരു കല്പത്തോളം ദീർഘായുസ്സ് ഉണ്ടാവും. വൈവസ്വതമന്വന്തരം കഴിഞ്ഞ് സാവർണ്ണിമന്വന്തരം വന്നാൽ, നീ ഇന്ദ്രനായി വാഴും. എഴുപത്തിരണ്ടു ചതുര്യുഗമാണ് ഒരു മന്വന്തരം. ഇപ്പോൾ ഞാൻ നിന്റെ ലോകം മുഴുവൻ ഇന്ദ്രന്നു കൊടുത്തിരിക്കുന്നു. ഞാൻ അവന്റെ വൈരികളെയെല്ലാം കീഴടക്കേണ്ടിയിരിക്കുന്നു. ബലേ, അവൻ എന്നെ പണ്ട് ഉററ ഭക്തിയോടെ ആരാധിച്ചിട്ടുണ്ട്. നീ എന്റെ വാക്കു കൈക്കൊണ്ടു സുതലം എന്ന പാതാളത്തിൽ ചെന്ന്, എന്റെ ആജ്ഞയെ പരിപാലിച്ചുംകൊണ്ടു വസിച്ചുകൊൾക. ദാനവേശ്വര, ദേവാസുരസമന്വിതവും ഗന്ധർവ്വാധിമാളികകൾ നിറഞ്ഞതും താമരപ്പൂക്കൾ വിരിഞ്ഞ വൃക്ഷങ്ങളാൽ ചുഴലപ്പെട്ട ശ്രേഷ്ഠസരസ്സുകളുള്ളതുമായ അവിടത്തിൽ സുഖമനായ നീ സുഗന്ധചന്ദനാദികൾ പൂശിയും മാല്യാഭരണങ്ങളണിഞ്ഞും പാട്ട

ഭൃത്യകളാൽ സേവിപ്പം മഹത്തരങ്ങളായ ഭോഗങ്ങൾ അനുഭവിക്കുക; എന്റെ അനുജ്ഞയാൽ, അവിടെ അസംഖ്യം സ്ത്രീകളായി വാണു കൊൾക. ദേവകൾക്കും ബ്രാഹ്മണർക്കും അനിഷ്ടം ചെയ്യാതിരിക്കുന്നേടത്തോളം കാലം, നിനക്കു സർവ്വകാമസമൃദ്ധങ്ങളായ ഭോഗങ്ങൾ അനുഭവിക്കാം; എപ്പോൾ ദേവകൾക്കും ബ്രാഹ്മണർക്കും അനിഷ്ടം ചെയ്യപ്പോകുമോ; അപ്പോൾ, കണ്ടാൽ പേടിയാവുന്ന ഘോരപാശം നിന്നെ ബന്ധിപ്പുകയും!'

മാബലി:—'ഭഗവാനേ, തിരുവടിയുടെ അനുജ്ഞയാൽ അവിടെ എനിക്ക് ആഹാരവും, ഉപഭോഗസാമഗ്രിയും എന്തായിരിക്കും? എന്തുകൊണ്ട് ഇരുന്നിട്ടു ഞാൻ തിരുവടിയെ സദാ ധ്യാനിക്കും?'

ഭഗവാൻ:—'വിധിപോലെയല്ലാത്ത ദാനങ്ങളും, ശ്രോത്രിയനില്ലാത്ത ശ്രാദ്ധങ്ങളും, ശ്രദ്ധയെന്നിയെ ഹോമിച്ചവയും നിനക്കുപജീവനത്തിനായിത്തീരും. ദക്ഷിണയില്ലാത്ത യജ്ഞങ്ങൾ, വിധിപോലെയല്ലാത്ത ക്രിയകൾ, വ്രതരഹിതങ്ങളായ അദ്ധ്യയനങ്ങൾ എന്നിവയും നിനക്കുപകരിക്കും. വെള്ളംകൂടാത്ത പൂജയും, ദർഭകൂടാത്ത കർമ്മവും, നെയ്കൂടാത്ത ഹോമവും, നിനക്ക് ആഹാരമാകും. ഈ സ്ഥലത്തുവെച്ച് ആരെങ്കിലും വല്ല കർമ്മവും ചെയ്താൽ, അതിൽ ഒരിക്കലും അസുരഭാഗം ഉണ്ടാകയില്ല. അതിപുണ്യമായ ജ്യേഷ്ഠാശ്രമം, വിഷ്ണുപദഹ്രദം എന്നിവിടങ്ങളിൽ ശ്രാദ്ധമൊ വ്രതനിയമങ്ങളൊ മററുവല്ല കർമ്മമോ യഥാവിധി അനുഷ്ഠിച്ചാൽ, അവ അക്ഷയങ്ങളായിരിക്കും; സംശയമില്ല. ജ്യേഷ്ഠമാസത്തിൽ വെളുത്ത ഏകാദശി നോററ്, ദ്വാദശിനാൾ വിഷ്ണുപദത്തിൽ സ്നാനംകഴിച്ചു വാമനനെ ഭജിച്ച്, യഥാശക്തി ദാനവും ചെയ്താൽ പരമപദം കിട്ടും.'

ഇങ്ങനെ മഹാബലിക്കു വരവും, മഹേന്ദ്രനു ത്രിവിഷ്ടപവും നൽകിയിട്ടു വിഷ്ണു ആ വിശ്വരൂപത്തോടുകൂടി മറഞ്ഞു.

ഇന്ദ്രൻ മുമ്പത്തെപ്പോലെ ത്രൈലോക്യം ഭരിച്ചുവാണു. ബലി പാതാളമണഞ്ഞു നിർദ്ദിഷ്ടസ്ഥാനത്തു വസിച്ചു.

ഇപ്രകാരം ആ വിഷ്ണുവിന്റെ ഉത്തമമായ മാഹാത്മ്യം ഞാൻ പറഞ്ഞു. ഈ വാമനചരിതം ശ്രവിച്ചാൽ എല്ലാ പാപവും വിട്ടു

ഴിയും. ബ്രാഹ്മണശ്രേഷ്ഠരേ, ബലിപ്രഹ്ലാദസംവാദം, ബലിശുക്രന്മാരുടെ ആലോചന, ബലിവിഷ്ണുസംവാദം എന്നിവയെ സ്മരിക്കുന്ന മനുഷ്യർക്ക് ആധിവ്യാധികൾ ഉണ്ടാകയില്ല; മനസ്സിൽ വ്യാമോഹം വരികയില്ല; ഒരിക്കലും പാപവും പറ്റുകയില്ല. ഈ കഥ കേട്ടാൽ രാജ്യഭ്രഷ്ടന്നു രാജ്യം കിട്ടും; വിരഹികൾ പ്രിയാപ്രാപ്തിയും സിദ്ധിക്കും; ബ്രാഹ്മണൻ വേദജ്ഞനാകും; ക്ഷത്രിയൻ ഭൂമിയെ ജയിക്കും; വൈശ്യൻ വലിയ പണക്കാരനാകും; ശൂദ്രൻ സുഖം നേടും. വാമനമാഹാത്മ്യം ശ്രവിക്കുന്നവന്റെ പാപമെല്ലാം നീങ്ങും.'

ശ്രീ വാമനമഹാപുരാണേ, സരോമാഹാത്മ്യം, വാമനവിജയം
മുപ്പത്തൊന്നാമദ്ധ്യായം.

———(൧)

# മുപ്പത്തിരണ്ടാമദ്ധ്യായം

ഋഷിമാർ:—'നദികളിൽവെച്ചു ശ്രേഷ്ഠയായി കുരുക്ഷേത്രത്തിലെല്ലാം ഒഴുകുന്ന ഈ മഹാഭാഗയായ സരസ്വതീനദി എവിടെ നിന്നുണ്ടായി? എങ്ങിനെയാണ്, ആ പുണ്യനദി സരസ്സിനെ പ്രാപിച്ചു പാർശ്വങ്ങളിൽ തീർത്ഥങ്ങളും നിർമ്മിച്ച്, ദൃശ്യാദൃശ്യഗതിയായി പടിഞ്ഞാട്ടൊഴുകിയതു്? ബ്രഹ്മജ്ഞസത്തമ, ഇതു വിസ്തരിച്ചു പറയുക.'

ലോമഹർഷണൻ:—'പ്ലക്ഷവൃക്ഷത്തിൽ നിന്നാണ് പതിവായി സ്മരിക്കമാത്രം ചെയ്താൽ പാപമൊക്കെ നശിപ്പിക്കുന്ന സരസ്വതീമഹാനദി ഉണ്ടായതു്. ആ പുണ്യജലയായ മഹാനദി അനേകായിരം പർവ്വതങ്ങളെ പിളർത്തി, ദ്വൈതവനം പ്രസിദ്ധമായ വനത്തിലെല്ലാം കടന്നു. അവിടെ പ്ലക്ഷത്തിൽ സ്ഥിതിചെയ്യു സരസ്വതിയെ കണ്ടിട്ടു്, മാർക്കണ്ഡേയമഹർഷി താനേ വണങ്ങി സ്തുതിച്ചു:

(കിളിപ്പാട്ട്)

'സകലലോകാംബേ നീ; ദേവി, നീ വേദാരണി;
സദസത്തെന്നും, മുക്തിബോധത്തിൻപദവുമേ
അബ്ധിയിൽജ്ജലംപോലെ നിങ്കൽത്താനിരിക്കുന്നി-
തക്ഷരപരബ്രഹ്മമിക്ഷരഭുവനവും.

മരത്തിൽച്ചെന്തീപോലെ, മന്നിങ്കൽഗന്ധംപോലെ-
യിരിപ്പൂനിങ്കൽ ബ്രഹ്മം നിശ്ശേഷജഗത്തിലും.
ആദ്യമാം ദേവി, ചരാചരങ്ങൾക്കോങ്കാരമാ-
ണായതിൻ മാത്രാത്രയം സപ്തമാം സമസ്തവും
മുപ്പുര, മൂവേദങ്ങൾ, മൂവിദ്യ, മൂന്നഗ്നികൾ,
മൂന്നുതേജസ്സും, ധർമ്മമുഖ്യമാം വർഗ്ഗംമൂന്നും,
മുഗ്ഗുണം, മൂവർണ്ണങ്ങൾ, മൂദ്ദേവർ, മുപ്പിതൃക്കൾ,
മൂദ്ദോഷം, മൂന്നവസ്ഥ,യണിമാദികൾമൂന്നും
ഇമ്മൂന്നുമാത്രകളത്രെ തവരൂപം സരസ്വതി;
ബ്രഹ്മത്തിന്നാദിമങ്ങൾ വിധിനാമങ്ങൾ
നിത്യങ്ങളവ ദേവി, തവോച്ചാരണാൽബ്രഹ്മ-
വിത്തുകൾ സോമഹവിഃ പാകസ്ഥങ്ങളാകുന്നു.
അർദ്ധമാത്രയിൽനില്പും പരമാത്മരൂപം ദിവ്യ-
മക്ഷയം പരിണാമ വർജ്ജിതമവിക്രിയം
ഇന്നമട്ടെന്നോതാവല്ലെനിക്കും മറ്റാർക്കും; നാ-
വർണ്ണാക്ഷരപ്പുണിത്യാദികൊണ്ടതു ചൊൽവാൻവയ്യ.
വിഷ്ണുശങ്കരബ്രഹ്മചന്ദ്രാർക്കജ്യോതിർമ്മയം
വിശ്വമന്ദിരം, വിശ്വരൂപകം, മഹൈശ്വര്യം,
വേദസാംഖ്യാഗതം, പലശാഖയാൽ സ്ഥിരീകൃത-
മാദിമദ്ധ്യാന്തഹീനം, സദസദ്രൂപം സമം,
ഭാവഭേദത്താലനേകത്വമേൽക്കിലുമേകം,
കേവലം ഷഡ്ഗുണാഢ്യ, മനാഢ്യ, മനേകാഢ്യം,
വിവിധശക്ത്യുദിതം, വിവിധശക്ത്യുദ്ഭവം,
ത്രിഗുണാധാരം, സദ്വൈതപ്രകാശകം, സുഖാൽസുഖം,
സുമഹാനൈശ്വര്യം തവരൂപ-മീവിധം ദേവി,
സകലനിഷ്കളമാം ഭുവനം വ്യാപ്തം നിന്നാൽ.
അദ്വൈതസ്ഥമാം ബ്രഹ്മം, ദ്വൈതത്തിലിരിപ്പിലും,
നിത്യവുമനിത്യവും സ്ഥൂലവും സൂക്ഷ്മങ്ങളും,
മന്നിലും വാനത്തും മറ്റെങ്ങുമിരിപ്പതു-
മെന്നിവയെല്ലാം നീതാൻ ദൃശ്യമാകമാത്രത്രയം!
മൂർത്തമെന്തു,മൂർത്തമെന്തെ,ന്നുള്ളതത്തിൻകർമ്മം,
പരത്തുവേദത്തിലും മറ്റെഴുത്തിലുമുള്ളു;

ആയതൊക്കെയും വ്യഞ്ജനാക്ഷരങ്ങളാൽ ഖ്യാ-
മായ താവകരൂപം താനല്ലോ സരസ്വതി!'

ഈ വിധം സ്തുതിക്കപ്പെട്ട വിഷ്ണുജിഹ്വയായ സരസ്വതീദേവി മഹാത്മാവായ മാർക്കണ്ഡേയ മഹർഷിയോടരുളിച്ചെയ്തു:—'ബ്രാഹ്മണ, എന്നെ ഭവാൻ എങ്ങോട്ടു കൊണ്ടുപോകുന്നുവോ; ഞാൻ മടികൂടാതെ അങ്ങോട്ടു പോരാം.'

മാർക്കണ്ഡേയൻ:—'ആദ്യമായ പുണ്യബ്രഹ്മസരസ്സും നാഗഹ്രദവും, കുരുരാജർഷി ഉഴുത കുരുക്ഷേത്രവും എവിടെയോ; പുണ്യജലയായ നീ തിരുവടി അവിടെ മദ്ധ്യത്തിലൂടെ എഴുന്നള്ളുക.'

ശ്രീവാമനമഹാപുരാണം, സരോമാഹാത്മ്യം, സരസ്വതി
സ്തോത്രം മുപ്പത്തിരണ്ടാമദ്ധ്യായം.

(൦)

## മുപ്പത്തിമൂന്നാമദ്ധ്യായം

ലോമഹർഷണൻ:—'ഇങ്ങനെ ധീമാനായ മാർക്കണ്ഡേയമുനിയുടെ വാക്കുകേട്ടിട്ടു പുണ്യജലയായ സരസ്വതീനദി പ്രവഹിച്ചു കുരുക്ഷേത്രത്തിലെത്തി, അവിടെ രന്തുകം പ്രാപിച്ചു കുരുക്ഷേത്രത്തെ നനച്ചു പടിഞ്ഞാട്ടൊഴുകി. അവിടെ മഹർഷിസേവിതങ്ങളായ അനേകായിരം തീർത്ഥങ്ങളുണ്ട്. അവയെ ഞാൻ പരമേഷ്ഠിപ്രസാദത്താൽ വിവരിച്ചു പറയാം. തീർത്ഥങ്ങളെ സ്മരിക്കുന്നതു പുണ്യവും, ദർശിക്കുന്നതു പാപഹരവും, സ്നാനം ചെയ്യുന്നതു പാപികൾക്കുപോലും മുക്തിപ്രദവുമാകുന്നു. തീർത്ഥങ്ങളെ സ്മരിക്കുകയും, ദേവകളെ പ്രീതിപ്പെടുത്തുകയും, സശ്രദ്ധം സ്നാനംകഴിക്കുകയും ചെയ്യുന്നവർക്ക് പരമഗതി ലഭിക്കും. അശുദ്ധനാകട്ടെ, ശുദ്ധനാകട്ടെ, ഏതുനിലയിലെങ്കിലുമുള്ളവനാകട്ടെ, പുണ്ഡരീകാക്ഷനെ സ്മരിക്കുന്നവൻ പുറത്തും അകത്തും പരിശുദ്ധൻതന്നെ! 'ഞാൻ കുരുക്ഷേത്രത്തിൽ പോകുകയാണ്; ഞാൻ കുരുക്ഷേത്രത്തിൽ വസിക്കും' എന്നിങ്ങനെ പറഞ്ഞാൽതന്നെ പാപമെല്ലാം വിട്ടൊഴിയും. ബ്രഹ്മജ്ഞാനം, ഗയാശ്രാദ്ധം, ഗോഗ്രഹണത്തിൽ

മരിക്കുക, കുരുക്ഷേത്രവാസം ഇവ നാലും മനുഷ്യൎക്ക് മുക്തികളെത്രെ. സരസ്വതി, ദൃഷദ്വതി എന്നീ രണ്ടു നദികളുടെ ഇടയിലുള്ള ദേവനിൎമ്മിതമായ ദേശം ബ്രഹ്മാവൎത്തമെന്നു പറയപ്പെടുന്നു. 'ഞാൻ കുരുക്ഷേത്രത്തിൽ പോകും, പാൎക്കും' എന്നിങ്ങനെ പതിവായി ദൂരത്തിരുന്നു പറയുന്നവനുപോലും പാപമെല്ലാം നീങ്ങും. അവിടെ സരസ്വതീതടത്തിൽ ജിതേന്ദ്രിയനായി വസിക്കുന്നവനു ബ്രഹ്മജ്ഞാനം ലഭിക്കുമെന്നുള്ളതിൽ സംശയമില്ല. ദേവകളും, ഋഷികളും, സിദ്ധന്മാരും കുരുക്ഷേത്രത്തെ സേവിച്ചുപോരുന്നു; അതിനെ സേവിക്കുന്നവൻ ബ്രഹ്മത്തെ ആത്മാവിങ്കൽ ദൎശിക്കും. അസ്ഥിരമായ മനുഷ്യത്വം നേടിയിട്ടു മോക്ഷത്തിനുവേണ്ടി യാവചിലർ സംയതാത്മാക്കളായി വസിക്കുന്നുവോ; അവർ പാപികളാണെങ്കിൽപ്പോലും പലജന്മങ്ങളിലെ ദുരിതങ്ങൾ നീങ്ങി സനാതനായി നിൎമ്മലനായിരിക്കുന്ന ദേവനെ ഹൃദയത്തിൽ ദൎശിക്കും. ബ്രഹ്മാവിന്റെ വേദിയായ കുരുക്ഷേത്രത്തെയും പുണ്യമായ സന്നിഹിതസരസ്സിനെയും നിത്യം സേവിക്കുന്ന മനുഷ്യർ പരമപദം പ്രാപിക്കും. ഗ്രഹങ്ങൾ, നക്ഷത്രങ്ങൾ, താരങ്ങൾ എന്നിവയ്ക്കുകൂടി കാലം കൊണ്ടു പതനം പററിപ്പോകും; കുരുക്ഷേത്രത്തിൽ വെച്ചു മരിച്ചവൎക്കാകട്ടെ പതനം ഇല്ലതന്നെ. ബ്രഹ്മാദിദേവകളും ഋഷിമാരും സിദ്ധചാരണന്മാരും ഗന്ധൎവ്വന്മാരും അപ്സരസ്ത്രീകളും സ്ഥാനലബ്ധിക്കായി അതിനെ സേവിച്ചുപോരുന്നു. സ്ഥാണുമഹാഹ്രദത്തിൽ ചെന്നു സകൃത്തും സ്നാനം ചെയ്താൽ തീൎത്ഥയാത്രയും അഭീഷ്ടം ലഭിക്കും. മനുഷ്യൻ നിയമം പൂണ്ടു സരസ്സിനെ വലത്തുവെച്ച്, രന്തുകത്തിൽ ചെന്ന് വീണ്ടും വീണ്ടും ക്ഷമായാചനംചെയ്ത്, സരസ്വതിയിൽ സ്നാനം കഴിച്ച്, യക്ഷനെ ദൎശിച്ചു വണങ്ങി, പുഷ്പധൂപനിവേദ്യങ്ങൾ സമൎപ്പിച്ച്, ഇങ്ങനെ ഉച്ചരിക്കണം: 'യക്ഷേന്ദ്ര, നിന്തിരുവടിയുടെ പ്രസാദത്താൽ ഞാൻ വനങ്ങളിലും നദികളിലും തീൎത്ഥങ്ങളിലും സഞ്ചരിക്കുന്നുണ്ട്; എനിക്ക് എല്ലായ്പ്പോഴും അവിഘ്നം നൽകേണമേ!'

ശ്രീവാമനമഹാപുരാണം, സരോമാഹാത്മ്യം,
മുപ്പത്തിമൂന്നാദ്ധ്യായം.

(൦)

# മുപ്പത്തിനാലാമദ്ധ്യായം

ഋഷിമാർ:—'ഏഴുവനങ്ങളും ഒമ്പതു നദികളും ഏതൊക്കെയാണ്? എല്ലാ തീർത്ഥങ്ങളും, തീർത്ഥസ്നാനഫലവും ഞങ്ങൾക്കു പറഞ്ഞുതരിക. പൌരാണികശ്രേഷ്ഠ, ഇന്നയിന്നവിധത്തിലായാൽ ഇന്നയിന്ന തീർത്ഥത്തിന്റെ ഫലം ഇന്നിന്നതായിരിക്കുമെന്നും വിസ്തരിച്ചു പറയുക.'

ലോമഹർഷണൻ:—'കുരുക്ഷേത്രമദ്ധ്യത്തിലുള്ള സപ്തവനങ്ങൾ കേട്ടുകൊൾക: അവയുടെ പേരുകൾ പുണ്യങ്ങളും പാപത്തെയൊക്കെ നശിപ്പിക്കുന്നവയുമാകുന്നു. പുണ്യമായ കാമ്യകവനം, മഹത്തായ അദിതിവനം, വ്യാസവനം, ഫലകീവനം, സൂര്യവനം, മധുവനം, സർവ്വകല്മഷങ്ങളെയും കളയുന്ന ശീതവനം എന്നിവയത്രേ സപ്തവനങ്ങൾ. ഒമ്പതു നദികളാകട്ടെ, സരസ്വതി, വൈതരണി, ആപഗ, മഹാപുണ്യമായ മന്ദാകിനി, മധുസ്രവ, അമ്ലനദി, പാപനാശിനിയായ കൌശികി, ദൃഷദ്വതി, ഹിരണ്വതി എന്നിവയാകുന്നു. ഇവയിൽ സരസ്വതിയൊഴിച്ചു മറെറല്ലാം വർഷകാലത്ത് ഒഴുകുന്നതാണ്. ഇവയിലെ ജലം വർഷകാലത്ത് ഏറെ ശുദ്ധമത്രേ. ഇവയ്ക്കു രജസ്വലാത്വം ഒരിക്കലുമില്ല. തീർത്ഥപ്രഭാവത്താലും ഈ ശ്രേഷ്ഠനദികൾ പുണ്യകളാകുന്നു. മഹർഷിമാരേ, മഹത്തായ തീർത്ഥസ്നാനഫലം സസന്തോഷം കേട്ടുകൊൾവിൻ; ഗമനവും, സ്മരണവും സർവ്വകല്മഷനാശനമാകുന്നു.

മനുഷ്യൻ രന്തുകം ദർശിച്ച്, ദ്വാരപാലനായ ബലംമുഴുത്ത യക്ഷനെ വന്ദിച്ചിട്ടുവേണം തീർത്ഥയാത്ര ആരംഭിക്കുവാൻ. പിന്നെ, അദിതി പുത്രനുവേണ്ടി ഘോരതപസ്സുചെയ്ത മഹത്തായ അദിതിവനത്തിൽ ചെല്ലണം. അവിടെ സ്നാനംചെയ്തു ദേവമാതാവായ അദിതിയെ പൂജിച്ചാൽ, യാതൊരു ദോഷവുമില്ലാത്ത ശൂരനായ പുത്രനെയും; ഒടുവിൽ ആദിത്യന്മാർക്കൊത്ത വിമാനവും കിട്ടും. ബ്രാഹ്മണോത്തമരേ, അവിടെ നിന്ന്, വിമലം എന്ന പ്രസിദ്ധമായ ഉത്തമവിഷ്ണുസ്ഥാനത്തു ചെല്ലണം; അവിടെ വിഷ്ണു സദാ സന്നിധികൊള്ളുന്നു. വിമല

ത്തിൽ സ്നാനംചെയ്തു വിമലേശ്വരനെ ദർശിച്ചാൽ വിമലനായിത്തീർന്ന് സ്വർഗ്ഗവും രുദ്രലോകവും പ്രാപിക്കാം. സമാഹിതനായി കൃഷ്ണബലദേവന്മാരെ ഏകാദശിനാൾ ദർശിച്ചാൽ കലികല്മഷത്താലുണ്ടായ ദോഷങ്ങൾ വിട്ടൊഴിയും. അവിടെ നിന്ന്, ത്രൈലോക്യവിശ്രുതമായ പാരിപ്ലവതീർത്ഥത്തിൽ ചെല്ലണം. അവിടെ സ്നാനംചെയ്ത്, വേദസംയുതനായ ബ്രഹ്മാവിനെ ദർശിച്ചാൽ, ബ്രഹ്മയജ്ഞത്തിന്റെ ഫലം നേടി, നിർമ്മലനായി സ്വർഗ്ഗമടയും. അവിടെ കൌശികിയെ സംബന്ധിച്ച ഒരു രമ്യമായ സംഗമതീർത്ഥവുമുണ്ട്; സംഗമത്തിൽ സ്നാനംചെയ്താൽ, മനുഷ്യന്ന പരമപദം ലഭിക്കും. ഒരാൾ അറിയാതെ ചെയ്തുപോയിട്ടുള്ള അപരാധങ്ങൾക്കെല്ലാം, സ്നാനമാത്രംകൊണ്ട് മാപ്പുകിട്ടും. അവിടെനിന്ന ദക്ഷാശ്രമത്തിലെത്തി ദക്ഷേശ്വരനായ ശിവനെ ദർശിച്ചാൽ അശ്വമേധയാഗത്തിന്റെ ഫലംകിട്ടും. പിന്നെ ശാലൂകിയിൽ ചെന്ന്, തീർത്ഥത്തിൽ സ്നാനംചെയ്ത്, ഹരിഹരന്മാരെ ഭക്തിപൂർവ്വം പൂജിക്കണം; എന്നാൽ പാപമെല്ലാം നീങ്ങി അഭീഷ്ടമായ ലോകം പ്രാപിക്കാം. അവിടെനിന്ന്, ഉത്തമമായ സർപ്പിർദ്ധി എന്ന നാഗതീർത്ഥത്തിൽ ചെന്ന്, അവിടെ സ്നാനംചെയ്താൽ മനുഷ്യന്ന നാഗഭയം വിട്ടൊഴിയും. അവിടെനിന്ന്, നരകത്തിൽ നിന്ന കേറുന്നതായ രന്തുകത്തിലെത്തി, ആ ശ്രേഷ്ഠമായ തീർത്ഥത്തിൽ കുളിച്ച് ഒരു രാത്രി പാർത്ത്, വീണ്ടും ദ്വാരപാലനെ പണിപ്പെട്ടു പൂജിച്ച്, ബ്രാഹ്മണരെ ഊട്ടി, നമസ്കരിച്ചു പ്രാർത്ഥിക്കണം:—

'യക്ഷേന്ദ്ര, നിൻ പ്രസാദാൽ ഞാൻ സർവ്വദോഷവിമുക്തനായ്;
എനിക്കഭിലഷിച്ച സിദ്ധിതാൻ കൈവരേണമേ!'

ഇങ്ങനെ യക്ഷേന്ദ്രനെ പ്രസാദിപ്പിച്ച്, അവിടെനിന്ന പഞ്ചനദം പ്രാപിക്കണം. അസുരന്മാരെ ഭയപ്പെടുത്തുന്നതിന്ന് അഞ്ചു നദികളെ രുദ്രൻ നിർമ്മിക്കകൊണ്ടത്രേ, പഞ്ചനദം എന്ന പാരിലെങ്ങും പ്രസിദ്ധമായത്; ഒരു കോടി തീർത്ഥങ്ങളെ രുദ്രൻ കൊണ്ടുവന്നതിനാൽ കോടിതീർത്ഥമെന്നും മൂപ്പാരിൽ പ്രസിദ്ധമായി. ആ തീർത്ഥത്തിൽ സശ്രദ്ധം സ്നാനം ചെയ്ത്, കോടീശ്വരനായ ശിവനെ ദർശിച്ചാൽ, പതിവായി പഞ്ചയജ്ഞങ്ങളം അനുഷ്ഠിച്ചതിന്റെ ഫലം കിട്ടും. അവിടെ വാമനദേവനേയും ദേവകളെല്ലാവരും കൂടി പ്രതിഷ്ഠിച്ചിട്ടുണ്ട്; അവിടെ സ്നാനം ചെയ്താൽ അഗ്നിഷ്ടോമഫലം ലഭിക്കും. അശ്വിതീർത്ഥത്തിൽ ജിതേന്ദ്രിയനായി ഭക്തിപൂർവ്വം സ്നാനംചെയ്യുന്നവൻ

തിപ്പ്തയായും സുന്ദരനും ഭാഗ്യവാനും കീർത്തിമാനുമായിത്തീരും. വിഷ്ണു നിർമ്മിതമായ വരാഹതീർത്ഥത്തിൽ സശ്രദ്ധം സ്നാനം ചെയ്യുന്നവൻ പരമഗതിയടയും. ബ്രാഹ്മണോത്തമരേ, പിന്നീട് ശ്രേഷ്ഠമായ സോമതീർത്ഥത്തിൽ ചെല്ലണം; ഇവിടെ തപസ്സു ചെയ്തിട്ടാണു പണ്ടു സോമൻ രോഗമുക്തനായതു്. ആ ശുഭതീർത്ഥത്തിൽ സ്നാനംചെയ്തു് സോമേശ്വരനെ ദർശിക്കുന്ന മനുഷ്യൻ രാജസൂയം ചെയ്താലത്തെ ഫലം നേടും; രോഗങ്ങൾ ശമിച്ചു്, സർവ്വദോഷങ്ങളും നീങ്ങി, സോമലോകം പ്രാപിച്ചു ചന്ദ്രനോടൊന്നിച്ചു ചിരകാലം വിഹരിക്കയും ചെയ്യും. അവിടെ ജ്വാലാമാലേശ്വരനായ ഭൂതേശ്വരനേയും പ്രതിഷ്ഠിച്ചിട്ടുണ്ടു്, ആ ലിംഗത്തെ പൂജിച്ചാൽ, പുനർജ്ജന്മമുണ്ടാവുകയില്ല. തീർത്ഥയാത്രക്കാരനായ മനുഷ്യൻ ശുചിത്വംപൂണ്ടു് ഏകഹംസത്തിൽ സ്നാനംചെയ്താൽ, ആയിരം ഗോക്കളെ ദാനംചെയ്താലത്തെ ഫലം നേടും; പരിശുദ്ധനായിത്തീർന്നു പുണ്ഡരീകയജ്ഞത്തിന്റെ ഫലവും നേടും. അവിടെ നിന്നു്, ധീമാനായ മഹാദേവന്റെ മുഞ്ജവടത്തിൽ ചെന്നു് ഒരു രാത്രി ഉപവസിച്ചാൽ ഗണേശത്വം ലഭിക്കും. അവിടെ മഹാഭാഗയായി ലോകവിഖ്യാതയായ ഒരു യക്ഷിയുണ്ടു്; സ്നാനം ചെയ്തു് അവളെ ദർശിച്ചാൽ മഹാപാപങ്ങൾ നശിക്കും. പിന്നെ, ആ വിശ്രുതവും പുണ്യവർദ്ധനവുമായ കുരുക്ഷേത്രദ്വാരം വലത്തുവെച്ചു ബ്രാഹ്മണരെ ഊട്ടണം. അവിടെ നിന്നു പുഷ്കരത്തിലും, മഹാത്മാവായ പരശുരാമനാൽ നിർമ്മിതമായ തീർത്ഥത്തിലും ചെന്നു്, പിതൃദേവന്മാരെ പൂജിക്കുന്നവൻ കൃതാർത്ഥനായി രാമാവായിത്തീർന്നു് അശ്വമേധഫലം നേടും. അവിടെവെച്ചു കാർത്തികമാസത്തിൽ കന്യകാദാനം ചെയ്യുന്നവനു ദേവകൾ പ്രസാദിച്ചു് ഇഷ്ടഫലം നൽകും. അവിടെ ദ്വാരപാലനായി സ്ഥിതിചെയ്യുന്ന കപിലൻ എന്ന മഹായക്ഷൻ പാപികൾക്കു വിഘ്നം വരുത്തുകയും, മുക്തി നൽകുകയും ചെയ്യുന്നു. അവന്റെ പത്നിയായി ഉലൂഖലമേഖല എന്നൊരു മഹാ യക്ഷിയുണ്ടു്; അവൾ പതിവായി പെരുമ്പറയുമടിച്ചു സഞ്ചരിക്കും. അവൾ പാപദേശത്തിൽ ജനിച്ച ഒരു സ്ത്രീയേയും മകനേയും കണ്ടെത്തി. അപ്പോൾ, രാത്രിയിൽ പെരുമ്പറയടിക്കുന്ന ആ യക്ഷി അവളോടു പറഞ്ഞു:—നീ പുത്രനോടുകൂടി യുഗന്ധരത്തിൽ തയിർ സേവിച്ചു്, അച്യുതസ്ഥലത്തിൽ ഉപവസിച്ചു്, ഭൂതാലയത്തിൽ സ്നാനംചെയ്തു് വസിച്ചുകൊൾക. പകൽ ചെയ്യേണ്ടതാണു ഞാൻ പറഞ്ഞതു്; രാത്രിയിൽ ഞാൻ തിന്നു

യായും നിന്നെത്തീരും.' ഇതു കേട്ടിട്ട് ആ സ്ത്രീ യക്ഷിയെ നമസ്കരിച്ച്, 'ഭാഗിനി, പ്രസാദിക്കേണമേ!' എന്നു ദീനയായി അപേക്ഷിച്ചു. അപ്പോൾ ദയ തോന്നുകയാൽ യക്ഷി പറഞ്ഞു:—'എപ്പോഴെങ്കിലും സൂര്യഗ്രഹണമുണ്ടാകുമ്പോൾ, നീ സരസ്വതിയിൽ സ്നാനംചെയ്താൽ, പരിശുദ്ധയായി സ്വർഗ്ഗം പ്രാപിക്കും.'

ശ്രീവാമനമഹാപുരാണേ, സരോമാഹാത്മ്യം, തീർത്ഥസ്നാനഫലവർണ്ണനം, മുപ്പത്തഞ്ചാമദ്ധ്യായം.

—:o:—

## മുപ്പത്താറാമദ്ധ്യായം

ലോമഹർഷണൻ:—'ദ്വിജോത്തമന്മാരേ, അവിടെ നിന്നു തീർത്ഥയാത്രക്കാരൻ രാമഹ്രദത്തിൽ ചെല്ലണം. ദീപ്തതേജസ്സായ ജാമദഗ്ന്യബ്രാഹ്മണൻ ക്ഷത്രിയവംശത്തെ നശിപ്പിച്ചിട്ട്, അഞ്ചു ഹ്രദങ്ങൾ നിർമ്മിച്ച് അവയെ രാജാക്കന്മാരുടെ രക്തംകൊണ്ടു നിറച്ച്, പിതൃപിതാമഹന്മാർക്ക് തർപ്പണം കഴിച്ചതായി നാം കേട്ടിട്ടുണ്ടല്ലോ. അതിൽ പ്രസാദിച്ചു പിതൃക്കൾ രാമനോടു പറഞ്ഞു:—'രാമ, രാമ, മഹാഭുജനായ ഭാർഗ്ഗവ, നിന്റെ ഈ പിതൃഭക്തികൊണ്ടും പരാക്രമത്താലും ഞങ്ങൾ പ്രസാദിച്ചിരിക്കുന്നു; നിനക്കു നന്മ വരട്ടെ! വരം വാങ്ങിക്കൊൾക. മഹാകീർത്തിശാലിൻ, നിനക്കെന്തുവേണം?' പിതൃക്കൾ ഇപ്രകാരം പറഞ്ഞപ്പോൾ, ശക്തിയേറിയ പരശുരാമൻ ആകാശസ്ഥിതരായ പിതൃക്കളെ തൊഴുതുണർത്തിച്ചു:—'ഭവാന്മാർ എങ്കൽ പ്രസാദിച്ചു എങ്കിൽ, ഇത്രമാത്രമെന്നെ അനുഗ്രഹിച്ചാലും. എനിക്കു പിതൃപ്രസാദത്താൽ വീണ്ടും തപസ്സു ലഭിക്കണം. ഞാൻ അരിശംകൊണ്ടു ക്ഷത്രിയരെ മുടിച്ചു കളഞ്ഞുവല്ലോ; നിങ്ങളുടെ തേജസ്സിനാൽ, ആ പാപത്തിൽ നിന്നൊഴിഞ്ഞുപോകണം; ഈ ഹ്രദങ്ങൾ ലോകത്തിൽ പുകൾപ്പെട്ട തീർത്ഥങ്ങളായും ഭവിക്കണം.' പരശുരാമന്റെ ഈ ശുഭമായ വാക്കു കേട്ടിട്ട് അതിമാത്രം പ്രസന്നരായിത്തീർന്ന പിതൃക്കൾ സന്തോഷിച്ചു മറുപടി പറഞ്ഞു:—

'മകനേ, പിതൃഭക്തിയാൽ വിശേഷിച്ചും നിനക്കു തപസ്സു വർദ്ധിക്കട്ടെ! നീ രോഷംകൊണ്ടു ക്ഷത്രിയരെ മുടിച്ചതിനാലുള്ള പാപത്തിൽ നിന്നു് ഒഴിഞ്ഞിരിക്കുന്നു. അവർ അവരുടെ കർമ്മത്താലത്രെ വീണുപോയതു്. ഈ ഹ്രദങ്ങൾ തീർച്ചയായും തീർത്ഥങ്ങളായി ഭവിക്കും: ഈ ഹ്രദങ്ങളിൽ സ്നാനംചെയ്തു പിതൃക്കളെ തർപ്പിക്കുന്നവന്നു പിതൃക്കൾ അഭീപ്സിതങ്ങളായ കാമങ്ങളും, ശാശ്വതമായ സ്വർഗ്ഗവാസവും, ഇച്ഛിച്ച ഫലമെന്തും നൽകുന്നതാണു്. ഇപ്രകാരം രാമന്നു വരം നൽകിയിട്ടു പിതൃക്കൾ മറഞ്ഞു.

ഇത്രയും പുണ്യങ്ങളാണു്, മഹാത്മാവായ ജാമദഗ്ന്യന്റെ ഹ്രദങ്ങൾ. രാമഹ്രദങ്ങളിൽ സ്നാനംചെയ്തു്, ബ്രഹ്മചാരിയായി ശുചിവ്രതനായി രാമനെ പൂജിച്ചാൽ, ബഹുസുവർണ്ണകം എന്ന യജ്ഞത്തിന്റെ ഫലം കിട്ടും. ജിതേന്ദ്രിയനായി വംശമൂലത്തിൽ ചെന്നു സ്നാനംചെയ്യുന്ന തീർത്ഥസേവി, സ്വവംശത്തെ സമൂലം ഉദ്ധരിക്കും. മൂന്നുലോകത്തും പുകഴ്ന്ന കായശോധനതീർത്ഥത്തിൽ ചെന്നു സ്നാനം ചെയ്താൽ തീർച്ചയായും ദേഹശുദ്ധി വരും; ദേഹശുദ്ധി വന്നിട്ടു പുനരാവൃത്തിശൂന്യമായ സ്ഥാനം ലഭിക്കുകയും ചെയ്യും. കായശോധനതീർത്ഥത്തിൽ ചെല്ലുന്നതുവരെയ്ക്കും തീർത്ഥയാത്രക്കു തീർത്ഥസഞ്ചാരം വേണ്ടു! ആ തീർത്ഥത്തിൽ മനസ്സടക്കി കായത്തെ മുക്കിച്ചാൽ, പുനരാവൃത്തിശൂന്യമായ പരമപദം പ്രാപിക്കാം. അവിടെ നിന്നു്, പ്രഭവിഷ്ണുവായ വിഷ്ണു സർവ്വലോകങ്ങളെയും ഉദ്ധരിച്ച ത്രൈലോക്യവിശ്രുതമായ തീർത്ഥത്തിൽ ചെല്ലണം; ലോകോദ്ധാരതീർത്ഥമെന്നതു്, ധ്യാനതല്പരനായി, ആ ശ്രേഷ്ഠതീർത്ഥത്തിൽ സ്നാനംചെയ്യുന്നവൻ ശാശ്വതലോകം ദർശിക്കും. അവിടെ സനാതനനായ വിഷ്ണുവും, രുദ്രദേവനും വാണരുളുന്നുണ്ടു്; അവരെ നമസ്കരിച്ചു പ്രസാദിപ്പിച്ചാൽ മോക്ഷം കിട്ടും. അവിടെ നിന്നു്, ശ്രേഷ്ഠമായ ശാലിഗ്രാമത്തിലുള്ള ശ്രീതീർത്ഥത്തിലേയ്ക്കു പോകണം; അതിൽ സ്നാനംചെയ്യുന്നവന്നു് വിഷ്ണു സദാ സാന്നിദ്ധ്യം നൽകും. ത്രിഭുവനപ്രസിദ്ധമായ കപിലാഹ്രദതീർത്ഥത്തിൽ ചെന്നു സ്നാനംചെയ്തു പിതൃദേവകളെ പൂജിച്ചാൽ, ആയിരം കപിലാഗോക്കളെ ദാനംചെയ്താലത്തെ ഫലം കൈവരും. അവിടെ കപിലരൂപനായി വാണരുളുന്ന മുനിപൂജിതനായ മഹാദേവനെ ദർശിച്ചാൽ മോക്ഷം കിട്ടും. സൂര്യതീർത്ഥത്തിൽ ചെന്നു മനസ്സു

ക്കി സ്നാനംചെയ്തു പിതൃദേവകളെ പൂജിച്ച് ഉപവസിക്കുന്നവൻ അഗ്നിഷ്ടോമഫലം നേടി സ്വർഗ്ഗലോകം പ്രാപിക്കും. ത്രിജഗൽപ്രഥിതനായി സഹസ്രകിരണനായ സൂര്യദേവനെ ദർശിക്കുന്ന മനുഷ്യൻ ജ്ഞാനിയായിത്തീർന്നു മുക്തിയടയും. ക്രമേണ ഭോനീതീർത്ഥമെന്നതു സ്നാനംചെയ്യുന്ന തീർത്ഥയാത്രക്കാരൻ ആയിരം ഗോക്കളെ നല്കിയതിന്റെ ഫലം നേടും.

പണ്ട് അമൃതുരസവിക്കുന്ന ബ്രഹ്മാവിന്റെ തേട്ടലിൽനിന്നു സുരഭി ഉണ്ടായിവന്നു; അവളും പാതാളത്തിൽ ചെന്നു പാർത്തു. അവളിൽനിന്നു ലോകമാതാക്കളായ ഗോക്കൾ ജനിച്ചു. അവരെക്കൊണ്ട് ആ പാതാളം മുഴുവൻ തിങ്ങിനിറഞ്ഞു. പിന്നീട് ബ്രഹ്മാവു യജ്ഞം ചെയ്തപ്പോൾ ദക്ഷിണയ്ക്കായി അവരെ വരുത്തി. പിതാമഹൻ വിളിക്കയാൽ അവർ യാതൊരു ബിലത്തിലൂടെ പുറത്തു വന്നുവോ; ആ ബിലത്തിന്റെ ദ്വാരത്തു ഗണാധിപതിയെ പ്രതിഷ്ഠിച്ചിട്ടുണ്ട്; ആ ഗണപതിയെ ജിതേന്ദ്രിയനായി ദർശിച്ചാൽ സർവ്വകാമങ്ങളും സാധിക്കും. മുക്തിക്കിരിപ്പിടമായ സംഗിനീതീർത്ഥമെന്നതു്, ആ ദേവീതീർത്ഥത്തിൽ കുളിക്കുന്നവനു മികച്ച സൌന്ദര്യവും, അവസാനമില്ലാത്ത സമ്പത്തും, സന്താനങ്ങളും ഉണ്ടായിവരും; അവൻ മഹത്തരങ്ങളായ ഭോഗങ്ങളും നേടി പരമപദമടയുകയും ചെയ്യും. ബ്രഹ്മാവർത്തത്തിൽ സ്നാനംചെയ്യുന്ന മനുഷ്യൻ ബ്രഹ്മജ്ഞാനിയും പൂതാത്മാവായും ഭവിക്കും; സംശയമില്ല. അവിടെനിന്നു ഭക്തന്മാർ ചെന്നു്, അവിടെ ദ്വാരപാലനായ മഹാ യക്ഷേന്ദ്രന്റെ സന്നിധിയിൽ സരസ്വതീതീർത്ഥത്തിൽ സ്നാനം ചെയ്തുപവസിക്കുന്നവന്, യക്ഷന്റെ പ്രസാദത്താൽ അഭീഷ്ടഫലം കിട്ടും. അവിടെനിന്നു മുനിസ്തുതമായ ബ്രഹ്മാവർത്തത്തിലേയ്ക്കു പോകണം. ബ്രഹ്മാവർത്തത്തിൽ സ്നാനംചെയ്യുന്നവൻ തീർച്ചയായും ബ്രഹ്മമടയും! പിന്നെ ശ്രേഷ്ഠമായ സുതീർത്ഥകത്തിൽ ചെല്ലണം. അവിടെ പിതൃക്കളും ദേവകളും സദാ സന്നിധി ചെയ്യുന്നു. അതിൽ സ്നാനംചെയ്തു പിതൃദേവകളെ ആരാധിച്ചാൽ അശ്വമേധഫലവും അക്ഷയമായ പിതൃപ്രീതിയും കൈവരും. പിന്നീടു മുറയ്ക്കു് അംബുവതിയിൽ ചെന്നു കാമേശ്വരതീർത്ഥത്തിൽ സശ്രദ്ധനായി സ്നാനംചെയ്യുന്നവൻ വ്യാധിയെല്ലാം ശമിച്ചു്, തീർച്ചയായും ബ്രഹ്മമടയും. അവിടെത്തന്നെ മാതൃതീർത്ഥത്തിൽ ഭക്തിപൂർവ്വം സ്നാനംചെയ്താൽ സന്തതി വർദ്ധിക്കും; അവസാനമില്ലാത്ത സമ്പത്തുമുണ്ടാവും. പിന്നെ, മനസ്സടക്കി ഉടൻ ച

യകരി, സീതാവനത്തിലുമ്പോകണം. മഹാബ്രാഹ്മണരേ, അവിടെയുള്ള തീൎത്ഥംപോലെ ഒരു തീൎത്ഥം മറെറാരേടത്തുമില്ല. അതു ഭജിച്ചാൽത്തന്നെ ഇരുപത്തൊന്നു തലമുറയ്ക്കു ശുദ്ധിവരും; തലമുടിയിൽ ഒരിക്കൽ വെള്ളം തളിച്ചാൽ പാപമെല്ലാം ശമിക്കും. അവിടെ ശംഖലോമാപഹം എന്ന മഹത്തായ മറെറാരു തീൎത്ഥം കൂടിയുണ്ട്. ആ ത്രൈലോക്യവിഖ്യാതമായ ശംഖലോമാപഹതീൎത്ഥത്തിൽ അഭിജ്ഞന്മാരായ യാവചില തീൎത്ഥസേവികൾ പ്രാണായാമംകൊണ്ടു സ്വരോമങ്ങൾ കളയുന്നുവോ, അവർ വിശുദ്ധാത്മാക്കളായി പരമപദം പ്രാപിക്കും. ദശാശ്വമേധികം എന്നൊരു തീൎത്ഥവും അവിടെയുണ്ട്; അതിൽ ഭക്തിപൂൎവ്വം സ്നാനംചെയ്താൽ അതേഫലം ലഭിക്കും. അവിടെനിന്നു സച്ഛ്രദ്ധനായി ഭുവനവിശ്രുതമായ മാനുഷത്തിൽ ചെല്ലണം. ആ തീൎത്ഥം കണ്ടാൽ മതി, കല്മഷങ്ങൾ വിട്ടൊഴിയുവാൻ. പണ്ടു വേടന്മാരുടെ അമ്പേററ കൃഷ്ണമൃഗങ്ങൾ ആ സരസ്സിൽ ചെന്നു ചാടിയിട്ട്, മനുഷ്യത്വം പ്രാപിച്ചു. അപ്പോൾ വേടന്മാരെല്ലാവരുംകൂടി അവിടെ കണ്ട ബ്രാഹ്മണോത്തമന്മാരോടു ചോദിച്ചു:—'മഹൎഷിമാരേ, ഞങ്ങൾ അമ്പെയ്തതിനാൽ സരസ്സിൽ ചാടി മുഴുകിയ ആ മൃഗങ്ങൾ എവിടെപ്പോയി? അതരുളിച്ചെയ്യുവിൻ!' ബ്രാഹ്മണർ മറുപടി പറഞ്ഞു:—'ഞങ്ങൾ തന്നെയാണ് ആ മൃഗങ്ങൾ; ഈ സരസ്സിൻെറ മാഹാത്മ്യത്താൽ ഞങ്ങൾക്കു മനുഷ്യത്വം ലഭിച്ചു. അതിനാൽ, നിങ്ങളും തീൎത്ഥത്തിൽ സശ്രദ്ധം സ്നാനംചെയ്താൽ മത്സരം നീങ്ങി, പാപമെല്ലാം വേർപെട്ടവരായിത്തീരും; സംശയമില്ല.' ഉടനെ അവരെല്ലാവരും സ്നാനംചെയ്തു ദേഹശുദ്ധി നേടി, സ്വൎഗ്ഗമടഞ്ഞു. ദ്വിജോത്തമരേ, മാനുഷതീൎത്ഥത്തിൻെറ ഈ മാഹാത്മ്യം ശ്രദ്ധിച്ചു ശ്രവിക്കുന്നവൎക്കുകൂടി പരമഗതി ലഭിക്കും.

ശ്രീവാമനമഹാപുരാണം, സരോമാഹാത്മ്യം, തീൎത്ഥസ്നാനഫലവൎണ്ണനം, മുപ്പത്തൊന്നാമദ്ധ്യായം.

—— (❂) ——

## മുപ്പത്താറാമദ്ധ്യായം

ലോമഹർഷണൻ:—ദ്വിജശ്രേഷ്ഠരേ, മാനുഷതീർത്ഥത്തിനു കിഴക്ക് ഒരു വിളിപ്പാടകലെ ദ്വിജസേവിതയായി ആപഗ എന്നൊരു നദിയുണ്ട്; അവിടെവെച്ച്, പാലിൽ വേവിച്ച ചാമയരിച്ചോറു നെയ്യും ചേർത്തു ബ്രാഹ്മണർക്കു നൽകുന്നവർക്കു പാപം തീരും. ആ ആപഗാനദിയിൽ ചെന്നു ശ്രാദ്ധം കഴിക്കുന്നവർ തീർച്ചയായും സർവകാമസമൃദ്ധി നേടും. പിതൃക്കളും പിതൃപിതാമഹന്മാരും ഇങ്ങനെ വിചാരിക്കുന്നു:—'നമ്മുടെ വംശത്തിൽ, ആപഗാനദിയിൽച്ചെന്നു നമുക്കു തിലതർപ്പണം ചെയ്യാൻ ഒരു പുത്രനോ, പൌത്രനോ ഉണ്ടാകുമെങ്കിൽ അതുകൊണ്ട് ഒരു നൂറു തലമുറയോളം നമുക്കു തൃപ്തിപ്പെടാമായിരുന്നു!' വിശേഷിച്ചും നഭസ്യമാസത്തിൽ കറുത്ത ചതുർദ്ദശിനാളു ഉച്ചയ്ക്കു പിണ്ഡം വെയ്ക്കുന്നവൻ മുക്തിയടയും.

അവിടെനിന്ന്, ബ്രഹ്മോദുംബരം എന്നു പാരിലെങ്ങും വിളിപ്പെട്ട ബ്രഹ്മാവിന്റെ ഉത്തമസ്ഥാനത്തിലേയ്ക്കു പോകണം. അവിടെ ബ്രഹ്മർഷികുണ്ഡത്തിൽ സ്നാനം ചെയ്യുവന്, സപ്തർഷികളുടെ പ്രസാദത്താൽ സപ്തസോമഫലം സിദ്ധിക്കും. ഭരദ്വാജൻ, ഗൌതമൻ, ജമദഗ്നി, കശ്യപൻ, വിശ്വാമിത്രൻ, വസിഷ്ഠൻ, ഭഗവാൻ അത്രിമഹർഷി എന്നിവർ ഒത്തൊരുമിച്ചു നിർമ്മിച്ചതാണ് ലോകത്തിൽ ദുർല്ലഭമായ ആ കുണ്ഡം; ബ്രഹ്മാവ് അതിനെ സേവിച്ചതിനാൽ ബ്രഹ്മോദുംബരമെന്നു പറയുന്നു. അവ്യക്തജന്മാവായ ബ്രഹ്മാവിന്റെ ആ ശ്രേഷ്ഠതീർത്ഥത്തിൽ സ്നാനംചെയ്താൽ ബ്രഹ്മലോകം കിട്ടും; ഇതിൽ സംശയിപ്പാനില്ല. അവിടെവെച്ച്, ദേവകളേയും പിതൃക്കളേയും ഉദ്ദേശിച്ചു ബ്രാഹ്മണനെ പൂജിക്കുന്നവനു പിതൃക്കൾ സംതൃപ്തരായി ലോകത്തിൽ ദുർല്ലഭമായിട്ടുള്ളതിനെ നൽകും; സപ്തർഷികളെ ഉദ്ദേശിച്ചു വെവ്വേറെ സ്നാനംചെയ്യുവൻ, ഋഷികളുടെ പ്രസാദത്താൽ സപ്തലോകാധിപനായിത്തീരും. സർവപാപഹരമായി കപിലസ്ഥലം എന്നൊരു തീർത്ഥവും അവിടെയുണ്ട്; അവിടെ ശിവൻ വൃദ്ധകേദാരൻ എന്ന തിരുനാമത്തോടെ വാണരുളുന്നു. അതിൽ സ്നാനംചെയ്ത് ദണ്ഡിയോടുകൂടി രുദ്രനെ പൂജിച്ചാൽ, അവസാനത്തിൽ ശിവലോകമടഞ്ഞു രമിക്കാം.

അവിടെ തർപ്പണംചെയ്ത്, മൂന്നുപ്രാവശ്യം ഉള്ളങ്കയ്യിലെടുത്ത ജലം സേവിച്ച്, ദേവദേവനെ നമസ്കരിച്ചാൽ കേദാരഫലം കൈവരും. ചൈത്രത്തിലെ വെളുത്ത പതിന്നാലിൽ അവിടെ ശിവനെ ഉദ്ദേശിച്ചു ശ്രാദ്ധം കഴിക്കുന്നവൻ പരമപദം പ്രാപിക്കും. അവിടെ നിന്നു കലശിയിൽ ചെല്ലണം; അവിടെ, കാത്യായനിയായി ഭദ്രയായി നിദ്രയായി മായയായി സനാതനിയായിരിക്കുന്ന ദുർഗ്ഗാദേവി വാണരുളുന്നു. കലശിയിൽ കുളിച്ചു കരയ്ക്കുവരുന്ന ദുർഗ്ഗയെ ദർശിക്കുന്നവൻ തീർത്ഥയായും ദുർഗ്ഗമമായ സംസാരഗഹനം കടക്കും. അവിടെനിന്ന്, മൂന്നുലോകത്തും ദുർല്ലഭമായ സരകത്തിൽ ചെന്നു കറുത്ത ചതുർദ്ദശിയിൽ മഹേശ്വരദേവനെ ദർശിച്ചാൽ സർവ്വകാമങ്ങളും സാധിക്കും; ശിവലോകവും കിട്ടും. ദ്വിജസത്തമന്മാരേ, സരകത്തിൽ മൂന്നുകോടി തീർത്ഥങ്ങളുണ്ട്. സരസ്സിന്റെ മദ്ധ്യത്തിലായി ഒരു കൂപത്തിൽ രുദ്രകോടി സ്ഥിതിചെയ്യുന്നു; രുദ്രകോടിയെ സ്മരിച്ചുംകൊണ്ട് ആ സരസ്സിൽ സ്നാനംചെയ്തു രുദ്രകോടിയെ പൂജിക്കുന്നവൻ രുദ്രപ്രസാദത്താൽ സർവ്വദോഷങ്ങളും നീങ്ങി, ഐന്ദ്രവിമാനത്തിലൂടെ പരമപദം പ്രാപിക്കും. അവിടെ പാപഭയാപഹമായി ഇഡാസ്പദം എന്നൊരു തീർത്ഥവുമുണ്ട്. അതു ദർശിച്ചാൽ തന്നെ മനുഷ്യനു മുക്തി കിട്ടും. അതിൽ സ്നാനംചെയ്തു പിതൃദേവകളെ പൂജിച്ചാൽ ദുർഗ്ഗതി വരികയില്ല; അഭീഷ്ടം സാധിക്കുകയും ചെയ്യും. സർവ്വകല്മഷങ്ങളേയും കളയുന്ന കേദാരമഹാതീർത്ഥത്തിൽ സ്നാനംചെയ്താൽ, എല്ലാ ദാനങ്ങളുടേയും ഫലം ലഭിക്കും. ലോകദുർല്ലഭമായ കിംരൂപം എന്ന മഹാതീർത്ഥത്തിൽ സ്നാനം ചെയ്താൽ എല്ലാ യജ്ഞങ്ങളുടേയും ഫലം കിട്ടും.

സരകത്തിന്നു കിഴക്കു ത്രൈലോക്യവിശ്രുതമായ ഒരു തീർത്ഥമുണ്ട്. സർവ്വപാപനാശനമായ അതിന്ന് 'ജന്മം' എന്നത്രെ പേര്. വിഷ്ണു നരസിംഹാകാരം പൂണ്ട് ബലവാനായ അസുരനെ കൊന്നതിൻശേഷം, തിര്യഗ്യോനിതാപത്താൽ സിംഹികളുമായി രമിപ്പാൻ തുടങ്ങി. അപ്പോൾ ദേവഗന്ധർവ്വന്മാർ വരദനായ ശിവനെ ആരാധിച്ച്, സാഷ്ടാംഗം നമസ്കരിച്ച്, വിഷ്ണുവിനെക്കൊണ്ടു സ്വദേഹം എടുപ്പിക്കുന്നതിന്ന് അപേക്ഷിച്ചു. ഉടനെ മഹാദേവൻ ശരഭരൂപം കൈക്കൊണ്ട് ഒരായിരം ദിവ്യസംവത്സരം വരിച്ചു യുദ്ധംചെയ്തു. യുദ്ധത്തിനിടയിൽ ആ ദേവന്മാരിരുവരും ഹ്രദമദ്ധ്യത്തിൽ വീണുപോയി. ആ സരസ്സിന്റെ കരയ്ക്ക് ഒരരയാലിൻ ചുവട്ടിൽ ധ്യാനത്തിലിരുന്ന ദേവർഷിയായ

നാരദൻ അവരെ കണ്ടു. വീണ്ടും ഉടനെ വിഷ്ണു ചതുർബാഹുവും, ശിവൻ ലിംഗാകൃതിയുമായിത്തീർന്നു. അവരെ കണ്ടിട്ടു നാരദൻ ഭക്തിപൂർവ്വം സ്തുതിച്ചു:—

(കർണ്ണപർവ്വരീതി)

'ശിവ, ദേവ, വിഷ്ണോ, പ്രഭവിഷ്ണോ തൊഴാ-
മുമാപതേ, ഹര, സ്ഥിതികാലകർത്താ,
ഹര, ബഹുരൂപ, ജഗദ്രൂപ, വിഷ്ണോ,
ത്രിനേത്ര, സംസിദ്ധ, പ്രബോധദ, കൃഷ്ണ!
അഹം സുകൃതിയായ്സ്സദാ ധന്യനായേൻ
മഹാപുരുഷരെസ്സമീക്ഷിക്കയാലേ!
മമാത്മമനഘമിതു സുപുണ്യവും
വിമലവുമാക്കിച്ചമച്ചല്ലോ നിങ്ങൾ!
ഇതിന്നു തൊട്ടുവലകിൽ 'ജന്മ'മെ-
ന്നതിപ്രസിദ്ധമാം; ഇതിൽക്കളിക്കുവോൻ
പിതൃക്കളെ ശ്രദ്ധാന്വിതം തർപ്പിക്കുമോ;
കൃതിയാകുമവൻ മഹാജ്ഞാനിയാകും.
അരയാലിൻചോട്ടിൽസ്സദാ വസിക്കും ഞാൻ:
അതിനെവന്ദിച്ചു ഹരീശവന്ദനം.'

പിന്നെ ഉത്തമമായ നാഗഹ്രദത്തിൽ ചെല്ലണം; അവിടെ പുണ്ഡരീകതീർത്ഥത്തിൽ കുളിച്ചാൽ യജ്ഞഫലം കിട്ടും. വിശേഷിച്ചും ചൈത്രത്തിലെ വെളുത്ത ദശമിനാളിൽ സ്നാനവും ജപവും ശ്രാദ്ധവും മുക്തിമാർഗ്ഗത്തെ നൽകുന്നതാണ്. അവിടെനിന്ന്, ദേവസേവിതമായ ത്രിവിഷ്ടപതീർത്ഥത്തിലേയ്ക്കു പോകണം. അവിടെ പാപമോചിനിയായ വൈതരണി എന്ന പുണ്യനദിയിൽ സ്നാനം ചെയ്തു വൃഷധ്വജനായ ശൂലപാണിയെ പൂജിക്കുന്നവൻ പാപമെല്ലാം നീങ്ങി പരിശുദ്ധനായി പരമഗതിയടയും. പിന്നെ ഉത്തമമായ രസാവർത്തനത്തിൽ ചെല്ലണം. അതിൽ ഭക്തിപൂർവം സ്നാനം ചെയ്താൽ ശ്രേഷ്ഠമായ സിദ്ധി കൈവരും. ചൈത്രത്തിലെ വെളുത്ത പതിനാലിൽ അലേപകതീർത്ഥത്തിൽ സ്നാനംചെയ്തു ശിവനെ പൂജിച്ചാൽ പാപലേപം സംഭവിക്കുകയില്ല. അവിടെനിന്ന് ഉത്തമമായ ഫലകീവനത്തിലേയ്ക്കു നടകൊള്ളണം. അവിടെ ദേവഗന്ധർവന്മാരും സാധ്യന്മാരും ഋഷിമാരും ഓരായിരം ദിവ്യസംവത്സരം മഹത്തായ തപസ്സു ചെയ്തുപോരുന്നു.

അവിടെ ദൃഷദ്വതിയിൽ കുളിച്ചു ദേവകളെ തൃപ്തിച്ചാൽ, അഗ്നിഷ്ടോമം അതിരാത്രം എന്നിവയുടെ ഫലം കിട്ടും. കൃഷ്ണപക്ഷത്തിൽ തിങ്കളാഴ്ച, ശ്രാദ്ധം ഊട്ടിയാൽ, പതിവായി ഗയാശ്രാദ്ധം കഴിച്ചു പിതൃക്കളെ പ്രസാദിപ്പിച്ചാലത്തെ ഫലം കിട്ടും. അതിനാൽ ഫലകീവനത്തിൽ ചെന്നവർ പിണ്ഡംവെയ്ക്കുകകൂടി ചെയ്യണം. ഉത്തമമായ ഫലകീവനത്തെ ഉള്ളിൽ സ്മരിച്ചാൽതന്നെ, പിതൃക്കൾ സംതൃപ്തിയടയും; സംശയമില്ല. അവിടെ സർവ്വദേവാലംകൃതമായ ഒരു മഹാതീർത്ഥമുണ്ട്; അതിൽ സ്നാനംചെയ്യുന്നവന്ന ആയിരം പശുദാനം ചെയ്താലത്തെ ഫലം കിട്ടും. പാണിഖാതത്തിൽ സ്നാനംചെയ്തു പിതൃക്കളെ തൃപ്തിപ്പിക്കുന്നവന്ന രാജസൂയഫലവും, സാംഖ്യയോഗവും കൈവരും. പിന്നെ മിശ്രകമെന്ന മഹാതീർത്ഥത്തിൽ ചെല്ലണം. അതിൽ, മഹാത്മാവായ വേദവ്യാസ മഹാർഷി ദധീചിമുനിയ്ക്കുവേണ്ടി എല്ലാ തീർത്ഥവും മിശ്രീകരിച്ചിരിക്കുന്നു. അതിനാൽ, മിശ്രകത്തിൽ സ്നാനംചെയ്താൽ സർവതീർത്ഥങ്ങളിലും സ്നാനംചെയ്തുകഴിഞ്ഞു! അവിടെനിന്ന് മനസ്സടക്കി ഊൺചുരുക്കി, വ്യാസവനം പ്രാപിച്ചു, മനോജവത്തിൽ സ്നാനംചെയ്തു മനീഷിദേവനെ ദർശിച്ചാൽ മനസ്സിൽ വിചാരിച്ചതൊക്കെ സാധിക്കും; സംശയമില്ല. പിന്നെ മധുവനം പുക്ക ദേവീതീർത്ഥത്തിൽ കുളിച്ചു ശുചിയായി, മനസ്സുവെച്ചു പിതൃദേവകളെ പൂജിച്ചാൽ, ദേവിയുടെ അനുഗ്രഹത്താൽ വേണ്ടതൊക്കെ സാധിക്കും. കൗശികീസംഗമത്തിൽ ദൃഷദ്വതിയിൽ സ്നാനംചെയ്തു ഉപവസിച്ചാൽ പാപമൊക്കെ നശിക്കും. അവിടെനിന്നു വ്യാസസ്ഥലിയിലേക്കു പോകണം. ധീമാനായ വ്യാസൻ പുത്രശോകാതിരേകത്താൽ ദേഹത്യാഗത്തിന്നൊരുങ്ങുകയും, ദേവകളാൽ വീണ്ടും എഴുന്നേല്പിക്കപ്പെടുകയും ചെയ്തതായ ആ സ്ഥലത്തു ചെല്ലുന്നവന്ന പുത്രദുഃഖം സംഭവിക്കുകയില്ല. കിംദത്തകൂപം പ്രാപിച്ചു, ഒരിടങ്ങഴി എള്ളു ദാനംചെയ്യുന്നവൻ പരമസിദ്ധിനേടി മുക്തിയടയും. ഭൂമിയിൽ ദുർല്ലഭങ്ങളായ അന്നം സുദിനം എന്നീ രണ്ടു തീർത്ഥങ്ങളിൽ സ്നാനംചെയ്യുന്നവൻ പരിശുദ്ധാത്മാവായി സൂര്യലോകം പ്രാപിക്കും. അവിടെനിന്നു ജഗൽപ്രസിദ്ധമായ കൃതപുണ്യത്തിൽ ചെന്ന്, അവിടെ ഗംഗയിൽ സ്നാനംചെയ്തു ശുചിയായി ശിവനെ പൂജിച്ചാൽ അശ്വമേധഫലം കിട്ടും. അവിടെയുള്ള കോടിതീർത്ഥത്തിൽ കുളിച്ചു കോടീശ്വരനെ ഭക്തിപൂർവ്വം ദർശിച്ചാൽ ഒരു കോടിയജ്ഞങ്ങളുടെ

ഫലം കിട്ടും. പിന്നെ ത്രിഭുവനപ്രഥിതമായ വാമനതീർത്ഥത്തിലെയ്ക്കു പോകണം. എവിടെ വെച്ചാണൊ വാമനരൂപിയായ വിഷ്ണുഭഗവാൻ രാജ്യം മാബലിയുടെ പക്കൽനിന്നപഹരിച്ചു ദേവേന്ദ്രനു നൽകിയതു്; അവിടെ വിഷ്ണുപദത്തിൽ സ്നാനംചെയ്തു വാമനനെ പൂജിക്കുന്നവൻ പാപങ്ങളൊക്കെ നശിച്ചു പരിശുദ്ധനായി, വിഷ്ണുലോകം പ്രാപിക്കും. അവിടെയുള്ള സർവ്വപാപഘ്നമായ ജ്യേഷ്ഠാശ്രമം ദർശിച്ചാൽ മനുഷ്യനു തീർച്ചയായും മുക്തി സിദ്ധിക്കും. ജ്യേഷ്ഠമാസത്തിൽ വെളുത്ത ഏകാദശി നോററു ദ്വാദശിനാൾ സ്നാനംചെയ്യുന്നവനു ജ്യേഷ്ഠത (ശ്രേഷ്ഠതപം) ലഭിക്കും. ദീക്ഷയിൽ നിഷ്ഠയുള്ള വിഷ്ണുഭക്തന്മാരായ ബ്രാഹ്മണരെ വിഷ്ണുഭഗവാൻ അവിടെ താമസിപ്പിച്ചിട്ടുണ്ടു്; അവർക്കായി നൽകുന്ന പലതരം ദാനങ്ങളും ശ്രാദ്ധങ്ങളും ഒരു മന്വന്തരം മുഴുവൻ അക്ഷയങ്ങളായിരിക്കും. അവിടെയും ത്രിജഗൽപ്രസിദ്ധമായ കോടിതീർത്ഥമുണ്ടു്; ആ തീർത്ഥത്തിൽ സ്നാനംചെയ്യുന്നവനു കോടിയജ്ഞങ്ങളുടെ ഫലം കിട്ടും. അവിടെ കോടീശ്വരനായ ശിവനെ ദർശിച്ചാൽ, മഹാദേവപ്രസാദത്താൽ ഗണേശത്വം ലഭിക്കും. മഹാത്മാവായ പൂഷന്റെ തീർത്ഥവും അവിടെയുണ്ടു്, അതിൽ ഭക്തിയോടെ സ്നാനംചെയ്താൽ പൂഷലോകം പ്രാപിക്കാം. അവിടെ നിന്നു്, പിന്നെ ഒന്നുണ്ടു് വർണ്ണാശ്രമങ്ങളുടെ ഉത്തരണത്തിനായി നിർമ്മിച്ചതും പാപങ്ങളെ കളയുന്നതും നിർമ്മലവുമായ കുലോത്താരണതീർത്ഥത്തിലെയ്ക്കു പോകണം. ബ്രഹ്മചാരിയൊ, ഗൃഹസ്ഥനൊ, വാനപ്രസ്ഥനൊ, സന്യാസിയൊ ആ തീർത്ഥമണഞ്ഞാൽ പരമപദം ദർശിക്കും. അതിൽ സ്നാനംചെയ്താൽ ഇരുപത്തൊന്നു തലമുറയ്ക്കു ഉൽകൃഷ്ടഗതിവരും. ബ്രാഹ്മണരും ക്ഷത്രിയരും വൈശ്യരും ശൂദ്രരും സ്ത്രീകളും ഭക്തിശ്രദ്ധാപൂർവ്വം ആ തീർത്ഥത്തിൽ കുളിച്ചാൽ പരമപദം ദർശിക്കും. വാമനക്ഷേത്രത്തെ ദൂരത്തിരുന്നു സ്മരിക്കുന്നവൻപോലും മുക്തിയടയുന്നു; പിന്നെ വസിക്കുന്നവന്റെ കഥ പറയാനുണ്ടൊ?

**ശ്രീ വാമനമഹാപുരാണം, സരോമാഹാത്മ്യം, തീർത്ഥസ്നാനഫലവർണ്ണനം, മുപ്പത്താറാമദ്ധ്യായം.**

———(0)———

# മുപ്പത്തേഴാമദ്ധ്യായം

ലോമഹർഷണൻ:— "പവനഹ്രദത്തിൽ കുളിച്ചു പരമേശ്വരനെ ദർശിക്കുന്നവൻ പാപമെല്ലാമൊഴിഞ്ഞു ശിവപദം പ്രാപിക്കും. പവനൻ പുത്രദുഃഖത്താൽ ഒളിക്കുകയും, അപ്പോൾ ബ്രഹ്മാദിദേവന്മാർ ഭക്തിപൂർവ്വം സ്തുതിക്കുകയും, ചെയ്ത സ്ഥലമാണിത്. അവിടെ നിന്നു, ശിവൻ വാണരുളുന്ന ഹനുമൽസ്ഥാനത്തേക്കു പോകണം; ഇവിടെ വെച്ചത്രെ ദേവഗന്ധർവന്മാർ ഹനുമാനെ വെളിപ്പെടുത്തി. ആ തീർത്ഥത്തിൽ സ്നാനം ചെയ്താൽ മർത്ത്യൻ അമർത്ത്യനായിത്തീരും. കുലോത്താരണ തീർത്ഥത്തിൽ കുളിക്കുന്നവൻ മാതാമഹപിതാമഹകുലങ്ങളെയെല്ലാം കരയേറ്റും. ശാലിഹോത്രരാജർഷിയുടെ ത്രൈലോക്യവിശ്രുതമായ തീർത്ഥത്തിൽ സ്നാനം ചെയ്താൽ കായികമായ കാലുഷ്യമെല്ലാം വിട്ടൊഴിയും. സരസ്വതിയിലെ ശ്രീകുഞ്ജ തീർത്ഥത്തിൽ ഭക്തിയോടെ സ്നാനം ചെയ്താൽ അഗ്നിഷ്ടോമഫലം കിട്ടും. അവിടെ നിന്നു നൈമിശകുഞ്ജത്തിൽ ചെന്നു സ്നാനം ചെയ്താൽ, നൈമിശസ്നാനത്തിന്റെ പുണ്യം ലഭിക്കും. അവിടെ വേദവതിയുടെ ഒരു മഹത്തായ തീർത്ഥമുണ്ട്. ദ്വിജോത്തമന്മാരേ, ഇവിടെവെച്ചാണ് രാവണൻ തലമുടി പിടിച്ചതിനാൽ ദുഃഖാർത്തിതയായ വേദവതി അവനെകൊല്ലുന്നതിന്നായി പ്രാണൻ കളഞ്ഞത്. ആ സാധ്വി പിന്നെ മഹാത്മാവായ ജനകരാജാവിന്റെ ഗൃഹത്തിൽ സീത എന്ന പേരിൽ ജനിച്ചു, രാമന്റെ പത്നിയായി; അവളെ രാവണൻ താൻ തന്നെ ആത്മനാശത്തിന്നായി അപഹരിച്ചു. രാമനാകട്ടെ രാവണനെ കൊന്നു വിഭീഷണനെ രാജാവാക്കി, കീർത്തിയെ സ്ഥാപിച്ചതുപോലെ, സീതയെ ഗൃഹത്തിലേയ്ക്കു കൊണ്ടുപോന്നു. ആ തീർത്ഥത്തിൽ കുളിച്ചാൽ പെൺകൊടയുടെ ഫലം നേടും; പാപമെല്ലാം നീങ്ങി പരമപദം പ്രാപിക്കുകയും ചെയ്യും. പിന്നെ ഉത്തമവും മഹത്തുമായ ബ്രഹ്മസ്ഥാനത്തു ചെല്ലണം. അതിൽ കുളിച്ചാൽ, ജാതിയിൽ താണവൻ ബ്രാഹ്മണനാകും; ബ്രാഹ്മണൻ പരിശുദ്ധനായി പരമപദം പ്രാപിക്കും. അവിടെ നിന്നു ത്രിലോകദുർല്ലഭമായ

സോമതീർത്ഥത്തിലേയ്ക്കു പോകണം. ഇവിടെ തപസ്സു ചെയ്തിട്ടത്രേ ചന്ദ്രൻ ദ്വിജരാജത്വം നേടിയതു്. അതിൽ സ്നാനം ചെയ്തു പിതൃദേവകളെ പൂജിച്ചവൻ, കാർത്തികത്തിൽ വാമനസേവയാലെന്നപോലെ, മുക്തനായി സ്വർഗ്ഗമണയും. മൂന്നു ലോകത്തും സുദുർല്ലഭമായി സപ്തസാരസ്വതം എന്നൊരു തീർത്ഥമുണ്ടു്: സുപ്രഭ, കാഞ്ചനാക്ഷി, വിശാല, മാനസഹ്രദ, സരസ്വത്തോയ, സുവർണ്ണ, വിമലോദക എന്നീ ഏഴു സരസ്വതികളൊന്നിച്ചു കൂടി ഇതിൽ സ്ഥിതിചെയ്യുന്നു. ബ്രഹ്മാവു പുഷ്കരത്തിൽ യജ്ഞം ചെയ്യുന്ന കാലത്തു, ഋഷിമാരെല്ലാവരും കൂടി അറിയിച്ചു:– 'ഈ യജ്ഞം വലിയ ഫലമുള്ളതല്ല; സരസ്വതീമഹാനദിയെ മുമ്പിൽ കാണുന്നില്ലല്ലോ!' അതു കേട്ടു ഭഗവാൻ സന്തുഷ്ടനായി സരസ്വതിയെ സ്മരിച്ചു. യജ്വാവായ പിതാമഹൻ പുഷ്കരത്തിലേയ്ക്കു വരുത്തിയ ആ സരസ്വതീദേവി അവിടെ സുപ്രഭ എന്നു പ്രഖ്യാതയായി. ബ്രഹ്മാവിനെ ആദരിപ്പാനായി ഒഴുകി വന്ന ആ സരസ്വതിയെ കണ്ടിട്ടു മഹർഷിമാർ സന്തോഷിച്ചു അവളെ പൂജിച്ചു. ഇപ്രകാരം പുഷ്കരസ്ഥയായ സരസ്വതീമഹാനദിയെ മഹാത്മാവായ മാർക്കണ്ഡേയൻ കുരുക്ഷേത്രത്തിലേയ്ക്കു കൊണ്ടുപോന്നു.

നൈമിശത്തിൽ സ്ഥിതി ചെയ്തിരുന്ന തപോധനന്മാരായ ശൌനകാദി മുനിമാർ മഹാത്മാവായ പണ്ടത്തെ ലോമഹർഷണനോടു ചോദിച്ചു:— 'മുനേ, സന്മാർഗ്ഗത്തിൽ വർത്തിയ്ക്കുന്ന ഞങ്ങൾക്കു എങ്ങിനെ യജ്ഞഫലം ലഭിക്കും?' ഉടനേ ആ മഹാഭാഗൻ മഹർഷിമാരെ നമസ്കരിച്ചു പറഞ്ഞു:—'സരസ്വതി എവിടെയാണോ അവിടെയാണു്, മഹത്തായ യജ്ഞഫലം'. ഇതു കേട്ടിട്ടു്, പലതരം സ്വാധ്യായം ശീലിച്ചവരായ മഹർഷിമാർ എല്ലാവരും ഒത്തൊരുമിച്ചു സരസ്വതിയെ സ്മരിയ്ക്കുകയായി. യാഗം ചെയ്യുന്ന മഹർഷിമാർ ധ്യാനിയ്ക്കുകയാൽ സരസ്വതി ആ മഹാത്മാക്കളുടെ യജ്ഞത്തിൽ ശുദ്ധീകരണത്തിന്നായി നൈമിശത്തിൽ വന്നെത്തി. മഹൌജസ്സായ മങ്കണനാൽ ധ്യാനിക്കപ്പെട്ട ആ കാഞ്ചനാക്ഷിയെന്ന പുണ്യതോയയായ സരസ്വതി കുരുക്ഷേത്രത്തിലേയ്ക്കെഴുന്നള്ളി. ഗയയിൽ വെച്ചു യാഗം കഴിയ്ക്കുന്ന ഗയന്റെ മഹായജ്ഞത്തിൽ ആവാഹിയ്ക്കപ്പെട്ട സരസ്വതിയെ സംശിതവ്രതരായ മുനിമാർ വിശാലയെന്നു വ്യവഹരിയ്ക്കുന്നു;

ആ മഹാനദിയും മഹാത്മാവായ മങ്കണൻ ആവാഹിക്കുകയാൽ കുരുക്ഷേത്രത്തിലെത്തിച്ചേൎന്നു. ദേവൎഷിസേവിതവും പുണ്യവുമായ ഉത്തരകോസലത്തിൽ വെച്ച് ഉദ്ദാലകമുനി ധ്യാനിച്ചതിനാൽ സരസ്വതീനദി, ആ മുനിക്കു വേണ്ടി, ആ ദേശത്തെത്തി; മരവുരിയും മാന്തോലും ധരിച്ച മുനിഗണങ്ങൾ പൂജിതയായ അവൾ മാനസഹ്രദ എന്ന പ്രസിദ്ധയായി. കേദാരത്തിലുള്ള സിദ്ധൎഷിസേവിതയായ മനോഹര എന്ന സരസ്വതി സൎവ്വപാപഹരയത്രേ; അവളെയും, ആ മഹൎഷി പരമേശ്വരനെ ആരാധിച്ച് ഋഷികൾക്കു വേണ്ടി കുരുക്ഷേത്രത്തിൽ വരുത്തി. ഗംഗാദ്വാരത്തിൽ വെച്ച് യാഗം ചെയ്യുന്ന ദക്ഷൻ വിമലോദക എന്ന പേരിൽ ആവിൎഭവിപ്പിച്ച സരസ്വതീഭഗവതിയും, മഹാത്മാവായ മങ്കണൻ ആവാഹനം ചെയ്കയാൽ കുരുക്ഷേത്രത്തിലേക്കെഴുന്നള്ളി. കുരുക്ഷേത്രത്തിൽ കുരു യാഗം കഴിക്കെ, മഹാമതിയായ മാൎക്കണ്ഡേയൻ സരസ്വതിയെ സരസ്സിൻമദ്ധ്യത്തിലെത്തിച്ചു. മഹാഭാഗനായ മങ്കണൻ സപ്തസാരസ്വതത്തിൽ സ്ഥിതിചെയ്തു പുണ്യജലയായ സരസ്വതിയെ സ്തുതിച്ചു സിദ്ധിനേടി.'

ശ്രീവാമനമഹാപുരാണം സരോമാഹാത്മ്യത്തിൽ സരസ്വതീമാഹാത്മ്യവൎണ്ണനം.
മുപ്പത്തേഴാമദ്ധ്യായം.

---

## മുപ്പത്തെട്ടാമദ്ധ്യായം

---

ഋഷിമാർ:—'മങ്കണൻ എങ്ങിനെ സിദ്ധിനേടി? ആ മഹൎഷി ആരുടെ മകനാണ്? അദ്ദേഹം നൃത്തം ചെയ്യുമ്പോൾ എന്തുകൊണ്ടാണ് ദേവൻ വിലക്കിയത്?'

ലോമഹൎഷണൻ:—'കശ്യപന്റെ മാനസപുത്രനാകുന്നു മങ്കണൻ; ആ മഹൎഷി ഒരുനാൾ മരവുരിയെടുത്തു സ്നാനം ചെയ്വാൻ പുറപ്പെട്ടപ്പോൾ, രംഭ മുതലായ സുന്ദരിമാരായ അപ്സരസ്ത്രീകൾ അവിടെ വന്ന്, വസ്ത്രമഴിച്ചുവെച്ചു മിന്നിത്തിളങ്ങുന്ന ദേഹത്തോടെ, കളിക്കുന്നവരായിരിക്കുന്നു. അവരെ കണ്ടിട്ടു മനസ്സിളകുകയാൽ മുനിക്ക് ഇന്ദ്രിയസ്ഖലനം പററിപ്പോയി. വെള്ളത്തിൽ വീണ ആ ശുക്ലം ഒരു വ്യാധൻ എടുത്ത് ഒരു കുടത്തിൽ

സൃഷ്ടിച്ചു. കുടത്തിലിരുന്ന അതു് ഏഴായി വേർതിരിഞ്ഞു. അതിൽ നിന്നു ഏഴു് ഋഷിമാർ ഉണ്ടായി. അവരത്രെ, മരുത്തുക്കൾ. വായുവേഗൻ, വായുബലൻ, വായുഹാവ്, വായുമണ്ഡലൻ, വായുകാലൻ, വായുതേജസ്സ്, വായുചക്രൻ എന്നിവരാകുന്നു. ആ മുനിയുടെ പുത്രന്മാർ ചരാചരങ്ങളെ ധരിച്ചുപോരുന്നു.

മങ്കണൻ പണ്ടു സിദ്ധിനേടിയതു് ഒരു ദർഭപ്പുല്ലിൻതലപ്പു നിമിത്തമാണെന്നാണ് കേൾവി: അതേററിട്ടു് അദ്ദേഹത്തിന്റെ കൈമുറിഞ്ഞതിൽ നിന്നു് ഒരു ശാകരസമാണു് ഒഴുകിയതു്. ആ ശാകരസം കണ്ടു ഹർഷം മുഴുക്കയാൽ മഹർഷി നൃത്തം വെച്ചുതുടങ്ങി; അതോടുകൂടി, ചരാചരങ്ങളൊക്കെയും നൃത്തം വെയ്ക്കുകയായി. ലോകം അദ്ദേഹത്തിന്റെ തേജസ്സിനാൽ മയങ്ങി നൃത്തംവെയ്ക്കുന്നതു കണ്ടിട്ടു, ബ്രഹ്മാദികളായ ദേവന്മാരും, തപോധനന്മാരായ ഋഷിമാരും, 'ദേവ, ഇവൻ നൃത്തംവെയ്ക്കാതാക്കണമേ' എന്നു മഹാദേവനോടപേക്ഷിച്ചു. മഹേശ്വരൻ ഹർഷത്താൽ മതിമറന്ന മഹർഷിയെ കണ്ടിട്ടു്, ദേവകളുടെ ഹിതത്തിനു വേണ്ടി, അദ്ദേഹത്തോടരുളിച്ചെയ്തു:- 'ബ്രാഹ്മണ, ധർമ്മമാർഗ്ഗത്തിൽ വർത്തിച്ചു തപസ്സുചെയ്യുന്നവനായ ഭവാനു് ഇത്ര ഹർഷം എന്തുകൊണ്ടാണു്?'

ഋഷി:—'ദേവ, എന്റെ കയ്യിൽ നിന്നു ശാകരസം ഒഴുകുന്നതു അങ്ങു കാണുന്നില്ലയോ? ഇതു കണ്ടിട്ടാണു്, ഞാൻ അത്യന്തം ഹർഷിച്ചു നൃത്തം വെയ്ക്കുന്നതു്.'

രാഗമോഹിതനായ മുനിയോടു ദേവൻ പുഞ്ചിരിക്കൊണ്ടു പറഞ്ഞു:—'ബ്രാഹ്മണ, എനിക്കിതിൽ അത്ഭുതമൊന്നും തോന്നുന്നില്ല. ഇതു നോക്കികൊൾക.' എന്നിങ്ങനെ അരുളിച്ചെയ്തു തേജസ്സേറിയ ദേവദേവൻ ചൂണ്ടുവിരൽത്തുമ്പുകൊണ്ടു തന്റെ പെരുവിരലിന്മേൽ ഒന്നു കൊട്ടി. അപ്പോൾ, അതിൽ നിന്നു മഞ്ഞുപോലുള്ള ഭസ്മം പൊഴിഞ്ഞുതുടങ്ങി. അതു കണ്ടിട്ടു ബ്രാഹ്മണൻ നാണിച്ചു കാൽക്കൽ വീണുപറഞ്ഞു:—'മഹാത്മാവായ ശൂലപാണിയൊഴിഞ്ഞു മറെറാന്നും എനിക്കില്ല. നിന്തിരുവടിയാകുന്നു ചരാചരജഗത്തിന്റെ ഗുരു. ബ്രഹ്മാദികളായ ദേവന്മാർക്കും നിന്തിരുവടി തന്നെ ശരണം. ദേവകൾക്കു കർത്താവും കാരയിതാവുമൊക്കെ നിന്തിരുവടിയാകുന്നു.

നിന്തിരുവടിയുടെ പ്രസാദത്താലത്രെ, ദേവകളെല്ലാം നിർഭയരായി സുഖിക്കുന്നതു്. അല്ലയോ, സുരാസുരാധീശ്വര, എൻെറ മഹാതപസ്സു നശിക്കാതിരിക്കേണമെ!' ഇങ്ങിനെ സ്തുതിച്ചു മുനി ശിവനെ നമസ്കരിച്ചു. അപ്പോൾ ദേവൻ പ്രസാദിച്ചു് ഋഷിയോടരുളിച്ചെയ്തു:— 'ബ്രാഹ്മണ, എൻെറ പ്രസാദത്താൽ ഭവാൻെറ തപസ്സ് ഒരായിരം മടങ്ങു വർദ്ധിച്ചു വരട്ടെ! ഞാൻ എന്നെന്നും അംബയോടൊന്നിച്ചു് ഈ ആശ്രമത്തിൽ വസിക്കാം. സപ്തസാരസ്വതത്തിൽ സ്നാനം ചെയ്തു് എന്നെ പൂജിക്കുന്ന മനുഷ്യന്നു്, ഇഹത്തിലാകട്ടെ പരത്തിലാകട്ടെ യാതൊന്നും ദുർല്ലഭമാകയില്ല; അവൻ തീർച്ചയായും സാരസ്വത ലോകം പ്രാപിക്കും; എൻെറ പ്രസാദത്താൽ പരമപദവും നേടും.'

ശ്രീവാമനമഹാപുരാണം, സരോമാഹാത്മ്യം,
സപ്തസാരസ്വതതീർത്ഥവർണ്ണനം മുപ്പത്തെട്ടാമദ്ധ്യായം.



## മുപ്പത്തൊമ്പതാമദ്ധ്യായം

ലോമഹർഷണൻ:—'അവിടെ നിന്നു ശ്രദ്ധയോടെ ഔശനസതീർത്ഥത്തിൽ ചെല്ലണം. അവിടെവെച്ചു സിദ്ധനായിട്ടാണല്ലോ ശുക്രൻ ഗ്രഹമായിത്തീർന്നതു്; ആ പുണ്യകരക്ഷേത്രത്തിൽ ചെന്നാൽ, പലജന്മങ്ങളിലെ പാപങ്ങളും വിട്ടൊഴിഞ്ഞു പുനരാവൃത്തിയില്ലാത്ത പരബ്രഹ്മത്തോടു ചേരും. ഈ തീർത്ഥത്തിൻെറ മാഹാത്മ്യത്താലാണു്, ഒരു വലിയ തലയാൽ ഗ്രസിക്കപ്പെട്ട രഹോദരൻ എന്ന മുനി സിദ്ധിനേടിയതു്.'

ഋഷിമാർ:—'എങ്ങിനെയാണു് രഹോദരൻ ഗ്രസിക്കപ്പെട്ടതു്? എങ്ങിനെ മോക്ഷമടഞ്ഞു? ആ തീർത്ഥത്തിൻെറ മാഹാത്മ്യം ഞങ്ങൾക്കു കേൾക്കേണമെന്നുണ്ടു്.'

ലോമഹർഷണൻ:—'ദ്വിജേന്ദ്രന്മാരെ, പണ്ടു ദണ്ഡകാരണ്യത്തിൽ വസിക്കുന്ന മഹാത്മാവായ രാമൻ അവിടെയുള്ള രാക്ഷസരെ നിഗ്രഹിക്കുകയുണ്ടായല്ലോ. അതിൽ ഒരു ഘോരരാക്ഷസൻെറ

തല, ശ്രീരാമനെറിഞ്ഞ ശരത്തിനാൽ മുറിഞ്ഞു്, അകലെയ്ക്കു തെറിച്ചു. അതു്, അക്കാലത്തു് ആ കാട്ടിൽ നടന്നിരുന്ന മഹോദരന്റെ കാലിൽ പതിച്ചു്, എല്ലു തുളച്ചു് അകത്തേയ്ക്കു കടന്നു. അതു നിമിത്തം അദ്ദേഹത്തിനു സഞ്ചരിപ്പാൻ വയ്യാതായി. ആ ബുദ്ധിമാൻ തീർത്ഥസന്ദർശനത്തിനൊരുങ്ങി. കാലിൽനിന്നു നീരൊലിച്ചു വല്ലാതെ വേദനപ്പെട്ടിരുന്നുവെങ്കിലും ആ മഹർഷി ഭൂമിയിലുള്ള എല്ലാ തീർത്ഥങ്ങളിലും സഞ്ചരിച്ചു. ഒടുവിൽ അദ്ദേഹം ഭാവിതാത്മാക്കളായ ഋഷിമാരോടു വിവരം അറിയിച്ചു. അവർ, 'ഔശനസതീർത്ഥത്തിൽ ചെല്ലു' എന്നു പറഞ്ഞു കൊടുത്തതനുസരിച്ചു മഹോദരനങ്ങോട്ടു പോയി. ഔശനസതീർത്ഥം സ്പർശിച്ച ക്ഷണത്തിൽത്തന്നെ ആ തല അദ്ദേഹത്തിന്റെ കാലിൽനിന്നു വെള്ളത്തിൽ വീണു. അതിനാൽ വീതകല്മഷനായി വിശുദ്ധനായിത്തീർന്നു് മഹോദരൻ സന്തോഷത്തോടെ ആശ്രമത്തിൽ ചെന്നു വൃത്താന്തമൊക്കെ അറിയിച്ചു. ആ ഉൽകൃഷ്ടമായ തീർത്ഥമാഹാത്മ്യം കേട്ടിട്ടു മഹർഷിമാരെല്ലാവരും കൂടി, അതിനു കപാലമോചനം എന്നു പേരിട്ടു. അവിടെ വിശ്വാമിത്രന്റെ ഒരു മഹത്തായ തീർത്ഥവുമുണ്ടു്. വിശ്വാമിത്രമഹർഷി ബ്രാഹ്മണ്യം നേടിയതു് അവിടെവെച്ചാണു്. ആ ശ്രേഷ്ഠതീർത്ഥത്തിൽ കുളിച്ചാൽ തീർച്ചയായും ബ്രാഹ്മണ്യം ലഭിക്കും; ബ്രാഹ്മണനാകട്ടെ വിശുദ്ധാത്മാവായി പരമപദം പ്രാപിക്കും.

അവിടെ നിന്നു, വ്രതം പൂണ്ടു ഊൺ ചുരുക്കി, പൃഥൂദകത്തിൽ ചെല്ലണം. രുഷംഗു എന്ന ബ്രഹ്മർഷി സിദ്ധനായതു് അവിടെ വെച്ചാണു്. മുൻ ജന്മസ്മരണയുള്ളവനും ഗംഗാദ്വാരവാസിയുമായിരുന്ന രുഷംഗു, അവസാനകാലത്തു, തീർത്ഥത്തിന്റെ ഗുണങ്ങളെല്ലാം സ്മരിച്ചിട്ടു്, പുത്രന്മാരായ ഋഷിസത്തമന്മാരോടു ഇങ്ങിനെ പറയുകയുണ്ടായി:—

'സരസ്വതിയുടെ വടക്കേ പൃഥൂദകതീർത്ഥത്തിൽ ചെന്നു, ജപനിരതനായി ദേഹത്യാഗം ചെയ്യുന്നവൻ സംസാരമുക്തനായിത്തീരും.'

അവിടെ ബ്രഹ്മയോനി എന്നൊരു തീർത്ഥമുണ്ടു്; അവിടെ, സരസ്വതിക്കരയിൽ പൃഥൂദകത്തിന്നരികിലായി സ്ഥിതിചെയ്തിട്ടാണു്, ബ്രഹ്മാവു നാലുജാതികളെയും സൃഷ്ടിപ്പാൻ സമാധിപൂണ്ടതു്. സൃഷ്ടിയെ

ധ്യാനിക്കുമ്പോൾ, അവ്യക്തജന്മാവായ ബ്രഹ്മാവിന്റെ മുഖത്തു നിന്നു ബ്രാഹ്മണരും, കൈകളിൽനിന്നു ക്ഷത്രിയരും, തുടകളിൽ നിന്നു വൈശ്യരും, കാലുകളിൽനിന്നു ശൂദ്രരും ജനിച്ചു. ചാതുർവ്വർണ്ണ്യം ഉളവായതിന്നു ശേഷം ആശ്രമങ്ങൾ ഏർപ്പെടുത്തി. ഇതു വിധത്തിൽ ഉണ്ടായതാണ് ബ്രഹ്മയോനിയെന്ന തീർത്ഥം. അവിടെ മുമുക്ഷുവായി സ്നാനം ചെയ്താൽ പുനർജ്ജന്മം ഉണ്ടാവുകയില്ല. അവകീർണ്ണം എന്നൊരു തീർത്ഥവും അവിടെയുണ്ട്. ഇവിടെ വെച്ചു ദാൽഭ്യനായ ബകൻ ബ്രാഹ്മണരൊന്നിച്ചു, ധൃതരാഷ്ട്രന്റെ രാജ്യം അഗ്നിയിൽ ഹോമിച്ചുകളഞ്ഞു'.

ഋഷിമാർ:—'അവകീർണ്ണം എന്ന തീർത്ഥം എങ്ങിനെയുണ്ടായി? ധൃതരാഷ്ട്രരാജാവു ദാൽഭ്യനെ കോപിപ്പിച്ചതെന്തുകൊണ്ടാണ്?'

ലോമഹർഷണൻ:—'പണ്ടു നൈമിശത്തിലെ ഋഷിമാർ കുറെ പണം കിട്ടാനായി ചെന്നു; അതിൽ ബകദാൽഭ്യനാണ് രാജാവിനോടു യാചിച്ചത്. രാജാവാകട്ടെ, പണം ചോദിച്ചതിൽ എന്തോ നിന്ദിച്ചുപറഞ്ഞു. അതുനിമിത്തം ക്ഷോഭിച്ചു അതിരോഷപൂർണ്ണൻ ദാൽഭ്യൻ മാംസങ്ങൾ അരിഞ്ഞെടുത്തു, പൃഥൂദകത്തിലെ അവകീർണ്ണമഹാതീർത്ഥത്തിൽ, ധൃതരാഷ്ട്രനൃപന്റെ രാജ്യം ഹോമിച്ചുതുടങ്ങി. നരേന്ദ്രന്റെ രാഷ്ട്രത്താൽ, യജ്ഞത്തിൽ ഹോമിച്ചു തുടങ്ങിയപ്പോൾ രാജ്യം ക്രമേണ ക്ഷയിച്ചുവന്നു. പിന്നീടു പുരോഹിതനോടുകൂടി ആലോചിച്ച്, ബ്രാഹ്മണന്റെ പണിയാണിതെന്നറിഞ്ഞിട്ടു രാജാവു, ദാൽഭ്യനെ പ്രസാദിപ്പിപ്പാൻ രത്നങ്ങളെല്ലാമെടുത്തു അവകീർണ്ണത്തിൽ ചെന്നെത്തി. രാജാവിനാൽ പ്രസാദിതനായ ദാൽഭ്യൻ ആ നൃപനോടു പറഞ്ഞു:—'അറിവുള്ളവൻ ബ്രാഹ്മണരെ അവമാനിക്കരുത്; ഒരു ബ്രാഹ്മണനെ അവമാനിച്ചാൽ മൂന്നു തലമുറ മുടിഞ്ഞുപോകും'. ഇങ്ങിനെ പറഞ്ഞിട്ടു, രാജഹിതത്തിന്നായി അദ്ദേഹം പാൽനെയ്യുകൾകൊണ്ടു മരിച്ചവരെ ജീവിപ്പിച്ചു. ആ തീർത്ഥത്തിൽ ശ്രദ്ധാലുവായി ജിതേന്ദ്രിയനായി സ്നാനം ചെയ്യുന്നവന്നു അഭിലഷിതമായ ദിവ്യഫലം കരസ്ഥമാകും. യയാതിയുടെ ഒരു സുപ്രസിദ്ധതീർത്ഥവും അവിടെയുണ്ട്. അദ്ദേഹം യാഗംചെയ്യുമ്പോൾ, മധു ഒരു നദിയായി ഒഴുകിപോൽ. അതിൽ ഭക്തിപൂർവ്വം സ്നാനംചെയ്യുന്നവൻ സർവ്വപാ

പങ്ങളും നശിക്കും; അശ്വമേധഫലവും ലഭിക്കും. അതിലുമധികം പുണ്യമാകുന്നു, അവിടെയുള്ള മധുസ്രവതീർത്ഥം. അതിൽ ഭക്തിപൂർവ്വം സ്നാനംചെയ്തിട്ടു പിതൃക്കളെ മധുകൊണ്ടു തർപ്പിക്കണം. വസിഷ്ഠാപവാഹം എന്നൊരു മഹാതീർത്ഥവും അവിടെയുണ്ടു്; അതിൽ ഭക്തിയോടെ സ്നാനംചെയ്താൽ വസിഷ്ഠലോകം പ്രാപിക്കാം'.

ശ്രീവാമനമഹാപുരാണം, സരോമാഹാത്മ്യം തീർത്ഥസ്നാനഫലവർണ്ണനം,
മുപ്പത്തൊമ്പതാമദ്ധ്യായം.

———(0)———

# നാൽപതാമദ്ധ്യായം

ഋഷിമാർ:—'വസിഷ്ഠനെ വലിയ വേഗത്തിൽ ഒഴുക്കിയല്ലോ; എന്തിനാണ് ആ ശ്രേഷ്ഠനദി ആ മഹർഷിയെ ഒഴുക്കിയതു്?'

ലോമഹർഷണൻ:—'രാജർഷി വിശ്വാമിത്രനും, മഹാത്മാവായ വസിഷ്ഠനും തമ്മിൽ തപഃസ്പർദ്ധാനിമിത്തം വലുതായ വൈരം വന്നുകൂടി. വസിഷ്ഠന്റെ ആശ്രമം സ്ഥാണുതീർത്ഥത്തിലായിരുന്നു; അതിന്റെ പടിഞ്ഞാറെ ഭാഗത്തായിരുന്നു ധീമാനായ വിശ്വാമിത്രന്റേതു്. സ്ഥാണുഭഗവാൻ സരസ്വതിയെ പൂജിച്ചു, സരസ്വതിയുടെ പ്രതിമ പ്രതിഷ്ഠിച്ചതെവിടെയോ; അവിടെ വസിഷ്ഠൻ അതിഘോരമായ തപസ്സു ചെയ്തു വസിച്ചു. അദ്ദേഹത്തോളം തപസ്സു വിശ്വാമിത്രനുണ്ടായിരുന്നില്ലാ; അതിനാൽ വിശ്വാമിത്രൻ സരസ്വതിയെ വിളിച്ചു ഇങ്ങിനെ പറഞ്ഞു:—

'നീ വസിഷ്ഠമഹർഷിയെ ഇങ്ങോട്ടു ഒഴുക്കിക്കൊണ്ടു വരിക. ഇവിടെവന്നാൽ ആ മുനീന്ദ്രനെ ഞാൻതീർച്ചയായും കൊന്നുകളയാം.

ഇതു കേട്ടിട്ടു് ആ നദി വല്ലാതെ നടുങ്ങിപ്പോയി. നടുങ്ങി വിറകൊള്ളുന്ന ആ മഹാനദിയെ കണ്ടിട്ടു വിശ്വാമിത്രൻ, 'വസിഷ്ഠനെ ക്ഷണത്തിൽ കൊണ്ടുവാ' എന്നു കോപിച്ചു പറഞ്ഞു. ഉടനെ ആ

ശ്രേഷ്ഠനദി വസിഷ്ഠമഹർഷിയുടെ അടുക്കൽചെന്നു കരഞ്ഞുകൊണ്ടു, വിശ്വാമിത്രൻ പറഞ്ഞതറിയിച്ചു. വസിഷ്ഠനാകട്ടെ, തപസ്സുകൊണ്ടു ചടച്ചു ദുഃഖത്താൽ നിറം കെട്ടവളായ ആ ശ്രേഷ്ഠനദിയോടു 'വിശ്വാമിത്രന്റെ അടുക്കലേയ്ക്കു എന്നെ ഒഴുക്കിക്കൊൾക.' എന്നനുസമ്മതിച്ചു പറഞ്ഞു. അദ്ദേഹം കനിഞ്ഞരുളിച്ചെയ്തതു കേട്ടിട്ടു് ആ നദി ആ പ്രദേശത്തെ ജലപ്രവാഹത്താൽ മുക്കി. കര എടുത്തു പോയതിനാൽ വെള്ളത്തിൽ ഒഴുകുന്ന വസിഷ്ഠൻ സരസ്വതീദേവിയെ സ്തുതിച്ചു തുടങ്ങി:—

(കിളിപ്പാട്ട്)

'വൈരിഞ്ചസരോ ജാതയല്ലോ നീ സരസ്വതി,
പാരെല്ലാം ഭവതിതൻപാവനാംബുവാൽവ്യാപ്തം.
കാമഗയാകും നീതാൻ കാറിൽ നീരണോകന്നു;'
സ്വാമിനി, തണ്ണീരെല്ലാം നീ തന്നെയെന്നോർക്കുന്നേൻ!
പുഷ്ടിയും ധൃതിയും നീ; കീർത്തിയും ക്ഷമ, കാന്തി,
സിദ്ധിയും സ്വധ, സ്വാഹാ, വാണിയും നീ താനത്രേ!
പാരിതു ത്വദധീനം; നീ തന്നെ ശരീരികളം-
ഭോദമേ വാണിരൂപയായിട്ടു വാണീടുന്നു.'

ഇപ്രകാരംസ്തുതിക്കപ്പെട്ട സരസ്വതീഭഗവതി ആ ബ്രാഹ്മണനെ സുഖമാംവണ്ണം വിശ്വാമിത്രാശ്രമത്തിലേയ്ക്കു ഒഴുക്കിക്കൊണ്ടുപോന്നു, വിവരം വിശ്വാമിത്രനെ വന്ദിച്ചറിയിച്ചു.

സരസ്വതി കൊണ്ടുവന്ന വസിഷ്ഠനെ കണ്ടിട്ടു് അതിശക്രൂരനായ വിശ്വാമിത്രൻ അദ്ദേഹത്തെ കൊല്ലാനുള്ള ആയുധം അന്വേഷിക്കുകയായി. ആ കോപിഷ്ഠനെ കണ്ടിട്ടു നദി ബ്രഹ്മഹത്യാഭയത്താൽ വസിഷ്ഠനെ തന്റെ നടുവിലൂടെ ഒഴുക്കിക്കളഞ്ഞു; ഇങ്ങിനെ അവർ രണ്ടുപേരു പറഞ്ഞതും അനുഷ്ഠിച്ചു, കൌശികനെ വഞ്ചിച്ചു. വസിഷ്ഠമഹർഷിയെ അകററിയതു കണ്ടിട്ടു് ക്രോധത്താൽ തുടുത്ത കണ്ണോടെ മഹാതപസ്വിയായ വിശ്വാമിത്രൻ പറഞ്ഞു:—'ഹേ മഹാനദി, നീ എന്നെ വഞ്ചിച്ചു പൊയ്ക്കളഞ്ഞുവല്ലോ; അതിനാൽ നിന്റെ ജലം രാക്ഷസാധിഷ്ഠിതവും രക്തമയവുമായി തീരട്ടെ' ധീമാനായ വിശ്വാമിത്രൻ ഇങ്ങിനെ ശപിച്ചതിനാൽ സരസ്വതി ഒരാണ്ടു മുഴുവൻ രക്തമയിയായി പ്രവഹിച്ചു. സരസ്വതിയെ ആ നിലയിൽ കണ്ടിട്ടു് ഋഷിമാരും ദേവകളും ഗന്ധർവന്മാരും അപ്സരസ്സുകളുമൊക്കെ ആ

ത്യന്തം വ്യസനത്തിലകപ്പെട്ടു. ആ രമണീയമായ ശ്രേഷ്ഠതീർത്ഥത്തിൽ രക്തം ഒഴുകി; ഭൂതങ്ങളും പിശാചുക്കളും രക്ഷസ്സുകളും വന്നുചേർന്നു; ചോരകുടിച്ചു മദിച്ചും, കളിച്ചും ചിരിച്ചും, സ്വർഗ്ഗം നേടിയവരെപ്പോലെ യാതൊരലട്ടുമില്ലാതെ സുഖമായി പാർപ്പും തുടങ്ങി.

കുറെക്കാലത്തിനുശേഷം, തപോധനന്മാരായ ചില മഹർഷിമാർ ബഹുദൂരത്തുനിന്നു തീർത്ഥയാത്രയായി, സരസ്വതിയിൽ വന്നെത്തി. അവർ ആ മഹാനദിയിൽ ഘോരരക്ഷസ്സുകൾ കുടിച്ചു താമസിക്കുന്നതു കണ്ടിട്ട്, അതിനെ രക്ഷിപ്പാൻ വമ്പിച്ച പ്രയത്നം ചെയ്തു: വ്രതശാലികളായ ആ മഹാഭാഗന്മാരെല്ലാവരും കൂടി സരസ്വതിയുടെ അടുക്കൽച്ചെന്നു ചോദിച്ചു:—'ശ്രേഷ്ഠസരിത്തേ, നീ എന്തുകൊണ്ടാണ് രക്തമയിയായി ഒഴുകുന്നത്? ഈ വിധം വല്ലായ്മപ്പെട്ടു കാണ്മതിനാൽ ചോദിക്കയാണ് ഞങ്ങൾ'. അപ്പോൾ അവൾ, വിശ്വാമിത്രൻ പ്രവർത്തിച്ചതെല്ലാം വിവരിച്ചു പറഞ്ഞു. ഉടനെ മനംതെളിഞ്ഞ മഹർഷിമാർ സർവ്വദുരിതങ്ങളേയും നശിപ്പിക്കുന്ന പുണ്യജലയായ അരുണയെ സരസ്വതിയിൽ കൊണ്ടുവന്നു ചേർത്തു. സരസ്വതി ജലമയിതന്നെയായിത്തീർന്നതു കണ്ടിട്ട് രാക്ഷസരും ദാനവരുമൊക്കെ അത്യന്തം ദുഃഖംപൂണ്ടു മഹർഷിമാരോടു വീണ്ടുംവീണ്ടും അപേക്ഷിച്ചു:—'ഞങ്ങളെല്ലാവരും ആഹാരത്തിനില്ലാത്തവരാണ്; എന്നെന്നും ധർമ്മംകെട്ടവരുമാണ്. ഇതു ഞങ്ങളുടെ തോന്ന്യാസമല്ല. ഞങ്ങൾ പാപികളാണല്ലോ. ഭവാന്മാർ പ്രസാദിച്ചാലും! ദുഷ്കർമ്മത്താലത്രേ ഞങ്ങളുടെ പങ്ക് വർദ്ധിക്കുന്നതു: ബ്രാഹ്മണരും ക്ഷത്രിയരും വൈശ്യരും ശൂദ്രരും വിരുദ്ധകർമ്മങ്ങൾ ചെയ്താൽ രക്ഷസ്സുകളായിത്തീരും; ബ്രാഹ്മണദ്വേഷികൾ, മാതാപിതൃഗുരുദ്വേഷികൾ, വൃദ്ധാവമാനികൾ എന്നിവരും രാക്ഷസരായിത്തീരുന്നു. പാപിസ്ത്രീകളുടെ യോനിദോഷത്താലും ഞങ്ങളുടെ പങ്ക് വർദ്ധിച്ചുവരും. എല്ലാലോകങ്ങളേയും കരയേറ്റുന്നതിൽ നിങ്ങൾക്കു ത്രാണിയുണ്ടല്ലോ!' അവരുടെ വാക്കു കേട്ടിട്ട് കരുണയാൽ വ്യസനം തോന്നിയ ആ ബ്രാഹ്മണമഹർഷിമാരെല്ലാവരും തമ്മിൽ തമ്മിൽ ഇങ്ങനെ പറഞ്ഞു:—

'പാറ്റയോ പുഴുവോ ചേർന്നതും, ബാക്കിവെയ്ക്കാതെ ഭക്ഷിച്ചതും, തലനാർ പാറിയതും, കാററും വീഴ്പ്പേറ്റതുമായ അന്നം രക്ഷസ്സുകൾക്കുള്ളതാണ്.'

അതിനാൽ ആ വക അന്നങ്ങളെ, അഭിജ്ഞൻ അറിഞ്ഞുകൊണ്ടു ഭക്ഷിക്കരുത്. ഈ മാതിരി ചോറുണ്ണുന്നവൻ രാക്ഷസരെ ഊട്ടുകയാണ് ചെയ്യുന്നത്!

ആ തപോധനരായ ഋഷിമാർ ആ തീർത്ഥത്തെ ശുദ്ധിപ്പെടുത്തിയിട്ട് സംഗമത്തെ ആ രക്ഷസ്സുകളുടെ മുക്തിക്കും ഏർപ്പെടുത്തി. ലോകപ്രസിദ്ധമായ അരുണാസരസ്വതീസംഗമത്തിൽ സ്നാനംചെയ്ത് മൂന്നുനാൾ ഉപവസിച്ചാൽ, ബ്രഹ്മഹത്യാപാപം വിട്ടൊഴിയും. ഘോരമായ കലിയുഗം വന്ന്, അധർമ്മം മുതിരുന്ന കാലത്ത്, അരുണാസംഗമത്തിൽ സ്നാനം ചെയ്താൽ മതി, മനുഷ്യന്നു മുക്തികിട്ടാൻ. പിന്നീട് ആ രാക്ഷസരെല്ലാവരും സ്നാനം ചെയ്തു പാപനിർമ്മുക്തരായി ദിവ്യവസ്ത്രമാല്യങ്ങൾ ചാർത്തി സ്വർഗ്ഗസ്ത്രീകളോടു ചേർന്നു.

ശ്രീ വാമനമഹാപുരാണം, തീർത്ഥമാഹാത്മ്യം, അരുണാസരസ്വതീസംഗമവർണ്ണനം
നാല്പതാമദ്ധ്യായം.

---

## നാല്പത്തൊന്നാമദ്ധ്യായം

---

ലോമഹർഷണൻ:—'അവിടെ നാലു സമുദ്രങ്ങളും പണ്ട് ഋഷിയാൽ നിർമ്മിക്കപ്പെട്ടിട്ടുണ്ട്; അവയിൽ ഓരോന്നിലും സ്നാനംചെയ്താൽ ആയിരം പശുദാനത്തിന്റെ ഫലം കിട്ടും. ബ്രാഹ്മണശ്രേഷ്ഠന്മാരേ, ആ തീർത്ഥത്തിൽ, ഒരു പാപിപോലും വല്ല തപസ്സും ചെയ്താൽ അതെല്ലാം പരിപൂർണ്ണമായിത്തീരും. ശതസാഹസ്രികം, ശതികം എന്നു രണ്ടു തീർത്ഥവും അവിടെയുണ്ട്; അവയിൽ വഴിപോലെ സ്നാനംചെയ്താൽ ആയിരം പശുദാനത്തിന്റെ ഫലം കിട്ടും. അവിടെ സരസ്വതീതീരത്തിലുള്ള സോമതീർത്ഥത്തിൽ സ്നാനംചെയ്താൽ രാജസൂയഫലം കിട്ടും. രേണുകാഷ്ടകത്തെ ജിതേന്ദ്രിയനായി ശ്രദ്ധാപൂർവം സേവിച്ചാൽ, മാതൃഭക്തികൊണ്ടുള്ള പുണ്യം മുഴുവനും ലഭിക്കും. പിന്നെ ബ്രാഹ്മണസേവിതമായ ഋണമോചനതീർത്ഥത്തിൽ ചെല്ലുക. സുബ്രഹ്മണ്യനെ അഭിഷേകം ചെയ്ത സ്ഥലമായ ഓജസതീർത്ഥത്തിൽ സ്നാ

നം ചെയ്യുവൻ യശസ്വിയായി സ്വർഗ്ഗലോകം പ്രാപിക്കും; ചൈത്രമാസത്തിലെ വെളുത്ത ഷഷ്ഠിനാളിൽ സ്നാനംചെയ്തു പിണ്ഡംവെച്ചാൽ ഗയാശ്രാദ്ധത്തിന്റെ പുണ്യഫലം ലഭിക്കും. സന്നിഹതിയിൽ ശ്രാദ്ധം മുമ്പു വായുവിനാൽ കല്പിക്കപ്പെട്ടിട്ടുണ്ടല്ലോ; അതിനാൽ, അവിടെ, എത്ര പണിപ്പെട്ടും ശ്രാദ്ധമൂട്ടണം. ചൈത്രഷഷ്ഠിയിൽ യാവനൊരുത്തൻ സശ്രദ്ധം സ്നാനം ചെയ്യുമോ; അവന്റെ പിതൃക്കൾക്ക് ഉദകം അക്ഷയമായിരിക്കും. അവിടെ പഞ്ചവടം എന്ന ത്രിജഗൽപ്രസിദ്ധമായ ഒരു തീർത്ഥമുണ്ടു്; ശിവൻ താൻതന്നെ യോഗമൂർത്തിപൂണ്ടു അവിടെ വാണരുളുന്നു. അതിൽ സ്നാനംചെയ്തു ദേവദേവനായ മഹേശ്വരനെ പൂജിച്ചവൻ ഗണാധ്യക്ഷത നേടി ദേവകളോന്നിച്ചു വിഹരിക്കും. കുരുക്ഷേത്രം പ്രസിദ്ധമാണല്ലോ. ദ്വിജോത്തമരേ, അവിടെയത്രേ, കുരുക്ഷേത്ര കർഷണത്തിനായി അതിഘോരമായ തപസ്സുചെയ്തതു്. അദ്ദേഹത്തിന്റെ കൊടുംതപസ്സാൽ പ്രസാദിച്ചു ഇന്ദ്രൻ പറഞ്ഞു:—'ദൃഢവ്രതനായ രാജർഷേ, എനിക്കു സന്തോഷമായി. കുരുക്ഷേത്രത്തിൽവെച്ചു യജ്ഞം ചെയ്യുന്നവർ പാപമില്ലാത്ത പുണ്യലോകങ്ങളെ പ്രാപിക്കും. പിന്നെ ഇന്ദ്രൻ പുഞ്ചിരിക്കൊണ്ടു സ്വർഗ്ഗത്തിലേയ്ക്കു എഴുന്നള്ളി. ശതമഖൻ ഇങ്ങിനെ വീണ്ടും വീണ്ടും വരികയും പറകയും ചിരിക്കുകയും പോവുകയും പതിവായി. ഉഗ്രതപസ്സിനാൽ സ്വദേഹം വെറുത്തുതുടങ്ങിയപ്പോഴാകട്ടെ, ഇന്ദ്രൻ 'അങ്ങേയ്ക്കെന്തുവേണം' എന്നു സന്തുഷ്ടനായി ചോദിച്ചു.

കുരു:—'ഈ തീർത്ഥത്തിൽ ശ്രദ്ധാലുക്കളായി നിവസിക്കുന്നവർ പരമാത്മാവായ ബ്രഹ്മാവിന്റെ ഭവനം പ്രാപിക്കുമാറാകട്ടെ! മറ്റിടങ്ങളിൽ വെച്ചു പാപം ചെയ്തവരും, പഞ്ചമഹാപാപികൾപോലും ഈ തീർത്ഥത്തിൽ സ്നാനം ചെയ്താൽ മുക്തരായി പരമഗതിയടയട്ടെ!'

ദ്വിജോത്തമരേ, പുണ്യതമമായ കുരുക്ഷേത്രത്തിലെ കുരുക്ഷേത്രം (കുരു തപസ്സിലിരുന്ന സ്ഥലം) ദർശിച്ചവൻ പാപമുക്തനായി പരമപദം പ്രാപിക്കും. കുരുക്ഷേത്രത്തിൽ സ്നാനംചെയ്തവൻ പാപങ്ങൾ നീങ്ങി, കുരുവിന്റെ അനന്തത്തെനേടി പരമപദമടയും. അവിടെ

നിന്ന ത്രിഭുവനപ്രഖ്യാതമായ അന്നരകതീർത്ഥത്തിലേയ്ക്കു പോകണം. അവിടെ കിഴക്കുഭാഗത്തു ബ്രഹ്മാവും, തെക്കുഭാഗത്തു മഹേശ്വരനും, പടിഞ്ഞാറുവശത്തു പാർവ്വതിയും, വടക്കുഭാഗത്തു വിഷ്ണുവും വാണരുളുന്നു. മദ്ധ്യത്തിലാണ്, മൂന്നുലോകത്തും ദുർല്ലഭമായ അന്നരകതീർത്ഥം. അതിൽ സ്നാനംചെയ്താൽ പാപമെല്ലാം നശിക്കും. വൈശാഖത്തിൽ മംഗലദിനത്തോടുചേർന്ന അഷ്ടമിനാളിൽ സ്നാനംചെയ്യുവൻ പാപത്തിൽനിന്നു മുക്തനായിത്തീരും. നാലിലൊന്നു ദ്രവ്യത്തോടുകൂടി കിണ്ടിയും, അന്നം നിറച്ച ഒരു കുടവും ദാനം ചെയ്യണം. അർഘ്യം തന്നെ കിണ്ടികൾ കൊണ്ടു ദേവതാപ്രീതി വരുത്തിയിട്ടു സർവ്വപാപശാന്തിക്കായി രണ്ടു കുടങ്ങൾ ദാനംചെയ്യണം. ഈ വിധിപ്രകാരം സ്നാനം ചെയ്യുന്നവൻ ദോഷമെല്ലാമൊഴിഞ്ഞു പരമപദമടയും. മറ്റു മാസങ്ങളിൽ മംഗലദിനത്തോടു ചേർന്ന ഷഷ്ഠിനാളിൽ സ്നാനംചെയ്യുന്നതും മുക്തിപ്രദമാകുന്നു. എല്ലാ തീർത്ഥങ്ങളിലും വെച്ചു തീർത്ഥമായ ഇതിൽ സ്നാനം ചെയ്യുവൻ സർവ്വദേവന്മാരാലും അനുജ്ഞാതനായി പരമപദം പ്രാപിക്കും. പുണ്യമായ കാമ്യകവനവും സർവ്വപാപഹരമാകുന്നു. അവിടെ ചെല്ലുകമാത്രം ചെയ്താൽ മതി, പാപം നീങ്ങുവാൻ. ആ പുണ്യവനത്തിൽ പൂഷാവെന്ന സൂര്യൻ പ്രത്യക്ഷമായി വാണരുളുന്നുണ്ടു്; തദ്ദർശനംകൊണ്ടു മുക്തികിട്ടും. ഞായറാഴ്ച അവിടെ സ്നാനംചെയ്താൽ മനശ്ശുദ്ധിയും മനോരഥസിദ്ധിയും ലഭിക്കും.

**ശ്രീവാമനമഹാപുരാണം, തീർത്ഥമാഹാത്മ്യം, തീർത്ഥസ്നാനഫലവർണ്ണനം, നാല്പത്തൊന്നാമദ്ധ്യായം.**

——(0)——

# നാല്പത്തിരണ്ടാമദ്ധ്യായം

ഋഷിമാർ:—'കാമ്യകത്തിന്നു കിഴക്കുവശം ദേവസേവിതമായ കണ്ഡമുണ്ടല്ലോ. ആ തീർത്ഥത്തിന്റെ ഉല്പത്തി വിസ്തരിച്ചു പറഞ്ഞുതരിക.'

ലോമഹർഷണൻ:—'ഉത്തമമായ തീർത്ഥമാഹാത്മ്യം മുനിമാരെല്ലാം കേട്ടുകൊൾവിൻ! ഋഷിചരിതം കേട്ടാൽ കില്ബിഷങ്ങൾ നീങ്ങുമല്ലോ.'

നൈമിശത്തിലെ ഋഷിമാർ സരസ്വതിയിൽ സ്നാനത്തിന്നായി കുരുക്ഷേത്രത്തിൽ വന്നുചേർന്നു. എന്നാൽ, അവർക്ക് പ്രവേശം കിട്ടിയില്ല. പൂർണ്ണതൃപ്തിയുള്ളവർക്ക് ഇറങ്ങാൻ ഇടം കിട്ടി; മററു മുനിമാർക്കു കിട്ടിയില്ല. ക്ലേശകർശിതന്മാരായ ബ്രാഹ്മണർ നിരാശരായി കണ്ടിട്ട് സർവ്വമഹിമശാലിനിയായ സരസ്വതീദേവി എല്ലാ ദ്വിജന്മാർക്കും വേണ്ടി കുണ്ഡലാകാരം നിർമ്മിച്ചിട്ട്, പടിഞ്ഞാട്ടൊഴുകി. അതിന്റെ കിഴക്കേപ്രവാഹത്തിൽ സ്നാനം ചെയ്താൽ ഗംഗാസ്നാനഫലം കിട്ടും; തെക്കേതിൽ നർമ്മദാമഹാനദിയും, പടിഞ്ഞാറേതിൽ യമുനാനദിയും, വടക്കേതിൽ സിന്ധുനദിയും സ്ഥിതിചെയ്യുന്നു. ഇങ്ങിനെ ഒഴുകുകയാൽ സരസ്വതി അതിപുണ്യയായിത്തീർന്നു. അതിൽ സ്നാനംചെയ്താൽ എല്ലാതീർത്ഥത്തിലും സ്നാനംചെയ്തുകഴിഞ്ഞു!

ദ്വിജശ്രേഷ്ഠന്മാരെ, അവിടെ നിന്നു മഹാത്മാവായ ശങ്കരന്റെ വിഹാരം എന്ന ത്രിജഗല്പ്രസിദ്ധമായ തീർത്ഥത്തിലേയ്ക്കു ഗമിയ്ക്കണം. അവിടെ ശിവദർശനത്തിന്നായി ദേവകൾ വന്നുചേർന്നു. എന്നാൽ, അവർ ദേവനേയും ദേവിയേയും കണ്ടില്ല. അതിനാൽ ഗണത്തലവനായ നന്ദികേശ്വരനെ സ്തുതിച്ചുതുടങ്ങി. അപ്പോൾ നന്ദികേശ്വരൻ പ്രസാദിച്ച്, ശിവൻ വിഹാരത്തിൽ പാർവ്വതിയൊന്നിച്ചു വിഹരിയ്ക്കുകയാണെന്ന വിവരം പറഞ്ഞു. അതു കേട്ടിട്ട് ദേവന്മാരെല്ലാം ഭാര്യമാരേയുംവിളിച്ചു നടകൊണ്ടു. ലീലാവിനോദത്താൽ സന്തുഷ്ടനായ ശിവൻ അരുളിച്ചെയ്തു:—'ഈ വിഹാരതീർത്ഥത്തിൽ ശ്രദ്ധയോടെ സ്നാനം ചെയ്യുന്നവന്നു തീർച്ചയായും ധനധാന്യസമൃദ്ധിയും പ്രിയലാഭവുമുണ്ടാകും.'

പിന്നെ പുണ്യയാൽ സേവിതവും ശ്രേഷ്ഠമായ ദുർഗ്ഗാതീർത്ഥത്തിൽ ചെല്ലണം. അതിൽ സ്നാനം ചെയ്ത് പിതൃക്കളെ പൂജിക്കുന്നവന്നു ദുർഗ്ഗതി വരികയില്ല. അവിടെ ത്രിലോകപ്രഖ്യാതമായ സരസ്വതീകൂപം ദർശിച്ചാൽ സർവ്വപാപങ്ങളും നീങ്ങി മുക്തി സിദ്ധിയ്ക്കും. അവിടെ പിതൃദേവകളെ തർപ്പിയ്ക്കുന്നവൻ സർവ്വവും അക്ഷയമായി നേടും. അതു വൈശിഷ്ട്യമേറിയ പിതൃതീർത്ഥമാകുന്നു. അമ്മയെ കൊന്നവനോ, അച്ഛനെ കൊന്നവനോ, ബ്രാഹ്മണനെ കൊന്നവനോ, ഗുരുകളത്രത്തെ പ്രാപിച്ചവനോ കിഴക്കെ സരസ്വതിയിൽ സ്നാനം ചെയ്താൽ ശുദ്ധനായിഭവിയ്ക്കും. ദേവ

മാറ്റും പ്രതിഷ്ഠിച്ചു ദേവമാർഗ്ഗത്തിലൂടെ പുറപ്പെട്ടതായ കിഴക്കെ സരസ്വതി പാപികൾക്കുപോലും ശുദ്ധി നൽകുന്നതാകുന്നു. കിഴക്കെ സരസ്വതിയിൽ ചെന്നു മൂന്നാം കർമ്മം കഴിക്കുന്നവർ യാതൊരു ദുഷ്കൃതവും ദേഹത്തിൽ ചേർന്നു നില്ക്കുന്നതല്ല. നരനാരായണദേവന്മാരും ബ്രഹ്മാവും ശിവനും ഇന്ദ്രാദി ദേവകളും സദാ കിഴക്കെ ദിക്കിനെ സേവിച്ചുപോരുന്നു. കിഴക്കെ സരസ്വതിയിൽ ചെന്നു സ്നാനംചെയ്യുന്ന മനുഷ്യർക്ക്, ഇഹത്തിലാകട്ടെ പരത്തിലാകട്ടെ യാതൊന്നും ദുർല്ലഭമാകയില്ല. അതിനാൽ എന്നും-വിശേഷിച്ചു പഞ്ചമിനാളിൽ-കിഴക്കെ സരസ്വതിയെ സേവിക്കണം. പഞ്ചമിനാളിൽ സേവിക്കുന്നവനാകട്ടെ ശ്രീമാനായിത്തീരും. അവിടെ മൂപ്പാരിലും ദുർല്ലഭമായ ഔശനസതീർത്ഥമുണ്ട്. ഇതിൽ വെച്ചു പണ്ടു ശങ്കരനെ ആരാധിച്ചു സിദ്ധനായിട്ടാണ്, ശുക്രൻ ഗ്രഹങ്ങളിൽ ഒന്നായിച്ചമഞ്ഞതു്. ഇങ്ങിനെ ശുക്രമുനിയാൽ സേവിതമായ ഉത്തമതീർത്ഥത്തെ ശ്രദ്ധയോടെ സേവിക്കുന്നവർ പരമഗതിയടയും. ആ തീർത്ഥത്തിൽ ഭക്തിയോടെ പിണ്ഡം വെച്ചാൽ പിതൃക്കൾക്കു തൃപ്തിയും ഊർദ്ധ്വഗതി സിദ്ധിക്കും.

ഇതിന്റെ അതിരായിരിക്കുന്ന ചതുർമ്മുഖം എന്ന ബ്രഹ്മതീർത്ഥത്തെ ചൈത്രത്തിലെ കറുത്ത അഷ്ടമിനാളിലും ചതുർദ്ദശിയിലും സേവിച്ചുപവസിക്കുന്നവർ പുനരാവൃത്തിശൂന്യമായ പരബ്രഹ്മപദത്തെ ദർശിക്കും. പിന്നെ, ആയിരം ലിംഗങ്ങൾ കൊണ്ടു ശോഭിക്കുന്ന സ്ഥാണുതീർത്ഥത്തിൽ പോകണം. അവിടെ സ്ഥാണുദേവനെ ദർശിച്ചാൽ പാപങ്ങൾ വിട്ടൊഴിയും.'

ശ്രീവാമനമഹാപുരാണം, സരോമാഹാത്മ്യം, തീർത്ഥയാത്രാവർണ്ണനം

പത്തൊമ്പതാമദ്ധ്യായം.

# നാല്പത്തിമൂന്നാമദ്ധ്യായം

ഋഷിമാർ:—'മഹർഷേ, സ്ഥാണുതീർത്ഥത്തിന്റെയും വടത്തിന്റെയും മാഹാത്മ്യവും, സന്നിഹിതത്തിന്റെ ഉല്പത്തിയും, പിന്നീട പൊടികൊണ്ടു നികത്തിയതും, ലിംഗങ്ങളെ ദർശിച്ചാലും സ്പർശിച്ചാലും ഉണ്ടാകുന്ന പുണ്യവും, ഒട്ടൊഴിയാതുള്ള സരോമാഹാത്മ്യവും പറഞ്ഞുതരിക.'

ലോമഹർഷണൻ:—'മഹത്തായ വാമനപുരാണം ബ്രാഹ്മണരെല്ലാം കേട്ടുകൊൾവിൻ; ഇതു കേട്ടാൽ വാമനന്റെ പ്രസാദത്താൽ മുക്തിലഭിക്കും.'

സനൽകുമാരൻ സ്ഥാണുവടത്തിന്റെ സമീപത്തു ബ്രഹ്മപുത്രന്മാരായ ബാലഖില്യാദിമഹർഷിമാരോടുകൂടി സ്ഥിതി ചെയ്യുമ്പോൾ, മാർക്കണ്ഡേയമുനി അവിടെ ചെന്നുകണ്ടു വിനയത്തോടെ സരസ്സിന്റെ മാഹാത്മ്യവും വലുപ്പവും ചോദിച്ചു.

മാർക്കണ്ഡേയൻ:—'സർവ്വശാസ്ത്രങ്ങളിലും പരിജ്ഞാനമുള്ള ബ്രഹ്മപുത്രനായ മഹാത്മാവേ, എല്ലാ പാപങ്ങളെയും അകറ്റുന്ന സരോമാഹാത്മ്യം പറഞ്ഞാലും! ഏതെല്ലാം തീർത്ഥങ്ങളാണ് ദർശനീയങ്ങൾ? സ്ഥാണുവടത്തിന്റെ സമീപത്തു, മനുഷ്യർ ദർശനമാത്രത്താൽ മുക്തി നല്കുന്ന പുണ്യലിംഗങ്ങൾ എത്രയുണ്ട്? വടത്തിന്റെ ഉത്പത്തിയും, ദർശിച്ചാലത്തെ പുണ്യവും, വലം വെച്ചാലത്തെ പുണ്യവും, തീർത്ഥസ്നാനത്തിന്റെ ഫലവും, ഗുഹ്യങ്ങളായ ദേവതീർത്ഥങ്ങളിൽ സ്നാനം ചെയ്താലത്തെ ഫലവും എനിക്കു പറഞ്ഞുതരിക. ദേവദേവനായ സ്ഥാണു സരോമദ്ധ്യത്തിൽ ഇരിപ്പായത് എങ്ങിനെയാണ്? എന്തിനാണ്, ഇന്ദ്രൻ തീർത്ഥത്തെ പൊടി കൊണ്ടു നികത്തിയത്? സ്ഥാണുതീർത്ഥം, ചക്രതീർത്ഥം, സൂര്യതീർത്ഥം, സോമതീർത്ഥം എന്നിവയുടെ മാഹാത്മ്യവും എനിക്കു പറഞ്ഞുതരിക. മഹാഭാഗ, ശിവന്റെയും വിഷ്ണുവിന്റെയും സരസ്വതിയുടെയും ഗുപ്തങ്ങളായ ക്ഷേത്രങ്ങൾ ഇന്നവയാണെന്നും വിസ്തരിച്ചു പറയുക. അങ്ങു ദേഹിയാണെങ്കിലും ശിവന്റെ മാഹാത്മ്യം

ശരിയായി അറിയുന്നു. ബ്രഹ്മാവിന്റെ പ്രസാദത്താൽ ഇവിടെക്കു് എല്ലാം അറിയാമല്ലൊ.'

ലോമഹർഷണൻ:—'മാർക്കണ്ഡേയവചനം കേട്ടിട്ടു് ആ ബ്രഹ്മരൂപനായ മഹാമുനി, തീർത്ഥത്തിലുള്ള അതിയായ ഭക്തിയാൽ പ്രേരിതനായിട്ടു, യോഗബന്ധം അഴിച്ചു മഹേശ്വരനെ നമസ്കരിച്ചു, മുമ്പു ബ്രഹ്മമുഖത്തിൽനിന്നു കേട്ടിട്ടുള്ള അതെല്ലാം വിസ്തരിച്ചു പറഞ്ഞു.

സനൽകുമാരൻ:—'ഞാൻ വരദനായ പരമേശ്വരനെ നമസ്കരിച്ചിട്ടു ബ്രഹ്മാവരുളിച്ചെയ്തപ്രകാരം തീർത്ഥോല്പത്തി വിവരിച്ചു പറയാം:

പണ്ടു ചരാചരമൊക്കെ ഭയങ്കരമായ ഒററക്കടലിൽ മുങ്ങിയപ്പോൾ, പ്രജകളുടെ ബീജമായ ഒരു വലിയ അണ്ഡം ഉണ്ടായിവന്നു. ആ അണ്ഡത്തിൽ സ്ഥിതനായ ബ്രഹ്മാവു നിദ്രയ്ക്കൊരുങ്ങി. ആയിരം യുഗം മുഴുവൻ പള്ളിക്കുറുപ്പു കൊണ്ടിട്ടു് അദ്ദേഹം ഉണർന്നെഴുന്നേററു. അപ്പോൾ സത്വഗുണാധിക്യത്താൽ ബ്രഹ്മാവു ലോകത്തെ ശൂന്യമായിക്കണ്ടു; സൃഷ്ടിയെ ധ്യാനിച്ചപ്പോഴാകട്ടെ, രജോഗുണത്താൽ മോഹിതനായിച്ചമഞ്ഞു: രജസ്സു സൃഷ്ടിഗുണവും സത്വം സ്ഥിതിഗുണവുമത്രെ; സംഹാരകാലത്തു തമോഗുണം മുതിരുന്നു. ആ ദേവനായ പുരുഷൻ ഗുണങ്ങളെ അതിക്രമിച്ചു സർവ്വവ്യാപിയായി വർത്തിക്കുന്നു. ഈ ജീവലോകം മുഴുവനും അവനാൽ വ്യാപിക്കപ്പെട്ടതത്രെ. ആ ശാശ്വതനാണ് ബ്രഹ്മാവും വിഷ്ണുവും ശിവനും. ആ മഹാത്മാവിനെ അറിഞ്ഞവർ എല്ലാം അറിഞ്ഞുകഴിഞ്ഞു! ആ ഗുണാതീതനായ പുരുഷനായി സനാതനായിരിക്കുന്ന പരമാത്മാവിനെ ആരറിയുന്നുവോ; ആ മോക്ഷജ്ഞൻ എല്ലാററിനേയും അറിയുന്നു! ആരുടെ മനസ്സ് അനന്തനായ ആത്മാവിൽ ഉറച്ചിരിക്കുന്നുവോ; അവന്നു് എല്ലാ തീർത്ഥങ്ങളെക്കൊണ്ടോ, ആശ്രമങ്ങളെക്കൊണ്ടോ എന്താണ് പ്രയോജനം? ശീലങ്ങളാദികളോടുകൂടിയ ആത്മാവു സംയമമാകുന്ന പുണ്യതീർത്ഥത്തോടും സത്യമാകുന്ന ജലത്തോടും കൂടിയ നദിയാകുന്നു; അതിൽ സ്നാനം ചെയ്തു പുണ്യവാനേ ശുദ്ധിവരികയുള്ളു. വെള്ളംകൊണ്ടു് അന്തഃകരണം ശുദ്ധമാകയില്ല. ആത്മാവിനെ അറിയുക എന്നതാകുന്നു മനുഷ്യന്റെ പ്രധാനകർമ്മം. അതു തന്നെയാണ് ജ്ഞേയം എന്നു സജ്ജനങ്ങൾ പറയുന്നു. അതിനെ പ്രാ

പിച്ചു ഭേദഹീനകാമനിർമ്മുക്തനാകയുള്ളൂ. ഐക്യം, സമത്വം, സത്യം, ശീലം, സ്ഥിതി, അഹിംസ, ആർജ്ജവം, കർമ്മത്യാഗം എന്നിവയല്ലാത്തതായ ഒരു ധനം ബ്രാഹ്മണന്നു വേറെയില്ല. ദ്വിജോത്തമ, ഈ പുരാണത്തിൽ പറയപ്പെട്ടവ മനസ്സിലാക്കിയാൽ താങ്കളും തീർച്ചയായും പരബ്രഹ്മമടയാം.

ഇനി, പരമാത്മാവിൽനിന്നു ബ്രഹ്മാവിന്റെ ഉല്പത്തി കേട്ടുകൊൾക: നാരായണനെക്കുറിച്ചു ഇങ്ങിനെ ഒരു ശ്ലോകമുണ്ട്:—

'നീരത്തെനാരമെന്നോതുംനാരസംഭവമാകയാൽ;
അതിൽശ്ശയിക്കുന്നതിനാലത്രനാരായണാഹ്വയം'.

ലോകം ആ ശുദ്ധജലത്തിന്നകത്താണ് കിടക്കുന്നതെന്നറിഞ്ഞിട്ടു ഭഗവാൻ അണ്ഡത്തെ രണ്ടായി വിഭജിച്ചപ്പോൾ അതിൽനിന്ന് ഓംകാരം പുറപ്പെട്ടു. അതിലെ ഒന്നാംശബ്ദം ഭൂഃ എന്നും, രണ്ടാമത്തേതു ഭുവഃ എന്നും, മൂന്നാമത്തേതു സ്വഃ എന്നുമായിത്തീർന്നതിനാൽ, അതു ഭൂർഭുവഃസ്വഃ എന്ന സംജ്ഞയെ പ്രാപിച്ചു. പിന്നെ 'സവിതാവിന്റെവരേണ്യ' മായ തേജസ്സു ഉത്ഭവിച്ചു. അണ്ഡങ്ങളിൽനിന്നു പുറപ്പെട്ട ആ തേജസ്സു വെള്ളത്തെ വററിച്ചു. വററിയതിൽ ബാക്കി കുഴമ്പായി; കുഴമ്പു കട്ടയായി, കഠിനമായിച്ചമഞ്ഞു. കഠിനമായതാകുന്നു ഭൂതധാരിണിയായ ധരണി. എവിടെ അണ്ഡം സ്ഥിതിചെയ്യുന്നുവോ; അവിടെയാണ് സന്നിഹിതസരസ്സ്. ആദിയിൽ പുറപ്പെട്ടതാകയാൽ ആ തേജസ്സു ആദിത്യൻ എന്നു പറയപ്പെടുന്നു. അണ്ഡത്തിന്റെ മധ്യത്തിൽ ലോകപിതാമഹനായ ബ്രഹ്മാവ് ഉല്പന്നനായി. അതിന്റെ ഉൾഭാഗം മഹാമേരുവും, ജരായു മററു പർവ്വതങ്ങളുമായി. ഗർഭജലമെല്ലാം സമുദ്രങ്ങൾ അസംഖ്യം നദികൾ എന്നിവയുമായിത്തീർന്നു.

ബ്രഹ്മാവിന്റെ നാഭിസ്ഥലത്തുനിന്നു യാതൊരു ജലം പുറപ്പെട്ടുവോ; ആ നിർമ്മലമായ ശുദ്ധജലം കൊണ്ടത്രേ മഹാസരസ്സ് നിറഞ്ഞത്. അതിന്റെ നടുവിൽ സ്ഥാണുരൂപിയായ മികച്ച വടവൃക്ഷം ഉളവായി. അതിൽപ്പിന്നെ ബ്രാഹ്മണക്ഷത്രിയവൈശ്യരാകുന്ന ജാതികൾ ജനിച്ചു; ദ്വിജന്മാരെ ശുശ്രൂഷിപ്പാൻ ശൂദ്രരും ഉണ്ടായിവന്നു

പിന്നെ സൃഷ്ടിയെ ചിന്തിക്കുന്ന അവ്യക്തജന്മാവായ ബ്രഹ്മാവിന്റെ മനസ്സിൽ നിന്നും ഊർദ്ധ്വരേതസ്സുകളായ എൺപത്തെണ്ണായിരം ബാലഖില്യന്മാർ അവതരിച്ചു. അനന്തരം സൃഷ്ടിയെ ചിന്തിക്കുന്ന അവ്യക്തജന്മാവായ ബ്രഹ്മാവിന്റെ മനസ്സിൽ നിന്നു സനകാദികളായ മഹർഷിമാർ ജനിച്ചു. വീണ്ടും പ്രജാസൃഷ്ടിയെ ചിന്തിക്കുന്ന ആ ധീമാങ്കൽനിന്നു സപ്തർഷികൾ സംജാതരായി; അവർ പ്രജാപതികളായി ഭവിച്ചു. രജോഗുണമേറിയ അവിടുന്നു വീണ്ടും ചിന്തിക്കെ, തപഃസ്വാധ്യായതല്പരന്മാരായ ബാലഖില്യന്മാർ ഉത്ഭവിച്ചു. അവർ സദാ സ്നാനവും ദേവപൂജയും ചെയ്തുകൊണ്ടു തീവ്രങ്ങളായ ഉപവാസവ്രതങ്ങളാൽ ദേഹം ശോഷിപ്പിക്കുകയായി. ഒരായിരം ദിവ്യസംവത്സരം മുഴുവൻ, മെലിഞ്ഞു ഞരമ്പുകൾ പൊങ്ങിയ അവർ ദേവേശനെ ആരാധിച്ചു; എന്നാൽ ശിവൻ പ്രസാദിക്കുകയുണ്ടായില്ല.

വളരെക്കാലം കഴിഞ്ഞതിന്നുശേഷം, ശിവൻ പാർവതിയോടു കൂടി ആകാശമാർഗ്ഗത്തിലൂടെ എഴുന്നള്ളുമ്പോൾ, സുവ്രതയായ ദേവി, അവരെ കണ്ടിട്ടു സങ്കടം തോന്നുകയാൽ മഹാദേവനെ പ്രസാദിപ്പിച്ചു പറഞ്ഞു:—'ദേവ, ദാരുവനവാസികളായ ആ മഹർഷിമാർ കഷ്ടപ്പെടുകയാണല്ലോ; എന്റെ പേരിൽ ദയചെയ്തു്, അവരുടെ കഷ്ടപ്പാടു് തീർത്തുകൊടുക്കണം. ദേവ, ആ ധർമ്മിഷ്ഠന്മാരുടെ ദുഷ്കൃതം ഒടുങ്ങാത്ത ഒന്നാണോ എന്നോ? എല്ലും ഞരമ്പുകളും കൂടി വരണ്ടുണങ്ങിയിട്ടുള്ള അവർക്കു ഇനിയും സിദ്ധിവരുന്നില്ലല്ലോ!' ദേവിയുടെ ആ വാക്കുകേട്ടിട്ടു്, അഴകുള്ള ചന്ദ്രരശ്മിയാൽ ശോഭിക്കുന്ന മൌലിയായ കാലകാലൻ പുഞ്ചിരിക്കൊണ്ടു അരുളിച്ചെയ്തു:—'ദേവി, ഭവതിക്കു ധർമ്മത്തിന്റെ ഗഹനമായ ഗതി ശരിയായറിഞ്ഞുകൂടാ. ഇവർ ധർമ്മം അറിയുന്നവരല്ല; കാമവും ക്രോധവും നീങ്ങിയവരുമല്ല. വെറും മൂഢന്മാരാണു്.' ഇതു കേട്ടിട്ടു് ദേവി പറഞ്ഞു:—'ഭഗവാനേ, എന്നാൽ ഇവരുടെ മട്ടു് എനിക്കു് കാണിച്ചു തരിക. എനിക്കു വലിയ കൌതുകം തോന്നുന്നു.' ദേവദേവൻ മന്ദഹാസം ചെയ്തു് അരുളിച്ചെയ്തു:—'ഭവതി ഇവിടെ നിൽക്കുക. ഞാൻ, ഈ മുനിപുംഗവന്മാർ കൊടുംതപസ്സു് അനുഷ്ഠിക്കുന്ന ദിക്കിൽ ചെന്നു് ഇവരുടെ ചേഷ്ടിതം കാട്ടിത്തരാം.' മഹാത്മാവായ ശിവൻ ഇങ്ങിനെ അരുളിച്ചെയ്തപ്പോൾ, ഭവപ്രിയയായ ദേവി സന്തോഷിച്ചു്, 'എന്നാൽ ചെല്ലു' എന്നു പറ

ത്ത ഭർത്താവിനെ, ആ മഹർഷിമാർ മരംപോലെയും മൺകട്ടപോലെയും സ്ഥിതിചെയ്യുന്നതായിത്തോന്നിച്ചു.

വേദം ചൊല്ലുകയും അഗ്നിഹോത്രമനുഷ്ഠിക്കുകയും ചെയ്യുന്ന ആ മഹാഭാഗന്മാരെ കണ്ടിട്ട് ശിവൻ സർവ്വാംഗസുന്ദരനായ ഒരു യുവാവായി, വനമാല ശിരസ്സിലണിഞ്ഞു, ഭിക്ഷാകപാലം കയ്യിൽവെച്ച്, തീരെ നഗ്നനായി, മുന്യാശ്രമത്തിൽ പിച്ചതെണ്ടുന്ന മട്ടിൽ, 'ഭിക്ഷതരണേ' എന്നും പറഞ്ഞു നടന്നുകൊണ്ട് ആശ്രമത്തിലെത്തി. ആശ്രമം പൂകിയ ദേവനെ കണ്ടിട്ട് ബ്രാഹ്മണാദികളുടെ സ്ത്രീകൾ തന്തിരുവടിയുടെ സൗന്ദര്യത്താൽ മയങ്ങി കൗതുകം പൂണ്ടു, 'ഹേ വരൂ, നമുക്ക ഭിക്ഷുവിനെ കാണാം' എന്നിങ്ങനെ തമ്മിൽ പറഞ്ഞു, വളരെ ഫലമൂലങ്ങളുമെടുത്തുകൊണ്ടു 'ഭിക്ഷ വാങ്ങിക്കൊൾക' എന്നു ഭഗവാനോടു പറഞ്ഞു. അവിടുന്നു ആദരവോടെ ഭിക്ഷാകപാലം ഉലോം നീട്ടിക്കാണിച്ചു, 'ഭിക്ഷതരൂ; തപസ്വിനിമാരെ, നിങ്ങൾക്കു നല്ലതു വരട്ടെ' എന്നരുളിച്ചെയ്തു. പുഞ്ചിരിക്കൊള്ളുന്ന ദേവേശനെ ദേവി അവിടെ നിന്നു തൃക്കൺപാർത്തിരുന്നു!

ഭിക്ഷകൊടുത്തിട്ട് ആ കാമാന്ധിമാരായ പെണ്ണുങ്ങൾ അവിടുത്തോടു ചോദിച്ചു:—'താപസ, എന്തൊരു വ്രതമാണ് ഭവാൻ ഈ അനുഷ്ഠിക്കുന്നതു്? വസ്ത്രമുടുത്തിട്ടില്ല; വനമാലയണിഞ്ഞിട്ടുണ്ടുതാനും! ഇവിടുന്നു മനോഹരനായ ഒരു താപസനാണ്. വിരോധമില്ലെങ്കിൽ പറയുക.' ഇതുകേട്ടിട്ടു താപസൻ ചിരിച്ചുംകൊണ്ടു പറഞ്ഞു:—'ഇതു് ഒരു രഹസ്യമായ വ്രതമാണ്. പുറത്തു പറഞ്ഞുകൂടാ; സൗഭാഗ്യവതികളെ, വളരെപ്പേർ കേൾക്കെ, ഈ വ്രതം ഇന്നതാണെന്നു പറയാൻ പാടില്ല. അതിനാൽ നിങ്ങൾ പൊയ്ക്കൊള്ളുവിൻ.' ഇതുകേട്ടിട്ട് അവർ മുനിയോടുപറഞ്ഞു:—'എന്നാൽ വരൂ; നമുക്ക പോകാം. ഞങ്ങൾക്കു വളരെ ആഗ്രഹമുണ്ട്.'

ഇപ്രകാരം പറഞ്ഞ് അവർ കൈത്തളിരുകൾകൊണ്ടു തന്തിരുവടിയെ പിടിച്ചു: കന്ദർപ്പപീഡിതയായ ഒരുവൾ കഴുത്തിലും, മറെറാരുവൾ കയ്യിന്മേലും, വേറെ ഒരു സ്ത്രീ കാൽമുട്ടുകളിലും, മറെറാരു വിലാസിനി തലമുടിമേലും, പിന്നെയൊരുത്തി അരക്കെട്ടിലും, മറെറാരുത്തി കാലുകളിലും പിടിച്ചു. സ്വഭാര്യമാരുടെ ക്ഷോഭം കണ്ടിട്ടു മഹർഷിമാർ, 'അടിയ്ക്കുക' എന്നു പറഞ്ഞു വടിയും കല്ലും എടുത്തു

ദേവന്റെ ലിംഗത്തെ ഭയങ്കരമാംവണ്ണം വീഴ്ത്തി. ലിംഗം വീഴ്ത്തപ്പെട്ട ഉടൻ ഭഗവാൻ മറഞ്ഞു; ദേവിയോടുകൂടി കൈലാസപൎവ്വതത്തിൽ എത്തിച്ചേരുകയും ചെയ്തു.

ദേവന്റെ ലിംഗം വീണ സമയത്തു ചരാചരമെല്ലാം വല്ലാതെ വിറച്ചുപോയി. ഇതു കണ്ടിട്ട് ആ മഹൎഷിമാർ ഏററവും ആകുലതപം പൂണ്ടു നില്പായി. അവരിൽ ബുദ്ധിമാനായ ഒരു മഹാമുനി പറഞ്ഞു:—'ആ മഹാത്മാവായ താപസന്റെ സത്യാവസ്ഥ നമുക്ക് അറിഞ്ഞുകൂടാ. നാം ബ്രഹ്മാവിനെ ശരണം പ്രാപിക്കുക; വിവരം അവിടെയ്ക്കറിവുണ്ടാവും.' ഇപ്രകാരം, ജിതേന്ദ്രിയരായ മുനിമാർ എല്ലാവരുംകൂടി സൎവ്വദേവന്മാരാലും സേവിതമായ ബ്രഹ്മാവിന്റെ ഗൃഹത്തിൽ ചെന്നെത്തി, ദേവേശനെ നമസ്കരിച്ചു ലജ്ജയാൽ തലയും ചായ്ച്ചു നിന്നു. അവരുടെ ദുഃഖം കണ്ടിട്ടു ബ്രഹ്മാവു പറഞ്ഞു:—

'ഹാ, നിങ്ങൾ എത്ര മൂഢന്മാരാണ്: ക്രോധത്താൽ കലുഷിതരായി മതിമറന്ന നിങ്ങൾക്കു ധൎമ്മമോ വല്ല ധൎമ്മവുമോ അറിഞ്ഞുകൂടല്ലോ! കഷ്ടമൊക്കെ ചെയ്തു താപസന്മാരെ, ധൎമ്മസൎവ്വസ്വം കേട്ടുകൊൾക: ഇതു ധരിച്ചാൽ, അജ്ഞന്മാർ വേഗേന ധൎമ്മത്തിന്റെ ഫലം നേടും. ഈ ദേഹത്തിലും ആത്മാവിലും വ്യാപിച്ചിരിക്കുന്നു യാവനൊരുത്തനൊ; ആ ആദ്യന്തശൂന്യനായ മഹാദേവനെയാണ് നിങ്ങൾ ഭിന്നനായി കണ്ടത്! ഒരു കുടം നിറച്ചുകിട്ടുമെന്നാണെങ്കിലും, ചളി കളയാഞ്ഞാൽ ചളിമയമായിരിക്കുന്നതെങ്ങിനെയോ, അങ്ങിനെയാണ് മനസ്സിനാൽ ആത്മാവും. മനസ്സിന്റെ നിലയനുസരിച്ചിരിക്കും കൎമ്മങ്ങൾ; കൎമ്മങ്ങൾ നിമിത്തമാണ് സ്വൎഗ്ഗമോ നരകമോ അനുഭവിക്കേണ്ടിവരുന്നത്. അതിനാൽ, ബുദ്ധിയുള്ളവൻ ജ്ഞാനയോഗക്രമംകൊണ്ടു മനസ്സിനെ ശുദ്ധിപ്പെടുത്തണം. അതു ശുദ്ധമായാൽ ആത്മാവു താൻതന്നെ നിരാകുലമായിക്കഴിഞ്ഞു! മനസ്സു ശുദ്ധമായിട്ടില്ലെങ്കിൽ, ശരീരത്തെ ക്ലേശിപ്പിക്കുന്നതുകൊണ്ടു—തീൎത്ഥമാടിക്കുന്നതുകൊണ്ടു കൂടി—മനുഷ്യനു ശുദ്ധി വരികയില്ല. ക്രിയകൾ വിധിക്കപ്പെട്ടിട്ടുള്ളതു, പാപങ്ങളിൽനിന്നു നിയന്ത്രിക്കുന്നതിനാകുന്നു: അധികം അഴുക്കു പററിപ്പോയ ദേഹം എളുപ്പത്തിൽ വൃത്തിപ്പെടുന്നതല്ലല്ലോ. അതിനാൽ ലോകത്തിൽ സന്മാൎഗ്ഗത്തെ പ്രവൎത്തിപ്പിക്കുന്നതിനു ലോകനാഥൻ ഏൎപ്പെടുത്തിയതത്രേ

ഈ കർമ്മവും വർണ്ണാശ്രമവിഭാഗവും. നിങ്ങൾ ആശ്രമത്തിലിരിക്കുന്നതു കാമക്രോധങ്ങൾക്കു കീഴടങ്ങിക്കൊണ്ടാണ്. ജ്ഞാനികൾക്കു ഗൃഹംതന്നെയാണ് ആശ്രമം; അയോഗികൾക്കോ, ആശ്രമം ഗൃഹമായിത്തീരുന്നു. എല്ലാ ഇഷ്ടങ്ങളെയും ത്യജിക്കുക എന്നതെവിടെ? ഈ പെൺഭ്രാന്ത് എവിടെ? നിങ്ങൾ തന്നെത്താൻ മറന്നു പോകുമാറു് ഇത്ര ഘോരമായി ക്രോധിക്കയോ! ക്രോധശീലനായ ഒരുത്തൻ യജിക്കുന്നതോ, കൊടുക്കുന്നതോ, തപസ്സു അനുഷ്ഠിക്കുന്നതോ, ഹോമിക്കുന്നതോ യാതൊന്നും സഫലമായിത്തീരുകയില്ല; ക്രോധശീലന്നു് എല്ലാം പാഴായിപ്പോകും.'

ശ്രീ വാമനമഹാപുരാണം, സരോമാഹാത്മ്യം സൃഷ്ടിവർണ്ണനം
നാല്പത്തിമൂന്നാമദ്ധ്യായം

———(〇)———

# നാൽപ്പത്തിനാലാമദ്ധ്യായം

സനൽകുമാരൻ:—ബ്രഹ്മാവിന്റെ അരുളപ്പാടു കേട്ടിട്ടു് ആ മുനിമാരെല്ലാവരും, ലോകത്തിന്റെ നന്മയ്ക്കു വേണ്ടതെന്താണെന്നു വീണ്ടും ചോദിച്ചു.

ബ്രഹ്മാവു്:—'നമുക്കു ശൂലപാണിയായ ത്രിലോചനൻതിരുവടിയെ ശരണം പ്രാപിക്കാം. ദേവദേവൻ പ്രസാദിച്ചാൽ നിങ്ങൾ മുൻനിലയിലാകും.'

ഇപ്രകാരം അവർ ബ്രഹ്മാവോടു കൂടി ശ്രേഷ്ഠമായ കൈലാസപർവ്വതം പ്രാപിച്ചു, പാർവ്വതീസഹിതനായി വാണരുളുന്ന പരമേശ്വരനെ ദർശിച്ചു. ഉടനെ ലോകപിതാമഹനായ ബ്രഹ്മാവു മുപ്പാരിന്നും വരം നൽകുന്ന സ്വാമിയായ ദേവാധിദേവനെ സ്തുതിപ്പാൻ തുടങ്ങി:—

(കിളിപ്പാട്ട്)

പരമാത്മാവേ, സനാതനാ, പിനാകിൻ, മഹാദേവ,
പരമാനന്ദ, തിരുമേനിക്കു നമസ്കാരം!

ലോകനായക, സൃഷ്ടികർത്താവേ, നമസ്കാരം!
ഏകൻ നീ ജ്ഞാനാനന്ദം പുരുഷോത്തമൻ ദേവൻ.
പാപഹരനേ, മനഃപാപഹരശായിൻ, ലോക-
പാപഘ്നനേ, ചണ്ഡക്രോധ, തേ നമസ്കാരം!
സുരനായക, ദേവ, വിശേഷക, നമസ്കാരം!
ശൂലായുധധാരിവേ, വിശ്വഭാവന, നമസ്കാരം!'

ഇപ്രകാരം ബ്രഹ്മാവിനാലും ഋഷിമാരാലും സ്തുതിക്കപ്പെട്ട മഹാദേവൻ അവരോട് അരുളിച്ചെയ്തു:— 'നിങ്ങൾ തിരിയെ പൊയ്ക്കൊൾവിൻ. ലിംഗം നിങ്ങളുടേതായിത്തീരും. ഞാൻ പറയുന്നതു വേഗത്തിൽ ചെയ്യുക: ലിംഗത്തിനു പ്രതിഷ്ഠ കഴിച്ചാൽ എനിക്കു സന്തോഷമാകും. എന്റെ ലിംഗത്തെ ഭക്തിപൂർവ്വം പൂജിക്കുന്നവർ യാവചിലരോ; അവർക്കു ഒന്നും ഒരിക്കലും ദുഷ്പ്രാപമാകയില്ല. അറിഞ്ഞുകൊണ്ടു ചെയ്ത എല്ലാ പാപങ്ങൾപോലും ലിംഗപൂജകൊണ്ടു നശിച്ചുപോകും; സംശയമേതുമില്ല. നിങ്ങൾ വീഴ്ത്തിയ ലിംഗം എടുത്തു സന്നിഹിതമഹാസരസ്സിലെത്തിച്ച്, പ്രതിഷ്ഠിക്കുവിൻ; ബ്രാഹ്മണരേ, എന്നാൽ അഭീഷ്ടമെല്ലാം നിങ്ങൾക്കു കൈവരും. സ്ഥാണു എന്ന പേരിൽ ആ ലിംഗം ദേവകൾക്കുപോലും പൂജനീയമായിവരും; സ്ഥാണുതീർത്ഥത്തിൽ സ്ഥിതിചെയ്യുന്നതുകൊണ്ട് സ്ഥാണ്വീശ്വരൻ എന്ന പേരും വരും. സ്ഥാണുവിനെ സദാ സ്മരിച്ചാൽത്തന്നെ സകലപാപങ്ങളും നീങ്ങും; ദർശിച്ചാൽ ശുദ്ധിവന്ന മോക്ഷവും ലഭിക്കും.'

തിരുവടി ഇങ്ങിനെ അരുളിച്ചെയ്തതിനാൽ ഋഷികൾ ബ്രഹ്മാവിനോടുകൂടി ആ ലിംഗത്തെ ദാരുവനത്തിൽ നിന്നു കൊണ്ടുപോരാൻ ഒരുമ്പെട്ടു. എന്നാൽ അതിനെ ഇളക്കുവാൻ കഴിയായ്കയാൽ വല്ലാതെ വാട്ടംപൂണ്ട ദേവകളും ഋഷിമാരും കൂടി ബ്രഹ്മാവിനെ ശരണം പ്രാപിച്ചു. ക്ഷീണിച്ചിരിക്കുന്ന അവരോട് ബ്രഹ്മാവു ഇങ്ങിനെ പറഞ്ഞു:— 'വളരെ പണിപ്പെട്ടിട്ടെന്താണ് ഫലം? എടുപ്പാൻ നിങ്ങൾ ശക്തരല്ല. ദേവദേവനായ ശൂലപാണി സ്വേച്ഛയാലല്ലോ ലിംഗം വീഴ്ത്തിയതു്. അതിനാൽ, ദേവന്മാരേ, നാം എല്ലാവരും കൂടി തിരുവടിയെത്തന്നെ ശരണം പ്രാപിക്കുക. മഹാദേവൻ പ്ര

സാധിച്ചാൽ, അവിടുന്നു തന്നെ കൊണ്ടുപോന്നുകൊള്ളും.' ഇതു കേട്ടിട്ട് ദേവന്മാരും ഋഷിമാരും ബ്രഹ്മാവൊരുമിച്ചു ശിവനെ കാണുന്നതിനു വേണ്ടി കൈലാസപർവ്വതത്തിലെത്തി. എന്നാൽ ഭഗവാനെ അവർക്കു കണ്ടുകിട്ടിയില്ല. അതിനാൽ ചിന്തയിലകപ്പെട്ട അവർ, 'മഹേശ്വരൻ തിരുവടി എവിടെയായിരിക്കും' എന്നു ബ്രഹ്മാവിനോടു ചോദിച്ചു. ബ്രഹ്മാവു കുറേനേരം ധ്യാനിച്ചപ്പോൾ, ദേവദേവൻ ഗജരൂപം ധരിച്ച് മുനിമാരാൽ സ്തുതിക്കപ്പെട്ടുകൊണ്ടു സരസ്സിൽ നില്ക്കുന്നതായി മനസ്സുകൊണ്ടു കണ്ടു.

ഉടനെ ഋഷിമാരും ദേവന്മാരുമെല്ലാം ബ്രഹ്മാവൊരുമിച്ചു, ശിവൻ വാണരുളുന്ന മഹാസരസ്സിൽ ചെന്നുചേർന്നു. അവിടെവിടെ തിരഞ്ഞിട്ടും ദേവനെ കണ്ടില്ല. തന്മൂലം ചിന്താകുലരായി നില്ക്കെ, കമണ്ഡലുവേന്തിക്കൊണ്ടു സുപ്രസന്നയായ പാർവ്വതി അവർക്കു കാണുമാറായി. അപ്പോൾ സന്തോഷപൂർണ്ണരായ ദേവകൾ ദേവിയോടു ചോദിച്ചു:— 'അമ്മേ, മഹേശ്വരൻ എവിടെയാണ്? കാണുന്നില്ലല്ലോ! തിരുവടിയെ അന്വേഷിച്ചു ഞങ്ങൾ വല്ലാതെ കുഴങ്ങിയിരിക്കുന്നു.' അതിൽ തിരുവുള്ളമലിഞ്ഞ ദേവി അരുളിച്ചെയ്തു:— 'മഹാഭാഗന്മാരേ, ഇപ്പോൾ ഇവിടെവെച്ചുതന്നെ നിങ്ങൾക്കു മഹാദേവനെ കാണാം. ദേവകൾ അമൃതുണ്ണിക്കൊള്ളുവിൻ. എന്നിട്ടു ഭഗവാനെ ഭജിക്കാം.' മൃഡാനിയുടെ ഈ വാക്കു കേട്ടു ദേവകൾ സുഖമായിരുന്ന് ഒരു പരിശുദ്ധമായ അമൃതം പാനംചെയ്തു. അനന്തരം അവർ പരമേശ്വരിയോടു ചോദിച്ചു:—'ഗജരൂപമെടുത്തു ഇങ്ങോട്ടെഴുന്നള്ളിയ ഭഗവാൻ എവിടെയാണ്?' അപ്പോൾ ദേവി സരസ്സിൻമദ്ധ്യത്തിൽ നില്ക്കുന്ന ദേവനെ കാട്ടിക്കൊടുത്തു.

ശിവനെ കണ്ടതിനാൽ മനം കുളിർത്ത ഇന്ദ്രാദിദേവന്മാർ ബ്രഹ്മാവിനെ മുൻനിർത്തി ഇപ്രകാരം ഉണർത്തിച്ചു:—'തമ്പുരാനെ, തിരുമേനി ത്യജിച്ച ത്രൈലോക്യവന്ദിതമായ ലിംഗം കൊണ്ടുപോരാൻ മറ്റാരും ശക്തനാകയില്ല.' ബ്രഹ്മാദികളാൽ ഇങ്ങിനെ ഉണർത്തിക്കപ്പെട്ട ശങ്കരഭഗവാൻ ദേവന്മാരോടും ഋഷിമാരോടും കൂടി ദാരുവനാശ്രമത്തിലേക്കെഴുന്നള്ളി. അവിടെ ചെന്നിട്ടു ഗജരൂപധാരിയായ പരമേശ്വരൻ ലിംഗത്തെ വലിയതായി തുമ്പിക്കൈകൊണ്ടെടുത്തുകൊണ്ടു പോന്നു. മഹർഷികളാൽ സ്തുതിക്കപ്പെട്ടുകൊണ്ട്, സരസ്സിന്റെ വടി

ഞ്ഞാറെ വശത്തായിവെച്ചു. അപ്പോൾ ദേവന്മാരും തപോധനന്മാരായ ഋഷിമാരുമെല്ലാം പൂർണ്ണകാമന്മാരായിട്ട് മഹേശ്വരനെ സ്തുതിച്ചു തുടങ്ങി:—

'നമസ്തേ പരമാത്മൻ, അനന്തയോനേ, ലോകസാക്ഷിൻ, പരമേഷ്ഠിൻ, ഭഗവൻ, സർവ്വജ്ഞ, ക്ഷേത്രജ്ഞ, ജ്ഞാനജ്ഞേയ, സർവ്വേശ്വര, മഹാവിരിഞ്ചേ, മഹാവിഭൂതേ, മഹാക്ഷേത്രജ്ഞ, മഹാപുരുഷ, സർവ്വഭൂതവാസ, മനോനിവാസ, ആദിദേവ, മഹാദേവ, സദാശിവ, ഈശാന, ദുർവ്വിജ്ഞേയ, ദുരാരാധ്യ, മഹാഭൂതേശ്വര, പരമേശ്വര, മഹായോഗേശ്വര, ത്ര്യംബക, മഹായോഗിൻ, പരബ്രഹ്മ, പരമജ്യോതിഃ, ബ്രഹ്മവിദുത്തമ, ഓംകാര, വഷട്കാര, സ്വാഹാകാര, സ്വധാകാര, പരമകാരണ, സർവ്വഗത, സർവ്വദർശന, സർവ്വശക്ത, സർവ്വദേവ, അജ, സഹസ്രാർച്ചിഃ, സുധാമൻ, ഹരധാമ, വംശവർത്ത, സംവർത്ത, സങ്കർഷണ, ബഡബാനല, അഗ്നീഷോമാത്മക, പവിത്ര, മഹാപവിത്ര, മഹാമേഘ, മഹാകാമഹൻ, ഹംസ, പരമഹംസ, മഹാരാജിക, മഹേശ്വര, മഹാകാമുക, മഹാഹംസ, ഭവക്ഷയകര, സുരസിദ്ധാർച്ചിത, ഹിരണ്യവാഹ, ഹിരണ്യരേതഃ, ഹിരണ്യനാഭ, ഹിരണ്യാഗ്രകേശ, മുഞ്ജകേശിൻ, സർവ്വലോകവരപ്രദ, സർവ്വാനുഗ്രഹകര, കമലേശയ, ഹൃദയേശയ, ജ്ഞാനോദധേ, ശംഭോ, വിഭോ, മഹായജ്ഞ, മഹായാജ്ഞിക, സർവ്വയജ്ഞമയ, സർവ്വയജ്ഞസംസ്തുത, നിരാശ്രയ, സമുദ്രേശ, അത്രിസംഭൂത, ഭക്താനുകമ്പിൻ, അഭഗ്നയോഗ, യോഗധര, വാസുകിമഹാമണിവിദ്യോതിതവിഗ്രഹ, ഹരിതനയന, ത്രിലോചന, ജടാധര, നീലകണ്ഠ, ചന്ദ്രാർദ്ധധര, ഉമാശരീരാർദ്ധധര, ശൂലധര, പിനാകധര, ഖഡ്ഗചർമ്മധര, ഗജചർമ്മധര, ദുസ്തരസംസാരമഹാസംഹാരകര, പ്രസീദ ഭക്തജനവത്സല!'

ദേവന്മാരാലും ബ്രാഹ്മണേന്ദ്രന്മാരാലും പിതാമഹനാലും ഈവിധം ഭക്തിയോടെ സ്തുതിക്കപ്പെട്ട പരമേശ്വരൻ ഗജരൂപം വെടിഞ്ഞു, അവിടെ ലിംഗത്തിൽ സന്നിധാനം ചെയ്തു.

ശ്രീസ്കന്ദമഹാപുരാണം, കേദാരമാഹാത്മ്യം, ബ്രഹ്മാദികൃതശിവസ്തുതി.

നാല്പത്തിയൊന്നാമദ്ധ്യായം

—(0)—

# നാല്പത്തഞ്ചാമദ്ധ്യായം

സനൽകുമാരൻ:—പിന്നീടു മഹാദേവൻ ബ്രഹ്മാദിദേവന്മാരോടു്, ഋഷിമാരും കേൾക്കെ, ഉത്തമമായ തീർത്ഥമാഹാത്മ്യം അരുളിച്ചെയ്തു:—'സന്നിഹിതമെന്നാണ്, ഈ മഹാപുണ്യമായ സരസ്സിന്റെ പേർ. ഞാൻ കുടികൊള്ളുന്നതു കൊണ്ടു ഇതു മോക്ഷപ്രദമാകുന്നു. ബ്രാഹ്മണരോ, ക്ഷത്രിയരോ, വൈശ്യരോ, ശൂദ്രരായാലും ഈ ലിംഗം ദർശിച്ചാൽ മതി പരമപദം കാണ്മാൻ. നാൾതോറും മദ്ധ്യാഹ്നസമയത്തു്, സമുദ്രംവരെയുള്ള തീർത്ഥങ്ങളും സരസ്സുകളും സ്ഥാണുതീർത്ഥത്തിൽ വന്നുചേരും. എന്നെ പതിവായി ഈ സ്തോത്രം കൊണ്ടു ഭക്തിപൂർവം സ്തുതിക്കുന്നവർക്കു ഞാൻ എന്നെന്നും സുലഭനായിരിക്കും; സംശയമില്ല'. ഈ വിധം അരുളിച്ചെയ്തു സ്വാമിയായ മഹേശ്വരൻ മറഞ്ഞു. ദേവന്മാരും ഋഷിമാരുമെല്ലാം അവരവരുടെ പാർപ്പിടങ്ങളിലേയ്ക്കും ഗമിച്ചു.

അതിനുശേഷം സ്വർഗ്ഗം മനുഷ്യരെക്കൊണ്ടു നിറഞ്ഞു: സ്ഥാണുലിംഗം ദർശിച്ചവരൊക്കെ, അതിന്റെ മാഹാത്മ്യത്താൽ സ്വർഗ്ഗത്തിൽ ചെല്ലുകയായി. അതുനിമിത്തം ദേവകളെല്ലാരും കൂടി ബ്രഹ്മാവിനെ ശരണം പ്രാപിച്ചു. 'എന്തിനാണ് വന്നതെ'ന്നു ബ്രഹ്മാവു് അവരോടു ചോദിച്ചു. അപ്പോൾ ദേവകളെല്ലാം ഇങ്ങിനെ പറഞ്ഞു:—'മനുഷ്യരാൽ ഞങ്ങൾക്കു കടുത്ത ഭയം നേരിട്ടിരിക്കുന്നു. പിതാമഹ, ഇവിടുന്നു രക്ഷിക്കേണം!' അപ്പോൾ ബ്രഹ്മാവു് ദേവേന്ദ്രനോടു പറഞ്ഞു:—'ശക്ര, ആ തീർത്ഥം വേഗത്തിൽ പൊടികൊണ്ടു നികത്തി, അഭീഷ്ടം സാധിച്ചുകൊൾക' ഉടനെ ഇന്ദ്രൻ പൊടി വർഷിച്ചുതുടങ്ങി; ഏഴുദിവസംകൊണ്ടു ഇന്ദ്രാദിദേവകൾ ആ തീർത്ഥം തൂർത്തുകളഞ്ഞു. ആ പാംസുവർഷം കണ്ടിട്ടു പരമേശ്വരൻ ലിംഗത്തെയും വടവൃക്ഷത്തെയും തൃക്കയ്യിലെടുത്തു. അവിടെ പാത്രജലം നില്ക്കുന്നേടം അതിപുണ്യമായ തീർത്ഥമത്രേ. അതിൽ സ്നാനം ചെയ്യുന്നവൻ എല്ലാ തീർത്ഥത്തിലും സ്നാനം ചെയ്തവനായി! അവിടെ ലിംഗത്തിനും വടത്തിനും നടുവിലായി പിണ്ഡം വെയ്ക്കുന്നവന്, പിതൃക്കൾ പ്രസാദിച്ചു, ലോകത്തിൽ ദുർല്ലഭമായിട്ടുള്ളതിനെ നൽകും.

# നാല്പത്താറാമദ്ധ്യായം

---

സനൽകുമാരൻ:—സ്ഥാണുവടത്തിന്നു വടക്കെ, ശുക്രതീൎത്ഥവും, കിഴക്കെ വ്യോമതീൎത്ഥവും, തെക്കെ ദക്ഷതീൎത്ഥവും, പടിഞ്ഞാറു നകലീശ ഗണവും സ്ഥിതിചെയ്യുന്നു; ഈ പുണ്യതീൎത്ഥങ്ങളുടെ നടുവിലത്രെ സ്ഥാണുതീൎത്ഥം. അതു ദൎശിക്കുകമാത്രംചെയ്താൽ പരമപദം പ്രാപിയ്ക്കാം. പാൎവ്വതിയും ശിവന്റെ പാൎശ്വത്തിൽ പ്രതിഷ്ഠിക്കപ്പെട്ടിട്ടുണ്ടു്; ആ ദേവിയെ ദൎശിച്ചാൽമതി സിദ്ധിലഭിപ്പാൻ. വടത്തിന്റെ വടക്കുവശത്തു മഹാത്മാവായ തക്ഷകൻ പ്രതിഷ്ഠിച്ചിട്ടുള്ള മഹാലിംഗം സൎവ്വകാമങ്ങളേയും നൽകുന്നതാകുന്നു. വടത്തിന്നു കിഴക്കുവശത്തു വിശ്വകൎമ്മാവിനാൽ പ്രതിഷ്ഠിതമായ ലിംഗത്തെ ധ്യാനപൂൎവ്വം ദൎശിയ്ക്കുന്ന മനുഷ്യൻ സിദ്ധനായിത്തീരും. അവിടെ പ്രതിഷ്ഠിക്കപ്പെട്ടിട്ടുള്ള സരസ്വതീദേവിയെ നമസ്കരിച്ചാൽ ബുദ്ധിയും മേധയും ഉണ്ടായിവരും. വടത്തിന്റെ പാൎശ്വത്തിൽ ധ്രുവമായി പ്രതിഷ്ഠിച്ചിട്ടുള്ള വടേശ്വരദേവനെ ദൎശിച്ചാൽ പരമപദം ലഭിയ്ക്കും. പിന്നെ സ്ഥാണുവടത്തെ തൊഴുതു പ്രദക്ഷിണംവെച്ചാൽ, ഏഴു ദ്വീപുള്ള ഭൂമിയെ മുഴുവൻ പ്രദക്ഷിണം വെച്ചുകഴിഞ്ഞു. സ്ഥാണുവിന്റെ പടിഞ്ഞാറുവശത്തുള്ള നകലീശഗണത്തെ ശുഷ്കാന്തിയോടെ പൂജിച്ചാൽ ഏതു പാപവും വിട്ടൊഴിയും. അതിന്റെ തെക്കുവശത്തത്രെ ഭദ്രകരതീൎത്ഥം; അതിൽ സ്നാനം ചെയ്താൽ സൎവ്വതീൎത്ഥസ്നാനമായി. അതിന്നു വടക്കുവശത്താണു്, മഹാത്മാവായ രാവണൻ പ്രതിഷ്ഠിച്ച ഗോകൎണ്ണമഹാലിംഗം; അവിടെ ആഷാഢമാസത്തിലെ കറുത്ത ചതുൎദ്ദശിയിൽ സ്നാനംചെയ്തുപവസിച്ചാൽ പാപമോചനംവരും. അവിടെത്തന്നെ മേഘനാദൻ സ്ഥാപിച്ച സിദ്ധിദമായ ലിംഗത്തെ വേണ്ടുംവണ്ണം പൂജിയ്ക്കുന്നവൻ അത്യന്തം ശ്രീമാനായി ഭവിയ്ക്കും. അതിന്റെ പടിഞ്ഞാറുവശത്തു ശങ്കുകൎണ്ണൻ പൂജിച്ച ലിംഗത്തിന്നരികിൽ, ജ്യേഷ്ഠമാസത്തിലെ വെളുത്ത അഷ്ടമിയിൽ ശ്രദ്ധയോടെ ഉപവസിയ്ക്കുന്നവന്നു തീൎച്ചയായും അടിക്കടി യജ്ഞഫലം കിട്ടും. ഇവയൊക്കെ മുനികളാലും സാദ്ധ്യന്മാരാലും ആദിത്യന്മാരാലും വസുക്കളാലും മ

ഋതുക്കളാലും അഗ്നികളാലും പണിയപ്പെട്ടു സേവിക്കപ്പെട്ടവയാകുന്നു, മററു പ്രാണികളും ഉത്തമമായ സ്ഥാനവിശേഷത്തെ പ്രാപിച്ചാൽ പാപംവേർപെട്ടു പരമപദമടയും; ഇതിന്നടുക്കൽ ശൂലപാണിയായ ദേവദേവൻെറ ലിംഗമുണ്ടല്ലോ; പാർവതിയേയും ശിവൻെറ അരികിൽ പ്രതിഷ്ഠിച്ചിട്ടുണ്ട്.

ഗോകർണ്ണം ദർശിച്ചു ശുചിയായി ശിവനെ പൂജിക്കുന്നവന്, വേണ്ടിയോ വേണ്ടാതെയോ ചെയ്തുവെച്ചിട്ടുള്ള പാപമെല്ലാം തീരും. അഷ്ടമിനാളിൽ അഷ്ടമൂർത്തിയെ പൂജിക്കുന്നവർക്ക്, കൌമാരത്തിലെ ബ്രഹ്മചര്യത്താലുള്ള പുണ്യം ലഭിക്കും; ഇതുപോലെ, സൌന്ദര്യം-സൌഭാഗ്യം- സമ്പത്ത് എന്നിവയും കുമാരേശ്വരൻെറ മാഹാത്മ്യത്താൽ സിദ്ധിക്കും, സംശയമില്ല. അതിന്നു വടക്കുവശത്തു യാതൊരു ലിംഗം പ്രതിഷ്ഠിച്ചു പൂജിച്ചിട്ടാണോ, വിഭീഷണൻ ജരാമരണവർജ്ജിതനായിത്തീർന്നത്; ആ ലിംഗത്തെ, ആഷാഢശുക്ലാഷ്ടമിയിൽ ഉപവാസം ചെയ്തു പൂജിക്കുന്നവൻ അമർത്ത്യനായിത്തീരും. അവിടെ കിഴക്കുവശത്തുള്ള പൂർണ്ണേരിത ലിംഗത്തെ സ്വയം പൂജിച്ചാൽ സർവകാമങ്ങളും സാധിക്കും. എവിടെ വെച്ചു മഹേശ്വരനെ പൂജിച്ചിട്ടാണോ, ദൂഷണനും ത്രിശിരസ്സും അതിയായൊരു സന്തോഷം നേടിയത്; അവിടെ ചൈത്രത്തിലെ വെളുത്തപക്ഷത്തിൽ പൂജിച്ചാൽ, ആ വരദന്മാരായ രണ്ടു ദേവന്മാർ മനോരഥം നിറവേററിത്തരും. സ്ഥാനവിശേഷത്തിന്നു കിഴക്കു ഹസ്തിപാദേശ്വരൻ എന്ന ശിവനെ ദർശിച്ചാൽ മുൻജന്മത്തിലെ പാപങ്ങൾ നശിക്കും. ആലിന്നു തെക്കു ഹാരീതമഹർഷി പ്രതിഷ്ഠിച്ചിട്ടുള്ള ലിംഗത്തെ മനസ്സുവെച്ചു വന്ദിക്കുന്നവൻ സിദ്ധിമാനായിത്തീരും. തെക്കേ മൂലയിൽ മഹാത്മാവായ വാപീതൻ പ്രതിഷ്ഠിച്ചിട്ടുള്ള ത്രിലോകവിഖ്യാതമായ ലിംഗം സർവ്വപാപനാശനമാകുന്നു; കങ്കാളരൂപിയായി മഹാത്മാവായ രുദ്രനാൽ പ്രതിഷ്ഠിക്കപ്പെട്ടിട്ടുള്ള മഹാലിംഗവും സർവ്വപാപങ്ങളേയും സർവ്വദോഷങ്ങളേയും നീക്കി ഭുക്തിമുക്തികളെ നൽകുന്നതാകുന്നു. ആ ലിംഗം ദർശിച്ചാൽ അഗ്നിഷ്ടോമത്തിൻെറ ഫലം കിട്ടും. അതിൻെറ പടിഞ്ഞാറുവശത്തു സിദ്ധപ്രതിഷ്ഠിതമായ സിദ്ധേശ്വരലിംഗം സർവസിദ്ധിപ്രദമത്രെ. അതിന്നു തെക്കു മഹാത്മാവായ മൃകണ്ഡുവിനാൽ പ്രതിഷ്ഠിതമായ ലിംഗം ദർശിക്കുന്നവർക്ക് സിദ്ധി നൽകും. അതിന്നു കിഴക്കു

മഹാത്മാവായ ആദിത്യൻ പ്രതിഷ്ഠിച്ചിട്ടുള്ള ശ്രേഷ്ഠലിംഗം സർവ്വകല്മഷങ്ങളേയും നശിപ്പിക്കും.

ചിത്രാംഗദൻ എന്ന ഗന്ധർവ്വനും രംഭ എന്ന അപ്സരഃശ്രേഷ്ഠയും അന്യോന്യം അനുരക്തരായതിന്ന് പരസ്പരാനുരാഗത്താൽ അവർ സ്ഥാണുദർശനത്തിന്നായി വന്നു, സ്ഥാണുവിനെ ദർശിച്ചു, വരം നൽകിയ മഹേശ്വരനെ പ്രതിഷ്ഠിച്ചു പൂജിക്കുകയുണ്ടായി. ആ ചിത്രാംഗദേശ്വരനേയും രംഭേശ്വരനേയും ദർശിച്ചവൻ സൗഭാഗ്യസമ്പന്നനായി സൽകുലത്തിൽ ജനിക്കും. അതിന്റെ തെക്കുവശത്തു ഇന്ദ്രൻ പണ്ടു പ്രതിഷ്ഠിച്ചിട്ടുള്ള ലിംഗത്തെ പ്രസാദിപ്പിച്ചാൽ, വിചാരിച്ചതൊക്കെ സാധിക്കും. അവിടെ ശിവനെ ദർശിച്ചാരാധിച്ചതിനാൽ പരാശരമുനിക്കു മികച്ച കവിത്വം സിദ്ധിച്ചു. വേദവ്യാസമഹർഷി വാമദേവനെ ആരാധിച്ചു, തൃത്തിരുവടിയുടെ പ്രസാദത്താൽ സർവ്വജ്ഞത്വവും ബ്രഹ്മജ്ഞാനവും സമ്പാദിച്ചു. സ്ഥാണുവടത്തിന്റെ പടിഞ്ഞാറുവശത്തു ഹിമവാൻ പ്രതിഷ്ഠിച്ച ശിവലിംഗം പുണ്യവശാൽ ദർശിക്കുന്നവർക്കു സിദ്ധിവരും. അതിന്റെ പടിഞ്ഞാറുവശത്തു കാർത്തവീര്യൻ പ്രതിഷ്ഠിച്ച ലിംഗവും, ദർശിച്ചക്ഷണത്തിൽ പാപം പോക്കി പുണ്യം നൽകുന്ന ഒന്നാകുന്നു. അതിന്റെ വടക്കുഭാഗത്തു സുപാർശ്വൻ പ്രതിഷ്ഠിച്ച ഒരു ലിംഗമുണ്ടു്; അതിനെ ആരാധിച്ചിട്ടാണു്, ഹനുമാനു ഹരപ്രസാദത്താൽ സിദ്ധിനേടിയതു്. അതിന്റെ കിഴക്കുവശത്തു വരദനായ ശിവനെ ആരാധിച്ചിട്ടത്രേ പ്രഭവിഷ്ണുവായ വിഷ്ണു സുദർശനചക്രം സമ്പാദിച്ചതു്. അതിന്റെ കിഴക്കുവശത്തു് ഇന്ദ്രനാലും വരുണനാലും പ്രതിഷ്ഠിക്കപ്പെട്ട രണ്ടു ശ്രേഷ്ഠലിംഗങ്ങൾ സർവ്വാഭീഷ്ടപ്രദങ്ങളാകുന്നു.

ഇവയെല്ലാം മുനികളാലും സാധ്യന്മാരാലും ആദിത്യന്മാരാലും വസുക്കളാലും പണിപ്പെട്ടു സേവിക്കപ്പെട്ടവയും പാപങ്ങളെ പാടെ നശിപ്പിക്കുന്നവയുമത്രേ. സ്വയംഭൂവായ സ്ഥാണുവിനെ ഉദ്ദേശിച്ചു് വടക്കു് ഓഘവതിനദിവരെ തത്വദർശികളായ ഋഷിമാർ പ്രതിഷ്ഠിച്ച ലിംഗങ്ങൾക്കു കണക്കില്ല. സ്ഥാണുവിന്റെ പടിഞ്ഞാറുഭാഗത്തു ഒരായിരം ലിംഗങ്ങളുണ്ടു്. കിഴക്കു സന്നിഹിതസരസ്സുവരെ മഹാത്മാക്കളായ ബാലഖില്യന്മാർ ഒരുകോടിലിംഗം പ്രതിഷ്ഠിച്ചിട്ടുണ്ടു്. ഒട്ടുക്കു ഗന്ധർവ്വയക്ഷകിന്നരന്മാരാൽ പ്രതിഷ്ഠിതങ്ങളായ ലിംഗങ്ങൾ

അസംഖ്യങ്ങളാകുന്നു, ലിംഗങ്ങൾ മൂന്നരക്കോടിയുള്ളതായി വായുപറഞ്ഞിരിക്കുന്നു. സ്ഥാണുസന്നിധിയിൽ അനേകായിരം ശിവലിംഗങ്ങളുണ്ട്. ഇതറിഞ്ഞു ശ്രദ്ധയോടെ സ്ഥാണുലിംഗത്തെ സേവിച്ചാൽ തൽപ്രസാദംകൊണ്ടു, നിനച്ചതൊക്കെ നിറവേറും. ചോദിയോവേണ്ടാതെയോ സ്ഥാണുക്ഷേത്രം പ്രാപിച്ചവൻ ഘോരപാപങ്ങൾപോലും നീങ്ങി പരമപദം പൂകും. ചൈത്രത്രയോദശിയിൽ ദിവ്യനക്ഷത്രയോഗവും സൂര്യചന്ദ്രസംയോഗവുമുള്ള ഒരു മഹാപുണ്യമായ സുദിനത്തിലത്രെ, ലോകധാരിയായ ബ്രഹ്മാവു ഋഷിഗണങ്ങളാൽ അനേകായിരത്താണ്ടുകാലമായി പൂജിക്കപ്പെട്ടുവരുന്ന സ്ഥാണുലിംഗം പ്രതിഷ്ഠിച്ചതു്; അതു കാലത്തു ഭക്തിയോടെ ഉപവാസം ചെയ്തു ശിവനെ പൂജിക്കുന്നവർ പരമപദം പ്രാപിക്കും; അതു പ്രദക്ഷിണംവെച്ചാൽ, ഏഴു ദ്വീപുള്ള ഭൂമിയെ പ്രദക്ഷിണംചെയ്തു കഴിഞ്ഞു.'

ശ്രീവാമനമഹാപുരാണം, സരോമാഹാത്മ്യം, താരകേശ്വരലിംഗാഖ്യാനമാഹാത്മ്യം നാല്പത്താറാമദ്ധ്യായം.

(0)

## നാല്പത്തേഴാമദ്ധ്യായം

മാർക്കണ്ഡേയൻ:—'മഹർഷേ, സ്ഥാണുതീർത്ഥത്തിന്റെ മാഹാത്മ്യം കേൾപ്പാൻ എനിക്കാഗ്രഹമുണ്ട്. ഇവിടെ സർവ്വപാപങ്ങളും വിട്ടു സിദ്ധിനേടിയതാരാണ്?'

സനൽകുമാരൻ:—'ഉത്തമമായ സ്ഥാണുമാഹാത്മ്യം ഒട്ടൊഴിയാതെ കേട്ടുകൊൾക; ഇതുകേട്ടാൽ മനുഷ്യനു സർവ്വപാപങ്ങളും നീങ്ങും:

ഈ ചരാചരലോകം ഏകാർണ്ണവത്തിൽ അമർന്നു കിടക്കെ, സർവ്വലോകപിതാമഹനായ ബ്രഹ്മാവു വിഷ്ണുവിന്റെ നാഭിയിൽ നിന്നു് ഉണ്ടായിവന്നു. ബ്രഹ്മാവിങ്കൽ നിന്നു മരീചി ജനിച്ചു; മരീചിയ്ക്കു കശ്യപനെന്ന മകൻ പിറന്നു; കശ്യപനിൽ നിന്നു് സൂര്യനും, സൂര്യനിൽ നിന്നു മനുവും ജനിച്ചു. മനു തുമ്മിയപ്പോൾ മുഖത്തു നിന്നു-ല്പന്നനായ മകൻ ഭൂമിക്കെല്ലാം ധർമ്മരക്ഷകനായ രാജാവായി വാണു.

കാലന്ന മൃത്യുവിൽ ജനിച്ച മകളും ഭയങ്കരിയുമായ ഭയയായിരുന്നു, അദ്ദേഹത്തിന്റെ ഭാൎയ്യ. അവളിൽ വേദങ്ങളെ നിന്ദിക്കുന്ന ദുഷ്ടനായ വേനൻ ഉണ്ടായി വന്നു. പുത്രമുഖം കണ്ടതിനുശേഷം അംഗരാജാവു കാട്ടിലേയ്ക്കു പോയി, കൊടുന്തപം ചെയ്തു, ധൎമ്മംകൊണ്ടു ദ്യാവാപൃഥിവികളെ നിറച്ചു, പുനരാവൃത്തിശൂന്യമായ പരമധാമം പ്രാപിച്ചു. വേനൻ ഭൂമണ്ഡലത്തിന്നെല്ലാം അധിപതിയായി.

ആ കാലദൌഹിത്രൻ മാതാമഹദോഷത്താൽ വേദങ്ങളെ നിന്ദിക്കുന്ന ദുഷ്ടനായി തീൎന്നു, നഗരംതോറും കൊടിയറിയിച്ചു:—'ഒരിക്കലും ദാനം ചെയ്തുപോകരുതു്; യജിച്ചുപോകരുതു്; ഹോമിച്ചുപോകരുതു്. ഞാൻ ഒരാൾ മാത്രമെ നിങ്ങൾക്കു സദാ വന്ദ്യനും പൂജ്യനുമായിട്ടുള്ളു. എന്നാൽ രക്ഷിക്കപ്പെടുന്ന നിങ്ങൾ സുഖമായി വസിച്ചുകൊൾവിൻ. നിങ്ങൾക്കു സേവിപ്പാൻ, ഞാനൊഴിഞ്ഞു മറ്റൊരീശ്വരനില്ല.' ഈ അറിയിപ്പു കേട്ടിട്ടു ഋഷികളെല്ലാവരുംകൂടി ഒത്തൊരുമിച്ചു രാജാവിനോടു പറഞ്ഞു:—'വേദമാണു ധൎമ്മത്തിന്നു പ്രമാണം; അതിൽ യജ്ഞം വിധിക്കപ്പെട്ടിരിക്കുന്നു. യജ്ഞം ചെയ്യാഞ്ഞാൽ സ്വൎഗ്ഗവാസികളായ ദേവന്മാർ പ്രസാദിക്കില്ല; പ്രസാദിക്കാഞ്ഞാൽ, സസ്യവൃദ്ധിക്കു മഴ പെയ്കയില്ല. അതിനാൽ യജ്ഞങ്ങളും ദേവന്മാരുമാണു ലോകത്തെ നിലനിൎത്തുന്നതു്.' ഇതു കേട്ടിട്ടു ക്രോധത്താൽ കലികൊണ്ട വേനൻ, 'യജിച്ചുപോകരുതു്; ദാനം ചെയ്തുപോകരുതു്' എന്നുതന്നെ വീണ്ടും വീണ്ടും ഗൎജ്ജിച്ചു.

അതിൽ കുപിതരായ ആ മഹൎഷിമാർ എല്ലാവരും കൂടി, മന്ത്രം ജപിച്ചുതീൎത്ത വജ്രംപോലുള്ള ദൎഭപ്പുല്ലുകൊണ്ടു അവനെ നിഗ്രഹിച്ചു. രാജാവില്ലാതായതിനാൽ ലോകം ഇരുട്ടിലായി. കവൎച്ചക്കാരുടെ ശല്യത്താൽ നാട്ടുകാർ ആ മഹൎഷിമാരെ ശരണം പ്രാപിച്ചു. മുനിമാരെല്ലാവരും കൂടി വേനന്റെ തുടയെ കടഞ്ഞപ്പോൾ അതിൽ നിന്നു ഒരു ഹ്രസ്വഗാത്രനായ പുരുഷൻ പുറപ്പെട്ടു. അവനോടു മഹൎഷിമാർ, 'നിഷീദിച്ചാലും' എന്നു പറകയാൽ, വേനകല്മഷജാതനായ അവനിൽ നിന്നു നിഷാദർ ഉണ്ടായിവന്നു. പിന്നെ മഹൎഷിമാർ വേനന്റെ വലത്തെ കൈ കടഞ്ഞു; ആ കൈ കടയുമ്പോൾ, മാമലയോളം പോന്ന ദിവ്യലക്ഷണശാലിയായ മറ്റൊരാൾ അവതരിച്ചു. വില്ലും അമ്പുമേന്തി കരതലത്തിൽ ചക്രധ്വജരേഖയുള്ളവനായി പിറന്ന അവനെ കണ്ടിട്ടു ശക്രാദിദേവന്മാരെല്ലാവരും

കൂടി, അവനെ ഭൂമിയിലേയ്ക്കു രാജാവാക്കി അഭിഷേകം കഴിച്ചു. അവൻ ധർമ്മംകൊണ്ടു ശരിയായി രക്ഷിച്ച്, അച്ഛനാൽ വിരക്തയായിരുന്ന പൃഥിവിയെ രഞ്ജിപ്പിച്ചു. ഈ പൃഥിവീരഞ്ജനത്താൽ അവന്നു 'രാജാവ്' എന്ന പ്രസിദ്ധി കിട്ടി.

നാടുവാഴുന്ന ആ വൈന്യമന്നവൻ വിചാരിച്ചു:—'എന്റെ അച്ഛൻ യജ്ഞാദി മുടക്കുന്ന അധർമ്മിഷ്ഠനായിരുന്നു. അവിടേയ്ക്കു പരലോകസുഖത്തിന്നായി എന്താണ് ചെയ്യേണ്ടതു?' ഇങ്ങിനെ ചിന്തിച്ചിരിക്കെ, നാരദൻ അവിടെ എത്തി. അദ്ദേഹത്തെ ഇരുത്തി വന്ദിച്ചിട്ടു രാജാവു ചോദിച്ചു:—'ഭഗവാനേ, എല്ലാ ലോകത്തിന്റേയും വൃത്താന്തം ഇവിടേയ്ക്കറിയാമല്ലൊ; ദേവബ്രാഹ്മണനിന്ദകനായി സ്വധർമ്മംവിട്ടു പരലോകപ്രാപിച്ച എന്റെ അച്ഛന്റെ സ്ഥിതിയെന്താണ്?' ദിവ്യചക്ഷുസ്സുകൊണ്ടു നോക്കിയറിഞ്ഞിട്ടു നാരദൻ മറുപടി പറഞ്ഞു —'അവൻ മ്ലേച്ഛന്മാരുടെ ഇടയിൽ ക്ഷയകുഷ്ഠരോഗിയായി ജനിച്ചിരിക്കുന്നു.' മഹാത്മാവായ നാരദന്റെ ഈവാക്കു കേട്ടിട്ടു ദുഃഖാർത്തനായ വൈന്യൻ, 'എന്താണ് ഞാൻ ചെയ്യേണ്ടതെ'ന്നു ചിന്തയിലകപ്പെട്ടു. ആ മഹാത്മാവിന്നു തോന്നി:—'പിതാക്കന്മാരെ ഭയത്തിൽനിന്നു രക്ഷിക്കുന്നവനാണ് ലോകത്തിൽ പുത്രൻ!' ഈ വിധം ചിന്തിച്ചു അദ്ദേഹം നാരദമുനിയോടു പ്രതിവിധി ചോദിച്ചു.

നാരദൻ:—'ഭവാൻചെന്നു അവന്റെ ആ ദേഹത്തെ തീർത്ഥംകൊണ്ടു നിർമ്മലമാക്കുക: സന്നിഹിതസരസ്സിലെ മഹാ തീർത്ഥത്തിൽ സ്നാനം ചെയ്യിക്കുക.'

മഹാത്മാവായ നാരദൻ പറഞ്ഞതനുസരിച്ചു രാജാവു ആ പ്രദേശത്തേയ്ക്കു യാത്രയായി. അദ്ദേഹം ഉത്തരദേശത്തു ചെന്നിട്ടു മ്ലേച്ഛന്മാരുടെ ഇടയിൽ അവനെ കണ്ടെത്തി. കുഷ്ഠവും ക്ഷയവും പിടിപെട്ടു അവനെ കണ്ടപ്പോൾ രാജാവിന്നു വ്യസനത്താൽ മനസ്സു വെന്തുപോയി. അദ്ദേഹം മ്ലേച്ഛരോടു പറഞ്ഞു:— 'നിങ്ങൾക്കു സമ്മതമാണെങ്കിൽ ഈ ആളെ ഞാൻ എന്റെ ഗൃഹത്തിലേയ്ക്കു കൊണ്ടുപോകുന്നു; അവിടെവെച്ചു ദീനം മാറുകയും ചെയ്തുകൊള്ളാം.' മ്ലേച്ഛന്മാരെല്ലാം ആ ദയാശീലനെ സാഷ്ടാംഗം നമസ്കരിച്ച്, 'ഇവിടുത്തെ ഇഷ്ടംപോലെ ചെയ്തുകൊൾക' എന്നു സമ്മതിച്ചു. രാജാവ് പല്ലക്കെടുക്കുന്ന അമാലന്മാരെ വരുത്തി, ഇരട്ടി കൂലി കൊടുത്ത്, അവനെ സ്വ

ഴേന കൊണ്ടുപോരാൻ ഏർപ്പാടുചെയ്തു. ആ ദയാപരൻ പറഞ്ഞതു പോലെ, അവർ പല്ലക്ക ചുമന്ന കുരുക്ഷേത്രത്തിലൂടെപോന്നു് സ്ഥാണുതീർത്ഥത്തിലെത്തിച്ചു രോഗിയെ ഇറക്കി, തിരിയെപോയി.

രാജാവു പിന്നെ മദ്ധ്യാഹ്നത്തിൽ അവനെ സ്നാനംചെയ്യിപ്പാൻ തുടങ്ങി അപ്പോൾ ആകാശത്തുനിന്നു വായു ഇങ്ങിനെ പറഞ്ഞു:— 'വത്സ, സാഹസംചെയ്യരുതു്. തീർത്ഥത്തെ രക്ഷിച്ചാലും! ഇവൻ അതിഘോരമായ പാപം ചുമച്ചുഴന്നവനാകുന്നു. വേദത്തെ നിന്ദിക്കുക എന്ന മഹാപാപത്തിനു അവധിയില്ലതന്നെ. ഇവൻ സ്നാനംചെയ്താൽ, ക്ഷണനേരത്തിൽ മഹാതീർത്ഥം അദൃശ്യമായിപ്പോകും!' ഈ വായുവചനം കേട്ടിട്ടു വലിയ സങ്കടത്താലും രോഗിയുടെ ദുഃഖം കൊണ്ടുള്ള ദുഃഖത്താലും സന്തപ്തനായ രാജാവു പറഞ്ഞു:—'ഈ ആളും അതിഘോരമായ പാപം ചുമച്ചുഴന്നവനാണല്ലോ; ദേവതമാർ പറയുന്ന പ്രായശ്ചിത്തം ഞാൻ ചെയ്തുകൊള്ളാം.' ഉടനെ ദേവതമാരെല്ലാവരും പറഞ്ഞു:—'ഭവാൻ തീർത്ഥത്തിൽ സ്നാനംചെയ്തു്, വെള്ളം കൊണ്ടുവന്നു് ഇവന്റെ മേൽ വീഴ്ത്തുക. തന്നെത്താൻ പോറ്റുന്നതിലും ദേവകളെ ദുഷിക്കുന്നതിലും തല്പരനായി ബ്രാഹ്മണരാൽ പരിത്യജിക്കപ്പെട്ടവനായ ഇവൻ ഒരേടത്തും ശുദ്ധനാകയില്ല; അതിനാൽ, ഭവാൻ ഇവനെച്ചൊല്ലി ഭക്തിയോടെ തീർത്ഥങ്ങളിൽ സ്നാനംചെയ്തു, വെള്ളംകൊണ്ടുവന്നു ഇവന്റെമേൽ വീഴ്ത്തിക്കൊണ്ടുക. എന്നാൽ ഇവൻ ശുദ്ധനാകും.'

ഈ വാക്കു കേട്ടിട്ടു രാജാവു അവനു ഒരാശ്രമം ഉണ്ടാക്കിക്കൊടുത്തു, തന്റെ അച്ഛനെച്ചൊല്ലി തീർത്ഥങ്ങളിലേയ്ക്കു നടകൊണ്ടു. അദ്ദേഹം പതിവായി തീർത്ഥങ്ങളിൽ സ്നാനംചെയ്തു, വെള്ളം കൊണ്ടുവന്നു തന്റെ അച്ഛനെ കുളിപ്പിച്ചുവന്നു.

ഇങ്ങിനെയിരിക്കെ, ഒരു ശ്വാവു് അവിടെ വന്നുചേർന്നു. ഇതു പൂർവ്വജന്മത്തിൽ ഒരു ശിവക്ഷേത്രത്തിലെ 'പാട്ടാളി'യായിരുന്നു. ആയാൾ ദേവകാര്യത്തിൽ മാത്രം മനസ്സുവെച്ചു സ്വത്തെല്ലാം നന്നായി രക്ഷിച്ചു പോന്നതിനാൽ എല്ലാവർക്കും പ്രിയപ്പെട്ടവനായിത്തീർന്നു. ഇങ്ങിനെ ധർമ്മമാർഗ്ഗത്തിൽ വർത്തിച്ചിരുന്ന ആയാൾ കുറെ കഴിഞ്ഞപ്പോൾ ബുദ്ധിപിഴച്ചു ദേവസ്വം നശിപ്പിക്കാൻ തുടങ്ങി. ആ അധർമ്മത്തോടുകൂടി പരലോകം പ്രാപിച്ചു ആയാളെ കണ്ടിട്ടു യമൻ, 'നീ

നായയായി പിറക്കുക' എന്നു ആജ്ഞാപിച്ചു. ഉടനെ അയാൾ സൌഗന്ധികവനത്തിൽ ശ്വാവായി ജനിച്ചു. കുറെ കാലം കഴിഞ്ഞതിനുശേഷം, മററു നായ്ക്കൾ നാലുപാടുംവളഞ്ഞു ഉപദ്രവിച്ചതിനാൽ അതിദുഃഖിതനായ്ത്തീർന്ന ഈ ശ്വാവ് ദ്വൈതവനംവിട്ടു പുണ്യമായ സന്നിഹിതസരസ്സിലേയ്ക്കു പോന്നു. അവിടെ എത്തിയ ഉടൻ സ്ഥാണുപ്രസാദത്താൽ, വല്ലാത്ത ദാഹംനിമിത്തം സരസ്വതിയിലേയ്ക്കു ചാടി; അതിൽ മുങ്ങുകയാൽ പാപമെല്ലാം വിട്ടൊഴിഞ്ഞു. പിന്നെ വല്ലതും തിന്നാൻ കിട്ടുന്നതിനു അതു മഠത്തിലേയ്ക്കു കടന്നു. പേടിച്ചുകൊണ്ടു കടക്കുന്ന അതിനെ കണ്ടിട്ടു രോഗി ചള്ളക്കെ ഒന്നു തൊട്ടു. ഉടനെ അതു സ്ഥാണുതീർത്ഥത്തിൽ ചാടി മുങ്ങി. മുമ്പു തീർത്ഥജലംകൊണ്ടു കുളിപ്പിക്കപ്പെട്ട രോഗി ഈ ശ്വാവിന്റെ ദേഹത്തിൽനിന്നു തെറിച്ച നീർത്തുള്ളികളേററു, തൽക്ഷണം പാപനിർമ്മുക്തനായിത്തീർന്നു.

ഇങ്ങിനെ സ്ഥാണുതീർത്ഥത്തിന്റെ മാഹാത്മ്യത്താലും പുത്രനാലും കല്മഷമററപ്പെട്ട അവൻ തൽക്ഷണം ഒരു ദിവ്യരൂപിയായിച്ചമഞ്ഞു സ്ഥാണുവിനെ നമസ്കരിച്ചു സ്തുതിപ്പാൻ തുടങ്ങി:—

(ശ്ലോകങ്ങൾ)

'ഭജിയ്ക്കുന്നേൻ വിഭോ, നിന്നെ യജ്ഞേശ, ശശിശേഖര,
മഹാദേവ, മഹാത്മാവേ, ജഗത്തിന്നൊരെ നായക,
നമസ്തേ ദേവദേവേശ, സർവ്വശത്രുനിഷൂദന;
ദേവേശബലിവിഷ്ടംഭിൻ, ദേവദാനവപൂജിത!
വിരൂപാക്ഷ, സഹസ്രാക്ഷ, ത്ര്യക്ഷ, യക്ഷേശ്വരപ്രിയ,
എങ്ങും കൈകാൽകളുള്ളോൻ നീയെങ്ങും കൺമുഖമുള്ളവൻ.
എങ്ങും ചെവികളുള്ളോൻ നീയെങ്ങും വ്യാപിച്ചിരിപ്പവൻ.
ശങ്കുകർണ്ണ, മഹാകർണ്ണ, കുംഭകർണ്ണാർണ്ണവാലയ,
ഗജേന്ദ്രകർണ്ണ, ഗോകർണ്ണ, പാണികർണ്ണ, നമോസ്തു തേ!
ശതജിഹ്വ, ശതാവർത്ത, ശതോദര, ശതാനന,
ഗായത്രികൾക്കു ഗേയൻ നീയർക്കികൾക്കർച്ച്യനാക നീ.
ബ്രഹ്മണനും ശതയജ്ഞനും മീതെ സംഭാവിതൻ ഭവാൻ.
നിൻമൂർത്തിയിൽ മഹാമൂർത്തേ, വാഴ്വൂ മലകളാഴികൾ

ദൈവതങ്ങളുമെല്ലാം, നിങ്ങളാലയിൽഗ്ഗോക്കൾപോലവേ
കാണ്മൂ നിൻദേഹത്തിൽ ഞാൻ സോമവരുണാഗ്നികൾ തമ്മെയും,
നാരായണാരുണബ്രഹ്മബൃഹസ്പതികളെയുമേ.
ഭഗവൻ, കാരണം-കാര്യം-ക്രിയോപകരണങ്ങളും
ഉല്പത്തിയും പ്രളയവും സമസ്തത്തുകളും ഭവാൻ!
ഭവനായ്, ശർവനായ്, ഉഗ്രരൂപനായ്, വരദായിയായ്,
അന്ധകാരാതിയാമങ്ങളേളിതാ, പശുപതേ, തൊഴാം!
ത്രിശീർഷനായ്, ത്രിജടനായ്, ത്രിശൂലാസക്തഹസ്തനായ്
ത്രിനേത്രനായ്, ത്ര്യംബകനാം ത്രിപുരാരികളിതാ, തൊഴാം!
ദണ്ഡനായ്, ചണ്ഡനായ്, സൃഷ്ടിഹേതുവായുള്ളൊരണ്ഡമായ്
ഢിണ്ഡിമം കൈകൊട്ടവോനായ ദണ്ഡിമുണ്ഡനെ കൈതൊഴാം!
ഊർദ്ധ്വകേശ ദംഷ്ട്രോഗ്ര, നിർവികാര, സിതശ്വേത,
ധൂമ്രലോഹിത കൃഷ്ണാംഗ, നീലകണ്ഠ, തൊഴാം, തൊഴാം!
കൈതൊഴാം ശർവനെ, വിരൂപനെ, യപ്രതിരൂപനെ,
സൂര്യനെ സ്സൂര്യമാലാഢ്യസ്വരൂപധ്വജമാലിയെ!
തൊഴാം നാനാഭിരാമാത്മൻ! തൊഴാം തവമഹാപതേ!
തൊഴാം ഗണേശപരസ്വാമിൻ, വൃഷസ്കന്ധ, ധനുർദ്ധര!
മഹാസംക്രന്ദന, മഹാചണ്ഡ, പർണ്ണധാരപുട, പ്രഭോ,
ഹിരണ്യവർണ്ണ, കനകവർച്ചസ്സേ, തവ കൈതൊഴാം!
തൊഴാംസ്തുത, സ്തുതിസ്ഥായിൻ, സ്തുതിക്കേണ്ടവനേ, തൊഴാം!
സർവ്വ, സർവ്വശജ്ഞിപ്രാണേ, സർവ്വഭൂതാംഗതേ, തൊഴാം;
ഹോതാവായി, നിഹന്താവായ്, സ്സിതോഗ്രപിനാകനായ്,
നക്ഷത്രമായ് കങ്കടനാകമങ്ങളിതാ കൈതൊഴാം,
ശയിപ്പോനായെ, ണീപ്പോനായ്, നില്പോനായ്ക്രോശനാശനായ്,
വൻതേജസ്സായ് കപിലനായ് മുണ്ഡനായെന്നെ കൈതൊഴാം!
താളവും മേളവും ചേർന്നു കൃത്താട്ടണ്ണവനേ, തൊഴാം
നാട്യോപഹാരപ്രിയനേ, മുഖവാദിത്രയുക്തനേ!
തൊഴാം ജ്യേഷ്ഠ! തൊഴാം ശ്രേഷ്ഠ, ബലാതിബലസൂദനേ!
കാല, മഹാകാലസംഹാരിൻ, സംസാരക്ഷയവിഗ്രഹ!
തൊഴാം ഭൈരവനേ, മഞ്ഞുമലമാതിൻ മണാളനേ!
ഉത്തരകൈകൊട്ടുള്ളോനേ, തൊഴാമുഗ്ര, നിരന്തരം!
പുലപ്പുഴയിൽ പൂണ്ണുന്ന കപാല വിഭൂഷിതകര,

ഹിമവ്രതം ധരിപ്പോനേ, ഭീമ, ഭീഷ്മ, തൊഴാം തൊഴാം.!
വികൃതാസ്യ തൊഴാം നിത്യമാസ്യ പ്രാന്തോഗ്രലോചന,
പക്വാമമാംസ പ്രിയനേ, തുംബീവീണാവിലോലനേ!
തൊഴാം വൃഷാങ്കധ്വജനേ! തൊഴാമങ്ങെയ്ക്കു ഗോപതേ!
ഹേ കങ്കട, ഹേ ഭീമ, തൊഴാം പചാപചാനിശം!
തൊഴാമശേഷപ്രവര, വര, ഹേ വരദായക,
തൊഴാം വിരക്തതന്ത്യ, ഭവാനക്ഷമാലാഢ്യ, ഭാവന!
വിഭേദഭേദസംഭിന്ന, തൊഴാം ഛായേ, ദിവാകര!
അഘോരഘോരാംഗ, തൊഴാം ഘോരഘോരവരേശ്വര!
തൊഴാം ശിവ! തൊഴാം ശാന്ത! തൊഴാം ശാന്തരിൽ മുമ്പനേ!
ഏകമൂർത്തേ, തവ തൊഴാം ബഹുനേത്രകപാലക!
തൊഴാം ക്ഷുദ്ര! തൊഴാം ലുബ്ധ, യജ്ഞഭാഗസമുൽസുക!
തൊഴാം പഞ്ചാല, സതമന്ത്യമ, ശ്വേതവിഗ്രഹ!
ചിത്രോരുഘണ്ടകയുതനായ്, ഘണ്ടാഘണ്ടനിഘണ്ടിയായ്,
അസംഖ്യഘണ്ടനാം ഘണ്ടാമാലാഭൂഷന്ന കൈതൊഴാം!
പ്രാണിസംഘട്ടഘണ്ടന്ന തൊഴാം കിലകിലപ്രിയ!
ഹുംകാരന്ന പാരന്ന ഹുങ്കാരപ്രിയ, കൈതൊഴാം!
തൊഴാം സമസമ, നിത്യം ഗൃഹവൃക്ഷനികേതന!
ഗർഭമാംസസൃഗാലന്ന തൊഴാം താരക, ഹേ തര!
കൈതൊഴാം യജ്ഞ, യജ്വാവേ, ഹുത, പ്രഹുത, കൈതൊഴാം!
യജ്ഞവാഹ, തൊഴാം ഹവ്യ! തൊഴാം തപന, തപ്യ, തേ!
തൊഴാം തുണ്ഡ! തൊഴാം തുണ്ഡ്യ! തൊഴാം തുണ്ഡാധിനായക!
അന്നപ്രദ, തൊഴാമന്നനാഥ, നാനാന്നഭോജന!
തൊഴാം സഹസ്രമൂർദ്ധാവേ! സഹസ്രപാദ, കൈതൊഴാം
സഹസ്രശൂലധർത്താവേ, സഹസ്രാഭരണോജ്ജ്വല!
ബാലാനുചരഗോപ്താവേ, ബാലലീലാവിലോലനേ,
തൊഴാം ബാല! തൊഴാം വൃദ്ധ! ക്ഷുബ്ധ, ക്ഷോഭണ, കൈതൊഴാം!
കേശത്തിൽ ഗംഗയിളകും മുഞ്ജകേശന്ന കൈതൊഴാം!
തൊഴാം ഷട്കർമ്മതുഷ്ടനായ്! ത്രികർമ്മരതനേ, തൊഴാം!
നഗ്നപ്രാണ, തൊഴാം, ചണ്ഡ! കൃശാസ്ഫോടന, കൈതൊഴാം!
ധർമ്മാർത്ഥകാമമോക്ഷത്തിൽ വാച്യമേ, വാക്യമേ, തൊഴാം!
സാംഖ്യന്ന സാംഖ്യമുഖ്യന്ന സാംഖ്യയോഗമുഖന്നിതാ,

തൊഴാം വിരൂപരത്യന്ത ചക്ഷുഷ്പാദരൂപന്മാരേ!
തൊഴാം കൃഷ്ണാജിനം തോലുത്തിട്ടുന്ന ഹരികേശനെ,
വ്യക്താവ്യക്ത, വിധാതാവേ, ഗൌരീനാഥ, ത്രിലോചന!
കാമ്യകാമദ, കാമഘ്ന, തൃപ്താതൃപ്തവിചിന്തക,
തൊഴാം സർവ്വമയാമാര, കല്പസന്ധ്യാടനപ്രിയ!
മഹാസത്വ, മഹാബാഹോ, മഹാബല, തൊഴാം തവ
മഹാമേഘചയപ്രഖ്യ, മഹാകാല, മഹാദ്യുതേ!
മേഘാവർത്ത, യുഗാവർത്ത, ചന്ദ്രാർക്കപത, കൈതൊഴാം!
അന്നം നീയന്നമുണ്ടോൻ നീ പക്വഭുക്കഗ്നി പാവനൻ.
ജരായുജാണ്ഡജാതങ്ങളുൽഭിജ്ജസ്വേദജങ്ങളും
ഈ നാലുജാതിഭൂതങ്ങൾ നീതാൻ ദേവേശ ചരാചര!
ഈ ചരാചരമുണ്ടാക്കിക്കാത്തൊടുക്കുന്നവൻ ഭവാൻ;
വിജ്ഞർക്കുത്തമം പരബ്രഹ്മം നീയെന്നാർ ബ്രഹ്മവേദികൾ.
ജ്യോതിസ്സു, നീ മനോതീതം; ജ്യോതിർജ്ജ്യോതിസ്സുകൾക്കുമേ;
ഹംസൻ വൃഷം മധുകരൻ നീയെന്നാർ ബ്രഹ്മവേദികൾ.
ഋഗ്യജുർജ്ജ്യേഷ്ഠകങ്ങളെന്നോതും മുനികളൊക്കെയേ;
നിന്നെ സ്തുതിച്ചു ചൊല്ലുന്നിതാമ്നായോപനിഷത്തുകൾ.
ബ്രഹ്മക്ഷത്രിയ വൈശ്യന്മാർ, ശൂദ്രർ, കീഴ്ജ്ജാതിമററുമേ
നീതാൻ കാർനിരയും മിന്നലിടിവാളിടിയൊച്ചയും!
നീ താനൃതുക്കൾ പക്ഷങ്ങൾ മാസസംവത്സരങ്ങളും
യുഗകാഷ്ഠാനിമേഷങ്ങൾ നക്ഷത്രഗ്രഹവൃന്ദവും!
കകുദം ശാഖികളിൽ നീ! ഹിമവാൻ നീ നഗങ്ങളിൽ!
വ്യാഘ്രം മൃഗത്തിൽ! ഖഗരിൽത്താർക്ഷ്യൻ! ശേഷൻഭുജംഗരിൽ!
പാലാഴിയാഴികളിൽ നീ യന്ത്രവർഗ്ഗത്തിൽ വില്ലുനീ!
ആയുധങ്ങളിൽ നീ വജ്രം! സത്യം താൻ നീ വ്രതങ്ങളിൽ!
നീ തന്നെ രാഗദ്വേഷേച്ഛാക്ഷമാക്ഷമകൾ മോക്ഷവും
തൊഴിൽ തോല്മ ജയം ലോഭം കാമക്രോധങ്ങൾ ധൈര്യവും
നീ ബാണവാൻ ഗദാപാണി; നീ ഖട്വാംഗി ധനുർദ്ധരൻ.
ഏല്ക്കോൻ തൽപ്പോൻ പിളർപ്പോൻ നീ ധ്യാതാ നേതാവ്യശോ-
പത്തംഗങ്ങളേകം ധർമ്മമർത്ഥവും കാമവും ഭവാൻ (ശൃതൻ!
ആഴിയാറുകളും ഗംഗസരസ്സുകളഗങ്ങളും
തൃണൌഷധീലതാവല്ലീ പശുപക്ഷിമൃഗങ്ങളും

പൃഥുകർമ്മങ്ങളാരംഭം പൂ കായ് നൽകുന്നകാലവും
വേദത്തിന്നാദിയൊന്നും ഗായത്രീപ്രണവങ്ങളും!
ലോഹിതൻ ഹരിതൻ നീലൻ കൃഷ്ണൻ പീതൻ സിതൻ ഭവാൻ
കദ്രു നീ! കപിലൻ നീ താൻ! പേചകം നീ കപോതവും!
സവർണ്ണൻ നീയവർണ്ണൻ നീ ചെയ്യോൻ നീ സംഹരിപ്പവൻ!
ഇന്ദ്രൻ യമൻ വരുണനും നീ താൻ വായുധനേശനും!
ഭാനുമാനെ ഗ്രസിക്കും സ്വർഭാനുവും ഭാനുവും ഭവാൻ!
ഹോത്രത്തിൽ നീ ത്രിസൌവർണ്ണം യജുസ്സിൽ ശതരുദ്രിയം!
പവിത്രത്തിൽപ്പവിത്രം നീ! ശുഭത്തിൽശ്ശുഭവും ഭവാൻ!
തിന്ദുകം ഗിരിജംവൃക്ഷം മുൽഗം നീ പ്രതിപൽപ്പതേ!
ഏവർക്കുമുയിർ നീ സത്വം രജസ്സും തമസ്സുമേ!
പ്രാണാപാനസമാനന്മാരുദാനൻ വ്യാനനും ഭവാൻ!
നീ താൻ നിമേഷോന്മേഷങ്ങളും കോട്ടുവായിൻ ക്ഷുതവും!
നീ കണ്ണിൽത്തീയുള്ളവൻ മഹാവക്ത്രൻ മഹോദരൻ
ശുചിരോമാ ഹരിശ്മശ്രുരൂർദ്ധ്വകേശൻ ചലാചലൻ
ഗീതവാദിത്രനൃത്യജ്ഞൻ ഗീതവാദിത്രതൽപരൻ!
മത്സ്യം വലജലൌകസ്സുകാലകേളികലാകലി!
അകാലം നീ! വികാലം നീ! ദുഷ്കാലം കാലവും ഭവാൻ!
മൃത്യു നീ! മൃത്യുകാരൻ നീ! യജ്ഞൻ നീ യജ്ഞവിഘ്നകൻ!
സംവർത്തകൻ കൃതാന്തൻ നീ സംവർത്തകബലാഹകവും!
ഘണ്ടൻ ഘണ്ടി മഹാഘണ്ടി ചരി നീ മാലിമാതലി!
ബ്രഹ്മകാലാഗ്നിയമരിൽ ദണ്ഡിമുണ്ഡിത്രിമുണ്ഡി നീ!
ചതുര്യുഗം ചതുർവേദം ചാതുർഹോത്രപ്രവർത്തകൻ
ചതുരാശ്രമനേതാവു ചാതുർവർണ്യകരൻ ഭവാൻ!
നിത്യമക്ഷപ്രിയൻ ധൂർത്തൻ ഗണാദ്ധ്യക്ഷൻ ഗണാധിപൻ
രക്തമാല്യാംബരധരൻ ഗിരികൻ ഗൈരികപ്രിയൻ
ശില്പിശില്പികളിൽശ്രേഷ്ഠൻ സർവ്വശില്പപ്രവർത്തകൻ
ഭഗന്റെ കണ്ണുചൂന്നോൻ നീ പൂഷാവിൻ പല്ലുകൊഴിച്ചവൻ
സ്വാഹാസ്വധാവഷട്കാര നമസ്കാരാത്മകൻ ശിവൻ!
ഗൂഢവ്രതതപോനിഷ്ഠൻ താരകൻ താരകാമയൻ!
ധാതാവു നീ വിധാതാവു സന്ധാതാവവനീധരൻ!
ബ്രഹ്മൻ തപസ്സു സത്യം നീ വ്രതചര്യാർജ്ജവങ്ങളും।

ഭൂതാത്മാ ഭൂതകൃൽ ഭൂതി ഭൂതഭവ്യഭവോത്ഭവം
ഭൂർഭുവസ്സ്വസ്ത്വമൃതം ശിവോദാന്തൻ മഹേശ്വരൻ
ദീക്ഷിതാദീക്ഷിതൻ കാന്തൻ ദുർദ്ദാന്തൻ ദാന്തസംഭവൻ
ചന്ദ്രാവർത്തൻ യുഗാവർത്തൻ സംവർത്തൻ സംപ്രവർത്തകൻ
ബിന്ദുകാമനണുസ്ഥൂലൻ കർണ്ണികാരസ്രഗാദൃതൻ
നന്ദീമുഖൻ ഭീമമുഖൻ സുമുഖൻ ദുർമ്മുഖൻ ഭവാൻ
ഹിരണ്യഗർഭൻ ശകുനി വിരാട്ടഹിവരേശ്വരൻ!
അധർമ്മഘ്നൻ മഹാദേവൻ ദണ്ഡധാരൻ ഗണോൽകടൻ
ഗോനർദ്ദൻ ഗോപ്രതാരൻ നീ ഗോവൃഷേശ്വരവാഹനൻ
മൂപ്പാരുകാപ്പോൻ ഗോവിന്ദൻ ഗോമാർഗ്ഗം മാർഗ്ഗവും ഭവാൻ!
സ്ഥിരൻ ശ്രേഷ്ഠൻ ഭവാൻ സ്ഥാണു! കോപനൻ നീയകോപനൻ!
ദുർവ്വാരണൻ ദുർവ്വിഷഹൻ ദുസ്സഹൻ ദുരതിക്രമൻ
ദുർദ്ധർഷൻ ദുഷ്പ്രകാശൻ നീ ദുർദ്ദർശൻ ദുർജ്ജയൻ ജയൻ!
പാവകൈണാങ്കാർക്കൻ ചൂടും തണുപ്പും പശിദാഹവും
ആധിയും വ്യാധി ജരയുമാധിവ്യാധിഘ്നനും ഭവാൻ!
സമൂഹമസമൂഹം നീ ദേവൻ ഹന്താവുശാശ്വതൻ
ശിഖണ്ഡി പുണ്ഡരീകാക്ഷൻ പുണ്ഡരീകവനാലയൻ!
ത്ര്യംബകൻ ദണ്ഡധാരൻ നീയുഗ്രദംഷ്ട്രൻ കുലാന്തകൻ!
വൻവിഷം ശ്രേഷ്ഠസുരയും സോമവും നീ മരുൽപതേ!
അമൃതാശി ജഗന്നാഥൻ ദേവദേവഗണേശ്വരൻ
വിഷാഗ്നിപൻ സോമപൻ നീ പാൽക്കുടിപ്പവനാജ്യപൻ!
മധുപൻ തേനൊഴുക്കുന്നോൻ ഘൃതപവാൻ നെയ്യൊഴുക്കുവോൻ
സർവ്വലോകം സൃഷ്ടിപ്പോൻനീ സർവ്വലോകപിതാമഹൻ!
ഹിരണ്യരേതസ്സു പരൻ പുമാൻ നീ
നീ പൂരുഷൻ പെണ്ണു! നപുംസകൻനീ!
ബാലൻ വൃദ്ധൻ തരുണൻ ജീർണ്ണദംഷ്ട്രൻ
വിശ്വപൂജ്യനതേഗിരി വിശ്വകാരൻ.
ധാതാവു നീ! വിശ്വകർത്താക്കളും നിത്യം
വണങ്ങിയർച്ചിപ്പൂ വരേണ്യ! നിന്നെ
ചന്ദ്രാർക്കന്മാർ കൺകളും തേ നീ ഭവാനി!
നീ താൻ ഉദ്ധതാരൻ പ്രപിതാമഹൻ നീ!
നീ ചൊൽപെറും ഭാരതി നിൻ നിദേശാ.
ഭാഷകളെല്ലാറ്റുകളും രചിപ്പൂ!

മുഖ്യമാകുന്ന ഈ വേനസ്തവം. യശസ്സ്, രാജ്യം, സുഖം, ഐശ്വര്യം, ധനം, മാനം, അൎത്ഥം, വിദ്യ എന്നിവ വേണമെന്നുണ്ടെങ്കിൽ ഇതു ഭക്തിപൂൎവ്വം ശ്രവിച്ചാൽ മതി. രോഗിയും ദുഃഖിതനും ദീനനും ചോരഭയമൊ രാജഭയമൊ നേരിട്ടവനും രാജകാൎയ്യം തെററിച്ചവനും ഇതു ശ്രവിച്ചാൽ സ്വസ്ഥനായിത്തീരും; ഈ ദേഹത്തോടുകൂടിത്തന്നെ ജാതിസ്മരത്വത്തെ പ്രാപിക്കും; തേജസ്സും യശസ്സും പൂണ്ടു നിൎമ്മലനായിവരും. ഈ സ്തോത്രംചൊല്ലുന്നഗൃഹത്തിൽ, രാക്ഷസരാകട്ടെ പിശാചുക്കളാകട്ടെ ഭൂതങ്ങളാകട്ടെ വിനായകരാകട്ടെ ഉപദ്രവം ചെയ്യുകയില്ല. യാതൊരുസ്ത്രീ ഭൎത്താവിനോട് അനുമതി വാങ്ങി ഈ സ്തോത്രത്തെ ശ്രവിക്കുമോ; അവൾ അമ്മയുടെ പങ്കിലും അപ്പന്റെ പങ്കിലും ഒരു ദേവി എന്നപോലെ പൂജ്യയായി ഭവിക്കും. ഈ ദിവ്യസ്തവത്തെ മനസ്സു വെച്ചു കേൾക്കുകയോ ചൊല്ലുകയോ ചെയ്താൽ, എല്ലാ കാൎയ്യങ്ങളും എന്നും സാധിക്കും. മനസ്സുകൊണ്ടു വിചാരിച്ചതും നാവുകൊണ്ടു പറഞ്ഞതും എല്ലാം, ഈ സ്തോത്രം ചൊല്ലിയാൽ ശരിയായി വരും; മനസാ, വാചാ, കൎമ്മണാ ചെയ്തുപോയ ദുരിതം നശിക്കും. നിനക്കു നല്ലതു വരട്ടെ! വേണ്ടുന്ന വരം ചോദിച്ചുകൊൾക!'

വേനൻ:—'ഈ ലിംഗത്തിന്റെ മാഹാത്മ്യത്താലും ലിംഗത്തെ ദർശിച്ചതിനാലുമത്രെ, ഞാൻനിന്തിരുവടിയെ കണ്ടു് എല്ലാ പാപങ്ങളിൽ നിന്നും വിട്ടൊഴിഞ്ഞതു്. ദേവേശ, നിന്തിരുവടി പ്രസാദിച്ചു എങ്കിൽ, എനിക്കു വരം തരാമെങ്കിൽ, ദേവസ്വം വിററുതിന്നതിനാൽ ശ്വാവായിപ്പിറന്ന ദേവസേവകന്റെപേരിൽ കൂടി നിന്തിരുവടി പ്രസാദിച്ചരുളണം! ഇവനാണല്ലൊ എന്നെ തീൎത്ഥമാടിച്ചതു്; മുമ്പു് ഇതിൽ സ്നാനംചെയ്വാൻ തുടങ്ങിയപ്പോൾ ദേവകൾ എന്നെ വിലക്കിക്കളഞ്ഞു. ഇവൻ ഉപകാരം ചെയ്തവനാകയാൽ, ഇവനുവേണ്ടി ഞാൻ വരം ചോദിക്കുന്നു.'

അവന്റെ ഈ വാക്കുകേട്ടു് ശിവൻസന്തോഷിച്ചരുളിച്ചെയ്തു:—

'മഹാബാഹോ, ഇവനും പാപമുക്തനായിവരും, സംശയമില്ല; എന്റെ പ്രസാദത്താൽ ശിവലോകം പ്രാപിക്കുകയും ചെയ്യും. ഈ

സ്തവം ശ്രവിച്ചാൽ എല്ലാ പാപവും വിട്ടൊഴിയും. രാജാവേ, കുരുക്ഷേത്രത്തിന്റേയും ഈ സരസ്സിന്റേയും മാഹാത്മ്യവും എന്റെ ലിംഗത്തിന്റെ ഉല്പത്തിയും ശ്രവിച്ചാൽ പാപമുക്തി വരും.'

ഈ വിധം അരുളിച്ചെയ്തു സർവ്വലോകനമസ്കൃതനായ ഭഗവാൻ എല്ലാഭൂതങ്ങളും കാണ്കെ അവിടെത്തന്നെ മറഞ്ഞു.

ആ ശ്വപാവും അതേക്ഷണത്തിൽ മുൻജന്മത്തെ ഓർമ്മിച്ചു, ദിവ്യരൂപിയായിത്തീർന്നു, രാജാവിന്റെ അടുക്കൽ വന്നുനിന്നു.

വേനപുത്രൻ സ്നാനംകഴിച്ചു് അച്ഛനെ കാണ്മാൻ വന്നപ്പോൾ സ്ഥാണുതീർത്ഥത്തിൽ പർണ്ണശാല ശൂന്യമായി കണ്ടതിനാൽ വിഷണ്ണനായി നിന്നു. അവനെ കണ്ടിട്ടു വേനൻ മനംകുളിരുമാറു പറഞ്ഞു:— 'ഉണ്ണി, സൽപുത്രനായ നീ എന്നെ നരകസമുദ്രത്തിൽനിന്നു കരയേറ്റി. നിന്നാൽ പതിവായി തീർത്ഥമാടിക്കപ്പെട്ട തീർത്ഥകരയിൽ പാർത്തിരുന്ന ഞാൻ ഈ വിശിഷ്ടന്റെ പ്രസാദം മൂലം സ്ഥാണുദേവനെ കണ്ടതിനാൽ പാപം നീങ്ങി, ഇതാ, ശിവലോകത്തേയ്ക്കു പോകയാണ്!' ഇപ്രകാരം പറഞ്ഞിട്ടു്, പുത്രനാൽ കരയേറ്റപ്പെട്ട വേനൻ സ്ഥാണുതീർത്ഥത്തിൽ മഹേശ്വരനെ പ്രതിഷ്ഠിച്ചു സിദ്ധിയടഞ്ഞു. ആ ശ്വപാവും സ്ഥാണുതീർത്ഥത്തിന്റെ പ്രഭാവത്താൽ ദുരിതമെല്ലാം നീങ്ങി മികച്ച സിദ്ധിയടഞ്ഞു ശിവലോകത്തേയ്ക്കു ഗമിച്ചു.

പിതൃകടം വീട്ടിയ വൈന്യരാജാവു ഭൂമിയെ വഴിപോലെ രക്ഷിച്ചു, പുത്രന്മാരെ ജനിപ്പിച്ചു, ധർമ്മത്താൽ ഇടവിടാതെ യജ്ഞം ചെയ്തു, ബ്രാഹ്മണർക്കു് അർത്ഥിയും നൽകി, പലതരം ഭോഗങ്ങളും അനുഭവിച്ചു, സ്വജനങ്ങളെ ധനംകൊണ്ടും സ്ത്രീകളെ കാമംകൊണ്ടും തൃപ്തിപ്പെടുത്തി, പുത്രനെ രാജ്യത്തിൽ വാഴിച്ചു, കുരുക്ഷേത്രത്തിലേയ്ക്കു നടകൊണ്ടു; അവിടെ കൊടുംതപസ്സുചെയ്തു ശിവനെ ആരാധിച്ചു, സ്വേച്ഛയാ ദേഹം വെടിഞ്ഞു പരമപദം പ്രാപിക്കയും ചെയ്തു.

ഈ സ്ഥാണുതീർത്ഥപ്രഭാവത്തെ ശ്രവിക്കുന്ന മനുഷ്യൻ പാപമെല്ലാം വേർപെട്ടു പരമഗതിയടയും.'

ശ്രീവാമനമഹാപുരാണം, സരോമാഹാത്മ്യം, വേനവരപ്രദാനം,

നാല്പത്തെട്ടാമദ്ധ്യായം.

(൦)

# നാല്പത്തൊമ്പതാമദ്ധ്യായം

---

മാർക്കണ്ഡേയൻ:—'അനഘ, ചതുർമ്മുഖ ലിംഗങ്ങളുടേയും രാജാക്കന്മാരുടേയും ഉല്പത്തി വിസ്തരിച്ചു കേൾപ്പാൻ എനിക്കാഗ്രഹമുണ്ട്.'

സനൽകുമാരൻ:—'കേൾക്കുക; പണ്ടൊരിക്കൽ ബ്രഹ്മാവു സൃഷ്ടിചെയ്തുകഴിഞ്ഞപ്പോൾ ഉണ്ടായതൊക്കെ ഞാൻ വിടാതെ പറയാം: ജനിച്ചു ഉടൻ തന്നെ, ലോകപിതാമഹനായ ബ്രഹ്മഭഗവാൻ ചരാചരങ്ങളായ ഭൂതങ്ങളെയെല്ലാം സൃഷ്ടിച്ചു. വീണ്ടും സൃഷ്ടിയെ ചിന്തിച്ചു, ഒരു മനോഹരിയായ പെൺകിടാവ് ഉണ്ടായിവന്നു. നീലോല്പലദളംപോലെ കറുത്ത് അരമെലിഞ്ഞവളായ ആ സുലോചനയെ കണ്ടിട്ടു ബ്രഹ്മാവു കാമിച്ചു കാമപൂർത്തിക്കായി വിളിച്ചു. ആ മഹാപാപത്താൽ വിധാതാവിന്റെ ഒരു ശിരസ്സ് ഉടഞ്ഞുപോയി. ശിരസ്സുടഞ്ഞ അദ്ദേഹം സകലപാപങ്ങളെയും പോക്കുന്ന പുണ്യമായ സന്നിഹിതസരസ്സാകുന്ന മുപ്പാരിലും പുകൾപ്പെട്ട തീർത്ഥത്തിലേയ്ക്കു ഗമിച്ചു; അവിടെ ഋഷിസിദ്ധന്മാർ സേവിക്കുന്ന പുണ്യമായ സ്ഥാണുതീർത്ഥത്തിൽ, സരസ്വതിയുടെ വടക്കേക്കരയ്ക്കു, ചതുർമ്മുഖനെ പ്രതിഷ്ഠിച്ചു. മനോജ്ഞങ്ങളായ ഗന്ധധൂപങ്ങൾ കൊണ്ടും ഹൃദ്യങ്ങളായ ഉപഹാരങ്ങൾകൊണ്ടും അഗ്ര്യപുഷ്പങ്ങൾകൊണ്ടും പതിവായി പൂജിച്ചുപോന്നു.

അദ്ദേഹം ഇങ്ങിനെ ഭക്തിപൂർവ്വം ശിവപൂജ നടത്തുമ്പോൾ, നീലലോഹിതനായ ഭഗവാൻ താൻ തന്നെ അവിടെ എഴുന്നള്ളി. ശിവൻ എഴുന്നള്ളിവന്നതു കണ്ടിട്ട്, ലോകപിതാമഹനായ ബ്രഹ്മാവു നിലത്തുവീണു നമസ്കരിച്ചു തന്തിരുവടിയെ സ്തുതിച്ചു:—

(കർണ്ണപർത്തി)

"തൊഴാം ഭൂതഭവ്യഭവാത്മക ദേവ!
തൊഴാം സ്തുതിനിത്യ, ത്രിജഗൽ പാലക!
നമസ്സിവിടേയ്ക്കു പവിത്രഗാത്രനേ,
സമസ്ത കല്മഷത്തെയും മുടിപ്പോനേ!

ചരാചരഗുരോ, ജയിക്ക ഗുഹ്യമേ,
പരം ഗുഹ്യങ്ങളെ പ്രകാശിപ്പിപ്പോനേ!
മരുന്നിനാൽ മാറില്ലൊരു രോഗവും നിൻ
കരുണയാലല്ലാതഖിലാമയഘ്ന!
തങ്ങളഗത്തുകിൽ പുതച്ചോനേ തൊഴാം-
മൊരുദുഃഖം പോലുമണയാത്തുള്ളോനേ!
മഹാദേവ, ജലതരംഗസംബദ്ധ,
മഹാംബുധിവിഘട്ടന, നമോസ്തുതേ!
തവ തിരുനാമങ്ങളെ ജപിപ്പോർക്ക്
ഭവ, ഭവിക്കുമോ ഭവവികാരങ്ങൾ?
തൊഴാം നിത്യനിത്യ, ത്രിജഗന്നാഥന!
തൊഴാം ഭുജഗോപാകരമമേയ ശങ്കര!
പരാപതിമയാഖിലഭൂതപ്രിയ,
ദുരിതനാശന, വിഭോ, യോഗേശ്വര,
പുകൾപ്പെട്ടം സഹാണ്ണോ, മുനിസിദ്ധസ്തുത,
ജഗദ്രൂപ, ഭൂതപ്രപഞ്ചദുർഗ്ഗമ,
ഫണീന്ദ്രവർണ്ണ്യമാം പ്രഭാവമുള്ളോനെ,
ഫണീന്ദ്രനാകും തോൾവളയിട്ടോനെ,
ഫണീന്ദ്രനാകുന്ന തന്തിമുത്തുമാല-
യണിഞ്ഞോനെ, തവ തൊഴാം പ്രഭാകര!''

ഈവിധം സ്തുതിക്കപ്പെട്ട ശിവൻ ബ്രഹ്മാവിനോടരുളിച്ചെയ്തു:— 'വരാനുള്ളതു വന്നതിൽ ഭവാനു വൈമനസ്യം തോന്നരുതു്. പണ്ടു വാരാഹകല്പത്തിൽ അങ്ങയുടെ ഒരു ശിരസ്സു ഞാൻ ഛേദിച്ചുവല്ലോ; അതിനാലാണു മുഖം നാലായതു്; അതു് ഒരിക്കലും നശിക്കുകയില്ല. ഈ സന്നിഹിത തീർത്ഥത്തിൽ എന്റെ ലിംഗങ്ങൾ ഭക്തിപൂർവ്വം പ്രതിഷ്ഠിച്ചാൽ അങ്ങേയ്ക്കു എല്ലാ പാപവും വിട്ടൊഴിയും. അങ്ങു സൃഷ്ടിക്കവേണ്ടി എന്നെ പ്രേരിപ്പിച്ചപ്പോൾ, ഞാൻ അങ്ങിനെയാകാമെന്നു പറഞ്ഞുമറകയാണല്ലോ ചെയ്തതു്. പിന്നെ ഞാൻ വളരെക്കാലം തപസ്സുചെയ്തു സന്നിഹിതത്തിൽ മുഴുകി നിന്നു. അങ്ങോ, ഏറിയകാലം എന്നെ കാത്തിരുന്നു. എന്നെയാണ് സർവ്വഭൂതസ്രഷ്ടാവായി ഭവാൻ സങ്കല്പിച്ചിരിക്കുന്നതു് എന്നു, വെള്ളത്തിൽ മുഴുകിയ എന്നെ

കണ്ടെത്തിയപ്പോൾ ഭഗവാൻ പറഞ്ഞു. ഞാൻ മറുപടി പറഞ്ഞു:— 'അങ്ങ് അഗ്രജനല്ലെങ്കിൽ, ഞാൻ പ്രജകളെ സൃഷ്ടിക്കാം. അങ്ങുതന്നെ പറകയുണ്ടായിട്ടുണ്ടല്ലോ, അങ്ങല്ലാതെ അഗ്രജനായി മറ്റൊരാൾ ഇല്ലെന്ന്'. സ്ഥാണു ഇതാ, വെള്ളത്തിൽ മുങ്ങി നില്ക്കയാണ്! ഭവാൻ എന്റെ ഹിതം ചെയ്യുക.' അങ്ങു പിന്നെ എല്ലാഭൂതങ്ങളേയും ദക്ഷാദിപ്രജാപതികളേയും സൃഷ്ടിച്ചു. അവർ ഈ നാലുതരം പ്രജകളെ സൃഷ്ടിച്ചു. സൃഷ്ടിക്കപ്പെട്ടപ്പോൾ തന്നെ ആ പ്രജകൾ വിശപ്പുനിമിത്തം പ്രജാപതികളെ പിടിച്ചുതിന്നാനായി പാഞ്ഞടുത്തു. പ്രജാപതികൾ രക്ഷയ്ക്കായി പിതാമഹന്റെ അടുക്കൽ ഓടിച്ചെന്ന്, 'ഈ പ്രജകൾക്ക് ഇരകല്പിക്കണേ' എന്ന് അപേക്ഷിച്ചു. അവർക്ക് ഭഗവാൻ അന്നം ഏർപ്പെടുത്തിക്കൊടുത്തു; ചരങ്ങൾക്ക മഹൌഷധികൾ; ബലവാന്മാർക്ക ദുർബലങ്ങളായ പ്രാണികൾ. അന്നം നിശ്ചയിക്കപ്പെട്ടപ്പോൾ പ്രജകളെല്ലാം തിരിയെപ്പോയി. അവർ പിന്നെ തമ്മിൽ രഞ്ജിപ്പോടുകൂടി വളർന്നുവന്നു. പ്രജാവൃദ്ധിയിൽ ലോകഗുരുവായ ഭഗവാൻ സന്തോഷിച്ചിരിക്കെ, ഞാൻ വെള്ളത്തിൽനിന്ന് കരയ്ക്കുകേറി; അപ്പോൾ പ്രജകൾ എന്റെ ദൃഷ്ടിയിൽപ്പെട്ടു. സ്വന്തം തേജസ്സുകൊണ്ടുണ്ടാക്കപ്പെട്ട ആ പ്രജകളെ കണ്ടിട്ട് അതിയായ ക്രോധം ജനിക്കയാൽ ഞാൻ ലിംഗം പറിച്ചെടുത്തു വലിച്ചെറിഞ്ഞു. അതു സരസ്സിന്റെ നടുവിൽ ഊർദ്ധ്വമായിത്തന്നെ നിലകൊണ്ടു; അന്നുമുതൽക്കത്രേ ഇതു ലോകത്തിൽ സ്ഥാണുതീർത്ഥമെന്നു വിളിപ്പെട്ടത്. ഇതിനെ ഒരൊററക്കുറി ദർശിച്ചാൽ മതി, കല്മഷമെല്ലാം വേർപെട്ടു പുനരാവൃത്തിയില്ലാത്ത മോക്ഷം ലഭിപ്പാൻ. കൃഷ്ണാഷ്ടമിയിൽ ഈ തീർത്ഥത്തിൽ സത്രയാം വസിക്കുന്നവന്ന് അഗമ്യാഗമനത്താലുള്ള പാപമെല്ലാം നീങ്ങും.'

ഇങ്ങിനെ അരുളിച്ചെയ്തു ശംഭുഭഗവാൻ അവിടെത്തന്നെ മറഞ്ഞു. പാപംനീങ്ങിയ പരമജൻ ചതുർമ്മുഖദേവനെ പൂജിച്ചു, ദേവദേവന്റെ ലിംഗങ്ങളെ സരോമദ്ധ്യത്തിൽ പ്രതിഷ്ഠിച്ചു: ഒന്നാമത്തെ പുണ്യമായ ബ്രഹ്മലിംഗം ഹരിപാർശ്വത്തിൽ പ്രതിഷ്ഠിക്കപ്പെട്ടു; രണ്ടാമത്തേതു സ്വന്തം ആശ്രമത്തിലും, മൂന്നാമത്തേതു അതിന്റെ കിഴക്കുവശത്തും, നാലാമത്തേതു സരസ്വതിയുടെകരയിലും പ്രതിഷ്ഠിതമായി. ഈ പാവനങ്ങളായ പുണ്യതീർത്ഥങ്ങളെ ദർശിച്ച് ഉപവസിക്കുന്ന

വർ പരമഗതി പ്രാപിക്കും. കൃതയുഗത്തിൽ ഹരിപാർശ്വത്തിലും, ത്രേതയിൽ ബ്രഹ്മാശ്രമത്തിലും, ദ്വാപരത്തിൽ അതിന്റെ കിഴക്കുവശത്തും, കലിയിൽ സരസ്വതീതീർത്ഥത്തിലും ഇവയെ ദർശിച്ചു ഭക്തിയോടെ പൂജിക്കുന്നവർ പാപമെല്ലാം വേർപെട്ടു പരമപദം ലഭിക്കും.

സൃഷ്ടികാലത്തു ബ്രഹ്മാവിനാൽ സരസ്വതിയുടെ വടക്കേക്കരയിൽ പൂജിക്കപ്പെട്ട മഹേശ്വരൻ ചതുർമുഖനെന്നു പ്രസിദ്ധനായി. തന്തിരുവടിയെ ജിതേന്ദ്രിയനായി ഉപവസിച്ചു സശ്രദ്ധം പൂജിച്ചാൽ അഗമ്യാഗമനദോഷം നശിക്കും, സംശയമില്ല. പിന്നെ ത്രേതായുഗത്തിൽ ഹരിസന്നിധിയിൽ സ്ഥാണുവിന്റെ ഒരു ചതുർമുഖമായ മഹാലിംഗം പൂജിക്കപ്പെടുകയുണ്ടായി; അതിനെ സശ്രദ്ധം വന്ദിച്ചാൽ പാപമൊക്കെ നശിക്കും. ദ്വാപരത്തിൽ ബ്രഹ്മാവു, തന്റെ ആശ്രമത്തിൽവെച്ചു ശങ്കരനെ പൂജിക്കയാൽ, വർണ്ണസങ്കരജന്യങ്ങളായ രാജസഭാവങ്ങളിൽ നിന്നു വിമുക്തനായി; അവിടെ കൃഷ്ണചതുർദ്ദശിയിൽ പൂജകഴിക്കുന്ന മനുഷ്യനു അഭക്ഷ്യഭക്ഷണത്താലുള്ള ദോഷമെല്ലാം നീങ്ങും. കലിയുഗത്തിൽ ബ്രഹ്മാവു വസിഷ്ഠാശ്രമത്തിൽ ചതുർമുഖലിംഗത്തെ പ്രതിഷ്ഠിച്ചിട്ടു ഉൽകൃഷ്ടമായ സിദ്ധിയടഞ്ഞു. അവിടെയും ജിതേന്ദ്രിയരായി ഉപവാസം ചെയ്തു മഹാദേവനെ സശ്രദ്ധം പൂജിക്കുന്നവർ പരമപദം പൂകും.

ഇങ്ങിനെ സ്ഥാണുതീർത്ഥത്തിന്റെ മാഹാത്മ്യം ഞാൻ അങ്ങയോടു പറഞ്ഞു; ഇതുകേട്ടാൽ മനുഷ്യനു സർവ്വപാപവും നശിക്കും.'

**ശ്രീവാമനമഹാപുരാണം, സരോമാഹാത്മ്യം, ചതുർമുഖലിംഗശിവസ്തുതി**

**നാല്പത്തൊമ്പതാമധ്യായം**

———(‌)———

# അമ്പതാമധ്യായം

പുലസ്ത്യൻ:— വിഷ്ണുതീർത്ഥത്തെപ്പററി പറഞ്ഞു:—'നീ ഒററയ്ക്കു ഒഴുകുന്നതുകൊണ്ടു ഭൂമിയിൽ വെള്ളം മികച്ചുതീർത്ഥമായ നിനക്കു പൃഥൂദകം എന്നു പേർ വരും. ദേവന്മാരെ, ഇപ്രകാരം പുണ്യവും

പാപങ്ങളെ പോക്കുന്നതുമാകുന്ന പൃഥൂദകം. നിങ്ങൾ ആ മഹാതീർത്ഥത്തിലേയ്ക്കു പൊയ്ക്കൊൾവിൻ. തിഥിയും പറഞ്ഞുതരാം: സൂര്യചന്ദ്രന്മാരും വ്യാഴവും മകയിരം നക്ഷത്രത്തിൽ സ്ഥിതിചെയ്യുന്ന തിഥിയ്ക്കു പൂർവ്വാക്ഷയ എന്നു പേർ പറയുന്നു; അന്നു നിങ്ങൾ, സരസ്വതി കിഴക്കോട്ടൊഴുകുന്നേടത്തു ചെന്നു പിതൃക്കളെ ശ്രാദ്ധംകൊണ്ടു ഭക്തിയോടെ ആരാധിപ്പിൻ.'

വിഷ്ണു ഉപദേശിച്ചതിൻവണ്ണം ഇന്ദ്രാദിദേവന്മാർ കുരുക്ഷേത്രത്തിൽ പുണ്യമായ പൃഥൂദകതീർത്ഥത്തിൽ ചെന്നുചേർന്നു. അവർ അവിടെ സ്നാനംചെയ്തിട്ടു ബൃഹസ്പതിയോടപേക്ഷിച്ചു:—'ഭഗവാനേ, ഭവാൻ ഈ മകയിരനക്ഷത്രത്തിൽ പ്രവേശിച്ചു തിഥിയെ പാപനാശനവും പുണ്യവുമാക്കിത്തീർക്കുക. ഇതാ അങ്ങേയ്ക്കു സമയമായി. സൂര്യൻ അതിൽ സ്ഥിതിചെയ്യുന്നുണ്ട്. ചന്ദ്രൻ അതാ, ചെല്ലുകയും ചെയ്യുന്നു. ഇനി, അങ്ങയുടെ കയ്യിലാണ് ദേവകളുടെ കാര്യം; അതു ചെയ്യുക.' ദേവന്മാർ ഇങ്ങിനെ പറഞ്ഞപ്പോൾ ദേവാചാര്യൻ പറഞ്ഞു:—'ദേവന്മാരേ, ഞാൻ വർഷാധിപനായി വരുമെങ്കിൽ പ്രവേശിക്കാം.' അതു ദേവകളെല്ലാവരും സമ്മതിച്ചു. ഉടനെ വ്യാഴം മകയിരത്തിലേയ്ക്കു കേറി.

ആഷാഢമാസത്തിലെ മകയിരംനാളിൽ, ചന്ദ്രക്ഷയതിഥിയിൽ, പുരന്ദരൻ പിതൃക്കൾക്കു ഭക്തിയോടെ എള്ളും തേനും ചേർത്തു ഹവിഷ്യാന്നംകൊണ്ടു പിണ്ഡംവെച്ചു. അതിൽ പ്രസാദിച്ച പിതൃക്കൾ സ്വന്തം മകളെ ദാനംചെയ്തു; ആ മേനയെ ദേവകൾ ഹിമവാന്നു നൽകി. മേനയെ ലഭിക്കയാൽ ഹിമവാൻ ദേവകളുടെ പേരിൽ ഏറവും പ്രീതിപ്പെടുകയും, അവളൊന്നിച്ചു യഥേഷ്ടം രമിയ്ക്കുകയും ചെയ്തു. പിതൃകന്യകയോടുകൂടി യഥേഷ്ടം വിഷയങ്ങളെ ഭുജിയ്ക്കുന്ന ഹിമാദ്രിയ്ക്കു അവളിൽ ദേവസ്ത്രീകളെക്കാളും സൌന്ദര്യമുള്ള മൂന്നു പെൺമക്കളുണ്ടായി.

ശ്രീ വാമനമഹാപുരാണം, കുരുക്ഷേത്രമാഹാത്മ്യം,

അമ്പതാമധ്യായം.

———

# അമ്പത്തൊന്നാമദ്ധ്യായം

പുലസ്ത്യൻ:—മേനയ്ക്കു് തപോഗുണാന്വിതമാരായ മൂന്നു പുത്രിമാരും, നാഭാമയ്യ സുനാഭൻ എന്നൊരു പുത്രനും ഉണ്ടായി. മഹർഷേ, മേനയുടെ മൂത്തമകൾ ദേഹവും കണ്ണും ചുകന്നവളും ചുകന്ന വസ്ത്രമുടുത്തവളും രാഗിണി എന്നു പേരോടുകൂടിയവളുമായിരുന്നു. വെളുത്ത ദേഹവും, താമരപ്പൂവിൻ്റെ ഇതളിനൊത്ത കണ്ണുകളും, വെളുത്ത വസ്ത്രമാല്യങ്ങളും പൂണ്ട പിന്നെത്തവൾ കുടില എന്നാണു പേർ. നീലാഞ്ജനസവർണ്ണയും നീലോത്പലവിലോചനയും നിസ്തുല്യസൌന്ദര്യയുമായ ഇളയ മകൾ കാളിയത്രേ.

അക്കന്യകമാരും മൂന്നുപേരും ആറുവയസ്സിനു മുമ്പിൽത്തന്നെ തപസ്സുചെയ്യുവാൻ പോയി. അവരെ ദേവകൾ കണ്ടെത്തി. ആദിത്യന്മാരെല്ലാവരും വസുക്കളും കൂടി, തപസ്സുചെയ്യുന്ന കുടിലയെ വിണ്ണോർ കൂട്ടിക്കൊണ്ടു ബ്രഹ്മലോകത്തേക്കു പോയി. എന്നിട്ടു ദേവകളെല്ലാവരും ബ്രഹ്മാവിനോടു ചോദിച്ചു:—'ഇവൾ മഹിഷാസുരനെ കൊല്ലുന്ന പുത്രനെ പ്രസവിക്കുമോ? അതു് അരുളിച്ചെയ്യുവാൻ കൊള്ളാം.' ബ്രഹ്മാവു മറുപടി പറഞ്ഞു:—'ശിവതേജസ്സിനെ വഹിപ്പാൻ ഈ സാധുപ്പെണ്ണിന്നു് ആകാവില്ല; പാവത്തെ വിട്ടയച്ചേയ്ക്കുവിൻ.' നാരദ, അപ്പോൾ കുടില കോപിച്ചു ബ്രഹ്മാവിനോടു പറഞ്ഞു:—'ഭഗവാനേ, അത്ര ദുർദ്ധരമായ ശിവതേജസ്സിനെ വഹിക്കത്തക്കവണ്ണം ഞാൻ ചെയ്തിരിക്കും. പിതാമഹ, കേട്ടുകൊൾക: ഞാൻ ശരിക്കും തപസ്സുചെയ്തു വിഷ്ണുവിനെ പ്രസാദിപ്പിച്ചിട്ടു, ശിവൻ്റെ ശിരസ്സു താഴ്ത്തിച്ചേയ്ക്കാം എന്നിതാ, ശപഥം ചെയ്യുന്നു!' ഉടനേ, ആദികർത്താവായി സർവ്വേശ്വരനായിരിക്കുന്ന ഭഗവാൻ പിതാമഹനും അതിശയപ്പെട്ടു ഘോരമാംവണ്ണം കുടിലയോടു പറഞ്ഞു:—'ദുഷ്ടയായ കുടിലേ, നീ എൻ്റെ വാക്കിനെ സഹിച്ചില്ലല്ലോ; അതുകൊണ്ടു നീ എൻ്റെ ശാപത്താൽ വെള്ളത്തിൽ വെറും വെള്ളമായിത്തീരുക!'

മുനേ, ബ്രഹ്മാവിനാൽ ഇപ്രകാരം ശപിക്കപ്പെട്ട ഹിമവൽപുത്രി ജലമയിയായിത്തീർന്നു് ഒഴുകി ബ്രഹ്മലോകത്തെ മുക്കിത്തുടങ്ങി.

ആ വെള്ളക്കെട്ടു കണ്ടിട്ട് പിതാമഹൻ നാലുപുറത്തും ഋഗ്യജുസ്സാമാധർവങ്ങളാകുന്ന ചിറകളിട്ടു കെട്ടിക്കളഞ്ഞു. ജലമയിയായി ബ്രഹ്മാവിന്റെ നിർമ്മലഗൃഹത്തെ മുക്കിത്തുടങ്ങിയ ആ ഗിരികന്യക ബദ്ധയായി അവിടെത്തന്നെ സ്ഥിതി ചെയ്തു.

രാഗിണി എന്നവളെയും ദേവകൾ കൊണ്ടുചെന്നു ബ്രഹ്മാവിനോടു ചോദിച്ചു. മുമ്പത്തെപ്പോലെ തന്നെയാണ്, പിതാമഹൻ പറഞ്ഞത്. അവളും ക്രുദ്ധയായി അദ്ദേഹത്തോടു പറഞ്ഞു:—'എന്റെ ഗോത്രത്തിൽ പിറന്നവൻ മഹിഷഘ്നനായിത്തീരുമാറു ഞാൻ വമ്പിച്ച തപഃ ചെയ്യും!' അവളെയും ബ്രഹ്മാവു ശപിച്ചു:—'ദേവകൾക്കു പോലും അലംഘ്യമായ എന്റെ വാക്കിനെ നീ ബലേന ലംഘിക്കയാണല്ലോ ചെയ്യുന്നതു; അതിനാൽ നീ സന്ധ്യാരാഗമായിപ്പോകട്ടെ!' മുനിശ്രേഷ്ഠ, അവൾ ഉടനുള്ള സന്ധ്യയായിത്തീൎന്നു. ആ പൎവതപുത്രിയുടെ ദേഹത്തെ കൃത്തികമാർ പകുത്തെടുത്തു.

ദേവകൾ തങ്ങളോർ ഇങ്ങിനെപോയതറിഞ്ഞിട്ട് വിഷണ്ണയായ മേന ഉള്ളകകളെ 'തപസ്സിൽ നിന്നു, 'ഉമ' (എടോ, അരുത്) എന്നു പറഞ്ഞു വിലക്കി. അതിനാൽ അവൾക്കു ഉമാ എന്നു തന്നെ പേർ വന്നു. അവൾ ശോഭനാതൈലമേറ്റു ഗമിച്ചു. എന്നിട്ടു ശ്ലേഷ്മപാണിയായി വൃഷധ്വജനെ ആരാധിക്കണമെന്ന ഉദ്ദേശത്തിൽ ഉറച്ചിട്ട് അവൾ അതിദുഷ്കരമായ തപസ്സുതുടങ്ങി. അപ്പോൾ ബ്രഹ്മാവു ദേവന്മാരോടു പറഞ്ഞു:—'നിങ്ങൾ ചെന്നു ഹിമാലയത്തിൽ തപസ്സുചെയ്യുന്ന ഹിമവൽപുത്രിയെ ഇങ്ങോട്ടു കൂട്ടികൊണ്ടു വരുവിൻ.' ഉടനെ ദേവകൾ ചെന്നു പാൎവതിയെക്കണ്ടു; അവളുടെ തേജസ്സുനിമിത്തം അടുത്തുചെല്ലുവാൻ അവർ ശക്തരായില്ല. ദേവകളോടുകൂടി അവളുടെ തേജസ്സിനാൽ ധിക്കരിക്കപ്പെട്ട ഇന്ദ്രൻ അവളുടെ തേജശ്ശക്തിയെ ബ്രഹ്മാവിനോടു അറിയിച്ചു നിലകൊണ്ടു. ബ്രഹ്മാവു ദേവകളോടു പറഞ്ഞു:—'അവൾ തീൎച്ചയായും ശിവന്റെ ഭാൎയ്യതന്നെ: നിങ്ങളെ അവൾ സ്വതേജസ്സുകൊണ്ടു നിഷ്പ്രഭരാക്കിവിട്ടുവല്ലോ! അതിനാൽ, വിഷാദം വിട്ടു സ്വന്തം സ്വന്തം സ്ഥാനത്തേയ്ക്കു പൊയ്ക്കൊൾവിൻ. താരകനും മഹിഷനും യുദ്ധത്തിൽ വധിക്കപ്പെട്ടതായി ഉറച്ചു കൊൾവിൻ!' ബ്രഹ്മാവ് ഈ വിധം അഭിപ്രായപ്പെട്ടതിനാൽ ഇന്ദ്രാദിദേവന്മാർ ദുഃഖംവിട്ട് അവരവരുടെ പാൎപ്പിടങ്ങളിലേയ്ക്കു തിരിച്ചു.

തപസ്സുചെയ്യുന്ന ഉമയെയാകട്ടെ, പർവ്വതപ്പെരുമാളായ ഹിമവാനും പത്നിയും കൂടി ആ തപസ്സിൽ നിന്നു പിൻവലിപ്പിച്ചു ഗൃഹത്തിലേയ്ക്കു കൊണ്ടുപോന്നു. മഹാമതിയായ മഹേശ്വരൻ ആ രൌദ്രമായ നിരാശ്രയവ്രതം കൈക്കൊണ്ടു മേരു മുതലായ മാമലകളിൽ സഞ്ചരിയ്ക്കുകയായിരുന്നു. ഒരു ദിവസം ഹരൻ ഹിമവാന്റെ അടുക്കൽവന്നു്, ആ മഹാദ്രിയാൽ സത്ക്കാരപൂർവ്വം പൂജിതനായിട്ടു് ആ രാത്രി അവിടെത്താമസിച്ചു. പിറേറന്നാൾ മഹാദേവനെ ഗിരീശ്വരൻ ക്ഷണിച്ചു:—'സ്വാമിൻ, ഇവിടുന്നു തപസ്സു ചെയ്വാൻ ഇവിടെത്തന്നെ വസിച്ചുകൊൾക.' ഈ പ്രകാരം ശിവൻ, തന്റെ നിരാശ്രയവ്രതം ഉപേക്ഷിച്ചു്, അവിടെ ആശ്രമത്തിൽ സ്ഥിതിചെയ്‌വാൻ നിശ്ചയിച്ചു. ശൂലപാണിയായ ദേവദേവൻ അങ്ങിനെ ആശ്രമത്തിൽ വാണരുളുമ്പോൾ, ഗിരിരാജപുത്രിയായ കാളി ആ സ്ഥലത്തേയ്ക്കു ചെന്നു. അവൾ രണ്ടാമതു ജനിച്ച പ്രിയതമയായ സതിയാണെന്നു കണ്ടിട്ടു ഹരൻ അവളെ സ്വാഗതം കൊണ്ടഭിനന്ദിച്ചു സമാധി പൂണ്ടു. ആ വരാരോഹയായ ഭാമിനിയും സഖിമാരോടുകൂടി തൊഴുകൈപൂണ്ടു ശങ്കരന്റെ തൃക്കാല്ക്കൽ വന്ദിച്ചു. പിന്നെ ഏറെ നേരം കഴിഞ്ഞിട്ടു ഗിരികന്യകയെ ദർശിച്ചു ശിവൻ, 'പോരില്ല' എന്നരുളിച്ചെയ്തു ഗണങ്ങളോടുകൂടി മറഞ്ഞു കളഞ്ഞു.

രൌദ്രമായ അഭദ്രവചനം കേട്ടിട്ടു, ജ്ഞാനശാലിനിയായ പാർവ്വതി ദുഃഖത്താൽ മനസ്സുരുകികൊണ്ടു് അച്ഛനോടു പറഞ്ഞു:—'അച്ഛ, ഞാൻ പിനാകിയായ ശങ്കരഭഗവാനെ പ്രസാദിപ്പിയ്ക്കുന്നതിന്നു ഘോരമായ മഹാതപസ്സു ചെയ്‌വാൻ വൻകാട്ടിലേയ്ക്കു പോകയാണു്' അച്ഛൻ അതു സമ്മതിച്ചു. അവൾ വിശാലമായ ഹിമാലയസാനുവിൽത്തന്നെ, ശിവനെ പ്രസാദിപ്പിയ്ക്കുന്നതിന്നു, ലളിത എന്നപേരിൽ തപസ്സു ചെയ്യുകയായി. സഖിമാർ ആ ദേവിയ്ക്കു ചമതയും ദർഭയും കായ്കനിയും മററും കൊണ്ടുവന്നുകൊടുത്തു് ശുശ്രൂഷ ചെയ്തുപോന്നു. പാർവ്വതി വിനോദത്തിന്നായി, മണ്ണു കൊണ്ടു തേജസ്വിയായ ശൂലപാണിയെ നിർമ്മിച്ചു, 'രുദ്രൻ എന്റെയായി വരട്ടേ!' എന്നു പ്രാർത്ഥിച്ചു, തൻതിരുവടിയെ വീണ്ടും വീണ്ടും നോക്കിക്കൊണ്ടു പൂജിച്ചുപോന്നു.

അവളുടെ ഭക്തിയാൽ ത്രിപുരാന്തകൻ പ്രസാദിച്ചു. അവിടുന്നു ഒരു വടുവിന്റെ രൂപമെടുത്തു, പലാശിൻദണ്ഡും മുഞ്ജമേഖലയും

പൂണൂലും മാൻതോലും ധരിച്ചു, കൈകളിൽ കമണ്ഡലും കിണ്ടിയുമായി, ദേഹമെങ്ങും ഭസ്മം പൂശി, ആശ്രമംതോറും സഞ്ചരിച്ചു കൊണ്ടു കാളിയുടെ ആശ്രമത്തിൽ വന്നെത്തി. നാരദ, കാളി സഖിമാരോടുകൂടി എഴുന്നേറ്റ് അദ്ദേഹത്തെ ശരിക്കു പൂജിച്ച്, ഇങ്ങിനെ ചോദിച്ചു:—'ഭിക്ഷോ, എവിടെനിന്നാണ് വരുന്നത്? എവിടെയാണ് അങ്ങയുടെ ആശ്രമം? അങ്ങു സഞ്ചരിക്കുന്നതെന്തിനാണ്? എനിക്കു അറിയാൻ തിടുക്കം തോന്നുന്നു.'

ഭിക്ഷു:—'ശുചിവ്രതയായ പെൺകിടാവേ, എന്റെ ആശ്രമം വാരാണസിയിലാണ്. ഞാൻ തീർത്ഥയാത്രയായി പൃഥൂദകത്തിലേക്കു പോകയാണ്.'

ദേവി:—'ബ്രാഹ്മണശ്രേഷ്ഠ, പൃഥൂദകത്തിൽ പോയാലത്തെ പുണ്യം എന്താണ്? വഴിക്ക് ഏതിലെല്ലാം സ്നാനംചെയ്തിട്ടു എന്തെല്ലാം ഫലം അങ്ങേക്കു ലഭിച്ചു?'

ഭിക്ഷു:—'ഞാൻ ആദ്യം പ്രയാഗത്തിൽ സ്നാനംകഴിച്ചു; പിന്നെ കുബ്ജാമ്രതീർത്ഥത്തിലും ജയന്തത്തിലും ചണ്ഡികേശ്വരത്തിലും ബന്ധുവൃന്ദത്തിലും കർക്കന്ധത്തിലും കനഖലത്തിലും, സരസ്വതിയിലും അഗ്നികുണ്ഡത്തിലും ഭദ്രയിലും ത്രിവിഷ്ടപത്തിലും കൌനടത്തിലും കോടിതീർത്ഥത്തിലും നാഗകത്തിലും നിഷ്കാമനായി സ്നാനം ചെയ്തു. പിന്നീടു ഭവതിയുടെ ആശ്രമത്തിൽ വന്നുചേർന്നു. ഇവിടെ ഭവതിയോടു സംസാരിച്ചിട്ട് പൃഥൂദകത്തിലേക്കു പോകണം. ഞാൻ ഭവതിയോടൊന്നു ചോദിക്കട്ടെ; അതിൽ നീരസം തോന്നരുത്. കൃശോദരി, ഞാൻ ബാല്യത്തിലേ സംയമം പൂണ്ടു തപസ്സുചെയ്തു ദേഹത്തെ ശോഷിപ്പിക്കുന്നവനാണ്; ഇതു ദ്വിജന്മാർക്കു ശ്ലാഘ്യമാണല്ലോ. എന്നാൽ, യൌവനസ്ഥയായ ഭവതി എന്തിനാണ് കൊടുംതപസ്സു അനുഷ്ഠിച്ചു പോരുന്നത്? എനിക്കു സംശയം തോന്നുന്നു. വിലാസിനി, യൌവനത്തിൽ സ്ത്രീകൾ ഭർത്താവോടു കൂടി സുഖമനുഭവിച്ചുകൊണ്ടാണല്ലോ കാലം കഴിക്കാറുള്ളത്. ഗിരിജേ, എല്ലാദേഹികളും തപസ്സുകൊണ്ടു വാഞ്ഛിക്കുന്നതായ സൌന്ദര്യവും ആഭിജാത്യവും ഐശ്വര്യവും ഭവതിക്കു ധാരാളമായുണ്ട്. പിന്നെയെന്തിനാണ് ഭവതി ഈ ആഭരണങ്ങൾ

വെടിഞ്ഞു് ജട ധരിച്ചിരിക്കുന്നതു്? ചീനപ്പട്ടുപേക്ഷിച്ചു് മരവുരിയുടുത്തിരിക്കുന്നതു്?

പുഷ്പദന്തൻ:—നാരദ, അപ്പോഴും, തപോവൃദ്ധയായ ദേവിയുടെ സഖി, സോമപ്രഭ വിവരമൊക്കെ ഭിക്ഷുവിനോടുപറഞ്ഞു.

സോമപ്രഭ:—'ദ്വിജശ്രേഷ്ഠ, പർവ്വതപുത്രിയായ മഹാകാളി തപസ്സു ചെയ്യുന്നതു, ശിവനെ ഭർത്താവായി ലഭിക്കുന്നതിനാണു്'.

സോമപ്രഭ പറഞ്ഞതുകേട്ടിട്ടു ഭിക്ഷു തലയാട്ടി ഉറക്കെച്ചിരിച്ചു് ഇപ്രകാരം പറഞ്ഞു:—'പാർവ്വതി, ഭവതിയോടു ഞാനൊന്നു ചോദിക്കട്ടെ: ആരാണു് ഭവതിക്കു് ഇങ്ങിനെ തോന്നിച്ചതു്? ഭവതിയുടെ തളിരുപോലെ മൃദുലമായ കരം ശിവന്റെ പാമ്പു ചുററിയ കരത്തോടു് എങ്ങിനെ ചേരും? വെള്ളപ്പട്ടുടുക്കുന്നവളാണു് ഭവതി; രുദ്രന്നു പുലിത്തോലാണു് ചുററാൻ. ഭവതി ചന്ദനം ചാർത്തുന്നു; അവനോ ചാരം പൂശുന്നു! ഇതു യുക്തമാണെന്നു് എനിക്കു് തോന്നുന്നില്ല.'

ബ്രാഹ്മണേന്ദ്രൻ ഇങ്ങിനെ പറയുന്നതിനിടയിൽ പാർവ്വതി തടുത്തുപറഞ്ഞു:—'ഭിക്ഷോ, അരുതു്, ഇങ്ങിനെയൊന്നും പറയരുതു്. എല്ലാഗുണങ്ങളിലും മികച്ചവനാകുന്നു ശിവൻ. സൌമ്യനാകട്ടെ ഭീമനാകട്ടെ, ധനികനാകട്ടെ ദരിദ്രനാകട്ടെ, അലംകൃതനാകട്ടെ അനലംകൃതനാകട്ടെ, ഏതു നിലയിലായാലും വേണ്ടില്ല, ആ ദേവേശൻ എന്റെ ഭർത്താവായി വരണം! സോമപ്രഭേ, തടുക്കുക, ഇതാ, ഭിക്ഷു എന്തോ പറയാൻ ചുണ്ടനക്കുന്നു. കേൾക്കുന്നവനോളം പാപമില്ല നിന്ദിക്കുന്നവന്നു" ഇങ്ങിനെ പറഞ്ഞു പാർവ്വതി എഴുന്നേററുപോകാൻ ഒരുങ്ങി. തൽക്ഷണം ശിവൻ ഭിക്ഷുരൂപം ത്യജിച്ചു സ്വന്തം രൂപമെടുത്തുനിന്നു്, അരുളിച്ചെയ്തു:—'ഉമേ, അച്ഛന്റെ ഗൃഹത്തിലേയ്ക്കു തിരിച്ചു പോയ്ക്കൊൾക. നിന്നെ വരിക്കുന്നതിന്നു ഞാൻ മഹർഷിമാരെ ഹിമവൽഗൃഹത്തിലേയ്ക്കു് അയയ്ക്കാം. നീ രുദ്രനെ കാംക്ഷിച്ചു മണ്ണുകൊണ്ടുണ്ടാക്കിയ ഈശപ്രതിമയുണ്ടല്ലോ. ഇതു ഭദ്രേശ്വരൻ എന്നു ലോകത്തിൽ പ്രസിദ്ധമായിവരും. ദേവാസുരഗന്ധർവ്വന്മാരും യക്ഷകിന്നരനാഗന്മാരും മനുഷ്യരും നന്മയ്ക്കായി ഇതിനെ നിരന്തരം പൂജിക്കും.'

മുനേ, ഭഗവാൻ ഇങ്ങിനെ അരുളിച്ചെയ്തപ്പോൾ പാർവ്വതി ആകാശമാർഗ്ഗേണ അച്ഛന്റെ ഗൃഹത്തിലേയ്ക്കു തിരിച്ചു. ലോകഗുരുവായ ശിവനാകട്ടെ, പാർവ്വതിയെ അയച്ചിട്ടു പൃഥൂദകത്തിൽ ചെന്നു് അവിടെ യഥാവിധി സ്നാനംകഴിച്ചു. പൃഥൂദകത്തിൽ സ്നാനം കഴിച്ചിട്ടു നിഷ്കന്മഷനായ മഹേശ്വരൻ നന്ദിയോടും ഗണങ്ങളോടും വാഹനത്തോടുംകൂടി മന്ദരമാമലയിലേക്കു എഴുന്നള്ളി. മുപ്പുരാന്തകൻ ഗണങ്ങളോടുകൂടി ചെന്നെത്തുന്ന സമയത്തു് ആ ഗിരിവരൻ മനംകുളിർത്തു് കോൾമയിർക്കൊള്ളുന്നതുപോലെ ശോഭിച്ചു; ദിവ്യങ്ങളായ ഫലമൂലകന്ദാദികൾകൊണ്ടും, നിർമ്മലമായ ജലംകൊണ്ടും സർവ്വഗണാനാഥനായ ശർവ്വഭഗവാനെ പൂജിക്കയും ചെയ്തു.

ശ്രീവാമനമഹാപുരാണം, ബ്രഹ്മസംഹിതം, ബ്രഹ്മവേദസംവാദം,

അറുപത്തൊന്നാമദ്ധ്യായം

——(൧)——

## അറുപത്തിരണ്ടാമദ്ധ്യായം

---

പുലസ്ത്യൻ:— അംഗിരസ്സിന്റെ അത്ഭുതത്താൽ സന്തുഷ്ടനായ ശങ്കരൻ ഉടനെ മഹർഷിമാരെയും അരുന്ധതിയെയും സ്മരിച്ചു. മഹാത്മാവായ ശിവൻ സ്മരിച്ച ക്ഷണത്തിൽത്തന്നെ ഋഷിമാർ മഞ്ജുകന്ദരമായ മന്ദരമഹാദ്രിയിൽ വന്നെത്തി. അവർ വന്നെത്തിയതു് കണ്ടിട്ടു് മുപ്പുരാരിയായ ദേവൻ എഴുന്നേറ്റു സൽക്കരിച്ചു് അവരോടു ഇപ്രകാരം അരുളിച്ചെയ്തു:— "നിങ്ങളുടെ പാദപാംസുസ്പർശത്താൽ പവിത്രതയേറ്റുന്ന പാപാദ്രങ്ങൾ നിങ്ങൾ, ധന്യന്മാരും ശ്ലാഘ്യന്മാരും ദേവകൾക്കു പൂജ്യന്മാരായിത്തീർന്നു. നല്ല നിറപ്പും പരപ്പും വെട്ടപ്പുമുള്ള പർവ്വതസാനുവിൽ താമരപ്പൂനിറത്തോടെ നിരത്തുമിന്നുന്ന ഈ പാറപ്പുറങ്ങളിൽ ഇരുന്നാലും" ശങ്കരദേവൻ അരുളിച്ചെയ്തവണ്ണം മഹർഷിമാർ അരുന്ധതിയോടുകൂടി അടുത്തു ചെന്നു്, ഗിരിപ്രസ്ഥത്തിൽ ഉപവേശിച്ചു. ഋഷിമാർ ഇരുന്നതിന്നുശേഷം, ശിവഗണത്തലവനായ നന്ദി അർഘ്യാദികൾ കൊണ്ടു് പൂജിച്ചു് അവഹിതനായി നിന്നു ഉടനെ ദേവദേവൻ വിനയശാലികളായ സപ്തർഷിമാരോടു സപ്രണയശോഭിക്കൊത്ത ധർമ്മ്യവും ഹിതവുമായ വാക്യം അരുളിച്ചെയ്തു:—

'ഹേ കശ്യപ, അത്രേ, വസിഷ്ഠ, വിശ്വാമിത്ര, ഗൌതമ, കേട്ടാലും; ഭരദ്വാജ, അംഗിരസ്സേ, ഭവാന്മാരും കേൾപ്പിൻ: ദക്ഷന്റെ മകളായിരുന്നവളല്ലോ എന്റെ പ്രിയതമ; ആ സതി പണ്ട് ദക്ഷകോപത്താൽ യോഗം ധരിച്ചു പ്രാണത്യാഗം ചെയ്തുകളഞ്ഞു! ദ്വിജോത്തമന്മാരേ, അവളിപ്പോൾ ഹിമവാന്റെ മകളായ ഉമയായി ജനിച്ചിരിക്കുന്നു. അവളെ എനിക്കായി ഹിമവാനോടു യാചിച്ചാലും'. അങ്ങിനെയാകാമെന്നു മഹർഷിമാർ സമ്മതിച്ചു. 'ഓം നമഃ ശങ്കരായ' എന്നുംപറഞ്ഞു് അവർ ഹിമാലയത്തിലേക്കു നടകൊണ്ടു. ശൎവ്വൻ അരുന്ധതിയോടും അരുളിച്ചെയ്തു:— 'സുന്ദരി, ഭവതിയുംചെല്ലു: സ്ത്രീകൾക്കേ സ്ത്രീകളുടെ ധൎമ്മഗതി അറിഞ്ഞുകൂടുവല്ലോ'. ഇതു കേട്ടിട്ടു ലോകാചാരം ലംഘിച്ചുകൂടായ്കയാൽ അരുന്ധതിയും, 'നമസ്തേരുദ്ര' എന്നു വണങ്ങി, ഭൎത്താവൊരുമിച്ചു ഗമിച്ചു.

അവർ ഹിമാദ്രിശൃംഗം പ്രാപിച്ചു്, പൎവ്വതപ്പെരുമാളുടെ ഓഷധിപ്രസ്ഥത്തെ, ഇന്ദ്രന്റെ പുരത്തെ എന്നപോലെ ദർശിച്ചു. ഉടനെ പൎവ്വതസ്ത്രീകളാലും യക്ഷകിന്നരഗന്ധൎവ്വമുഖ്യന്മാരാലും മറ്റു പുരവാസികളാലും ആദരവോടെ സൽക്കരിക്കപ്പെട്ടുകൊണ്ടു് അവർ പൊന്നുകൊണ്ടു മിന്നുന്ന രമണീയമായ ഹിമവൽഗൃഹത്തിലേക്കു ചെന്നു. തപസ്സുകൊണ്ടു കല്മഷം വിട്ടവരായ ആ മഹാത്മാക്കളെല്ലാം ഗോപുരത്തിൽ എത്തീട്ടു ദ്വാരപാലനെ കാണ്മാനായി നിന്നു. തൽക്ഷണം, ദ്വാരപാലനായ ഗന്ധമാദനാദ്രി കയ്യിൽ ഒരു പത്മരാഗമയമായ മഹാദണ്ഡുമായി വെമ്പലോടെ വന്നെത്തി. മുനിമാർ അവനോടു പറഞ്ഞു:— 'ശൈലരാജാവിനോടു ഞങ്ങൾ വന്നിട്ടുള്ളതായി അറിയിക്ക. ഞങ്ങൾക്കു വലിയ കാൎയ്യമുണ്ടു്'. ഋഷിവാക്യം കേട്ടിട്ടു ഗന്ധമാദനഗിരി, പൎവ്വതപ്പരിഷയാൽ പരിവൃതനായ ശൈലരാജാവു് എഴുന്നള്ളിയിരിക്കുന്നേടത്തു ചെന്നു, കാൽമുട്ടുകൾ നിലത്തു കുത്തി നിന്നു, ദണ്ഡു കക്ഷത്തിൽ വെച്ചു, കൈകൾകൊണ്ടു വായ് മറച്ചു് ഇപ്രകാരം ഉണർത്തിച്ചു:— 'തമ്പുരാനേ, സപ്തർഷിമാർ ഇതാ, ഇവിടത്തെ ഗൃഹത്തിൽ വന്നു ഗോപുരത്തിൽ നില്ക്കുന്നു; അവൎക്കു തിരുമേനിയെ കണ്ടിട്ടു കാൎയ്യമുണ്ടത്രെ'. ദ്വാരപാലൻ ഉണർത്തിച്ചതുകേട്ടിട്ടു അചലപ്പെരുമാൾ താൻതന്നെ എഴുന്നേററു മികച്ച അൎഘ്യവുമെടുത്തു ഗോപുരത്തിങ്കലേക്കെഴുന്നെള്ളി. അവരെ അൎഘ്യവും ഉ

റവും നൽകി പൂജിച്ചു, സഭയിൽ കൊണ്ടുവന്നിരുത്തിയിട്ടു, വാഗ്മിയായ ഹിമവാൻ പറഞ്ഞു:—

‘ഇതു കാറില്ലാത്ത മഴയോ! അതോ, പൂവില്ലാത്ത കായയോ! ഊഹിക്കാവുന്നതും ചിന്തിക്കാവുന്നതുമല്ല, നിങ്ങളുടെ ഈ വരവ്. സത്തമന്മാരേ, ഇന്നുമുതൽക്കു ഞാൻ ധന്യനായി; ശൈലരാജാവായി! ഇപ്പോഴ് എനിക്കു ദേഹശുദ്ധി വന്നു. ബ്രാഹ്മണശ്രേഷ്ഠന്മാരെ, നിങ്ങൾ സജ്ജനസംസർഗ്ഗമില്ലാത്ത എന്റെ ഗൃഹമുററത്തെ, ദർശിച്ചു കാൽവെച്ചു, സാരസ്വതതീർത്ഥമെന്നപോലെ പരിശുദ്ധമാക്കിത്തീർത്തുവല്ലോ. ഞാൻ ദേവന്മാരുടെ ദാസനാണ്; ഇപ്പോൾ സുകൃതിയുമായി! നിങ്ങളുടെ കാര്യം ഇന്നതാണെന്ന് അരുളിച്ചെയ്താൽ കൊള്ളാം. ഞാനും എന്റെ ഭാര്യയും മക്കളും ഭൃത്യരുമൊക്കെ ഭവാന്മാരുടെ ആജ്ഞയെ നടത്തുന്ന കിങ്കരരാണ്; അതിനാൽ പറക തന്നെ.’ ശൈലരാജന്റെ വാക്കു കേട്ടിട്ട് സംശിതവ്രതരായ ഋഷിമാർ വൃദ്ധനായ അംഗിരസ്സിനോടു, കാര്യം ഹിമവാനെ അറിയിപ്പാൻ ആവശ്യപ്പെട്ടു. കശ്യപാദികളായ മഹർഷിമാരെല്ലാം പ്രേരിതനായ അംഗിരസ്സു ഗിരിപ്പുംഗവനോടു പറഞ്ഞു:—

‘പർവതശ്രേഷ്ഠ, ഇന്നകാര്യത്തിനാണ് ഞങ്ങൾ അരുന്ധതിയോടുകൂടി അങ്ങയുടെ ഗൃഹത്തിൽ വന്നിരിക്കുന്നതെന്നു കേട്ടുകൊൾക:—

([illegible])

‘ത്ര്യക്ഷൻ മഹാത്മാവു സർവ്വാത്മാവില്ലയോ
ദക്ഷയജ്ഞത്തെ മുടിച്ച ശർവൻ,
ശങ്കരൻ, ജീമൂതകേതു, ശൂലായുധൻ,
വെണ്ണാളുമേലവും വൈരികാലൻ,
ഭീമൻ, പശുപതി, യജ്ഞസംഭോക്താവാം
സ്വാമി, മഹാദേവൻ, സ്ഥാണു, ശിവൻ,
ഉഗ്രൻ മഹേശാനനീശ്വരനെന്നെ-
ന്നാര്യജനങ്ങൾ പുകഴ്ത്തുന്നവൻ,
തന്തിരുമേനിയയച്ചവർ ഞങ്ങൾ നി-
ന്നന്തികത്തിങ്കലേയ്ക്കെത്തിനാം.
ലോകത്തിൽ വെച്ചതി സൌന്ദര്യശാലിനി-

യാചകമീശാളിയാം നിങ്ങളെ
ചോദിച്ചുകൊള്ളുന്നു ദേവേശനാ,ങ്ങനെ
മോദിച്ചിവരെയൊട്ടുകേണമേ!
ആരുടെ പുത്രിയോ രൂപാദിമാത്ര്യങ്ങൾ
ചേരുന്ന നല്ലോരു ഭർത്താവിനെ,
നേടുന്നു; ലോകത്തിലപ്പുമാനാണല്ലോ
ഈടററഭാഗ്യമിണങ്ങുമപ്പൻ!
സ്ഥാവരജംഗമാത്മകമാം ഗിരീശാ,
നാൽവിധം ഭൂതൌഘത്തിനുമെല്ലാം
അമ്മയാണിദ്ദേവി;—യാകയാൽ ചൊല്ലുന്നി
തച്ഛദാമദേവനെ യജ്ഞനെന്നായ്
ദേവകൾ ശങ്കരൻ തന്നെപ്പണിഞ്ഞിട്ടു
കൈവണങ്ങീടട്ടെ നിൻപുത്രിയെ!
പാവകൻ മൂർദ്ധാവിൽ വെച്ചുകൊൾകവാൻ
മുററുമേ ഭസ്മം പുരണ്ടപോലെ!!
ഞങ്ങളുപേക്ഷകർ; വാമദേവൻ വരൻ;
അങ്ങുന്നു ദാതാവു പർവ്വതേന്ദ്ര;
ലോകങ്ങൾക്കമ്മയാം കാളിയത്രേവധു;
ചെയ്ക നിൻ നന്മയ്ക്കു ചേർന്നതെല്ലാമിന്നേ!'

അംഗിരസ്സിന്റെ ഈ വാക്കുകേട്ടിട്ടു കാളി പെട്ടെന്നു ഹർഷിച്ചും വീണ്ടും വിനയപൂണ്ടും തല താഴ്ത്തി നില്പായി. ഉടനെ ഹിമവാൻ ഗന്ധമാദനഗിരിയോടു് ആജ്ഞാപിച്ചു:—'വേഗം, പർവ്വതങ്ങളെ എല്ലാവരെയുംകൂട്ടിക്കൊണ്ടുവരിക.' ആ ശൈലം ദ്രുതഗതിയിൽ ഗൃഹങ്ങൾതോറും ഗമിച്ചു, മേരു മുതലായ പർവ്വതശ്രേഷ്ഠരെയെല്ലാം വിളിച്ചു. അവരെല്ലാം, എന്തോ വലിയ കാര്യമുണ്ടെന്നോർത്തു വെമ്പലോടെ വന്നെത്തി, അത്ഭുതപ്പെട്ടുകൊണ്ടു കനകാസനങ്ങളിൽ ഇരുന്നു; ഉദയം, ഹേമകൂടം, രമ്യകം, മന്ദരം, ഉദ്ദാലകം, വാരുണം, വരാഹം, ഗരുഡാസനം, ശുക്തിമാൻ, വേഗസാനു, ദ്രുമശൃംഗം, ശൃംഗവാൻ, ചിത്രകൂടം, ത്രികൂടം, എന്നിവരും, മററു ചെറുഗിരികളും സഭയിൽ ഋഷിമാരെ വന്ദിച്ചു് ഉപവേശിച്ചു. പിന്നെ ഹിമവാൻ, താൻ തന്നെ തന്റെ ഭാര്യയെ വിളിച്ചു:—'ഭദ്രേ, ഉണ്ണിയോടുകൂടി ഇങ്ങോട്ടു

വരിക.' ആ സാധ്വിയും ഋഷിമാരുടെ കാല്ക്കൽ വന്ദിച്ചു, ജ്ഞാതികളോടു കുശലം ചോദിച്ചു മകനോടുകൂടി ഉപവിഷ്ടയായി.

നാരദ, പർവതങ്ങൾ ഇരുന്നതിന്നുശേഷം, വാഗ്മിയായ ഗിരീശ്വരൻ എല്ലാവരേയും അഭിസംബോധനം ചെയ്ത ഭംഗിയിൽ പറഞ്ഞു:—'ഇതാ, സുകൃതികളായ സപ്തർഷിമാർ എന്റെ മകളായ കന്യകയെ മഹേശ്വരന്നുവേണ്ടി ചോദിക്കുന്നു; ഇതു നിങ്ങളെ അറിയിക്കേണ്ടതാണല്ലോ. എന്നാൽ, എങ്ങിനെ വേണമെന്നു വഴിപോലെ പറയുവിൻ: നിങ്ങൾ എന്റെ ബന്ധുക്കളാണല്ലോ. എനിക്കു, നിങ്ങളുടെ പക്ഷമറിയാതെ കൊടുപ്പാൻ പാടില്ല.' ഹിമവാന്റെ വാക്കുകേട്ടിട്ടു ആ ആസനങ്ങളിൽ സ്ഥിതിചെയ്യുന്ന മേരു മുതലായ ശൈലമുഖ്യരെല്ലാവരും അഭിപ്രായപ്പെട്ടു:—'അപേക്ഷിക്കുന്നവർ സപ്തർഷികളാണ്; വരനോ, ത്രിപുരാരിയായ ശിവൻ. രാജാവേ, കാളിയെ കൊടുക്കാം; ജാമാതാവു നമുക്കു സമ്മതൻതന്നെ.' പിന്നെ മേന ഭർത്താവിനോടു പറഞ്ഞു:—'ശൈലേന്ദ്ര, ഇതു കേൾക്കുക: ഇതിന്നു വേണ്ടിത്തന്നെയാണ് പിതൃക്കൾ എനിക്കു മകളെ തന്നതു്. ഇവളിൽ ത്രിനയനനു യാതൊരു പുത്രൻ ജനിക്കുമോ; അവൻവേണം അസുരേന്ദ്രരായ മഹിഷതാരകന്മാരെ വധിപ്പാൻ.'

മേന ഇങ്ങിനെ പറഞ്ഞപ്പോൾ മഹാഗിരി മകളോടു പറഞ്ഞു:—'കുഞ്ഞേ, ഞാൻ നിന്നെ മഹാദേവന്നു കൊടുത്തിരിക്കുന്നു.' പിന്നെ മഹർഷിമാരോടു പറഞ്ഞു:—'തപോധനന്മാരേ, ഇതാ, ശിവന്റെ വധുവായ എന്റെ മകൾ, കാളി, ഭക്തിപൂർവം നിങ്ങളെ നമസ്കരിക്കുന്നു.' അരുന്ധതിയാകട്ടെ, ഹരന്റെ പേർ ചേർന്ന നല്ല നർമ്മവചനങ്ങൾകൊണ്ടു ലജ്ജാവതിയായ കാളിയെ മടിയിലേററിവെച്ച് ആശ്വസിപ്പിച്ചു. സപ്തർഷിമാർ പറഞ്ഞു:—'ശൈലരാജാവേ, ജാമിത്രഗുണത്തോടുകൂടിയ നല്ല മംഗളതിഥി കേട്ടുകൊൾക: മററന്നാൾ ചന്ദ്രൻ ഉത്രട്ടാതി നക്ഷത്രത്തിൽ ചെല്ലും; അപ്പോൾ മൈത്രമെന്ന മുഹൂർത്തമത്രെ. അന്നു പരമേശ്വരൻ അങ്ങയുടെ മകളെ മന്ത്രപൂർവം പാണിഗ്രഹണം ചെയ്യുന്നതാണ്. ഞങ്ങൾ പോകുന്നു. അനുജ്ഞ തന്നാലും.'

ശൈലേശ്വരൻ മഹർഷിമാരെ നല്ല ഫലമൂലാദികൾകൊണ്ടു വഴിപോലെ പൂജിച്ചു യാത്രയാക്കി. അവർ എത്രയും വേഗത്തിൽ ആ

കാളപ്പുറത്തു കേറി, മന്ദരഗിരിയിൽ തിരിച്ചെത്തി, മഹാദേവനെ കണ്ടു, നമസ്കരിച്ചുപറഞ്ഞു:—'തിരുവടി ഭർത്താവു; പാർവ്വതി വധു. വിവാഹം കാണ്മാനൊ, ബ്രഹ്മാവോടുകൂടിയ മൂന്നുലോകങ്ങളും!' അനന്തരം സന്തുഷ്ടനായ മഹേശ്വരൻ അരുന്ധതിയോടുകൂടിയ ഋഷിമാരെല്ലാവരേയും യഥാവിധി സൽക്കരിച്ചു. സൽക്കൃതരായ അവർ ദേവന്മാരെ ക്ഷണിപ്പാൻ നടകൊണ്ടു. ഉടനെ ബ്രഹ്മാവു, വിഷ്ണു, ഇന്ദ്രൻ, സൂര്യൻ മുതലായവർ ശിവനെ കാണ്മാൻ വന്നെത്തി, മഹാദേവനെ വന്ദിച്ചു സ്തുതിചെയ്തു. മഹേശൻ, ശിവൻ നന്ദി മുതലായ ഗണങ്ങളെയെല്ലാം സ്മരിച്ചപ്പോൾ, അവരും വന്നുവണങ്ങി നിലകൊണ്ടു. ദേവന്മാരാലും ഗണങ്ങളാലും ചുററപ്പെട്ടു ജടാഭാരം അഴിച്ചിട്ടിരിക്കുന്ന ഭൂതേശ്വരൻ, കാട്ടിൽ സർജ്ജകദംബങ്ങളുടെ നടുവിൽ, മൊട്ടുകരം തൂങ്ങിയ ഒരു മഹാവൃക്ഷമെന്നപോലെ പരിശോഭിച്ചു.

ശ്രീവാമനമഹാപുരാണേ, ഉമാസംഭവേ, ഗൗരീവിവാഹനിശ്ചയം.
അമ്പത്തിരണ്ടാമദ്ധ്യായം.

(൫൨)

# അമ്പത്തിമൂന്നാമദ്ധ്യായം

പുലസ്ത്യൻ:—ദേവകൾ വന്നു കണ്ടിട്ടു നന്ദികേശ്വരൻ സ്വാമിയെ ഉണർത്തിച്ചു. ഉടനെ തിരുവടി സാദരം എഴുന്നേററു, വിഷ്ണുവിനെ മുറുകെപ്പുണർന്നു; ബ്രഹ്മാവിനെ താനേ വണങ്ങി; ഇന്ദ്രനോടു സംസാരിച്ചു; മററു ദേവന്മാരെ ശിവൻ നോക്കിക്കൊണ്ടു സംഭാവനംചെയ്തു. വീരഭദ്രൻമുമ്പായ ശൈവപാശുപതാദിഗണങ്ങളും, 'തിരുമേനി ജയിപ്പൂതാക' എന്നു ഘോഷിച്ചുംകൊണ്ടു മന്ദരത്തിലെത്തിച്ചേർന്നു. പിന്നെ ശംഭുഭഗവാൻ ദേവകളോടുകൂടി, വിവാഹത്തിന്നൊരുക്കം ചെയ്വാൻ, അവിടെനിന്നു കൈലാസമാമലയിലേയ്ക്കെഴുന്നള്ളി. അവിടെവച്ചു, ദേവമാതാവായ അദിതിയും സുരഭി സരമ മുതൽപേരുംകൂടി ഭഗവാനെ അണിയിച്ചു.

മഹത്തായ ജടമുടി ചൂടിച്ചും, നല്ല ഗോരോചനക്കുറിതൊട്ടും, പുലിത്തോലുടുത്തും, കാളസർപ്പങ്ങളെ കാതിലണിഞ്ഞും, മഹാഭുജംഗന്റെ

ങ്ങളാകുന്ന രത്നവലയഹാരകേയൂരനൂപുരങ്ങൾ പൂണ്ടും, ജട മേല്പോട്ടായി കെട്ടിവെച്ചും, ശിവൻ കാളപ്പുറത്തേറി വിളങ്ങി. തിരുമുമ്പിൽ അവിടത്തെ ഗണങ്ങളും, അവരവരുടെ വാഹനമേറി യാത്രയായി; അഗ്നി മുമ്പായ അമരന്മാർ പിമ്പേ ഗമിച്ചു. ഭഗവാന്റെ ഒരു വശത്തു ഗരുഡനിലേറി ലക്ഷ്മീസഹിതനായ വിഷ്ണുവും, മററെ വശത്തു് അരയന്നപ്പുറത്തുകേറി പിതാമഹനും യാത്രയായി. സഹസ്രാക്ഷനായ സുരേന്ദ്രൻ ഇന്ദ്രാണിയോടുകൂടി ആനപ്പുറത്തുകേറി സ്വാമിക്കു വെള്ളക്കുട നിവർത്തിപ്പിടിച്ചു. നദീശ്രേഷ്ഠയായ കാളിന്ദി മികച്ച വെൺചാമരം കയ്യിലെടുത്തു് ആമപ്പുറത്തുകേറി ഗമിച്ചു. സരസ്വതീമഹാനദിയും ആനപ്പുറത്തേറി, അരയന്നത്തിന്റെയും മുല്ലപ്പൂവിന്റെയും ചന്ദ്രന്റെയും സദൃശമായ ശ്രേഷ്ഠചാമരം വീശി. ഋതുക്കൾ ആറും മഹേശനായി അഞ്ചുനിറത്തിലുള്ള സുഗന്ധപുഷ്പങ്ങൾ കൊണ്ടു യഥേഷ്ടം നടകൊണ്ടു. പൃഥൂദകം കറിക്കൂട്ടമെടുത്തു് ഐരാവതംപോലുള്ള മദഗജത്തിൻ പുറത്തുകേറി വേഗേന ഗമിച്ചു. തുംബുരു തുടങ്ങിയ ഗന്ധർവ്വന്മാർ മധുരമായി പാട്ടുപാടിക്കൊണ്ടും കിന്നരന്മാർ വാദ്യം കൊട്ടിക്കൊണ്ടും, അപ്സരസ്ത്രീകൾ നൃത്തംവെച്ചുകൊണ്ടും മഹർഷിമാർ സ്തുതിച്ചുകൊണ്ടും മഹാദേവനെ പിന്തുടർന്നു. പതിനൊന്നുകോടി രുദ്രന്മാരും പന്തിരണ്ടുകോടി ആദിത്യന്മാരും എട്ടുകോടി വസുക്കളും അറുപത്തേഴുകോടി ഗണങ്ങളും ഇരുപത്തിനാലുകോടി ഊർദ്ധ്വരേതസ്സുകളായ ഋഷികളും അസംഖ്യം യക്ഷകിന്നരരക്ഷോഗണങ്ങളും വേളിക്കായി തിക്കിത്തിരക്കി പിനാകപാണിയെ പിന്തുടർന്നു.

ക്ഷണനേരംകൊണ്ടു ദേവേശൻ പർവ്വതപ്പെരുമാളുടെ പത്തനത്തിലെത്തി. ഉടനെ പർവ്വതങ്ങളും ആനപ്പുറത്തുകേറി നാലുപാടും വന്നുചേർന്നു. ഭഗവാൻ ത്രിലോചനൻ ഹിമവാനെ നമസ്കരിച്ചു. ശൈലങ്ങൾ മഹേശനെ വണങ്ങി. അനന്തരം സന്തുഷ്ടനായ വൃഷഭധ്വജൻ ദേവന്മാരോടും പാർഷദന്മാരോടുംകൂടി, നന്ദികേശ്വരൻ കാണിക്കുന്ന വഴിയിലൂടെ ഹിമവൽപുരം പ്രവേശിച്ചു.

'ജീമൂതകേതു എഴുന്നള്ളിക്കഴിഞ്ഞു' എന്നും പറഞ്ഞു നഗരസ്ത്രീകൾ, അവരവരുടെ ജോലിവിട്ടു കാണ്മാനായി വന്നെത്തി: ഒരു സുന്ദരി ഒരു കയ്യിൽ പൂമാലയും മററതിൽ തലമുടിയും പിടിച്ചുകൊണ്ടു ശിവന്റെ മുമ്പിലേയ്ക്കു പുറപ്പെട്ടു. മററൊരുത്തി, ഒരു കാലിന്മേൽ ചെമ്പഞ്ഞിച്ചാറുതേച്ചും മററേകാലിന്മേൽ തേയ്ക്കാതെയും,

ഭൂഷകൾ അണിയിച്ചു വെള്ളപ്പട്ടു പുതപ്പിച്ചു പാർവ്വതിയെ, ആ മഹോത്സവത്തിൽ, ഭ്രാതാവായ സുനാഭൻ ഭഗവാന്റെ സമീപത്തേയ്ക്കു കൊണ്ടുവന്നു. ദേവകൾ പൂമേടയിലെ പൊന്നിൻനിലയിൽ പാർവ്വതീപരമേശ്വരന്മാരുടെ ചേഷ്ടകൾ നോക്കിക്കൊണ്ടു സ്ഥിതിചെയ്തു. ശിവൻ കൃശാംഗിയോടുകൂടി, വിനോദസ്ഥലത്തു് ഇരുന്നരുളി. അവിടെ പലതരം കളികൾ നടന്നു: ഗിരിജയും ഗിരിശനും തമ്മിൽ പൂക്കളെറിഞ്ഞു; സുഗന്ധജലം തളിച്ചു; നിലത്തു് അൽപ്പാടിയും മഞ്ഞപ്പാടിയും മറവും കൂട്ടി 'പൂഴ്ത്താക്കോൽ' കളിച്ചു; മുത്തുമാലകൾ കൊണ്ടു സലീലം പ്രഹരിച്ചു; സിന്ദൂരം വാരി വിതറി നിലം ചുകപ്പിച്ചു. ഇങ്ങിനെ ഗിരികന്യയുമായി കളിയാടിയിട്ടു ശിവൻ ഋഷിമാരാൽ ചുററപ്പെട്ട ദക്ഷിണവേദിയിലേയ്ക്കെഴുന്നള്ളി.

ഉടനെ, ഹിമവാൻ വെള്ളവസ്ത്രം ധരിച്ചു ശുചിയായി, പവിത്രം കയ്യിന്മേലിട്ടു മധുപർക്കവുമെടുത്തു വന്നെത്തി. മുക്കണ്ണൻ കിഴക്കോട്ടു നോക്കി ഇരുന്നു; ഗിരിപ്പുത്രന്മാർ സപ്തർഷികളെ നോക്കി സ്ഥിതിചെയ്തു. സുഖമായി ഇരുന്നരുളുന്ന ശിവനോടു ശ്രീമാനായ ഹിമവാൻ തൊഴുകൈയ്യോടു സാധുധർമ്മാനുരൂപമാംവണ്ണം ഉരിയാടി:—'ഭഗവാനേ, എന്റെ പുത്രിയും പ്രജാപതിഗുരുവിന്റെ പൌത്രിയും പിതൃക്കളുടെ ദൌഹിത്രിയുമായ കാളിയെ ഇതാ, ഞാൻ തരുന്നു; കൈക്കൊണ്ടാലും!' പർവ്വതേന്ദ്രൻ ഇപ്രകാരം പറഞ്ഞിട്ടു, 'ഭഗവാനേ, കൈക്കൊണ്ടാലും' എന്നിങ്ങനെ ഉറക്കെ ഉച്ചരിച്ചുകൊണ്ടു കൈകളോടുചേർത്തു, പെൺകൊട നടത്തി.

ശിവൻ:—'പർവ്വതേശ്വര, എനിക്കു് അമ്മയില്ല, അച്ഛനില്ല, സ്വജനങ്ങളില്ല, ബന്ധുക്കൾ മുതലായവരില്ല; ഒരു പാർപ്പിടംപോലുമില്ലാതെ മലമുകളിൽ താമസിക്കുന്നവനായ ഞാൻ ഇതാ, അങ്ങയുടെ മകളെ കൈക്കൊള്ളുന്നു.'

നാരദ, ഇവ്വിധം അരുളിച്ചെയ്തിട്ടു വരൻ ഉടനെതന്നെ ഗിരിപുത്രിയുടെ കൈ പിടിച്ചു. അവളാകട്ടെ, ശംഭുവിന്റെ സ്പർശമേററു പരമാനന്ദത്തിൽ മുഴുകി. പിന്നീടു ഭഗവാൻ അദ്രിപുത്രിയോടുകൂടി വേദിമേൽ കേറി മധുപർക്കം ഭക്ഷിച്ചു. അനന്തരം ബ്രഹ്മാവു വെളുത്ത കളമനെല്ലിൻമലർ കയ്യിൽ കൊടുത്തു പാർവ്വതിയോടു പറഞ്ഞു:—'കാളി, ചന്ദ്രനെപ്പോലെ വിളങ്ങുന്ന ഭർത്തൃമുഖത്തെ സന്തുഷ്ടിയോടെ

സ്ഥിരയായി വീക്ഷിച്ച്, അഗ്നിയെ വലത്തുവെയ്ക്കുക.' ശിവന്റെ മുഖം ദർശിച്ചപ്പോൾ പാർവ്വതി, വെയിൽ കൊണ്ടുവരണ്ട ഭൂമി മഴയേററിട്ടെന്നപോലെ, കുളിർമ്മപ്പെട്ടു. 'ഭർത്താവിന്റെ മുഖത്തേയ്ക്കു നോക്കു' എന്നു വീണ്ടും പിതാമഹൻ പ്രേരിപ്പിച്ചു. അവളോ, ലജ്ജാമൂലം, 'നോക്കി' എന്നു പഴുതെ ബ്രഹ്മാവിനോടു പറഞ്ഞു. ശിവൻ ശൈലാത്മജയോടുകൂടി അഗ്നിയെ മൂന്നുരു വലത്തുവെച്ചു; മലരും ഹവിസ്സും അഗ്നിയിൽ ഇടുകയും ചെയ്തു.

പിന്നെ ദായത്തിന്നായി, മാലിനി ശിവന്റെ കാലിന്മേൽ പിടികൂടി. 'നിനക്കെന്തുവേണം? തരാം; വിടുക' എന്നു ശിവൻ അരുളിച്ചെയ്തു. മാലിനി മഹാദേവനോടു പറഞ്ഞു:— 'ശങ്കര, എന്റെ സഖിക്കു സ്വഗോത്രസൌഭാഗ്യം(തറവാട്ടവകാശം) കൊടുക്കുക; എന്നാൽ വിടാം.' മഹേശൻ പറഞ്ഞു:—'മാലിനി, എന്റെ ഗോത്രസൌഭാഗ്യം കൊടുത്തുകഴിഞ്ഞു. ഇനി വിടുക: ഇതാ, മഞ്ഞപ്പട്ടുടുത്തു ശംഖപാണിയായ വിഷ്ണുവില്ലയോ; ഇദ്ദേഹത്തിന്റേതായ എന്റെ ഗോത്രസൌഭാഗ്യം കൊടുത്തുകഴിഞ്ഞു!' ഇങ്ങിനെ അരുളിച്ചെയ്തപ്പോൾ, സ്വഗോത്രത്തിൽ സുചരിത്രശാലിനിയായ മാലിനി വൃഷധ്വജനെ വിട്ടു.

മാലിനി ഹരന്റെ തൃക്കാലിന്മേൽ പിടിച്ച ഘട്ടത്തിൽ, ബ്രഹ്മാവു വെണ്മതിയെക്കാളും മീതെയായ കാളീമുഖത്തു് ഒന്നു നോക്കി. തൽക്ഷണം അദ്ദേഹത്തിന്നു മനം മയങ്ങുകയും ഇന്ദ്രിയസ്ഖലനം പററുകയും ചെയ്തു. ആ ശുക്ലത്തെ അദ്ദേഹം ഭയത്താൽ മണലിൽ ചവുട്ടിയരച്ചു. അപ്പോൾ ഹരൻ അരുളിച്ചെയ്തു:—'പിതാമഹ, ബ്രാഹ്മണരെ ഹനിയ്ക്കരുതേ: ഇവർ, ബാലഖില്യരെന്ന ധന്യമഹർഷിമാരാണ്.' മഹേശ്വരൻ ചൊല്ലിക്കഴിഞ്ഞപ്പോഴേക്കും, ബാലഖില്യരെന്ന എൺപത്തെണ്ണായിരം താപസന്മാർ ഉണ്ടായിവന്നു.

വിവാഹംകഴിഞ്ഞതിൽപ്പിന്നെ വിഷമാക്ഷൻ വിലാസനിലയം പ്രാപിച്ച് ഉമയുമായി രാത്രിമുഴുവൻ രമിച്ചു; പ്രഭാതത്തിൽ എഴുന്നേററു, പാർവ്വതിയേയുംകൊണ്ടു, മനംകുളിർത്ത മഹേശ്വരൻ, എല്ലാ ഭൂതഗണങ്ങളോടുംകൂടി, പർവ്വതരാജനാൽ പരിപൂജിതനായിട്ടു സ്വഗൃഹത്തിലേക്കു മടങ്ങി. പിന്നീടു ബ്രഹ്മവിഷ്ണ്വിന്ദ്രാദിദേവന്മാരെ

യഥാർഹം നമസ്കരിച്ചും സൽക്കരിച്ചും പിരിച്ചയച്ചു, ഉത്സാഹിതനായ ഭുവനേശ്വരൻ മന്ദരാദ്രിയിൽ വാണരുളി.

ശ്രീവാമനമഹാപുരാണം, ഉമാസംഭവം, ഗൌരീവിവാഹം

അമ്പത്തിമൂന്നാമദ്ധ്യായം

—(o)—

## അമ്പത്തിനാലാമദ്ധ്യായം

പുലസ്ത്യൻ:—'യഥേഷ്ടം സഞ്ചരിച്ചുകൊണ്ടു പർവ്വതത്തിൽ വസിച്ചുവന്ന പരമേശ്വരൻ വിശ്വകർമ്മാവിനെ വിളിച്ച് തനിക്കൊരു ഗൃഹം ഉണ്ടാക്കാൻ ആജ്ഞാപിച്ചു. അദ്ദേഹം അറുപത്തിനാലു യോജന പരപ്പളവിൽ, സ്വസ്തികാകൃതിയിൽ, ഏഴുകെട്ടുകളോടുകൂടി കനകമയമായ ഒരു ഗൃഹം പണിചെയ്തു. ദന്തംകൊണ്ടുള്ള കമാനങ്ങളോടും വാതിൽപ്പടികളോടും, മുത്തുജനാലകളോടും വെള്ളപ്പളുങ്കിൻ കല്പടകളോടും വൈഡൂര്യക്കൊത്തുപണികളോടുംകൂടിയ ആ വിശാലമന്ദിരം സർവ്വഗുണങ്ങളും തികഞ്ഞു പരിലസിച്ചു. പിന്നെ, ദേവേശനായ ശിവൻ ഗൃഹസ്ഥോചിതമായ യാഗം കഴിച്ചു, പൂർവ്വികരുടെ പന്ഥാവിനെ അനുവർത്തിച്ചുപോന്നു.

അങ്ങിനെ മുക്കണ്ണൻ പാർവ്വതിയുമായി രമിച്ചുംകൊണ്ടു കാലം വളരെ കഴിഞ്ഞു. പിന്നെ ഒരിക്കൽ, നേരംപോക്കിന്നായി ശിവൻ ദേവിയെ കാളി എന്നു വിളിച്ചു. പാർവ്വതി അരിശംപൂണ്ട് ശിവനോടു പറഞ്ഞു:—'അമ്പെയ്താൽ പറ്റുന്ന മുറിവ് ഉണങ്ങും; മഴുകൊണ്ടു വെട്ടിയമരം വീണ്ടും കിളിർക്കും; ചീത്തവാക്കിനാൽ ഉണ്ടാകുന്ന മുറിയാകട്ടെ ഒരിക്കലും ഉണങ്ങുകയില്ല. വാക്കുകളാകുന്ന അമ്പുകൾ വായിൽനിന്നു പുറത്തേയ്ക്കു ചാടുന്നു; അവകൊണ്ടേറ്റവനോ, രാപ്പകൽ വേദനയനുഭവിയ്ക്കുന്നു; അവയെ അറിഞ്ഞവൻ പുറത്തേയ്ക്കു വിടരുത്. ആ ധർമ്മത്തെ ഭവാൻ തെറ്റിച്ചുവല്ലോ. അതിനാൽ, ദേവാ, ഞാൻ മികച്ച തപസ്സു ചെയ്യുവാൻ പോകയാണ്. മേലിൽ നിങ്ങൾ കാളി എന്നു വിളിക്കാതാകുമാറു ഞാൻ യതിയ്ക്കും!'

ഈവിധം പറഞ്ഞു പാർവ്വതി പരമേശ്വരനെ വന്ദിച്ചു വിടവാങ്ങി, ആകാശത്തെയ്ക്കുകേറി, വേഗേന നടകൊണ്ടു, വിധാതാവു പണിപ്പെട്ടു കല്പിച്ചുകൊണ്ടു ചെത്തി മിനുപ്പിച്ചതുപോലുള്ള ഹിമാദ്രിശൃംഗത്തിൽ ചെന്നിറങ്ങി, ജയയേയും വിജയയേയും ജയന്തിയേയും അപരാജിതയേയും സ്മരിച്ചു. സ്മരിച്ച ക്ഷണത്തിൽ ആ ദേവിമാർ കാളിയെ കാണ്മാനായി വന്നെത്തി. അവർ അനുമതി വാങ്ങി പാർവ്വതിയെ പരിചരിപ്പാൻ നിന്നു.

ദേവി തപസ്സനുഷ്ഠിക്കെ, ഹിമവൽ കാനനത്തിൽനിന്ന് ഒരു ദംഷ്ട്രാനഖായുധമായ വ്യാഘ്രം ആ സ്ഥലത്തുവന്നെത്തി. ഉമ ഒറ്റക്കാലിന്മേൽ നിൽക്കുകയായിരുന്നു. വ്യാഘ്രം വിചാരിച്ചു:—'എപ്പോൾ വീണുവരുന്നുവോ, അപ്പോൾ ഞാൻ ചെയ്തുകൊള്ളാം.' ഇവിധം നിശ്ചയിച്ച് കണ്ണുറപ്പിച്ചു ദേവിയുടെ തിരുമുഖം നോക്കുകയാൽ മൃഗേന്ദ്രൻ ഒറ്റക്കണ്ണനായിപ്പോയി!

പാർവ്വതി ബ്രഹ്മപദത്തെ ജപിച്ചുകൊണ്ടു ഒരു നൂറാണ്ടു തപസ്സുചെയ്തു. തദനന്തരം ത്രൈലോക്യനാഥനായ പിതാമഹൻ പ്രത്യക്ഷീഭവിച്ചു ദേവിയോടുപറഞ്ഞു:— 'സനാതനി, എനിയ്ക്കു സന്തോഷമായി. ഭവതി തപസ്സുമൂലം നിഷ്കന്മഷയായിരിയ്ക്കുന്നു. വേണ്ടുന്ന വരം വാങ്ങിക്കൊൾക.' കാളി മറുപടിപറഞ്ഞു:— 'പത്മജ, വ്യാഘ്രത്തിനു വരംകൊടുക്കുക; എന്നാൽ എനിക്കു പൂർണ്ണസന്തോഷമായി!' ഉടനെ ബ്രഹ്മാവു അത്ഭുതകർമ്മാവായ വ്യാഘ്രത്തിനു ഗണനായകത്വവും ശിവഭക്തിയും അജേയത്വവും ധർമ്മിഷ്ഠതയുമാകുന്ന വരം ദാനംചെയ്തു. വ്യാഘ്രത്തിന്ന് ഇങ്ങനെ വരം കൊടുത്തിട്ടു ശിവപത്നിയോടു പറഞ്ഞു:— 'മടിക്കാതെ വരം ചോദിച്ചുകൊള്ളുക. അംബികെ, ഭവതിക്ക് ഞാൻ വരം തരാം.' അപ്പോൾ ഗിരിജാദേവി പിതാമഹനോടു വരം ചോദിച്ചു:—'ബ്രഹ്മാവേ, എനിക്കു സ്വർണ്ണത്തിനൊത്ത നിറമാകുന്ന വരം തന്നാലും!' 'അങ്ങിനെയാവട്ടെ' എന്നും പറഞ്ഞു ബ്രഹ്മാവു മറഞ്ഞു. പാർവ്വതിയോ, കറുത്ത പുറംതൊലിവിട്ടു താമരപ്പൂവിന്റെ അല്ലിക്കൊത്ത നിറത്തിലായി. മുന്നേ, ആ പുറംതൊലിയിൽനിന്നു വീണ്ടും കാത്യായനി ജനിച്ചു. അപ്പോൾ സഹസ്രാക്ഷൻ വന്ന് അവളെ ദക്ഷിണയായി ആവശ്യപ്പെട്ടു; വാസവൻ സ്വർഗ്ഗത്തിനുവേണ്ടി പാർവ്വതീദേവിയോടപേക്ഷിച്ചു:— 'ഇവളെ എനിക്ക് തരിക. ഈ കൌശികി എന്റെ സോദരിയായിത്തീരട്ടെ: ഭവതിയു

ടെ കോശത്തിൽ (പുറംതൊലിയിൽ)നിന്നു ജനിച്ചു ഇവളും കൗശികിയാണ്; ഞാൻ കൗശികനുമാണല്ലോ.' ദേവി സുന്ദരിയായ കൗശികിയെ കൊടുത്തു. സഹസ്രാക്ഷൻ അവളെയുംകൊണ്ട് ക്ഷണത്തിൽ വിന്ധ്യനിലേക്കു പോയി; അവിടെച്ചെന്നിട്ട് അവളോടു പറഞ്ഞു:— 'ഭവതി ദേവകളാൽ പൂജിക്കപ്പെട്ടുകൊണ്ട് ഈ മാമലമേൽ വസിക്കുക. ഭവതിക്കു വിന്ധ്യവാസിനി എന്നു പേർ വരും' ദേവിയെ അവിടെ പ്രതിഷ്ഠിച്ചു. സിംഹമാകുന്ന വാഹനത്തെയും നൽകി, 'ഭവതി അസുരന്മാരെ സംഹരിക്കുക' എന്നും പറഞ്ഞ് ഇന്ദ്രൻ സ്വർഗ്ഗത്തിലേക്കു തിരിച്ചു.

പാർവ്വതിയും ആ വരം നേടി ഗൃഹത്തിൽ തിരിച്ചെത്തി, മഹേശ്വരനെ സവിനയം വന്ദിച്ചു. അതിനുശേഷം, ശ്രീമാനായി അവ്യയനായിരിക്കുന്ന ദേവേശൻ പാർവ്വതിയോടുകൂടി മഹാമൈഥുനത്തിൽ ഏർപ്പെട്ടു. രുദ്രൻ മഹാമൈഥുനത്തിൽ ഏർപ്പെട്ടപ്പോൾ ഭുവനങ്ങൾ കലങ്ങി; സമുദ്രങ്ങളെല്ലാം കലങ്ങി; ദേവകൾ ഭയപ്പെട്ടുപോയി. അതിനാൽ അവർ ഇന്ദ്രനോടുകൂടി ബ്രഹ്മാവിന്റെ ഗൃഹത്തിൽച്ചെന്ന്, ലോകേശനെ വണങ്ങി, 'ലോകം ഇങ്ങിനെ ക്ഷോഭിച്ചു വരുവാനെന്തുകൊണ്ടാണെ'ന്നു ചോദിച്ചു. ബ്രഹ്മാവു പറഞ്ഞു:—'ശിവൻ മഹാമൈഥുനത്തിൽ ഏർപ്പെട്ടിരിക്കണം! അതുകൊണ്ടാണ്, ലോകം ഇങ്ങിനെ വല്ലാത്ത ക്ഷോഭമടഞ്ഞത്.' ഇത്രയും പറഞ്ഞു ബ്രഹ്മാവു മൗനംപൂണ്ടു. ഉടനെ ദേവന്മാർ മഹേന്ദ്രനോടു പറഞ്ഞു:—'ശക്ര, വരിക; അതു് അവസാനിക്കുന്നതിനുമുമ്പു നാം അവിടെ ചെല്ലുക. സുരതം കഴിഞ്ഞുപോയാൽ ഉണ്ടായിവരുന്ന അവ്യയനായ ബാലൻ ദേവരാജന്റെ ഐന്ദ്രപദം കൈക്കലാക്കി എന്നുവരാം!' ദേവന്മാരുടെ വാക്കു കേട്ടിട്ടുണ്ടായ ഭയംമൂലം വലവൈരിക്കു ഭവിതവ്യതാശക്തിയാൽ ബോധം ഇല്ലാതായിപ്പോയി. അതിനാൽ സഹസ്രാക്ഷൻ അമരന്മാരോടും അഗ്നിയോടുംകൂടി മന്ദരപർവ്വതത്തിലേക്കു പോന്നു, അതിന്റെ കൊടുമുടികളിൽ സഞ്ചരിക്കുകയായി; ശിവന്റെ ഗൃഹത്തിലേക്കു കടപ്പാൻ അവരാരും ശക്തരായില്ല. അതിനാൽ ഏറെ നേരം ആലോചിച്ചു അഗ്നിയെ പറഞ്ഞയച്ചു.

ആ ദേവശ്രേഷ്ഠൻ അങ്ങോട്ടു ചെന്നപ്പോൾ വാതിൽക്കൽ നന്ദികേശ്വരൻ നിൽപുണ്ട്; കടപ്പാൻ വയ്യുന്നു കണ്ടതിനാൽ വ

ന്നി വലിയ വിചാരത്തിലകപ്പെട്ടു. ചിന്താസമുദ്രത്തിൽ മുങ്ങിനിൽക്കെ, ശിവഗൃഹത്തിൽനിന്നു ഒരുകൂട്ടം വെളുത്ത അരയന്നങ്ങൾ പുറത്തേക്കു പോരുന്നതു അദ്ദേഹം കണ്ടു. 'ഇതുതന്നെ ഉപായം' എന്നുറച്ചു ഹുതാശനൻ ഒരു അരയന്നത്തിന്റെ വടിവെടുത്തു, ദ്വാരപാലനെ വഞ്ചിച്ചു, ഹരാലയത്തിലേക്കു കടന്നു. എന്നിട്ടു, ഏററവും ചെറിയ ദേഹംപൂണ്ടു കപർദ്ദിയുടെ തലയ്ക്കൽ ചെന്നിരുന്നു, ഉറക്കെ ഒരു ചിരി ചിരിച്ചു, 'ദേവന്മാർ വാതിൽക്കൽ നിൽപുണ്ടു്' എന്നുപറഞ്ഞു. അതുകേട്ടു ശിവൻ പെട്ടെന്നെഴുന്നേററു പാർവ്വതിയെ വിട്ടു വഹ്നിയോടുകൂടി ഗൃഹത്തിൽനിന്നു പുറത്തേക്കെഴുന്നള്ളി. ദേവേശൻ പുറത്തെഴുന്നള്ളിയപ്പോൾ, മനം തെളിഞ്ഞ ഇന്ദ്രാർക്കചന്ദ്രാനലാദി ദേവന്മാർ നിലത്തുവീണുവണങ്ങി. ഭഗവാൻ പ്രസാദിച്ചു അരുളിച്ചെയ്തു:—'വിനീതന്മാരായ വിബുധന്മാരെ, വേഗത്തിൽ കാര്യംപറയുവിൻ; ഞാൻ നിങ്ങൾക്കു മികച്ച വരംതന്നേക്കാം.'

ദേവന്മാർ:—'മഹേശ്വര, തിരുവടി സന്തോഷിച്ചു ദേവന്മാർക്കു വരം നൽകാൻ തുടങ്ങുകയാണെങ്കിൽ, ഈ മഹാമൈഥുനം ഉപേക്ഷിച്ചാലും!'

ശിവൻ:—'അങ്ങിനെയാവട്ടെ: ഞാൻ വികാരം ഉപേക്ഷിച്ചു. ദേവശ്രേഷ്ഠന്മാരെ, എന്റെ ഈ ഉച്ചലിച്ച തേജസ്സിനെ ആരെങ്കിലും കൈക്കൊള്ളട്ടെ!'

ശങ്കരൻ ഇങ്ങിനെ അരുളിച്ചെയ്തപ്പോൾ, ശക്രശശാങ്കാർക്കാദി ദേവന്മാരൊക്കെ, ചളിയിൽത്താണുപോയ പശുക്കളെപ്പോലെ കുഴക്കത്തിലായിപ്പോയി. ദേവന്മാർ കുഴങ്ങിനിൽക്കുമ്പോൾ, പാവകൻ ചെന്നു പരമേശ്വരനോടു പറഞ്ഞു:—'ശങ്കര, തിരുവടി തേജസ്സിനെ വിട്ടുകൊൾക; ഞാൻ ഏററു വാങ്ങിക്കൊള്ളാം. ഉടനെ ഭഗവാൻ സ്ഖലിച്ചു ശുക്ലം പുറത്തേക്കു വിട്ടു. അതു, ദാഹം മുഴുത്തവൻ വെള്ളമെന്നപോലെ, അഗ്നി നുകരുകയും ചെയ്തു. ശിവതേജസ്സു പാവകദേവനാൽ പാനംചെയ്യപ്പെട്ടപ്പോൾ സ്വാസ്ഥ്യം കിട്ടിയ ദേവന്മാർ പിനാകിയോടു വിടചോദിച്ചു സ്വർഗ്ഗത്തിലേക്കു തിരിച്ചു.

സുരന്മാർ പോയപ്പോൾ ഹരൻ അകത്തേക്കെഴുന്നള്ളി ദേവിയോടു ഇങ്ങിനെ അരുളിച്ചെയ്തു:—'ദേവി, ദേവന്മാർ ഇവിടെ വന്നു അഗ്നിയെ അയച്ചു, നിന്റെ വയററിൽനിന്നു ഉണ്ണിയുണ്ടാകുന്നതിനെ

തടുത്തുകളഞ്ഞു!' ഭർത്തൃവാക്യം കേട്ടിട്ട്, പുത്രജനനം ഇല്ലാതായതിൽ കോപംപൂണ്ടു കടക്കണ്ണു ചുകന്ന ദേവി ദേവന്മാരെ അടക്കിശ്ശപിച്ചു:—'ആ ധൂർത്തന്മാർ എനിക്കു പുത്രനുണ്ടാകാൻ സമ്മതിച്ചില്ലല്ലോ; അതുകൊണ്ടു അവർ സ്വന്തം സ്ത്രീകളിൽ മക്കളുണ്ടാകാതായി വരട്ടെ!'

തപോധന, ഈ വിധം ദേവന്മാരെ ശപിച്ചിട്ടു ഗൌരി ശൌചാലയത്തിലേയ്ക്കുപോയി, മാലിനിയെ വിളിച്ചു സ്നാനംചെയ്യാൻ ഒരുങ്ങി. മാലിനി മണംതിരണ്ട ഉദ്വർത്തനം (മേൽ തേയ്ക്കാനുള്ളത്) എടുത്തു ദേവിയുടെ തങ്കംപോലുള്ള ദേഹത്തിൽ തേപ്പിച്ചുതുടങ്ങി. മേൽതേപ്പിക്കൽ കഴിച്ച് മാലിനി വെള്ളംകൊണ്ടു വരാൻ ബദ്ധപ്പെട്ടു അകത്തേയ്ക്കു പോയി. അവൾ പോയപ്പോൾ പാർവ്വതി തിരുമെഴുക്കുകൊണ്ടു, ആനയുടെ മുഖവും നാലു കൈകളും പരന്ന മാറിടവുമുള്ള ഒരു ലക്ഷണയുക്തനായ പുരുഷനെ നിർമ്മിച്ചു നിലത്തുവെച്ചു, വീണ്ടും ഭദ്രാസനത്തിൽ ഇരുന്നു. മാലിനി ചിരിച്ചുംകൊണ്ടു തലയിൽ വെള്ളം ഒഴിച്ചുകൊടുത്തു. നാരദ, മാലിനിയുടെ മന്ദഹാസം കണ്ടിട്ടു മഹേശ്വരി ചോദിച്ചു:—'വിഡ്ഢി, നീയെന്താണ് മേൽക്കുമേൽ ചിരിക്കുന്നത്?' അവൾ പറഞ്ഞു:—'ഞാൻ ചിരിക്കുന്നതോ? ഇവിടേയ്ക്കു ഉണ്ണിയുണ്ടാകുമെന്നു തമ്പുരാൻ നന്ദികേശ്വരനോടു അരുളിച്ചെയ്തുണ്ടായി. അതോർത്തിട്ടാണ്, എനിക്കിപ്പോൾ ചിരിവന്നത്. ദേവന്മാർ തമ്പുരാനെ പുത്രകാമത്തിൽ നിന്നു വിലക്കിക്കളഞ്ഞുവല്ലോ!' ഇതുകേട്ടുകൊണ്ടു ദേവി വേഗത്തിൽവണ്ണം നീരാട്ടുകുളി കഴിച്ചു ശങ്കരനെ ഭക്തിയോടെ പൂജിച്ചു അന്തഃപുരത്തിലേയ്ക്കെഴുന്നള്ളി.

പിന്നെ ശിവൻവന്നു ആ ഭദ്രാസനത്തിന്മേൽത്തന്നെ ഇരുന്നു സ്നാനംചെയ്തു. അവിടെ പാർവ്വതിയുടെയും പരമേശ്വരന്റെയും വിയർപ്പു നിലത്തു വെള്ളത്തിൽ കൂടിക്കലർന്നു സ്പർശിച്ചിട്ടു ആ മലപുരുഷൻ മികച്ച തുമ്പിക്കൈ വീശിക്കൊണ്ടു എഴുന്നേററു നിന്നു. മകനാണെന്നറിഞ്ഞു സന്തോഷം പൂണ്ട വിശ്വനാഥൻ അവനെ എടുത്തു നന്ദികേശ്വരന്റെ കയ്യിൽകൊടുത്തു. സ്നാനവും ദേവാഗ്നിപിതൃപൂജയും സഹസ്രനാമജപവും കഴിച്ചു രുദ്രൻ ഗൌരിയുടെ അരികിൽച്ചെന്ന്, പുഞ്ചിരികൊണ്ടു ദേവിയോടരുളിച്ചെയ്തു:—'പാർവ്വതി, നിന്റെ ഗുണവാനായ പുത്രനെ നോക്കു: നീ മെഴുക്കുകൊണ്ടുണ്ടാക്കിയവനാണല്ലോ, ഈ ഗജമുഖനായ ദിവ്യപുരുഷൻ! ഇതു കേട്ടിട്ടു പാർവ്വതി ആ അത്ഭുതപുത്രനെ കണ്ടു സന്തോഷിച്ചു, അവനെ ഗാഢമാ

യാശ്ലേഷിച്ചു. ശിവനും അവനെ മൂർദ്ധാവിൽ മുകർന്നു ഉമയോടു പറഞ്ഞു:—'ദേവി, നായകനാൽ എന്നോടുകൂടാതെയാണല്ലോ പുത്രനെ ജനിപ്പിച്ചതു്; അതുകൊണ്ടു ഇവന്നു വിനായകനെന്നു പേർ വരും. ഇവൻ ദേവകൾക്കും മറ്റും വിഘ്നങ്ങളൊക്കെ പോക്കും. ദേവന്മാരും ചരാചരലോകങ്ങളെല്ലാക്കെയും ഇവനെ പൂജിക്കുകയും ചെയ്യും.'

ഇപ്രകാരം കല്പിച്ചു മഹേശ്വരൻ മകനെ ദേവിയുടെ പക്കലേല്പിച്ചു; തുണയ്ക്കായി ഘടോദരൻ എന്ന ഗണത്തലവനേയും, ഘോരങ്ങളായ മാതൃഗണങ്ങളേയും, വിഘ്നമുണ്ടാക്കുന്ന ഭൂതങ്ങളേയും ദേവിയുടെ പേരിലുള്ള പ്രീതിയാൽ കല്പിച്ചു നൽകുകയും ചെയ്തു. ആ പുത്രനെ കണ്ടു പരമാനന്ദിതയായ പാർവതി പരമേശ്വരനോടുകൂടി മഞ്ജുകന്ദരമായ മന്ദരത്തിൽ രമിച്ചുവാണു.

മഹർഷേ, ഇങ്ങിനെയാണ്, പണ്ടു സുംഭനിസുംഭാസുരേന്ദ്രന്മാരെ സംഹരിച്ച കാത്യായനീദേവി വീണ്ടും അവതരിച്ചതു്. ഭദ്രാണി അദ്രിയിങ്കൽനിന്നു ജനിച്ച സൽകഥ ഇതാ, അങ്ങയോടു പറഞ്ഞു. പാർവതീചരിതം പാപഹാരി സമ്പത്തും യശസ്സും ഓജസ്സും നൽകുന്നതാകുന്നു.

ശ്രീവാമനമഹാപുരാണം, ഉമാസംഭവം, വിനായകോല്പത്തി
അമ്പത്തിനാലാമദ്ധ്യായം

—(൧)—

## അമ്പത്തഞ്ചാമദ്ധ്യായം

പുലസ്ത്യൻ:—'ദ്വിജോത്തമ, കശ്യപന്നു ദനു എന്നൊരു ഭാര്യയുണ്ടായിരുന്നു; അവൾക്കു ഇന്ദ്രനേക്കാൾ കരുത്തേറിയ മൂന്നു പുത്രന്മാരുണ്ടായി: മൂത്തവൻ സുംഭൻ; രണ്ടാമൻ നിസുംഭാസുരൻ; മൂന്നാമൻ മഹാബലശാലിയായ നമുചി. ഈ നമുചി എന്ന ദനുപുത്രനെ നിഗ്രഹിപ്പാൻ വാസവൻ വജ്രവും കയ്യിലെടുത്തു നേരിട്ടു. അതുകണ്ടു പേടിച്ചു നമുചി സൂര്യന്റെ രഥത്തിൽ കടന്നുകൂടി. അതിനാൽ കൊല്ലാൻ കഴിഞ്ഞില്ല. അപ്പോൾ, മഹാമനസ്സനായ ഇന്ദ്രൻ അവനുമായി കരാർചെയ്തു; അസ്ത്രശസ്ത്രങ്ങൾകൊണ്ടു കൊന്നുകൂടായ്കയാകുന്ന വരം നൽകി. നാരദ, അസ്ത്ര

ശസ്ത്രാവദ്ധ്യത്വം നേടിയ ദാനവേന്ദ്രൻ സ്വഗൃഹം വിട്ട പാതാളത്തിലേയ്ക്കിറങ്ങി. അവൻ വെള്ളത്തിൽ മുങ്ങിയപ്പോൾ മികച്ച കടൽനുര കണ്ടു; അതെടുത്തു് ഇങ്ങിനെ പറഞ്ഞു:—'വാനവർകോനായ വാസവൻ പറഞ്ഞതു വാസ്തവമായി വരട്ടെ; ഈ കടൽനുര എങ്കൽ പ്രവേശിക്കട്ടെ!' അതു കൈകൾ കൊണ്ടെടുത്തു അസുരൻ വായിലും മൂക്കിലും ചെവിയിലും മററും നിറച്ചു. അതിന്മേൽ ശക്രൻ വജ്രത്തെ ഒളിച്ചുനിറുത്തിയിരുന്നു. അതിനാൽ അവൻ വീർപ്പുമുട്ടി വീണു മരിച്ചുപോയി. കരാവൃനിമിത്തം അവൻ ചത്തപ്പോൾ ഇന്ദ്രനെ ബ്രഹ്മഹത്യ ബാധിച്ചു. അദ്ദേഹം ഈ തീർത്ഥത്തിൽ വന്നു സ്നാനം ചെയ്തിട്ട പാപമുക്തനായി.

അതിനുശേഷം, നമുചിയുടെ സഹോദരന്മാരായ സുംഭനിസുംഭവീരന്മാർ അരിശംകൊണ്ടു വമ്പിച്ചു ഒരുക്കം കൂട്ടി ദേവകളെ ഉപദ്രവിപ്പാൻ ചെന്നു. അസുരന്മാർ കേറി തോല്പിച്ച പുരുഹൂതാദിദേവന്മാർ സേനകളോടും അനുചരന്മാരോടും കൂടി സ്വർഗ്ഗം വിട്ടോടി. ശക്രന്റെ ഗജത്തെയും, യമന്റെ മഹിഷത്തെയും, വരുണന്റെ മണിച്ഛത്രത്തെയും, വൈശ്രവണന്റെ ഗദയേയും, ശംഖപത്മാദിനിധികളെയും ദാനവന്മാർ ബലാൽക്കാരേണ കൈക്കലാക്കി. ലോകം മൂന്നും സുംഭനിസുംഭന്മാർക്കു കീഴടങ്ങി.

അവർ ഭൂമിയിലേയ്ക്കു പോന്നപ്പോൾ രക്തബീജനെന്ന അസുരമുഖ്യനെ കണ്ടിട്ട, 'നീ ആരാണു്' എന്നു ചോദിച്ചു. അവൻ പറഞ്ഞു:—'വീര്യം മുഴുത്ത മഹാഭുജന്മാരെ, ഞാൻ മഹിഷന്റെ സചിവനായ രക്തബീജൻ എന്ന ദൈത്യനാണു്. അദ്ദേഹത്തിന്റെ അമാത്യന്മാരായി ചണ്ഡമുണ്ഡന്മാർ എന്നു രണ്ടു വീരന്മാരുണ്ടു്; ആ മഹാഭുജന്മാർ ദേവിയെ പേടിച്ചു വെള്ളത്തിൽ മുങ്ങിക്കിടക്കുകയാണു്. ഞങ്ങളുടെ സ്വാമിയായിരുന്ന മഹിഷാസുരനെ പരപ്പേറിയ വിന്ധ്യപർവ്വതത്തിൽവച്ചു മഹാദേവി വധിച്ചുകളഞ്ഞു! നിങ്ങളിരുവരും ആരാണു്? പേരെന്താണു്? വീര്യവും പ്രഭാവവും എന്താണു്? പറഞ്ഞാൽക്കൊള്ളാം.'

സുംഭൻ:—'ഞാൻ ദനുവിന്റെ ഔരസപുത്രനായ സുംഭനാണു്; എന്റെ അനുജൻ നിസുംഭനാണു്, ഇന്ദ്രദർപ്പഘ്നനായ ഇവൻ ഇന്ദ്ര

സൂൎയ്യചന്ദ്രാദിദേവന്മാരെയും, മററു മഹാബലന്മാരായ വീരന്മാരെയും ഇവൻ പലവുരുകൊന്നു തോല്പിച്ചുവിട്ടിരിയ്ക്കുന്നു അതൊട്ടു പറയൂ: എങ്ങിനെയാണ് മഹിഷാസുരനെ കൊന്നുകളഞ്ഞതു്? ഞങ്ങളിരുവരും കൂടി സ്വസേനാപരിവൃതരായി ചെന്നു അവളെ സംഹരിച്ചുകൊള്ളാം.'

മുനേ, നൎമ്മദാതീരത്തിൽവെച്ചു അവർ ഇപ്രകാരം പറയുന്നതിനിടയിൽ, ചണ്ഡമുണ്ഡാസുരന്മാർ വെള്ളത്തിൽനിന്നു കേറി, രക്തബീജന്റെ അടുക്കൽവന്നു പതുക്കെ ചോദിച്ചു:—'ഇതാരാണ്, അങ്ങയുടെ മുമ്പിൽ നില്ക്കുന്നതു്?' രക്തബീജൻ പറഞ്ഞു:—'ഇദ്ദേഹം സുരമർദ്ദനനായ സുംഭാസുരനാണ്; ഇദ്ദേഹത്തിന്റെ അനുജൻ നിസുംഭനാണ് രണ്ടാമത്തെ ആൾ. ഞാൻ ഇവരെ ആശ്രയിച്ചു, മൂന്നു ലോകത്തിലേയ്ക്കും ഒരു രത്നമായിരിക്കുന്ന ആ മഹിഷനിഹന്ത്രിയായ ദുഷ്ടയെ വേളികഴിയ്ക്കും, സംശയമില്ല.'

ചണ്ഡൻ:—'ഭവാൻ പറഞ്ഞതു ശരിയായില്ല: അങ്ങിപ്പോൾ രത്നത്തിന്നർഹനല്ല. അരചൻ ആരോ, അവനാണ് രത്നാർഹത. അതുകൊണ്ടു അവളെ സുംഭനോടു ചേൎക്കാം.'

അപ്പോൾ അവൻ, വീണ്ടും ആ വിധം അവതരിച്ച സുന്ദരിയായ കൌശികിയെപ്പററി സുംഭനോടും നിസുംഭനോടും പറഞ്ഞു. ഉടനെ സുംഭൻ, സുഗ്രീവനെന്ന ദാനവനെ വിന്ധ്യവാസിനിയുടെ അടുക്കലേയ്ക്കു തന്റെ ദൂതനായി അയച്ചു. ആ ദൈത്യമുഖ്യൻ പോയി, ദേവിയുടെ മറുവടി കേട്ടു അതിശീഘ്രത്തോടെ മടങ്ങിവന്നു്, സുംഭനിസുംഭന്മാരോടു ഇപ്രകാരം ഉണൎത്തിച്ചു:—'ദൈത്യനായകന്മാരെ, ഭവാന്മാർ ചൊന്നതിൻവണ്ണം ഞാൻ ദേവിയെ കണ്ടു—ഞാൻ ഇപ്പോൾ തന്നെ ചെന്നു അവളോടു പറഞ്ഞു:—'ദാനവവംശോത്തംസമായി സുംഭൻ എന്നൊരാളുണ്ടു്; അദ്ദേഹം ഭവതിയോടുപറയുന്നു—'മഹാഭാഗേ, ഞാൻ മൂന്നുലോകത്തിന്നും സ്വാമിയാണ്. സ്വൎഗ്ഗത്തിലും ഭൂമിയിലും പാതാളത്തിലും യാവ ചില രത്നങ്ങളുണ്ടോ; സുന്ദരി, അവയൊക്കെ എന്നെന്നും എന്റെ ഗൃഹത്തിലാണ്. നീ ഒരു രത്നമായ കുമാരിയാണെന്നാണ് ചണ്ഡമുണ്ഡന്മാർ അഭിപ്രായപ്പെട്ടതു്; അതിനാൽ നീ എന്നോടൊ എന്റെ അനുജനായ നിസുംഭനോടൊ ചേരുക.' അവളും ചിരിച്ചുംകൊണ്ടു പറഞ്ഞു:—'കേൾക്ക സുഗ്രീവ:

പറഞ്ഞതു ശരിയാണ്. ത്രൈലോക്യനാഥനായ ശുംഭൻതന്നെ ഒന്നത്തിനർഹൻ. പക്ഷെ, ദുസ്സാമൎത്ഥ്യക്കാരിയായ എനിക്കു ഒരു മനോരാജ്യമുണ്ട്: എന്നെ യുദ്ധത്തിൽ ജയിക്കുന്നവൻ വേണം എൻെറ ഭൎത്താവാകുവാൻ!' ഞാൻ മറുവടി പറഞ്ഞു:—'ഭവതിയുടെ കുറവു്! ദേവകളേയും അസുരന്മാരേയും ജയിക്കാൻ പോന്ന അദ്ദേഹം ഭവതിയെ ജയിക്കില്ലെന്നോ? എങ്കിൽ, ഭവതി ഒരുങ്ങിക്കൊൾക.' അവൾ പറഞ്ഞു:—'എന്തുചെയ്യേണ്ടു? ആലോചിക്കാതെ ഉറച്ചുപോയതാണ്. അതിനാൽ,ഭവാൻ ചെന്നു ശുംഭനെ അറിയിയ്ക്കൂ.' ഇതുകേട്ടിട്ടു ഞാൻ അങ്ങയുടെ അടുക്കലേയ്ക്കു മടങ്ങിപ്പോന്നു. അസുരേന്ദ്ര, അവൾ ആയിരം അഗ്നികൾക്കു തുല്യയാണെന്നു മനസ്സിലാക്കിയിട്ടു തക്കതുചെയ്തുകൊൾക.'

ശുംഭൻ പിന്നെ ധൂമ്രാക്ഷൻഎന്ന ദാനവനെ പറഞ്ഞയച്ചു:—'ധൂമ്രാക്ഷ, നീ ചെന്ന് ആ ദുഷ്ടയെ തലമുടി ചുററിപ്പിടിച്ച് ഒരു കുററക്കാരിയെഎന്നപോലെ, ദാസിയാക്കിക്കൊണ്ടു ഇവിടെ കൊണ്ടുവാ. വല്ല ബലവാനും അവളുടെ പക്ഷത്തിൽ നിൽക്കുന്നതായാൽ, അവനെ പിതാമഹനാണെങ്കിൽ കൂടി സംശയിക്കാതെ സംഹരിക്കാം.'

ഇങ്ങിനെ ശുംഭൻ പറകയാൽ, തേജസ്സേറിയ ധൂമ്രാക്ഷൻ ആറു ക്ഷൗഹിണിപ്പടയാൽ പരിവൃതനായി വിന്ധ്യപൎവ്വതത്തിൽ ചെന്നു കേറി. അവിടെ ആ ദുൎഗ്ഗയെ കണ്ടിട്ട് വട്ടം ചുററിയ കണ്ണുമായി അവൻ പറഞ്ഞു:—'മൂഢയായ കൌശികി, വരിക, വരിക. ശുംഭനെ ഭൎത്താവാക്കിക്കൊൾക. അല്ലെങ്കിൽ, ഞാൻ തലമുടി ചുററിപ്പിടിച്ചു ഇഴച്ചുകൊണ്ടുപോകും!'

ദേവി:—'എന്നെ പിടിച്ചുകൊണ്ടു ചെല്ലാനാണ് ശുംഭൻ ഭവാനെ ഇങ്ങോട്ടയച്ചിരിയ്ക്കുന്നതെങ്കിൽ, അബലയായ ഞാൻ എന്തു ചെയ്യും? ഇഷ്ടംപോലെ ചെയ്തുകൊൾക!'

ഇതു കേട്ടിട്ട് ധൂമ്രാക്ഷൻ സേനയോടുകൂടി പാഞ്ഞടുത്തു. അവനെ അംബിക ഒരു ഹുങ്കാരംകൊണ്ടു വെണ്ണീറാക്കിക്കളഞ്ഞു. സേനാസമേതനായ ദാനവനെ കൌശികി ഭസ്മീകരിച്ചതു കണ്ടിട്ടു ചരാചരലോകത്തിലെങ്ങും ഒരു ഹാഹാരവും പുറപ്പെട്ടു. ആ പുറപ്പെട്ട മഹാരവം ശുംഭൻെറ ചെവിയിലും എത്തി; അവൻ പിന്നെ ബലവാന്മാരായ ചണ്ഡമുണ്ഡാസുരേന്ദ്രന്മാരേയും, കരുത്തരിൽ മുമ്പനായ

ശരുവിനേയും കല്പിച്ചയച്ചു. അവർ ഗർവ്വോടെ പുറപ്പെട്ടു. ആന തേർ കുതിരകൾ നിറഞ്ഞ അവരുടെ നിസ്തുല്യസൈന്യം ക്ഷണേന കൌശികിയിരിക്കുന്നേടത്തു വന്നെത്തി. നൂറുകൊടിയോളമുള്ള ആ പുറമെയർപ്പട വന്നതു കണ്ടിട്ട സിംഹം സട കുടഞ്ഞു പോരിന്നേററു ചില ദാനവന്മാരെ തല്ലിയും, ചിലരെ കടിച്ചും, ചിലരെ മാന്തിയും, ചിലരെ മാന്തടം കൊണ്ടിടിച്ചും കളിയായി കൊന്നുതുടങ്ങി. ഗിരിഗുഹാവാസിയായ സിംഹത്താലും ദേവിയുടെ അനുചരരായ ഭൂതങ്ങളാലും വധിക്കപ്പെടുന്ന അവർ ചണ്ഡമുണ്ഡന്മാരെ ശരണം പ്രാപിച്ചു.

അവർ സ്വന്തം സൈന്യത്തിന്റെ സങ്കടം കണ്ടിട്ട കോപത്താൽ ചുണ്ടു വിറച്ചു, രണ്ടു പാറകൾ തിയ്യിന്നോടെന്നപോലെ, ഗർജ്ജനയോടു പാഞ്ഞേററു. ആ ഘോരന്മാരുടെ വരവു കണ്ട് അരിശം കൊണ്ട പരമേശ്വരിയുടെ മൂന്നു ശിഖകളോടുകൂടി കോട്ടാത്തെരമ്പുയന്ന, ഭ്രുകുടീകുടിലമായ ദേവിയുടെ തിരുനെററിയിൽ നിന്നു കരാളമുഖിയായ കാളി ക്ഷണത്തിൽ പുറപ്പെട്ടു. കയ്യിൽ കഠോരമായ ഖട്വാംഗവും ഉറയൂരിയ ഭയങ്കര ഖഡ്ഗവുമേന്തി, ദേഹം ശോഷിച്ചു ചോരയില്ലാതായി, മുണ്ഡമാലയണിഞ്ഞ ആ യോഗിനി ചെവികൊള്ളാടിച്ചു ചില ശത്രുക്കളെ വാൾകൊണ്ടു വെട്ടി; മററുചിലരെ ഖട്വാംഗംകൊണ്ടു തല്ലി; വേറെ ചിലരുടെ തേരുകളേയും ആനകളേയും പൊടിയാക്കി. ആനയെ ചട്ടയോടും തോട്ടിയോടും മുരംതടിയോടും വില്ലോടും മണിയോടും പാപ്പാനോടും, കൂടി എടുത്തു അംബിക വായിലേക്കിട്ടു; തേരിനെ ചക്രങ്ങളോടും അച്ചുതണ്ടോടും സാരഥിയോടും കുതിരകളോടും പടയാളിയോടും കൂടി വായിലെടുത്തിട്ടു കടിച്ചുചവച്ചു. ഒരുത്തനെ മുടിക്കു ചുററിപ്പിടിച്ചും മറെറാരുത്തനെ കഴുത്തിൽ പിടിച്ചും വേറെയൊരുത്തനെ തൃക്കാൽകൊണ്ടു ചവുട്ടിയും കാലനുക്കയച്ചു. ആ പടയേയും തലയാളികളേയും ദേവി പിടിച്ചു തിന്നതുകണ്ടിട്ട ശരു നേരിട്ടു പാഞ്ഞേററു. ആ മഹാദൈത്യനെ ചണ്ഡിക ഖട്വാംഗം കൊണ്ടു തലയ്ക്കൊന്നടിച്ചു; അവൻ, വേരററ മരംപോലെ ചത്തു നിലത്തുവീണു.

ഉടനെ വിഭാവരി, ഒരു പശുവിന്റെ എന്നപോലെ അവന്റെ കൈ മുതൽ കാൽവരെയുള്ള പുറന്തൊലി ഉരിച്ചെടുത്തു അതുകൊണ്ടു ജടകളെ ബന്ധിച്ചു. ഒരു ജട കെട്ടിൽ പെട്ടില്ല; അതു പറിച്ചു

നിലത്തെറിഞ്ഞപ്പോൾ, പകുതി വെളുത്തതും പകുതി കറുത്തതുമായ ദേഹത്തോടും എണ്ണതേച്ച തലമുടിയോടും കൂടി ഒരു ഭയങ്കരി ഉണ്ടായി വന്നു. അവൾ പറഞ്ഞു:—'ചണ്ഡമഹാദൈത്യനെ ഞാൻ മരിപ്പിയ്ക്കാം.' അപ്പോൾ അവൾക്കു ചണ്ഡമാരി എന്നു പേരിട്ടു. കൌശികി അരുളിചെയ്തു:—'ഭദ്രേ, നീ ചെന്നു ചണ്ഡമുണ്ഡന്മാരെ ഇവിടെ കൊണ്ടുവരിക; ഞാൻതന്നെ കൊന്നുകൊള്ളാം. നീ അവരെ കൊണ്ടുവന്നാൽമതി.' ദേവിയുടെ ഈ അരുളപ്പാടു കേട്ടിട്ട് അവൾ അവരുടെ അടുക്കലേയ്ക്ക് ഓടിച്ചെന്നു. അവരിരുവരും പേടിച്ചരണ്ടു തെക്കോട്ടു പാഞ്ഞു. നഗ്നയായ അവളും വേഗത്തിൽ പാഞ്ഞു. അവൾ ഗരുഡനൊപ്പം വേഗമുള്ള ഒരു കഴുതയുടെ പുറത്തുകേറി, ആ അസുരന്മാർ പോയെടത്തേയ്ക്കു പിന്തുടർന്നു പോയി. വഴിയ്ക്കു യമന്റെ പൌണ്ഡ്രമെന്ന മഹിഷത്തെക്കണ്ടപ്പോൾ, അവൾ അതിന്റെ പാമ്പുപോലുള്ള ഒരു കൊമ്പു പറിച്ചു കയ്യിലെടുത്ത് അസുരന്മാരെ വേഗത്തിൽ പിന്തുടർന്നു. അവർ ഭൂമിവിട്ട് ആകാശത്തേയ്ക്കു കേറിയപ്പോൾ, ചണ്ഡമാരിയും കഴുതയെ മേല്പോട്ടോടിച്ചു. അപ്പോൾ പന്നഗേന്ദ്രനായ കാർക്കോടകനെ കൺകയാൽ ഊർദ്ധ്വരോമാവായിത്തീർന്ന ഗരുഡനെ അവൾ കണ്ടെത്തി. ഗരുഡൻ പേടിച്ചരണ്ട് ഒരു മാംസപിണ്ഡംപോലെയായിപ്പോയി. ആ പക്ഷിയുടെ ഭീഷണങ്ങളായ തൂവൽകൾ കൊഴിഞ്ഞുവീണു. ആ ദേവി ഗരുഡന്റെ തൂവലുകളെയും കാർക്കോടകനാഗത്തെയും കയ്യിലെടുത്തു ദുരാത്മന്മാരായ ചണ്ഡമുണ്ഡന്മാരെ വേഗത്തിൽ അനുഗമിച്ചു.

പിന്നെ അവൾ അസുരമുഖ്യന്മാരായ ചണ്ഡമുണ്ഡന്മാരെ പിടിച്ചു കാർക്കോടകനെക്കൊണ്ടു വരിഞ്ഞുകെട്ടി വിന്ധ്യനിൽ തിരിച്ചെത്തി കൌശികിയ്ക്കു കാഴ്ചവെച്ചു; പുറം തൊലിയെടുത്തു ദാനവതലവന്മാരുടെ തലകളും നിറപ്പൊലിമയുള്ള ഗരുഡന്റെ തൂവലുകളുംകൊണ്ട് ഒരു നിസ്തുല്യമായ മാലകോർത്തുണ്ടാക്കി അതും ചണ്ഡികയ്ക്കു സമർപ്പിച്ചു; തോൽകൊണ്ട് ഒരുകൂട്ടം കിങ്ങിണികളുണ്ടാക്കി സിംഹത്തിനും നൽകി; പിന്നെ ഗരുഡത്തൂവലുകൾ കൊണ്ടുള്ള മറെറാരു മാല തന്റെ തലയിൽ കെട്ടി അസുരന്മാരുടെ കടുംചോര കുടിപ്പാൻ തുടങ്ങി.

കാളി അസുരനായകന്മാരായ ചണ്ഡമുണ്ഡന്മാരെ പിടിച്ചു കോപത്തോടെ തലകൾ കൊയ്ത് ആ തലകൾകൊണ്ടുതന്നെ ഒരു കിരീടം

ഉണ്ടാക്കി, ചണ്ഡമാരിയോടുകൂടി കൌശികിയുടെ അടുക്കൽ ചെന്നുപറഞ്ഞു:—'ദേവി, കാർക്കോടകനെക്കൊണ്ടു ചുററി അസുരത്തലകൾ കൊണ്ടുണ്ടാക്കിയ ശ്രേഷ്ഠകിരീടം കൈക്കൊണ്ടാലും'. കൌശികി അതു വാങ്ങി കാളിയുടെ ശിരസ്സിൽത്തന്നെ അണിയിച്ച് അവളോടരുളിച്ചെയ്തു:—'നീ അതിദാരുണമായ കർമ്മമാണ് ചെയ്തത്. ചണ്ഡമുണ്ഡശിരസ്സണിയുന്നതുകൊണ്ടു നിനക്കു ചാമുണ്ഡി എന്നപേർ വരും.' ചണ്ഡമുണ്ഡമാല്യം ധരിച്ച ആ ത്രിനേത്രയോട് ഈ വിധം അരുളിച്ചെയ്തിട്ടു ദിഗംബരയായ മാരിയോടും, 'ഈ വൈരിപ്പടകളെ മർദ്ദിയ്ക്കുക' എന്നു കല്പിച്ചു. ഇതു കേട്ടിട്ട് അവർ പോത്തിൻ കൊമ്പാകുന്ന വില്ല് ആഞ്ഞുവലിച്ചു കടുത്ത ശത്രുസൈന്യത്തെ കൊന്നൊടുക്കുകയും ചുററി നടന്ന് അസുരവരരെ പിടിച്ചുതിന്നുകയും ചെയ്തു.

അംബികയാലും, ചണ്ഡമാരിയാലും, സിംഹത്താലും ഭൂതവൃന്ദങ്ങളാലും ഹിംസിക്കപ്പെടുന്ന ആ അസുരത്തലവന്മാർ സ്വാമിയായ സുംഭനെ ശരണം പ്രാപിച്ചു.

ശ്രീവാമനമഹാപുരാണം, ദേവീമാഹാത്മ്യം ചണ്ഡമുണ്ഡവധം

അമ്പത്തഞ്ചാമദ്ധ്യായം.

—(o)—

## അമ്പത്താറാമദ്ധ്യായം

പുലസ്ത്യൻ:—ചണ്ഡമുണ്ഡന്മാർ കൊല്ലപ്പെട്ടതും, പട തോററോടിയതും അറിഞ്ഞ സുംഭൻ കരുത്തേറിയ രക്തബീജനെന്ന ദാനവേന്ദ്രനെ മുപ്പതുകോടി അക്ഷൌഹിണിയോടൊപ്പം കല്പിച്ചയച്ചു. ആ ദൈത്യപ്പട നേരിട്ടെത്തുന്നതു കണ്ടിട്ടു കൌശികീമഹേശ്വരി കാളിയുമായി ഒരു സിംഹനാദമിട്ടു. അപ്പോൾ ദേവിയുടെ തിരുവായിൽനിന്നു, ജപമാലയും കമണ്ഡലുവും കൈക്കൊണ്ടു അരയന്നപ്പുറത്തിരിയ്ക്കുന്ന ബ്രഹ്മാണി ഉത്ഭവിച്ചു; തൃക്കണ്ണിൽനിന്നു, വൻപാമ്പുകളാകുന്ന വളകളും കുണ്ഡലങ്ങളും ത്രിശൂലവും ധരിച്ച കാളപ്പുറത്തേറിയ ത്രിലോചനയായ മാ

മാഹേശ്വരി ആവിർഭവിച്ചു; ശൈവരപ്പ, അരക്കെട്ടിൽനിന്നു, വേലേന്തി അരുണമയിൽകഴുത്തേറിയ കൌമാരിയും; കയ്യിന്മേൽ നിന്നു ശംഖചക്രഗദാഖഡ്ഗശാർങ്ഗധാരിണിയായി ഗരുഡാരൂഢയായി സുന്ദരിയായ വൈഷ്ണവിയും; പൃഷ്ഠത്തിൽനിന്നു, വമ്പിച്ച ഉലക്കയുമായി ശേഷനാഗത്തിന്റെ മീതെ സ്ഥിതിചെയ്തു തേറ്റകൊണ്ടു നിലം കിളയ്ക്കുന്ന ഭയങ്കരിയായ വാരാഹിയും; ഹൃദയത്തിൽനിന്നു, സട കുടയലിൽ നക്ഷത്രഗ്രഹതാരകങ്ങളെ പിന്നിയ്ക്കുന്ന തീക്ഷ്ണനഖദംഷ്ട്രയായ നാരസിംഹിയും ഉളവായി.

അവർ അസുരപ്പടയെ വീഴ്ത്തുന്നതുകണ്ടിട്ടു ചണ്ഡിക ശത്രുക്കളെ ക്രൂരമായി വീണ്ടും അട്ടഹാസങ്ങളിട്ടു. മുപ്പാരിലും തിങ്ങിനിറഞ്ഞ ആ മഹാശബ്ദം കേട്ടിട്ടു ശൂലപാണിയായ മുക്കണ്ണൻതിരുവടി അവിടെ വന്നെത്തി, ദേവിയെവന്ദിച്ചുണർത്തിച്ചു:—'ദുർഗ്ഗേ, ഞാൻ ഇതാ വന്നിരിക്കുന്നു. ആജ്ഞതന്നാലും. ഞാൻ അങ്ങയുടെ കിങ്കരനാണ്" ഇതു പറയുന്നതിനോടൊപ്പം തന്നെ ദേവിയുടെ ദേഹത്തിൽനിന്നു ജനിച്ച ശിവദേവി ശർവനോടു പറഞ്ഞു:—'ശങ്കര, ഭവാൻ ദൂതനായി ചെന്നു ശുംഭനിശുംഭന്മാരോടു പറയുക: ദുർനടപ്പുകാരായ നിങ്ങൾക്കു ജീവിച്ചിരിക്കേണമെന്നുണ്ടെങ്കിൽ ഏഴാമത്തെ പാതാളത്തിലേയ്ക്കു പൊയ്ക്കൊൾവിൻ. സ്വർഗ്ഗം ഇന്ദ്രൻ ലഭിക്കട്ടെ; ദേവകൾക്കു ദുഃഖം നീങ്ങട്ടെ; ബ്രാഹ്മണരും മറ്റും ശരിയായി യജ്ഞംകഴിക്കട്ടെ. അതല്ല, നിങ്ങൾ ബലഗർവ്വിനാൽ പൊരുതാനൊരുങ്ങുകയാണെങ്കിൽ, മടിയാതെ വന്നുകൊൾവിൻ. ഞാൻ ഇതാ, മർദ്ദിച്ചുകളയും!'

നാരദ, ശിവനെ ദൂതനാക്കിയതു നിമിത്തം ആ മഹാദേവിയ്ക്കു ശിവദൂതി എന്നു പേർവന്നു. അസുരന്മാരാകട്ടെ, ശിവന്റെ സഗർവ്വമായ വചനം കേട്ടിട്ടു ഹുങ്കാരമിട്ടു കൊണ്ടെല്ലാരും കൂടി, കാത്യായനിയുടെ അടുക്കലേയ്ക്കു പാഞ്ഞെത്തി. അമ്പ്, വേൽ, തോട്ടി, മികച്ച വെണ്മഴു, ശൂലം, ഭുശുണ്ഡി, പട്ടസം, കൂർപ്പേറിയ കുന്തം, പെരിയ പരിഘം എന്നിവകൊണ്ടു ശുംഭനിശുംഭന്മാർ സരസ്വതിയെ മൂടി. പോരിൽ ചണ്ഡവിക്രമയായ ആ മഹേശ്വരിയാകട്ടെ, പള്ളിവില്ലിൽ നിന്നതിന്നു ബാണഗണങ്ങൾകൊണ്ടു ആ ആയുധങ്ങളെ കൈകളോടൊപ്പം മുറിച്ചിട്ടുകയും, മറ്റു അസുരപ്രമാണികളെ ഹനിയ്ക്കുകയും

ചെയ്തു. ചിലരെ മാരി ത്രിശൂലംകൊണ്ടു കുത്തി; വേറെ ചിലരെ കൌശികി ഖട്വാംഗംകൊണ്ടടിച്ചു. പിന്നെച്ചില അസുരന്മാരെ ബ്രാഹ്മി കമണ്ഡലുജലം തളിച്ചു ഉശിർകെടുത്തി; ചിലരെ മാഹേശ്വരി ത്രിശൂലംകൊണ്ടു പിളർത്തി; ചിലരെ വൈഷ്ണവി ചക്രംകൊണ്ടു ചുട്ടെരിച്ചു. കൌമാരി വേൽകൊണ്ടും, ഇന്ദ്രാണി വജ്രംകൊണ്ടും, വാരാഹി തേറ കൊണ്ടും, നാരസിംഹി നഖങ്ങൾകൊണ്ടും, ശിവദൂതി അട്ടഹാസം കൊണ്ടും, രുദ്രൻ ത്രിശൂലംകൊണ്ടും, വിനായകൻ മഴുകൊണ്ടും ദൈത്യന്മാരെ സംഹരിച്ചു. ഇങ്ങിനെ ദേവിയുടെ പല മൂർത്തികളാൽ നിലത്തു വീഴിക്കപ്പെട്ടും, വീണ ഉടൻ ഭൂതങ്ങളാൽ ഭക്ഷിക്കപ്പെട്ടും അസുരന്മാർ അറുതിയടഞ്ഞു.

മാതൃദേവിമാരാൽ മർദ്ദിതരായി വശംകെട്ട ദാനവക്കൂറ്റന്മാർ തലമുടിയഴിഞ്ഞു, പേടിച്ചു പുറകും നോക്കിപ്പാഞ്ഞു് രക്തബീജന്റെ അടുക്കൽച്ചെന്നു കൂടി. രക്തബീജൻ കോപത്താൽ ചുണ്ടുവിറച്ചു തൽക്ഷണം എഴുന്നേറ്റു മികച്ച ആയുധമേന്തി, ഭൂതങ്ങളെ നീളെപ്പായിച്ചുംകൊണ്ടു മാതാക്കളുടെ അടുക്കലേയ്ക്കു കടന്നു. അവൻ നേരിട്ടുന്നതുകണ്ടിട്ടു മാതാക്കൾ മുനകൂർത്ത അസ്ത്രങ്ങൾ കോരിച്ചൊരിഞ്ഞു. അവന്റെ ദേഹത്തിൽനിന്നു ഒരിറ്റു ചോര നിലത്തു വീണെല്ലു്; അവനോളം പോന്ന ഒരസുരനായിത്തീർന്നു. ഉടനെ മഹീദേവി അവനെ പ്രഹരിച്ചിട്ടു പറഞ്ഞു:—'കാളി, ഭവതി ബഡബാമുഖം പോലുള്ള വായ് പിളർത്തിനിന്നു അസുരന്റെ രക്തം കുടിക്കുക.' അതുപ്രകാരം വരദയായ ചാമുണ്ഡ ഉഗ്രകരാളമായ വക്ത്രത്തെ ആകാശവും ഭൂമിയും തൊടുമാറു പിളർത്തി വളരെനേരം നിന്നു; ഒടുവിൽ ശത്രുവിനെ മുടിയ്ക്കു ചുററിപ്പിടിച്ചു, ശൂലംകൊണ്ടു പിളർത്തി വായിലേയ്ക്കിട്ടു. മാറിൽ നിന്നു രക്തം ദേവിയുടെ വായിലാണ് വീണതു്. അങ്ങിനെ രക്തം ശോഷിച്ചുപോയി; രക്തക്ഷയത്താൽ അവൻ ദുർബ്ബലനായി. ഹീനവീര്യനായ അവനെ ദേവി പൊന്നണിഞ്ഞ ശക്രംകൊണ്ടു അറുനുറുങ്ങാക്കിയിട്ടു.

ആ അസുരപ്പടത്തലവൻ വധിക്കപ്പെട്ടപ്പോൾ അസുരന്മാർ, 'അയ്യോ, അച്ഛ, അയ്യോ, സഹോദര, ഭവാൻ എങ്ങോട്ടു പോകുന്നു? കുറച്ചുനേരം നിൽക്കണേ, വത്സ,' എന്നും മറ്റുമായി ദീനസ്വരത്തിൽ നിലവിളിച്ചു. മൂർദ്ധാനി നിലത്തു വീഴിച്ചു 'ചില ദൈത്യന്മാർ തല

മുടി ചിന്നിച്ചിതറി, ചട്ടയും മെയ്ക്കോപ്പും പൊട്ടിത്തകൎന്നു, ഗിരിഗഹ്വരങ്ങളിലേയ്ക്കു പാഞ്ഞു. ആ ചട്ടകളും ആയുധങ്ങളും പൊട്ടിത്തകൎന്ന സൈന്യത്തെ കണ്ടിട്ടു അസുരേന്ദ്രനായ നിശുംഭൻ അരിശംപൂണ്ടു പൊന്നിൻതേരിൽ കേറി മിന്നുന്ന വാളും പരിചയും കൈക്കൊണ്ടു മൂൎദ്ധാവിനോടടുത്തു. എന്നാൽ തലയാട്ടിക്കൊണ്ടു ദേവിയുടെ സൌന്ദൎയ്യം നോക്കിക്കണ്ടിട്ടു കാമജ്വരം പിടിക്കുകയാൽ അവൻ, ചിത്രത്തിലെഴുതപ്പെട്ടപോലെ, സ്തംഭിച്ചു നില്ക്കുകയായി. മുൻഭാഗത്തു സ്തംഭിച്ചുനില്ക്കുന്ന ആ ദൈത്യനെ തൃക്കൺ പാൎത്തിട്ടു ദേവി ചിരിച്ചുംകൊണ്ടരുളിച്ചെയ്തു:—'ഈ വീൎയ്യംകൊണ്ടാണോ, ഭവാൻ ദേവകളെ ജയിച്ചതു്! ഈ കരുത്തുകൊണ്ടാണോ, ഭവാൻ എന്നെ വേൾക്കാൻ വരുന്നതു്!!' കൌശികിയുടെ അരുളപ്പാടു കേട്ടു കുറേനേരം മനോരാജ്യത്തിൽ നിന്നിട്ടു, ആ വാഗ്മിയായ ദാനവൻ മറുവടി പറഞ്ഞു:—'നിന്റെ കോമളമായ ദേഹം, എന്റെ ആയുധമേറ്റിട്ടാൽ, ഒരു പച്ചമൺകുടം വെള്ളത്തിലെന്നപോലെ, നുറായി നുറുങ്ങിപ്പോകുമല്ലോ! സുന്ദരി, ഇതു വിചാരിച്ചിട്ടു എനിയ്ക്കു നിന്റെമേൽ ആയുധം പ്രയോഗിപ്പാൻ മനസ്സു വരുന്നില്ല. അതിനാൽ, വിശാലാക്ഷി, നീ എന്നോടു പോരുക. എന്റെ വാളുവീശൽ താങ്ങാൻ ഇന്ദ്രനുംകൂടി ത്രാണിയില്ല. നീ യുദ്ധത്തിനൊരുങ്ങാതെ എന്റെ ഭാൎയ്യയായിത്തീൎന്നാലും!' മുന്നേ, നിശുംഭൻ പറഞ്ഞതുകേട്ടിട്ടു ആ യോഗേശ്വരി ചിരിച്ചുംകൊണ്ടു ഗംഭീരമാംവണ്ണം അരുളിച്ചെയ്തു:—'വീര, യുദ്ധത്തിൽ ജയിക്കപ്പെടാതെ ഞാൻ ആൎക്കും ഭാൎയ്യയാകയില്ല. ഭവാനു ഭാൎയ്യ വേണമെങ്കിൽ എന്നെ യുദ്ധത്തിൽ ജയിച്ചുകൊൾക!'

നാരദ, ഇതുകേട്ടപ്പോൾ ദാനവൻ വാൾ ചുഴററി കൌശികിയുടെ നേൎക്കു ആഞ്ഞുവിട്ടു. അതിനെ ഭഗവതി ചീലിവെച്ചു ആറു ബാണങ്ങൾകൊണ്ടു പരിചയോടുകൂടി മുറിച്ചുകളഞ്ഞു. കാണികൾ അത്ഭുതപ്പെട്ടുപോയി. വാളും പരിചയും മുറിഞ്ഞപ്പോൾ അസുരേന്ദ്രൻ ഒരു ഗദയെടുത്തു കാററിനൊത്ത വേഗത്തിൽ കൌശികിയുടെ നേൎക്കു പാഞ്ഞേററു. പാഞ്ഞേൽക്കുന്നതന്നെ അവന്റെ മിന്നുന്ന കട്ടി കൈകളും ഗദയും അംബിക ഒരു കത്തിയമ്പുകൊണ്ടു ഖണ്ഡിച്ചു. ആ ഘോര ഭീഷണനായ ദൈത്യൻ ചത്തുവീണപ്പോൾ മാതാക്കൾ മദംകളിത്തു കോലാഹലം കൂട്ടി; ആകാശത്തു നില്ക്കുന്ന ആയുധധാരിദേവന്മാർ, 'വിജയേ, ജയിപ്പൂതാക' എന്നു ഉറക്കളിട്ടുച്ചരി

ച്ചു. ഭൂതങ്ങൾ നാലുപാടും പെരുമ്പറകൾ കൊട്ടി; വിണ്ണവന്മാർ കാത്ത്യായനിയുടെ മേൽ പുഷ്പവർഷം ചെയ്തു.

മഹാമേഘ്, നിസുംഭൻ വീണതുകണ്ടിട്ട് അരിശംകൊണ്ട സുംഭൻ ഒരാനയുടെ പുറത്തുകേറി കന്ദവുമായി നേരിട്ടു. ദാനവശ്രേഷ്ഠനാം ആനപ്പുറത്തേറി നേരിട്ടുന്നതു കണ്ടിട്ട് ദേവി നാല് അർദ്ധചന്ദ്രബാണങ്ങൾ കയ്യിലെടുത്തു; രണ്ടെണ്ണം കൊണ്ടു ആനയുടെ രണ്ടു കാൽ ഒപ്പം മുറിച്ചു; രണ്ടെണ്ണം കളിയായിച്ചിരിച്ചുകൊണ്ടു മസ്തകത്തിന്മേലെയ്തു. രണ്ടുകാൽ മുറിഞ്ഞുപോകയാൽ, ആന, ഇന്ദ്രന്റെ വജ്രമേററ ഒരു മാമലക്കൊടുമുടിപോലെ വശംകെട്ടു വീണു. ആന പതിഞ്ഞപ്പോൾ ചാടാൻതുടങ്ങിയ സുംഭന്റെ കുണ്ഡലാലംകൃതമായ ശിരസ്സും, അംബിക ശരംകൊണ്ടു കൊയ്തുകളഞ്ഞു. തലപോയ ദൈത്യേന്ദ്രൻ ആനയോടുകൂടി, സ്കന്ദനാൽ പ്രഹരിക്കപ്പെട്ട ക്രൌഞ്ചം മഹിഷനോടൊന്നിച്ചെന്നപോലെ നിലത്തു പതിച്ചു. അസുരന്മാരിരുവരും അംബികയാൽ ഹനിക്കപ്പെട്ടതു കണ്ടിട്ട് ഇന്ദ്രൻ-സൂര്യൻ-മരുത്തുക്കൾ-അശ്വികൾ-വസുക്കൾ മുമ്പായ ദേവന്മാർ ആ മാമലമേൽ വന്നെത്തി, ദേവിയെ താഴ്മയോടെ വണങ്ങി, കണ്ണന്നസുഖം തോന്നുമാറു സ്തുതിച്ചു:—

(പാട്ട്)

കൈതൊഴാം പാപഹന്ത്രി, ഭഗവതി!
കൈതൊഴാം ദൈത്യദർപ്പനിഹന്ത്രി, തേ!
കൈതൊഴാമിന്ദ്രരാജ്യപ്രദാത്രി, തേ!
കൈതൊഴാം സുരകാര്യവിധാത്രി, തേ!
കൈതൊഴാം സുരവൈരിവിനാശിനി!
കൈതൊഴാം ശതയജ്ഞസംപൂജിതേ!
കൈതൊഴാംതേവ ഹാസരമർദ്ദിനി!
കൈതൊഴാം ശക്രാദ്യമരസംസ്തുതേ!
ഉഗ്രരെങ്ങളീരൊമ്പതിനായിട്ട്-
ഘോരസുംഭ നിസുംഭ വിമർദ്ദിനി,
കൈതൊഴാം ദുഃഖഹന്ത്രി, ത്രിശൂലിനി!
കൈതൊഴാം ചക്രധാരിണി, വൈഷ്ണവി!
കൈതൊഴാമൂഴിതാങ്ങുന്ന വാരാഹി!

കൈതൊഴാം നാരസിംഹി, ഹേ സനാതനേ!
കൈതൊഴാം ഗജവാഹനേ, വജ്രിണി!
കൈതൊഴാം മയിലേറിന കൌമാരി!
കൈതൊഴാം ബ്രാഹ്മി, ഹംസരാജധ്വജേ,
സ്ഫടികമാലകൾ ചാർത്തും സുകരിണി!
കൈതൊഴാം ചരപ്രപഞ്ചമേ! സർവ്വാർത്തി-
ഘാതിനി, വിശ്വരൂപിണി, കൈതൊഴാം!
കൈതൊഴാം, ചിക്ഷുരവാദിമർദ്ദനം
ചെയ്തു വിശ്വത്തെ രക്ഷിച്ച വിശ്വേശ്വരി!
കൈതൊഴാം സർവ്വരൂപേ, ത്രിലോചനേ!
കൈതൊഴാം, പ്രസാദിക്ക വരപ്രദേ!
ബ്രാഹ്മിണി നീ; രുദ്രപത്നി നീ; വേലെടു-
ത്താണ്മയിൽപ്പുറമേറും കൌമാരി നീ;
ചാരുദംഷ്ട്രയാം വാരാഹി നീ; ഘോര-
ഘോരയാം നാരസിംഹിയും നീയത്രേ;
അത്യുഗ്രാസ്ത്രയായ് താർക്ഷ്യപ്പുറത്തേറി-
യാത്ര ചെയ്യുന്ന വൈഷ്ണവീ ദേവി നീ;
ധൃതവജ്രയാമൈന്ദ്രി നീ; ശൂരി നീ;
പ്രേതവാഹ ചാമുണ്ഡ നീ യോഗിനി!
നിൻ കഴലിങ്കൽ വീണു പണികയും
ശങ്കരി, പൂക്കൾകൊണ്ടു പൂജിക്കയും
നാളുതോറും സ്തുതിക്കയും ചെയ്തിടു-
മാളുകൾക്കില്ല നന്മകേടൊന്നും!'

ഈ വിധം സ്തുതിക്കപ്പെട്ട ദൈത്യസംഹാരിണി സുരസിദ്ധമുനീന്ദ്രന്മാരോടു പുഞ്ചിരികൊണ്ട് അരുളിച്ചെയ്തു:—'ഭവാന്മാരുടെ പ്രസാദത്താലാണ്, ഞാൻ യുദ്ധത്തിൽ സുരവൈരികളെ മർദ്ദിച്ചു വിസ്മയകരമായ വിജയം നേടിയത്. നിങ്ങൾ ചൊല്ലിയ ഈ സ്തുതി ഭക്തിപൂർവ്വം പാരായണം ചെയ്യുന്ന സജ്ജനങ്ങൾക്ക് ഒരിക്കലും ഉപദ്രവബാധയുണ്ടാകുന്നതല്ല; വേറെയും വേണ്ടുന്ന വരം ചോദിച്ചുകൊൾവിൻ.'

ദേവന്മാർ:—'നിന്തിരുവടി ദേവകൾക്കു വരം തരികയാണെങ്കിൽ, ബ്രാഹ്മണർക്കും ശിഷ്ടന്മാർക്കും പശുക്കൾക്കും അഹിതം ചെയ്യുന്ന ദേവവൈരികളെ, വീണ്ടും അനുഗ്രഹിക്കാതെ, സ്വതേജസ്സുകൊണ്ടു ചുട്ടെരിക്കുമാറാകണം.'

ദേവി:—'ഞാൻ വീണ്ടും നന്ദഗൃഹത്തിൽ യശോദയിൽ നിന്നു ജനിച്ചു ലവണൻ എന്ന അസുരത്തലവനേയും, ദന്തപ്രഹാരത്താൽ വേറെ രണ്ടു ശുംഭനിശുംഭന്മാരേയും നിഗ്രഹിക്കും. പിന്നെയും, കലിയുഗത്തിൽ പ്രജകൾക്കു ഭക്ഷണത്തിന്നൊന്നുമില്ലാതാകുമ്പോൾ, ഞാൻ മാരീചഗൃഹത്തിൽ ജനിച്ചു ശാകങ്ങൾകൊണ്ടു പ്രജകളെ പുലർത്തും. ദേവന്മാരേ, അതിന്നുശേഷവും ഞാൻ വൈരികളെ മുടിച്ചു മഹർഷിമാരെ രക്ഷിപ്പാൻ വിന്ധ്യനിൽ ജനിക്കുകയും, ദുർവൃത്തന്മാരായ ദൈത്യന്മാരെ സംഹരിച്ചു ജയം നേടുകയും ചെയ്യും. അരുണാക്ഷൻ എന്ന അസുരമുഖ്യൻ ഉണ്ടാകുന്നകാലത്തു ഞാൻ വീണ്ടും വമ്പിച്ച വണ്ടിന്റെ രൂപത്തിൽ ജനിച്ചു് അവനെ നിഗ്രഹിച്ചു സ്വർഗ്ഗത്തിലേയ്ക്കു തിരിക്കും.'

ഇങ്ങിനെ അരുളിച്ചെയ്തു സുരന്മാൎക്കു വരം നൽകിയ ദേവി ബ്രാഹ്മണോത്തമരെ വണങ്ങി, ഭൂതങ്ങളെ പിരിച്ചയച്ചു, സിദ്ധസംഘത്താൽ അനുഗമിക്കപ്പെട്ടുകൊണ്ടു് ആകാശത്തേയ്ക്കെഴുന്നള്ളി.

ദേവി വിജയമാകുന്ന ഈ പരിശുദ്ധമായ ശ്രേഷ്ഠപുരാണം ജനങ്ങൾക്കു മംഗളം നൽകുന്നതാകുന്നു; ഇതു പതിവായി സശ്രദ്ധം ശ്രവിക്കുന്നതായാൽ രക്ഷോബാധയുണ്ടാകയില്ലെന്നത്രേ ഭഗവദ്വചനം.'

ശ്രീവാമനമഹാപുരാണം, ദേവീമാഹാത്മ്യം, ശുംഭനിശുംഭവധം

അമ്പത്താറാമദ്ധ്യായം.

———(൦)———

# അമ്പത്തേഴാമദ്ധ്യായം

നാരദൻ:—"സുവ്രത, എങ്ങിനെയാണ് മഹിഷനോട്ടുകൂടിയ ക്രൌഞ്ചനെ സ്കന്ദൻ പിളർത്തതു്? തേജസ്സേറിയ ബ്രാഹ്മണ, ഇതു എന്നോടു വിസ്തരിച്ചുപറഞ്ഞാൽകൊള്ളാം".

പുലസ്ത്യൻ:—"നാരദ, കേൾക്കൂ; കാർത്തികേയനായ കുമാരന്റെ കീർത്തി വർദ്ധിപ്പതായ പുണ്യപുരാവൃത്തം ഞാൻ പറയാം:

ശിവന്റെ സ്ഖലിച്ച ശുക്ലം അഗ്നി കുടിച്ചില്ലയോ; അതിന്റെ ശക്തിയാൽ അഗ്നി തേജസ്സു മങ്ങിയവനായിത്തീർന്നു. അതിനാൽ ഹുതാശനൻ ദേവകളുടെ അടുക്കൽ ചെന്നു; അവർ ക്ഷണത്തിൽ ബ്രഹ്മലോകത്തിലേയ്ക്കയച്ചു. അങ്ങോട്ടു പോകുംവഴിക്കു പാവകൻ കുടിലാദേവിയെ കണ്ടെത്തുകയാൽ അവളോടു പറഞ്ഞു:—'കുടിലെ, മഹേശ്വരന്റെ ഈ തേജസ്സു വഹിയ്ക്കാവുന്നതല്ല; വിട്ടാൽ ലോകമൊക്കെ വെന്തുപോകയും ചെയ്യും. അതിനാൽ ഭവതി ഏറ്റുവാങ്ങുക. ഭവതിക്കു ശ്രേഷ്ഠനായ പുത്രൻ ഉണ്ടാകും.' അഗ്നി ഇങ്ങിനെ ആവശ്യപ്പെട്ടപ്പോൾ, മഹാനദിയായ കുടില, തന്റെ ശപഥം ഓർത്തിട്ടു്, 'എന്റെ വെള്ളത്തിലിട്ടേയ്ക്കൂ' എന്നു മറുപടി പറഞ്ഞു. കുടില ശിവതേജസ്സിനെ വഹിച്ചു വളർത്തിപ്പോന്നു; അഗ്നിഭഗവാൻ യഥേഷ്ടം നടകൊണ്ടു. അഗ്നി അതിനെ അയ്യായിരം സംവത്സരം വഹിച്ചുംകൊണ്ടു, അദ്ദേഹത്തിന്റെ മാംസരക്തമേദോസ്ഥിമജ്ജകളും, തലമുടി-മീശ-രോമം കണ്ണു മുതലായവയുമെല്ലാം ഹിരണ്മയങ്ങളായിത്തീർന്നു; അതിനാലത്രെ അഗ്നിക്കു ഹിരണ്യരേതസ്സെന്നു പേർ വന്നതു്.

അയ്യായിരം കൊല്ലമായി അഗ്നിയ്ക്കൊത്ത ഗർഭത്തെ വഹിച്ചുവരുന്ന കുടില ബ്രഹ്മാവിന്റെ പാർപ്പിടത്തിൽ ചെന്നു. ആ ചുട്ടെരിയുന്ന മഹാനദിയെ കണ്ടിട്ടു പത്മജൻ ചോദിച്ചു:—'ഈ ഗർഭം നിനക്കു ആരിൽനിന്നുണ്ടായി?' അവളും പറഞ്ഞു:—'ശിവന്റെ ശുക്ലം അഗ്നി പാനം ചെയ്തില്ലയോ; അതു വഹിപ്പാനരുതാഞ്ഞിട്ടു അദ്ദേഹം എങ്കൽ നിക്ഷേപിച്ചു. പിതാമഹ, അയ്യായിരം കൊല്ലമായി ഞാൻ ഇതു വഹിച്ചുപോരുന്നു; എന്നിട്ടും പ്രസവിക്കുന്നില്ല!' ഇതു കേട്ടിട്ടു ബ്രഹ്മാവു പറഞ്ഞു:—'നീ ഉദയപർവ്വതത്തിലേയ്ക്കു പോയ്ക്കൊൾക. അവിടെ ഒരുനൂറുയോജന വിസ്താരമുള്ള ഒരു ശരവണം ഉണ്ടു്; ഇതി

നെ അവിടെ-പരന്ന പർവ്വതസാനുവിൽ-ഇട്ടുകൊള്ളുക. പതിനായിരം കൊല്ലം കഴിഞ്ഞാൽ ഒരാൺകുട്ടിയുണ്ടാവും.' ബ്രഹ്മാവു പറഞ്ഞതിൻവണ്ണം, ആ സ്ത്രീരൂപിണിയായ പർവ്വതപുത്രി ഉദയാദ്രിയിൽ ചെന്നു ഗർഭത്തെ മുഖത്തിലൂടെ പുറത്തേയ്ക്കിട്ടു; എന്നിട്ടു അവരും ക്ഷണേന ബ്രഹ്മാവിന്റെ അടുക്കൽ എത്തി, മന്ത്രംകൊണ്ടു ജലമയിയായിത്തീർന്നു.

ശിവതേജസ്സിനാൽ മഹത്തായ ശരവണവും, അവിടെയുള്ള വൃക്ഷങ്ങളും പക്ഷിമൃഗാദികളുമൊക്കെ സ്വർണ്ണമയമായിച്ചമഞ്ഞു. പതിനായിരത്താണ്ടു ചെന്നപ്പോൾ, ബാലസൂര്യനൊത്ത തേജസ്സോടെ ഒരു കമലലോചനനായ ആൺകുട്ടി ഉണ്ടായിവന്നു. ആ കുട്ടി, ദിവ്യമായ ശരവണത്തിൽ മലർന്നുകിടന്നു കാൽപ്പെരുവിരൽ വായിൽ വെച്ചു മേഘസ്വനത്തിൽ നിലവിളിച്ചു. ഈ സമയത്ത്, എങ്ങോട്ടോ പോകുന്ന തേജസ്വിനികളായ ആറു ദിവ്യകൃത്തികമാർ ശരവണത്തിൽകിടക്കുന്ന കുട്ടിയെ കണ്ടെത്തി. അവർ ഉള്ളലിഞ്ഞു സ്കന്ദന്റെ അടുക്കൽ വന്നു, 'ഞാൻ മുമ്പെ, ഞാൻ മുമ്പെ' എന്നു, കുട്ടിയ്ക്കു മുലകൊടുപ്പാൻ തക്കിച്ചു; അതുകണ്ടിട്ടു അവൻ ആറു മുഖമുള്ളവനായിച്ചമഞ്ഞു. അവർ എല്ലാവരുംകൂടി, കുട്ടിയെ സ്നേഹിച്ചു സംരക്ഷിച്ചു മുന്നെ, അവരുടെ രക്ഷയിൽ ബാലൻ വളർന്നുവന്നു. ബലവാന്മാരിൽ മുമ്പനായ അവൻ കാർത്തികേയനെന്നു വിശ്രുതനായി.

ഇതിനിടയിൽ ബ്രഹ്മാവ് അഗ്നിയോടു ചോദിച്ചു:—'ഭവാന്റെ പുത്രനായ ഗുഹൻ ഇപ്പോൾ എത്രകണ്ടു മുതിർന്നു?' ഇതു കേട്ടിട്ടു അഗ്നി, ഉണ്ണിയെപ്പറ്റി തനിക്കറിവുണ്ടെങ്കിലും, 'ഏതു ഗുഹൻ? എനിക്കറിഞ്ഞുകൂടാ' എന്നു മറുപടിപറഞ്ഞു. അപ്പോൾ പിതാമഹൻ പ്രീതിയോടെ പറഞ്ഞു:—'ഭവാൻ പണ്ടു ത്രിലോകനാഥന്റെ തേജസ്സു പാനംചെയ്തതോർമ്മയില്ലയോ? അതു ശരവണത്തിൽ ത്രൈലോക്യനാഥനായ ബാലനായി ജനിച്ചിരിക്കുന്നു'.

വിധാതൃവചനം കേട്ടിട്ട് വീതിഹോത്രൻ വേഗമേറിയ ആടിന്റെ പുറത്തു കയറി വെമ്പലോടെ നടകൊണ്ടു. അദ്ദേഹത്തെ കണ്ടിട്ടു കുടില ചോദിച്ചു:—'പാവക, എവിടെയ്ക്കാണ് വേഗപ്പെട്ടു പോകുന്നതു്?' അദ്ദേഹം പറഞ്ഞു. 'പുത്രനെ കാണ്മാൻ; ശരവണത്തിൽ ആൺകുട്ടി ഉണ്ടായിരിക്കുന്നു.' കുടില പറഞ്ഞു:—'എന്റെ മ

കനാണ്". 'എൻ്റേതാണ്' എന്നായി അഗ്നി. ഈ വാദം സൗപർണ്ണാസനധാരിയായ വിഷ്ണുവിനെക്കണ്ടെത്തി, അവരോടു ചോദിച്ചു:—'എന്തിനെപ്പററിയാണ് നിങ്ങൾതമ്മിൽ വാഴക്കുന്നത്?' 'ഉണ്ണിയെപ്പററി' എന്നവർ മറുവടി പറഞ്ഞു. അപ്പോൾ വിഷ്ണുഭഗവാൻ പറഞ്ഞു:—'ഉണ്ണി ശിവൻ്റെ ശുക്ലത്തിൽ നിന്നുണ്ടായവനാണല്ലോ. നിങ്ങൾ രണ്ടാളും കൂടി മുപ്പുരാരിയുടെ അടുക്കൽ ചെല്ലുവിൻ; തന്തിരുവടി അരുളിച്ചെയ്യുന്നതിന്നനുസരണം മടിക്കാതെ ചെയ്തുകൊള്ളുവിൻ.'

വാസുദേവൻ അഭിപ്രായപ്പെട്ടതനുസരിച്ച് അഗ്നിയും കുടിലയും കൂടി ഹരൻ്റെ അടുക്കൽച്ചെന്ന്, 'ആരുടെയാണ് ഉണ്ണി' എന്നു ചോദിച്ചു. അതുകേട്ടിട്ട് തിരുവുള്ളം കുളിർത്ത ത്രിപുരാന്തകൻ, 'ഭാഗ്യം, ഭാഗ്യം!' എന്നിങ്ങനെ പാർവ്വതിയോടു രോമാഞ്ചകഞ്ചുകിതനായി അരുളിച്ചെയ്തു. അംബിക പറഞ്ഞു:—'ദേവ, നമുക്കു കുഞ്ഞിനെക്കാണ്മാൻ പോവുക. അവൻ ആരോടു ചേർന്നിരിക്കുമോ, ആ ആളുടെ മകനാവും.' അങ്ങിനെ തന്നെ എന്നു, ഭഗവാൻ വൃഷഭധ്വജൻ ഉമയോടും കുടിലയോടും ധീമാനായ പാവകനോടും കൂടി പുറപ്പെട്ടു. ശരവണത്തിൽ ചെന്നെത്തിയ അവർ കൃത്തികമാരുടെ മടിയിൽ കിടക്കുന്ന പിള്ളക്കിടാവിനെക്കണ്ടു. ആ ഷണ്മുഖനുണ്ണിയാകട്ടെ, അവരുടെ ഉള്ളറിഞ്ഞിട്ട്, കുട്ടിയാണെങ്കിലും യോഗത്താൽ നാലു ശരീരം കൈക്കൊണ്ടു: കുമാരൻ ശങ്കരനോടും, വിശാഖൻ പാർവ്വതിയോടും, ശാഖൻ കുടിലയോടും, നൈഗമേയൻ അഗ്നിയോടും ചേർന്നു. അപ്പോൾ പരമേശ്വരനും പാർവ്വതിയും അഗ്നിയും കുടിലയും ഒരുപോലെ പരമാനന്ദമടഞ്ഞു.

'അറുമുഖൻ ഹരൻ്റെ മകനാണോ' എന്നു കൃത്തികമാർ ചോദിച്ചു; അപ്പോൾ ശിവൻ പ്രീതിയാൽ വ്യത്യാസമില്ലാത്ത നിലയിൽ മറുവടി പറഞ്ഞു:—'ഇവൻ കാർത്തികേയനെന്നപേരിൽ നിങ്ങളുടേയും കുമാരൻ എന്നപേരിൽ കുടിലയുടേയും, സ്കന്ദൻ എന്നപേരിൽ ഗൗരിയുടേയും, ഗുഹൻ എന്നപേരിൽ എൻ്റേയും, മഹാസേനൻ എന്നപേരിൽ അഗ്നിയുടേയും, ശാരദ്വതൻ എന്നപേരിൽ ശരവണത്തിൻ്റേയും പുത്രനായിരിക്കട്ടെ! മഹായോഗിയായ ഇവൻ ഇങ്ങിനെയെല്ലാം ലോകത്തിൽ വിളിക്കപ്പെടും. ആറു മുഖങ്ങൾ ഉള്ളതുകൊണ്ടു ഷൺമുഖനെന്നും കീർത്തിക്കപ്പെടും.'

ഇങ്ങിനെ ആശ്വസിപ്പിച്ചിട്ട് ഭഗവാൻ ശൂലപാണി ബ്രഹ്മാവിനേയും ദേവകളേയും സ്മരിച്ചു. അവർ ക്ഷണത്തിൽ വന്നെത്തി, കാമാരിയേയും ഗിരിപുത്രിയായ ഉമയേയും നമസ്കരിച്ചു; പാവകൻ-കടില-കൃത്തികമാർ എന്നിവരെ സ്തുതിച്ചു. തേജസ്സിനാൽ കണ്ണുമഞ്ഞളിപ്പിച്ചുംകൊണ്ടു സൂര്യനെപ്പോലെ ഉജ്ജ്വലിക്കുന്ന അരുമപുത്രനെ ത്രിദശന്മാർ അതികൌതുകത്തോടെ ദർശിച്ചു. എന്നിട്ട് എല്ലാവരും കൂടി ശിവനോട് പറഞ്ഞു:—'ദേവ, നിന്തിരുവടി അഗ്നിയെക്കൊണ്ടു ദേവകാര്യം നടത്തിച്ചു; അതിനാൽ, പുറപ്പെട്ടാലും: നമുക്ക് ഇപ്പോൾ തന്നെ അക്ഷയമായ ഔജസതീർത്ഥത്തിലേയ്ക്കു പോകാം; കുരുക്ഷേത്രത്തിൽ സരസ്വതിയിൽ വെച്ചു ഷൺമുഖന്നു അഭിഷേകം കഴിക്കുക. ഇദ്ദേഹം ദേവഗന്ധർവ്വകിന്നരന്മാൎക്കു സേനാപതിയായി വാഴട്ടെ! ഭയങ്കരന്മാരായ മഹിഷതാരകന്മാരെ വധിക്കട്ടെ!' അങ്ങിനെ തന്നെയെന്നു ഏന്ന ശിവൻ സമ്മതിച്ചു.

ഉടനെ, ബ്രഹ്മവിഷ്ണുമഹേശപുരന്ദരാദിദേവന്മാർ കുമാരനേയും കൊണ്ടു പുറപ്പെട്ടു, മഹാഫലപ്രദമായ കുരുക്ഷേത്രത്തിലെത്തി, മഹർഷിമാരൊന്നിച്ചു അവനെ അഭിഷേകംചെയ്യാൻ വട്ടംകൂട്ടി. ഏഴു സമുദ്രങ്ങളിലേയും പുണ്യനദികളിലേയും ജലം നിറച്ചു വനൌഷധികളിട്ടിട്ടുള്ള കനകകലശങ്ങളെക്കൊണ്ടു ശിവൻ വിഷ്ണുമുതൽപേർ സ്കന്ദനെ അഭിഷേചിച്ചു. ദിവ്യരൂപനായ കുമാരനെ സേനാപതിയാക്കി അഭിഷേകം ചെയ്യുമ്പോൾ ഗന്ധർവ്വന്മാരും ഋഷിമാരും പാട്ടുപാടി; അപ്സരസ്ത്രീകളും നൃത്തംവെച്ചു. അഭിഷിക്തനായ കുമാരനെ പാർവ്വതി വാത്സല്യത്താൽ മടിയിൽ എടുത്തുവെച്ചു വീണ്ടും വീണ്ടും മൂർദ്ധാവിൽ മുകൎന്നു. കാർത്തികേയന്റെ അഭിഷേകാർദ്രമായ മുഖം മുകരുന്ന പാർവ്വതി, പണ്ട് ഇന്ദ്രന്റെ മുഖം മുകരുന്ന അദിതിയെപ്പോലെ ശോഭിച്ചു. അഭിഷേചിക്കപ്പെട്ട മകനെ കണ്ടിട്ട് ത്ര്യക്ഷമൂർത്തിയും അഗ്നിയും കൃത്തികമാരും കീർത്തിശാലിനിയായ കടിലയും അത്യന്തം സന്തോഷിച്ചു.

സേനാപതിയാക്കി അഭിഷിക്തനായ ഗുഹന്നു ശിവൻ, ഘണ്ടാകർണ്ണനെന്നും ലോഹിതാക്ഷനെന്നും നന്ദിഷേണനെന്നും കുമുദമാലി എന്നും പേരായി നാലു ശക്തിവിക്രമരായ പ്രമഥന്മാരെ കല്പിച്ചു നൽകി. നാരമ, അതുകണ്ടിട്ട് ബ്രഹ്മാദികളായ ദേവന്മാരെല്ലാവരും

സ്വന്തം പ്രമഥന്മാരെ സ്കന്ദന്ന കൊടുത്തു: ബ്രഹ്മാവു സ്ഥാണു എന്ന പ്രമഥനെ നൽകി; വിഷ്ണു സംക്രമനെന്നും വിക്രമനെന്നും പരാക്രമനെന്നും പേരായ മൂന്നു ഗണങ്ങളെ കൊടുത്തു; ശക്രൻ ഉൽക്കേശപങ്കജരെയും, അർക്കൻ ബന്ധുകപിംഗലരെയും, ചന്ദ്രൻ മണിവസുമണികളെയും, അശ്വികൾ വത്സനന്ദികളെയും, അഗ്നി ജ്യോതിസ്സ്-ജ്വാലജിഹ്വൻ എന്നിവരെയും, ധാതാവു കുന്ദൻ-മുകുന്ദൻ-കുസുമൻ എന്ന മൂവ്വരെയും നൽകി; ത്വഷ്ടാവു ചക്രാനുചക്രരെയും വേധസ്സ് നിസ്ഥിരസുസ്ഥിരന്മാരെയും, പൂഷാവു പാണിതൃക്-കാളികൻ എന്നീ കരുത്തരെയും കൊടുത്തു; ഹിമവാൻ സുവർണ്ണമാലഘനാഢ്യരാകുന്ന രണ്ടു പ്രമഥോത്തമരെയും, വിന്ധ്യൻ അതികൃഷ്ണനെന്ന പാർഷദനെയും നൽകി; വരുണൻ സുവർച്ചസ്സ്-അതിവർച്ചസ്സ്-സംഗ്രഹൻ-വിഗ്രഹൻ എന്നിവരെയും, നാഗങ്ങൾ ജയപരാജയരെയും, അംബിക ഉന്മാദശങ്കുകർണ്ണപുഷ്പദന്തരെയും വായു ഘസാതിഘസരെന്ന രണ്ടനുചരന്മാരെയും ദാനം ചെയ്തു; അംശുമാൻ പരിഘവടകളിമഹാഹാതിമഹാന്മാരാകുന്ന അഞ്ചു പാർഷദരെയും, യമൻ പ്രമഥൻ- ഉന്മാഥൻ- കാലസേനൻ- മഹാമുഖൻ-താലപത്രൻ-കാലജംഘൻ എന്നീ ആറനുചരന്മാരെയും, ധാതാവു സുപ്രഭശുഭകർമ്മാക്കളാകുന്ന രണ്ടു ഗണോത്തമരെയും, മിത്രൻ സുവ്രതസത്യസന്ധരെയും കൊടുത്തു; അനന്തൻ, ശങ്കുപീഠൻ, നികുംഭൻ, കുമുദൻ, അംബുജൻ, ഏകാക്ഷൻ, കനടി, ചക്ഷുസ്സ്, കിരീടി, കലശോദരൻ, സൂചീവക്ത്രൻ, കോകനദൻ, പ്രഹാസൻ, പ്രിയകൻ, അച്യുതൻ എന്നീ പതിനഞ്ചു പാർഷദരെ യക്ഷന്മാർ നൽകി; കാളിന്ദി കളകണ്ഠനെയും, നർമ്മദ രണോൽക്കടനെയും, ഗോദാവരി സിദ്ധയാത്രനെയും, തമസ അദ്രി-കമ്പകൻ എന്നിവരെയും, ശീത സഹസ്രബാഹുവിനെയും, വഞ്ജുള സിതോദരനെയും, മന്ദാകിനി ഗന്ധനെയും, വിപാശ പ്രിയങ്കരനെയും, ഐരാവതി ചതുർദ്ദംഷ്ട്രനെയും, വിതസ്ത ഷോഡശാസ്യനെയും, കൌശികി മാർജ്ജാരനെയും, ഗൌതമി ക്രഥക്രൌഞ്ചരെയും, ബാഹുദ ശതശീർഷനെയും, വാഹ ഗോനന്ദനന്ദികരെയും, ഭീമരഥി ഭീമനെയും, സരയു വേഗാരിയെയും, കാളി അഷ്ടബാഹുവിനെയും, ഗണ്ഡകി സുബാഹുവിനെയും, ശിപ്രാമഹാനദി ചിത്രദേവചിത്രരഥരെയും, കുഹു കുവലയനെയും, മധുമതി മധുവർണ്ണനെയും, ധൂതപാപ ജംബൂകനെയും, വേത്ര ശ്വേതാനനനെയും, വർണ്ണ ശ്രുതനെയും, രേവ സാഗര

വേഗിയേയും, പ്രഭാവ അതിസഹനേയും, കാഞ്ചന കനകാക്ഷനേയും, വിമല ഗൃദ്ധ്രവക്ത്രനേയും, മനോഹര ചാരുപത്രനേയും, പാപനാശിനിയായ കണ്ണ പവിഴവണ്ണനായ മഹാരാവനേയും, ഓഘവതി സുപ്രസാദസുവേണജിഷ്ണുകളേയും വിശാല യജ്ഞബാഹുവിനേയും കൊടുത്തു; കടില ശക്രതുല്യബലന്മാരായ മുസ്സുള പാർഷദന്മാരേയും, ജടാധര കരാളസിതകേശശ്മശ്രുകേശന്മാരേയും, സോമ മേഘനാദൻ- ചതുർദ്ദംഷ്ട്രൻ- വിദ്യുജ്ജിഹ്വൻ- ഭൂതാനൻ- ആപ്യായനൻ- ഉഗ്രൻ- ദേവയാജി എന്നിവരേയും നൽകി; കൃത്തികമാർ മകന്ന ഹംസാസ്യൻ- കണ്ഡജാരൻ- മുൽഗഗ്രീവൻ- ഹയാനനൻ- കൂർമ്മഗ്രീവൻ എന്നീ അഞ്ചുപേരെ കൊടുത്തു; സ്ഥാണുജംഘൻ, കർവക്ത്രൻ, ലോഹജംഘൻ, മഹാനനൻ, പിണ്ഡാകരൻ എന്ന അഞ്ചുപേരെ മഹർഷിമാർ കൊടുത്തു; നാഗജിഹ്വൻ, ചന്ദ്രഭാസ്സ്, പാണിക്രുമ്മൻ, അതിക്ഷകൻ, ചാഷവക്ത്രൻ, ജംബൂകൻ എന്നിവർ പൃഥൂദകതീർത്ഥത്താൽ ദത്തരായി; ചക്രതീർത്ഥം സുചക്രാക്ഷനേയും, ഗയാശിരസ്സ് മകരാക്ഷനേയും, കനഖലം പഞ്ചശിഖനേയും അജിശിരസ്സ് ബന്ധദത്തനേയും, പുഷ്കരം ബാഹുസാലനേയും, ഔജസം മാഹിഷകനേയും, മാനസം പിംഗളനേയും, ഔശനസം അദ്രനേയും നൽകി.

മറ്റു തീർത്ഥങ്ങൾ മാതാക്കളെയാണ് ദാനംചെയ്തത്: സോമതീർത്ഥം വസുദാമയേയും, പ്രഭാസം നന്ദിനിയേയും, ഇന്ദ്രതീർത്ഥം വിശോകയേയും, ഉദപാനം ഘനസ്വനയേയും നൽകി; സപ്തസാരസ്വതമാകട്ടെ, ഗീതപ്രിയ-മാധവി-തീർത്ഥനേമി-സ്മിതാനന എന്നീ നാല് അത്ഭുതമാതാക്കളെ നൽകി; നാഗതീർത്ഥം ഏകചൂഡയേയും, കുരുക്ഷേത്രം പലാസ്വദയേയും, ബ്രഹ്മയോനി ചണ്ഡശീതയേയും, ത്രിവിഷ്ടപം ഭദ്രകാളിയേയും, ചിത്രപാവനം ഭാണ്ഡീസണ്ഡീപോഷണേണ്ഡികളേയും, മഹി മോപലിയയേയും, മാനസതീർത്ഥം ശാലികയേയും കൊടുത്തു; ബദരികാശ്രമം ശതഘണ്ടയേയും ശതാനന്ദയേയും ഉലൂഖലമേഖലയേയും പത്മാവതിയേയും മാധവിയേയും നൽകി; സുഷമ, ഏകചൂഡ, ധമധമ, ഉക്ത്രാഹനി, വേദമന്ത്ര എന്നീ മാതാക്കൾ കേദാരത്താൽ കൊടുക്കപ്പെട്ടു; രൌദ്രമഹാലയം സുനക്ഷത്രയേയും കദ്രുലയേയും സുപ്രഭാതയേയും സുമംഗലയേയും ദേവമിത്രയേയും

ചിത്രസേനയേയും കൊടുത്തു; കോടര, ഊർദ്ധ്വവേണി, ശ്രീമതി, ബഹുപുത്രിക, പത്രിത, കമലാക്ഷി എന്നീ മാതാക്കളെ പ്രയാഗം നൽകി; പാപമോചനതീർത്ഥത്താൽ സ്വയമയും, മധുപിംഗയും, ക്ഷാന്തിയും, മഹാമഹയും, ചെടകരയും ദത്തമാരായി; സുദാമതീർത്ഥം സന്താനികയേയും വികലേയും ക്രമുകയേയും വരവാസിനിയേയും ജലേശ്വരിയേയും കൎക്കടികയേയും ലോഹമേഖലയേയും കൊടുത്തു; വപുഷ്മതി, ഉല്മുകാക്ഷി, കോകനാസ, മഹാസനി, രൌദ്ര, കൎക്കടിക, തുണ്ഡ എന്നിവരെ ശേഷതീർത്ഥവും നൽകി.

ഈ ഭൂതങ്ങളേയും ഗണങ്ങളേയും മാതാക്കളേയും കണ്ടിട്ടു മഹാത്മാവായ ഗരുഡൻ അതിവേഗത്തിൽ പറക്കുന്ന സ്വപുത്രനായ മയിലിനേയും, അരുണൻ സ്വപുത്രനായ കോഴിയേയും നൽകി. അഗ്നി വേലും, അദ്രിജ വസ്ത്രവും, ബൃഹസ്പതി ദണ്ഡും, കപില കമണ്ഡലുവും, വിഷ്ണു മാലയും, ശിവൻ പതാകയും, ഇന്ദ്രൻ മുത്തുമാലയും കൊടുത്തു.



ശർവനാൽ സേനാപതിയാക്കി വാഴിക്കപ്പെട്ടു, ഗണങ്ങളാൽ പരിവൃതനായി, മാതാക്കളാൽ ഉപാസിതനായി, മികച്ച വേലും കൈക്കൊണ്ടു, മയിലിൻപുറത്തിരിക്കുന്ന ഷൺമുഖൻ, ഒരു വമ്പിച്ച ശരൽപൂൎണ്ണ സൂര്യനോ എന്നു തോന്നുംവണ്ണം പരിശോഭിച്ചു.

ശ്രീവാമനമഹാപുരാണം, കാർത്തികേയോൽപത്തി

അമ്പത്തേഴാമദ്ധ്യായം.

—(0)—

## അമ്പത്തെട്ടാമദ്ധ്യായം

പുലസ്ത്യൻ:—ദേവന്മാർ സേനാപതിയാക്കി അഭിഷേകംചെയ്ത കുമാരൻ ഭക്തിയോടെ ശർവ്വനേയും പാർവ്വതിയേയും പാവകനേയും കൃത്തികമാർ ആറുപേരേയും കുടിലയേയും നാൻമുഖനേയും നമസ്കരിച്ചു് ഇപ്രകാരം പറഞ്ഞു:—'ഭഗവാന്നു നമസ്കാരം! ദേവന്മാൎക്കും ഋഷിമാൎക്കും നമസ്കാരം! നിങ്ങൾ പ്രസാദിച്ചാൽ, മഹിഷതാരകരാകുന്ന വൈരികളെ ഞാൻ ജയിച്ചുകൊ

ള്ളൂ. ദേവന്മാരെ, ഞാൻ ഒരു കുട്ടിയാണ്; ഒന്നും പറവാൻ അറിഞ്ഞുകൂടാ. നിങ്ങൾ ബ്രഹ്മാവിനോടുകൂടി എനിക്കിപ്പോൾ അനുവാദം തന്നാലും.' മഹാത്മാവായ മയൂരവാഹനൻ ഇങ്ങിനെ പറഞ്ഞപ്പോൾ, എല്ലാവരും ഇണങ്ങിവിട്ടു മുഖത്തോടുമുഖം നോക്കി. ശിവനാകട്ടെ, പുത്രവാത്സല്യത്താൽ എഴുന്നേററു വിഷ്ണുവിനെ വലംകൈയ്യു പിടിച്ച് സുബ്രഹ്മണ്യന്റെ അരികലേയ്ക്കു കൊണ്ടുചെന്നു. ഉടനെ, പാർവ്വതി പുത്രനോടു പറഞ്ഞു:—'മാററലരെ കൊന്നൊടുക്കുന്ന മകനെ, വരു വരൂ; വിഷ്ണുവിന്റെ വിശ്വനമസ്കൃതങ്ങളായ ദിവ്യചരണങ്ങൾ വന്ദിയ്ക്കു.' ഗുഹൻ പുഞ്ചിരികൊണ്ടു ചോദിച്ചു:—'അമ്മെ, എന്നെപ്പോലുള്ളവർ ആദരവോടെ വന്ദിക്കേണ്ടുന്ന ഇദ്ദേഹം ആരാണ്? അതു പറയുക.' അമ്മ പറഞ്ഞു:—'മഹാത്മാവായ ഗരുഡധ്വജൻ ആരാണെന്നു, കാര്യംചെയ്തുകഴിഞ്ഞതിനു ശേഷം, പത്മജൻ നിനക്കു പറഞ്ഞുതരും. 'ഇദ്ദേഹമല്ലാതെ പരൻ പരനായിട്ടാരുമില്ല; നാമും മററുള്ളവരുമൊക്കെ ശരീരികൾ!' എന്നുമാത്രം, നിന്റെ അച്ഛൻ എന്നോടു പറയാറുണ്ട്.' പാർവ്വതി ഇങ്ങനെ പറഞ്ഞപ്പോൾ, സ്കന്ദൻ ജനാർദ്ദനനെ നമസ്കരിച്ച്, ആദൃതനോട് അനുജ്ഞ പ്രാർത്ഥിച്ചുംകൊണ്ട് തൊഴുതുനിന്നു. ഉടനെ, ഭൂതഭാവനനായ വിഷ്ണുഭഗവാൻ തൊഴുകയ്യുമായി നിൽക്കുന്ന കുമാരനു സ്വസ്ത്യയനം ചൊല്ലി അനുജ്ഞ നൽകി."

നാരദൻ:—"ബ്രഹ്മർഷേ, ഗരുഡധ്വജൻ മയൂരധ്വജനായി ചൊല്ലിയ പുണ്യസ്വസ്ത്യയനം ഇന്നതാണെന്നുകൂടി പറഞ്ഞുതന്നാൽ കൊള്ളാം."

പുലസ്ത്യൻ:—"സ്കന്ദനു മഹിഷനെ കൊന്നു വിജയം നേടാനായി വിഷ്ണുഭഗവാൻ ചൊല്ലിയ പുണ്യസ്വസ്ത്യയനം കേട്ടുകൊള്ളുക:

(പാന)

ഒരുതവ സ്വസ്തി ചെയ്ക രജോഗുണ-
മേന്തിയ പത്മയോനി പിതാമഹൻ!
സ്വസ്തിചെയ്ക തേ ചക്രിയാം വിഷ്ണുവു-
മദ്രിജാനാഥൻ ഭർഗ്ഗഗിരീശനും!

അർക്കചന്ദ്രരും, ചൊവ്വ, ബുധ ഗുരു-
ശുക്രമന്ദരും സ്വസ്തിചെയ്കെപ്പോഴും!
ശ്രീമരീചി, പുലസ്ത്യൻ, പുലഹനും,
സോമജൻ, ക്രതു, വംഗിരസ്സു, ത്രിയും,
സ്വസ്തിചെയ്യു വസിഷ്ഠഭൃഗുക്കളും!
സ്വസ്തിവാനരുള സപ്തർഷിമുഖ്യരും!
വിശ്വസാദ്ധ്യമരുത്തുക്കളഗ്നിക-
ളശ്വികൾ, സൂര്യർ, ശൂലികൾ, രുദ്രരും,
യക്ഷകിന്നരന്മാരും, വസുക്കളു-
മക്ഷയം സ്വസ്തിചെയ്ക പിശാചരും!
സ്വസ്തിനാഗസുപർണ്ണർ, നദീസര-
ശ്ശ്രേഷ്ഠതീർത്ഥസമുദ്രങ്ങളെല്ലാം,
നൽക്കരുത്തുള്ള ഭൂതങ്ങളും ഗണ-
മുഖ്യരും ചെയ്കനിത്യമവ്യക്തരായ്!
സ്വസ്തിചെയ്കിരുകാലിനാൽക്കാലിക-
ളിതരേ വിഹഗപാദപാദരും!
രക്ഷിക്ക കിഴക്കെന്നെ വാസവൻ,
ദക്ഷിണദിശി ദണ്ഡിയാം ദേവനും!
പാശപാണി പടിഞ്ഞാറു കാക്കുക!
പാലിക്കട്ടെ വടക്ക യക്ഷേശ്വരൻ!
വഹ്നിതെക്കുകിഴക്കും, നിരൃതിതാൻ
നിത്യപാലിക്ക തെക്കുപടിഞ്ഞാറും,
വായുദേവൻ വടക്കുപടിഞ്ഞാറും,
വാമദേവൻ വടക്കുകിഴക്കുമേ!
മേൽവശം ധ്രുവൻ, കീഴ്‌വശം ശേഷനും
ദേവസേനേശ, രക്ഷിയ്ക്കുകങ്ങയെ!
താങ്ങുകന്തരംതോറും മുസലിയും
ലാംഗലി വജ്രിതാനും ധനുഷ്മാനും!
ഉൽക്കടാംബുധിയിങ്കൽ വരാഹവും
ദുർഗ്ഗസീമ്നി രക്ഷിക്ക നൃസിംഹവും!
സാമമാം വേദമോതും തിരുവടി
വാമനൻ കാത്തുകൊള്ളുകെന്നോടുമേ!’

ഇങ്ങിനെ സ്വസ്ത്യയനം ചെയ്യപ്പെട്ട വേലായുധൻ ദേവകളെയെല്ലാം വന്ദിച്ചു ഭൂമിയിൽ നിന്നു ആകാശത്തേയ്ക്കു ഉല്പതിച്ചു. കാമരൂപരും വ്യോമചാരികളുമായ ഭൂതന്മാരും, ദേവന്മാരും ഋഷികളുമൊക്കെ കുമാരന്റെ പിറകെ നടകൊണ്ടു. മാതാക്കളും ബലവാനായ നന്ദ്യക്ഷനോടു കൂടി, അസുരമുഖ്യന്മാരെ കൊന്നൊടുക്കുന്നതിനായി, നഭസ്സിലേയ്ക്കു കേറി.

വളരെ വഴി പിന്നിട്ടതിന്നു ശേഷം സ്കന്ദൻ ഗണങ്ങളോടു പറഞ്ഞു:—'മഹാവീരന്മാരെ, വേഗത്തിൽ ഭൂമിയിലേയ്ക്കിറങ്ങുവിൻ.' ഗണങ്ങളും ഭൂമിയിലേയ്ക്കിറങ്ങി, അടുത്തുള്ള പർവ്വതത്തിൽ ചെന്നിട്ട ഭയങ്കരമാംവണ്ണം അട്ടഹാസമിട്ടു. അവരുടെ ശബ്ദം ഭൂമിയിലും ആകാശത്തും പരക്കെ മുഴങ്ങി, സമുദ്രത്തിനടിയിലൂടേ, അസുരന്മാർ പാർക്കുന്ന പാതാളത്തിൽ ചെന്നലച്ചു. പെട്ടെന്നു ഇടിവീഴുന്നതിന്നൊത്ത ആ ശബ്ദം കേട്ടിട്ടു, മഹിഷനും ധീമാനായ താരകനും വിരോചനനും, ജംഭനും, നികുംഭനുമാകുന്ന അസുരന്മാർ, 'ഇതെന്തിനെ'ന്നന്ധാളിച്ചു, വേഗത്തിൽ അന്ധകന്റെ അടുക്കൽ ചെന്നു. എന്നിട്ട്, അന്ധകനോടുകൂടി, ആ ഉദ്ധതരായ ദാനവേന്ദ്രന്മാർ ഈ ശബ്ദത്തെപ്പറ്റി ആലോചിക്കയായി. അവർ ആലോചിച്ചുകൊണ്ടിരിക്കെ, പാതാളത്തിൽ നിന്നു പന്നിമുഖരൂപമായി പാതാളകേതു എന്ന ദൈത്യതലവൻ രസാതലത്തിൽ വന്നെത്തി. അമ്പേറ്റു നൊന്തിട്ടു വീണ്ടും വീണ്ടും വിറകൊള്ളുന്ന അവൻ അന്ധകാസുരന്റെ അടുക്കലെത്തി ദീനമാംവണ്ണം പറഞ്ഞു:—'ദൈത്യേന്ദ്ര, ഞാൻ ഗാലവന്റെ ആശ്രമത്തിലേയ്ക്കു പോയിരിക്കയായിരുന്നു; അതു ഇടിച്ചുപൊളിപ്പാൻ ശ്രമിച്ചു ഞാൻ ഒരു പന്നിയായി അതിനുള്ളിൽ കടന്നപ്പോഴേയ്ക്കും—ആളെ അറിഞ്ഞുകൂടാ—ആരോ എന്നെ അമ്പുകൊണ്ടെയ്തു കളഞ്ഞു. ബാണത്താൽ പുണ്ണെല്ലുമുറിഞ്ഞ ഞാൻ പേടിച്ചരണ്ടു ആ ആശ്രമത്തിൽ നിന്നു കുതിച്ചു പാഞ്ഞു. അവനും എന്റെ പിന്നാലെ പോന്നു. കേമമായ കുതിരക്കുളമ്പൊച്ചയും, നില്ലുനില്ലെന്നു ഗർജ്ജിക്കുന്നതും പിന്നിൽ നിന്നു എനിക്കു കേൾക്കുമാറായി. ഞാൻ പേടിച്ചുകൊണ്ടു തെക്കൻകടൽക്കരയ്ക്കലെത്തി. അവിടെ പലവേഷത്തിലും ആകൃതിയിലുമുള്ള അനേകം നിൽക്കുന്നുണ്ട്: ചിലർ ഇടിവെട്ടുന്നമട്ടിൽ അലറുന്നു; മറ്റു ചിലർ 'ഝില്ലി'യായി അലറുന്നു,

ചിലർ പറയുന്നു, 'നമുക്കു മഹിഷാസുരനെ തീർച്ചയായും കൊല്ലണ'മെന്നു്; 'താരകനെ ഇന്നു നമുക്കു നിഗ്രഹിക്കാം' എന്നു, വേറെ ചില തേജസ്വികളും! അസുരേശ്വര, അതുകേട്ടിട്ടു് എനിക്കു വല്ലാത്ത ഭയം തോന്നി. ഞാൻ പേടിച്ചരണ്ടു് വൻകടൽ വിട്ടു് ഒരു ഭൂമിപ്പിളർപ്പിലേയ്ക്കു ചാടി; ആ കുത്തനാം കൂടെച്ചാടി. അവരെ പേടിച്ചിട്ടു് എന്റെ ഹിരണ്യപുരം വെടിഞ്ഞു ഞാൻ അങ്ങയുടെ അടുക്കലേയ്ക്കു പോന്നു. ഭവാൻ പ്രസാദിക്കണേ!' ഇതുകേട്ടിട്ടു് അന്ധകൻ മേഘസ്വനത്തിൽ പറഞ്ഞു:—'ദാനവ, ഭവാനു ഭയം വേണ്ട; തീർച്ചയായും ഞാൻ രക്ഷിച്ചു കൊള്ളാം.'

ഉഗ്രനായ മഹിഷൻ താരകൻ, മാവേലിയുടെ മകനായ ബാണൻ എന്നീ വീരന്മാർ അന്ധകനോടു പറയാതെ തന്നെ അവനവന്റെ പടക്കോപ്പുകളോടുകൂടി ഭൂമിയിലേയ്ക്കു യുദ്ധത്തിന്നായി പുറപ്പെട്ടു. മുനേ, ആയുധങ്ങളോടും സേനകളോടും കൂടിയ അവർ, ഭീഷണാകൃതികളായ ഭൂതനാഥന്മാർ അട്ടഹാസമിട്ടു നിൽക്കുന്നേടത്തു വന്നെത്തി. കാർത്തികേയന്റെ ഗണാവലിയേയും, മാതൃവർഗ്ഗത്തേയും കണ്ടിട്ടു ആ ദൈത്യമുഖ്യന്മാർ ഊക്കോടെ പാഞ്ഞടുത്തു. സ്ഥാണു ശ്രേഷ്ഠനായി പരിഘമെടുത്തു മുന്നണിയിൽ നിന്നു ശത്രുസൈന്യത്തെ, ഇന്ദ്രൻ പക്ഷങ്ങളെ എന്നവണ്ണം ഹിംസിച്ചു തുടങ്ങി. കലശോദരൻ കുഠാരം കൈക്കൊണ്ടു അസുരവ്യൂഹങ്ങളെയെല്ലാം ഹനിക്കയായി. ഭയങ്കരനായ ജ്വാലാമുഖൻ ഒരസുരനെ തേരാനക്കുതിരകളോടുകൂടി കൈക്കൊണ്ടെടുത്തു തന്റെ വിശാലമായ വായിലേയ്ക്കിട്ടു. അരികം കൊണ്ട ദണ്ഡകൻ ഒരു കുന്തധാരിയായ അസുരശ്രേഷ്ഠനെ വാഹനത്തോടൊപ്പം എടുത്തു വൻകടലിലേയ്ക്കെറിഞ്ഞു. ശങ്കുകർണ്ണൻ മുസലം കൊണ്ടടിച്ചു, പൌരുഷം കെട്ട രാജാവിനെ മന്ത്രി എന്നപോലെ, ദൈത്യവർഗ്ഗത്തെ കൊട്ടയാട്ടുകയായി. വാളും പരിചയും കൈക്കൊണ്ട വീരനായ പുഷ്പദന്തഗണോത്തമൻ ദൈത്യദാനവരെ രണ്ടും മൂന്നും അധികവും ഉണ്ടാക്കിവിട്ടു. പിംഗളൻ ദണ്ഡമുണ്ഡരോടൊന്നിച്ചു് എവിടെയെല്ലാം പാഞ്ഞെത്തുന്നുവോ; അവിടെയൊക്കെ അസുരന്മാർ വീണു കുന്നുകൂടിക്കാണുമാറായി. വീരനായ സഹസ്രാക്ഷൻ എന്ന ഗണത്തലവൻ ശൂലം ചുഴററിക്കൊണ്ടു തേരാനക്കുതിരകളോടുകൂടിയ ദാനവന്മാരെ ഹിംസിച്ചു. ഭീമൻ ഭീമങ്ങളായ കല്ലുകൾ വർഷിച്ചു മുന്നിട്ടുനിൽക്കുന്ന അസുരന്മാരെ, ഇന്ദ്രൻ അശ

നിവർഷംകൊണ്ടു മാമലകളെ എന്നപോലെ, ഹിംസിച്ചു. ഭൈരവനായ ശകടചക്രനെന്ന പാർഷദനും, കത്തിയെറിയ പഞ്ചശിഖനും മുദ്ഗരം താങ്ങി ഊക്കിൽ ചുഴററിക്കൊണ്ടു ശത്രുക്കളെ അമർത്തടിച്ചു. ഉഗ്രമേറിയ ഗിരിഭേദി യുദ്ധത്തിൽ കരപ്രഹാരംകൊണ്ടുതന്നെ പാപ്പാനോടുകൂടിയ ആനയേയും തേരാളിയോടുകൂടിയ തേരിനേയും തവിടുപൊടിയാക്കി. ബലവാനായ നാഡീജംഘൻ മേൽവീണും, ഇടിച്ചും കാൽമുട്ടുകൊണ്ടു താഡിച്ചും, വജ്രംപോലുള്ള ആണികൾ എറിഞ്ഞും അസുരന്മാരെ മർദ്ദിച്ചു. കൂർമ്മഗ്രീവഹയഗ്രീവന്മാർ തലകൊണ്ടും കാൽകൊണ്ടും പ്രഹരിച്ചും ഉതെട്ടിയും ദൈത്യന്മാരെ വാഹനങ്ങളോടൊപ്പം പൊടിച്ചു. കലഹപ്രിയ, പിണ്ഡാകരനാകട്ടെ, മുഖംകൊണ്ടും കൊമ്പുകൾകൊണ്ടും അടർക്കളത്തിലുള്ള അസുരന്മാരെ പിളർത്തി.

സ്വപക്ഷസൈന്യത്തെ ഗണത്തലവന്മാർ വധിക്കുന്നതുകണ്ടിട്ടു മഹിഷനും താരകനും അവരോടു പോരേററു. അസുരന്മാരുടെ മികച്ച ആയുധങ്ങളാൽ പ്രഹരിക്കപ്പെടുന്ന ഭൂതത്താന്മാർ ചൊടിച്ചു ചുഴന്നു പൊരുതിത്തുടങ്ങി. ഹംസാസ്യൻ മഹിഷാസുരനെ പട്ടസംകൊണ്ടും, ഷോഡശാസ്യൻ ത്രിശൂലംകൊണ്ടും, ശതശീർഷൻ വമ്പിച്ച വാൾകൊണ്ടും, ശ്രുതായുധൻ ഗദകൊണ്ടും, വിശോകൻ മുസലംകൊണ്ടും പ്രഹരിച്ചു; ബന്ധുദത്തൻ ശൂലംകൊണ്ടു ദൈത്യന്റെ മൂർദ്ധാവിൽ കുത്തി. മററു പാർഷദന്മാരും യുദ്ധത്തിൽ ശൂലം വേൽ വാൾ പട്ടിശങ്ങൾകൊണ്ടു പ്രഹരിക്കുമ്പോഴും, മഹിഷൻ മൈനാകപർവ്വതംപോലെ നിശ്ചലനായി നിന്നു! താരകനെ ഭദ്രകാളിയും ഉലൂഖലമേഖലയും കൂടി പിടിച്ചുകെട്ടി; ഏകചൂഡ മികച്ച ആയുധങ്ങൾകൊണ്ടു കുത്തിപ്പിളർത്തി.

പ്രമഥന്മാരും മാതാക്കളും പ്രഹരിക്കപ്പെടുന്ന ആ അസുരവീരന്മാർ തെല്ലും പതറാതെ ഗണങ്ങളെ പതറിച്ചു. മഹിഷൻ ഗദകൊണ്ടു ഗണങ്ങളെക്ഷണത്തിൽ അകററി, സ്കന്ദന്റെ അടുക്കലേയ്ക്കു പായുകയായി. ആ നേരിടുന്ന മഹിഷാസുരനെ കണ്ടിട്ടു സുചക്രാക്ഷൻ ചൊടിച്ചു ചക്രമോങ്ങി ചെന്നു തടുത്തു. ബ്രാഹ്മണ, ഗദയേന്തിയ മഹിഷാസുരനും, ചക്രമേന്തിയ ഗണത്തലവനും തമ്മിൽ, ലാഘവത്തോടും സൌഷ്ഠവത്തോടുംകൂടി പലതരത്തിൽ പടവെട്ടി: മഹിഷൻ പാർഷദന്റെ നേരെ ഗദ ചുഴററിവിട്ടു; സുചക്രാക്ഷൻ അവന്റെ

നോക്ക് താൻെറ ചക്രമയച്ചു. മൂർത്ത മുനകളോടുകൂടിയ ചക്രം ഗമേറിച്ചു മഹിഷൻെറ നേർക്ക് പാഞ്ഞെത്തി. അപ്പോൾ ദൈത്യന്മാർ, 'അയ്യോ, മഹിഷൻ കൊലപ്പെട്ടുപോയി' എന്നു മുറവിളികൂട്ടി. അതു കേട്ടിട്ടു ബാണൻ കണ്ണുരുട്ടി കന്തം ആഞ്ഞു ചുഴററി പാഞ്ഞടുത്തു, ചക്രത്തെ അഞ്ഞൂറു കൈകൾ ചുരുട്ടി ഇടിക്കയും അഞ്ഞൂറുകൈകൾ കൊണ്ടു സുചക്രാക്ഷനെ പിടിച്ചുകെട്ടുകയുംചെയ്തു. അവൻ കരുത്തനാണെങ്കിലും ബാണനാൽ അനങ്ങാതാക്കപ്പെട്ടു! ചക്രത്തോടുകൂടിയ സുചക്രാക്ഷനെ ബാണാസുരൻ ബന്ധിച്ചതുകണ്ടിട്ടു മഹാബലവാനായ മകരാക്ഷൻ ഗദയുമായി പാഞ്ഞെത്തി, ഗദകൊണ്ടു തലയ്ക്കു ഒരടിയടിച്ചു. അതേററിട്ടു നാണംകെട്ട ബാണൻ യുദ്ധമുപേക്ഷിച്ചു ശാലഗ്രാമത്തിലേയ്ക്കു നടകൊണ്ടു. ബാണനെ മകരാക്ഷൻ തല്ലിപ്പിന്തിരിപ്പിച്ചതിനാൽ അസുരന്മാരുടെ പട മുച്ചൂടും ഉടഞ്ഞുപോയി. ആ കലികൊണ്ട ഗണത്തലവന്മാർ ദൈത്യപ്പടയെ മുച്ചൂടും ഉടച്ച്, അസുരന്മാരെ ആട്ടിപ്പായിച്ചു യുദ്ധത്തിൽ നിലകൊണ്ടു.

തൻെറ പട ഉടഞ്ഞതു കണ്ടിട്ടു കരുത്തനായ താരകാസുരൻ വാളോങ്ങി ഗണത്തലവന്മാരോടു പാഞ്ഞെത്തി. ആ ഖഡ്ഗപാണിയായ നിസ്തുല്യനാൽ തോല്പിക്കപ്പെട്ടിട്ടു ഹംസാസ്യൻ മുതലായ ഭൂതത്താന്മാരും മാതാക്കളും പേടിച്ചരണ്ടു കുമാരനെ ശരണം പ്രാപിച്ചു. ശിവാത്മജൻ തോററ ഗണങ്ങളെ ഇക്കൺ പാർത്തിട്ടു, വാളോങ്ങി നേരിട്ടുന്ന താരകനെ വേൽകൊണ്ടു മാറത്തായി പിളർത്തി. അവൻ മർമ്മം പിളർന്നിലത്തു വീണു.

മഹർഷേ, ആ സഹോദരൻ കൊലപ്പെട്ടുപോയതിൽ മഹിഷൻ മനംകെട്ടു പേടിച്ചരണ്ടുപോയി. ഉടനെ ആ ദുഷ്ടൻ പോർക്കളം വിട്ടു കൈലാസഹിമാലയങ്ങളിലേയ്ക്കു നടകൊണ്ടു. വീരനായ താരകൻ കൊലപ്പെട്ടുകയും, മഹിഷൻ പേടിച്ചരണ്ടു പോവുകയും, ഗണങ്ങൾ സൈന്യത്തെ ഉടയ്ക്കുകയും ചെയ്തതിനാൽ, ബാണൻ ഭയപ്പെട്ടു കൊണ്ടും കടലിൽ മുഴുകി.

കാർത്തികേയൻ പോർത്തലയ്ക്കൽ താരകനെ കൊലചെയ്തിട്ട്, വേലേന്തി, അഴകാർന്ന പീലികളുള്ള മയിലിൻപുറത്തേറി, മഹിഷാസുരനെക്കൂടി നിഗ്രഹിക്കുന്നതിന് അതിവേഗത്തിൽ ഗമിച്ചു. വേലായുധനായ മയൂരധ്വജൻ പിറകെ ചെല്ലുന്നതു കണ്ടിട്ടു താര

കൻ കൈലാസത്തേയും, ഹിമാചലത്തേയും വെടിഞ്ഞു ക്രൗഞ്ചാദ്രിയിലെത്തി ഒരു ഗുഹയിൽ കടന്നുകൂടി. ഭഗവാൻ പാർവ്വതീപുത്രനാകട്ടെ, അവനെ പുറത്തുപോകാത്തവിധം സൂക്ഷിച്ചും, 'സ്വന്തം ബന്ധുവിനെ ഞാൻ എങ്ങിനെ ഹനിക്കേണ്ടു' എന്നു വിചാരപ്പെട്ടും നില്പായി. ഉടനെ ബ്രഹ്മവിഷ്ണുമഹേശ്വരന്മാരും ഇന്ദ്രനും അവിടെ വന്നെത്തി. അവർ പറഞ്ഞു:—'മഹിഷനെ മലയോടുകൂടി വേൽകൊണ്ടു പിളർത്തിക്കൊൾക; ദേവകാര്യം സാധിക്ക.' പ്രിയവും സത്യവുമായ ഈ വാക്കുകേട്ടിട്ടു കുമാരൻ പുഞ്ചിരിക്കൊണ്ടു ദേവന്മാരോടു പറഞ്ഞു:—'മുത്തച്ഛന്റെ പൌത്രനായ — അമ്മയുടെ സോദരന്റെ പുത്രനായ — എന്റെ സഹോദരനെ ഞാൻ എങ്ങിനെ പിളർത്തേണ്ടു? വേദജ്ഞന്മാരായ മഹർഷിമാർ പാടി വരുന്നതായി ഒരു പഴയ ശ്രുതിവാക്യമില്ലയോ? ഇതനുസരിച്ചാൽ മഹാപാപികൾക്കുകൂടി സ്വർഗ്ഗം കിട്ടുമല്ലോ:—

(കിളിപ്പാട്ട്)

'അന്തണൻ, പശു, പിന്നെബ്ബാലകൻ, വൃദ്ധൻ, നിജ-
ബന്ധു,വാചാര്യൻ മുതലാകിയ ഗുരുജനം,
ആതുരനിവരേയു, മറ്റുള്ളോർക്കുററം
ചെയ്യുവല്ലായാൽക്കൂടി സ്ത്രീയേയും വധിക്കൊലാ.'

ദേവശ്രേഷ്ഠന്മാരെ, ഈയൊരു മഹാധർമ്മത്തെ അറിഞ്ഞുംകൊണ്ടു ഞാൻ അമ്മാമന്റെ മകനായ ഭ്രാതാവിനെ വധിക്കുകയില്ല. ശത്രുവായ അസുരൻ ഗുഹയിൽ നിന്നു വെളിക്കു പോരാതാകുമാറു് അവനിൽ വേലയുള്ളൂം.' മഹർഷേ, മഹാസേനന്റെ വാക്കു കേട്ടിട്ടു് ഭഗവാൻ മഹേന്ദ്രൻ ഒന്നാലോചിച്ചുറച്ചു പറഞ്ഞു:—'ഭവാൻ എന്നെക്കാൾ ബുദ്ധിമാനല്ല; എന്താണിങ്ങിനെ പറയുന്നതു്? വിഷ്ണു പണ്ടു് അഭിപ്രായപ്പെട്ടിട്ടുള്ളതു കേട്ടുകൊൾക:

'ഒരാൾക്കായ്പ്പലരെക്കൊല്ലൊല്ലെന്നത്രേ ശാസ്ത്രനിശ്ചയം;
പലർക്കായിട്ടൊരുവനെക്കൊൽകിലൊ പാപമേറിടാ.'

ഇതു കേട്ടിട്ടാണ്, ഞാൻ പണ്ടു, സോദരനാണെങ്കിലും അനുജനോടുകൂടിയ നമുചിയെ നിഗ്രഹിച്ചതു്. അതിനാൽ വളരെ തപ്പ

ൾ വേണ്ടി, മഹിഷാസുരനെ ക്രൗഞ്ചത്തോടുകൂടിത്തന്നെ ആക്രമിച്ച്, അഗ്നി തന്ന വേൽകൊണ്ടു പിളൎക്കുക.’. ഇന്ദ്രൻ പറഞ്ഞതു കേട്ടിട്ടു കുമാരൻ അരിശത്താൽ കൺചുകന്നു വിറച്ചുംകൊണ്ടു പുരന്ദരനോടു പറഞ്ഞു:—‘മൂഢനായ വൃത്രഘാതാവേ,’ എന്നെ അധിക്ഷേപിപ്പാൻ, നിനക്കു വയസ്സിനോ മനസ്സിനോ എന്തു ബലമാണുള്ളതു്? നീയാണോ ലോകത്തിൽ ഒരു ബുദ്ധിമാൻ?’ ‘ഞാൻ സ്വതേ ബലവാനാണെ’ന്നു, സഹസ്രാക്ഷൻ മറുപടി പറഞ്ഞു. ‘ബലവാനാണെങ്കിൽ, വരിക, വരിക; യുദ്ധംചെയ്യുക’. എന്നായി സ്കന്ദൻ. ഇന്ദ്രൻപറഞ്ഞു:—‘കാൎത്തികേയ, ഏറെ വേഗത്തിൽ ക്രൗഞ്ചത്തെ വലം വെയ്ക്കുന്നവനായിരിക്കും ബലവാൻ’. ഇതു കേട്ടിട്ടു കുമാരൻ മയിലിനെ വിട്ടു കാൽനടയായി വലത്തു വെയ്ക്കാൻ അതിവേഗത്തിൽ ഗമിച്ചു. ശക്രനും ഐരാവതത്തിന്റെ പുറത്തു നിന്നിറങ്ങി, കാൽനടയായി വലംവെയ്ക്കൽ കഴിച്ചു നിലവായി. ഗുഹൻ വന്നു ചോദിച്ചു:—‘മൂഢ, നീ എന്താണ് നിൽക്കുന്നതു്?’ ഇന്ദ്രൻ കപടം പറഞ്ഞു:— ‘ഞാനാണ് മുമ്പേ പ്രദക്ഷിണംവെച്ചതു്.’ ‘നീയോമുമ്പേ?’ എന്നായി കുമാരൻ. ‘ഞാനാണ് മുമ്പേ, ഞാനാണ് മുമ്പേ’ എന്നു തമ്മിൽ വാദിച്ചുംകൊണ്ടു രണ്ടുപേരും ബ്രഹ്മവിഷ്ണുമഹേശ്വരന്മാരോടു ചെന്നു ചോദിച്ചു. അപ്പോൾ മുകുന്ദൻ സ്കന്ദനോടു പറഞ്ഞു:—‘പൎവ്വതത്തോടു ചോദിക്ക. മുമ്പൻ ആരെന്നു പൎവ്വതം പറയുമോ; അവനായിരിക്കും ബലവാൻ’. വിഷ്ണു അഭിപ്രായപ്പെട്ടപ്രകാരം കുമാരൻ ചെന്ന്, ‘ആരാണ് മുമ്പേ വലത്തുവെച്ചതു്’ എന്നു ക്രൗഞ്ചത്തോടു ചോദിച്ചു. ക്രൗഞ്ചം പറഞ്ഞു:—‘ഗുഹ, മുമ്പേ ഇന്ദ്രനാണ് വലത്തുവെച്ചതു്; പിന്നെ ഭവാൻ.’ ക്രൗഞ്ചം കളവുപറഞ്ഞതിനാൽ, സ്കന്ദൻ ക്രോധത്താൽ ചുണ്ടു വിറച്ച്, അതിനെ മഹിഷനോടുകൂടി വേൽകൊണ്ടു പിളൎത്തി.

മകൻ പിളൎക്കപ്പെട്ടപ്പോൾ, ഗിരിരാജകുമാരനും ബലവാനുമായ സുനാഭൻ വെമ്പലോടെ അവിടെ വന്നെത്തി. ബ്രഹ്മാദ്യമരന്മാരുടെ ഭൃത്യന്മാരും അശ്വികളും വസുക്കളും മുതലായവരാകട്ടെ, മഹിഷനെ ഗുഹൻ കൊന്നതു കണ്ടിട്ടു ദ്യോവിലേയ്ക്കു ഗമിച്ചു. കയൎത്തെറിയുന്ന കുമാരൻ അമ്മാമനെ കണ്ടിട്ടു, വേലുയൎത്തി കൊലചെയ്‌വാനൊരുമ്പെട്ടു; തൽക്ഷണം വിഷ്ണു, രണ്ടുകൈകൊണ്ടും കെട്ടിപ്പിടിച്ചു, ‘ഗുരുവാണ്’ എന്നു പറഞ്ഞു തടുത്തുനിൎത്തി. സുനാഭനായാകട്ടെ, ഹിമാദ്രി വന്നു കൈക്കു പിടിച്ചുകൊണ്ടുപോയി. വിഷ്ണുവിനെയും

സ്കന്ദനേയും ശൈവപുത്രനായ മയൂരം വേഗത്തിൽ ആകാശത്തേയ്ക്കു കൊണ്ടുപോയി.

പിന്നീടു ഗുഹൻ വിണ്ണവർനാഥനായ 'വിഷ്ണുവിനോടു പറഞ്ഞു:—'ഭഗവാനേ, എനിക്കു വ്യാമോഹത്താൽ വിവേകം ഇല്ലാതായിപ്പോയി. അമ്മാമന്റെ മകനായ ഭ്രാതാവിനെ ഞാൻ ഹനിച്ചുകളഞ്ഞുവല്ലോ. അതുകൊണ്ടു ഞാൻ ഇനി എന്റെ ശരീരം ശോഷിപ്പിക്കയാണ്!' വിഷ്ണു പറഞ്ഞു:—'കുമാര, പാപനാശനമായ പൃഥൂദകമഹാതീർത്ഥത്തിലേയ്ക്കു പോയ്ക്കൊൾക; ഓഘവതിയിൽ സ്നാനം ചെയ്തു ഭക്തിയോടെ ശിവനെ ദർശിച്ചാൽ ഭവാനു സൂര്യസദൃശമായ പ്രഭാവം ഉണ്ടായിവരും.' വിഷ്ണു പറഞ്ഞതിന്നവണ്ണം കുമാരൻ തീർത്ഥത്തിൽചെന്നു സ്നാനംചെയ്തു ശംഭുവിനെ ദർശിച്ചു പൂജിച്ചതിനാൽ സൂര്യനെപ്പോലെ തേജസ്വിയായിത്തീർന്നു, ശങ്കരാലയമായ ശൈലത്തിലേയ്ക്കു ഗമിച്ചു.

സ്വചക്രാങ്കനാകട്ടെ കൈലാസത്തിൽ ഒരു വലിയ ആശ്രമത്തിൽ കാററുമാത്രം ഭക്ഷിച്ചുകൊണ്ടു തപസ്സുചെയ്തു ശിവനെ ആരാധിച്ചു. ഭഗവാൻ പ്രസാദിച്ചു വരം നൽകാൻ എഴുന്നള്ളി. അവനാകട്ടെ, തന്റെ ആയുധം ക്രൗഞ്ചഭേദനൻ കയ്യിലെടുത്തു ബാണന്റെ നിസ്സഹ്യമായ ബാഹുസഹസ്രത്തെ അരിഞ്ഞുകളയുന്നതിന്നു വരം നൽകേണമെന്നപേക്ഷിച്ചു. ശിവൻ അരുളിച്ചെയ്തു:—'പോയ്ക്കൊൾക; ഈ വരം നിന്റെ ആയുധമായ ചക്രത്തിന്നു തന്നിരിക്കുന്നു. ഇതു ബാണന്റെ ആ തഴച്ച ബാഹുവനത്തെ തീർച്ചയായും വെട്ടിക്കളയും!' ത്രിപുരാരിയാൽ വരം നൽകപ്പെട്ട ആ ഗണത്തലവൻ സ്കന്ദന്റെ അടുക്കൽ ചെന്നു കാൽക്കൽ വീണുവണങ്ങി, മഹേശന്റെ പ്രസാദത്തെ മനം കുളിർത്തറിയിച്ചു.

ഇപ്രകാരം, കുമാരന്റെ വേലേററു മഹിഷാസുരൻ ചത്തതും ക്രൗഞ്ചം പിളർന്നതുമായ കഥ അങ്ങയോടു ഞാൻ പറഞ്ഞു; ഇതു പാരായണക്കാർക്കും ശ്രോതാക്കന്മാർക്കും പുണ്യം വളർത്തുന്നതുമത്രേ."

ശ്രീവാമനമഹാപുരാണം, മഹിഷതാരകവധോപാഖ്യാനം, ക്രൗഞ്ചഭേദനം
അമ്പത്തെട്ടാമദ്ധ്യായം.

———(൦)———

# അമ്പത്തൊമ്പതാമദ്ധ്യായം

നാരദൻ:—"അസുരന്മാർ കാർയ്യാലോചന ചെയ്യുമ്പോൾ, അന്നൊരു ഒരുത്തൻ അവിടെ ചൊല്ലുകയുണ്ടായല്ലോ; ആ അസുരേന്ദ്രനെ ആരാണ് അമ്പെയ്തു പിളർത്തതു്?"

പുലസ്ത്യൻ:—"മഹർഷേ, സൂര്യവംശത്തിൽ ശത്രുജിത്ത് എന്നൊരു രാജാവുണ്ടായിരുന്നു. അദ്ദേഹത്തിന്റെ പുത്രൻ, അഖിലഗുണൈകനിധിയും മഹാത്മാവും ശൂരനും ശത്രുസൈന്യമർദ്ദനനും ബലവാനും ഭൂമിയിൽ ബ്രാഹ്മണർക്കും അനാഥന്മാർക്കും ദീനന്മാർക്കും പാവങ്ങൾക്കും ദുഃഖം തീർക്കുന്നവനുമായിരുന്നു. ഋതധ്വജൻ എന്നു പേരായ ആ കുമാരനാണ്, ഗാലവനുവേണ്ടി, കുതിരപ്പുറത്തേറിച്ചെന്നു പാതാളകേതുവിന്റെ പുറത്ത് അർദ്ധചന്ദ്രബാണം ആണെയ്തതു്."

നാരദൻ:—"രാജകുമാരൻ അമ്പെയ്യുവാൻ തക്കവണ്ണം അവൻ ഗാലവന്റെ അടുക്കൽ എന്തു ചെയ്തു?"

പുലസ്ത്യൻ:—"പണ്ടു ഗാലവമഹർഷി തന്റെ ആശ്രമത്തിൽ തപസ്സു ചെയ്തുകൊണ്ടിരിക്കെ, പാതാളകേതു പതിവായി അദ്ദേഹത്തിന്നു തപോവിഘ്നവും സമാധിഭംഗവും വരുത്തിപ്പോന്നു. അദ്ദേഹം തപോവ്യയം കരുതി, അവനെ ഭസ്മീകരിപ്പാൻ ഒരുമ്പെട്ടില്ല. ഒരിക്കൽ അദ്ദേഹം ആകാശത്തേയ്ക്കു നോക്കി ഒരു ദീർഘനെടുവീർപ്പ് വിട്ടു. തൽക്ഷണം ആകാശത്തു നിന്നു ഒരു കുതിര താഴെ വന്നു വീണു; 'ഈ കരുത്തേറിയ അശ്വം ഒരു പകൽ കൊണ്ടു അനേകായിരം യോജന പിന്നിടും'. എന്നൊരശരീരിവാക്കു പുറപ്പെട്ടു. മഹർഷി ആ ദിവ്യ കുതിരയെ കൈക്കൊണ്ടു് ആത്മമിത്രനായ ഋതധ്വജന്നു നൽകി, തപസ്സിൽത്തന്നെ ഇരുന്നു; ഋതധ്വജൻ ചെന്നു ദൈത്യനെ എയ്യുകയും ചെയ്തു."

നാരദൻ:—"സുവ്രത, കുതിരയെ ആകാശത്തു നിന്നു ആരാണയച്ചതു്? ആരുടെയായിരുന്നു അശരീരിവാക്കു്? എനിക്കു വളരെ കൌതുകം"

പുലസ്ത്യൻ:—"ഇന്ദ്രഗായകനായ വിശ്വാവസുവെന്ന പേർ പുകഴ്ന്ന ബലവാൻ ഗന്ധർവരാജാവത്രെ, മകൾക്കു വേണ്ടി ഋതധ്വജനെ കിട്ടാൻ തന്നെ, കുതിരയെ ഭൂമിയിലേയ്ക്കയച്ചതു്."

നാരദൻ:—"ഗന്ധർവപുത്രന്മാരും വേഗമേറിയ അശ്വത്തെ കുവലയാശ്വരാജകുമാരനായി നയച്ചതു് എന്തു പ്രയോജനം കരുതിയിട്ടാണു്?"

പുലസ്ത്യൻ:—"വിശ്വാവസുവിന്നു, മൂന്നുലോകത്തിലും വെച്ചു സ്വഭഗയായി സുശീലയായ ഒരു മകളുണ്ടായിരുന്നു. ലാവണ്യരാശിയായി പൂനിലാവുപോലെ തിളങ്ങുന്ന ആ മദാലസ എന്നവളും മദാലസ തന്നെയായിരുന്നു. ആ സുന്ദരി നന്ദനവനത്തിൽ വിഹരിക്കുമ്പോൾ, ദേവശത്രുവായ പാതാളകേതു കണ്ടെത്തി പിടിച്ചുകൊണ്ടുപോയ്ക്കളഞ്ഞു. അവളെ വീണ്ടെടുപ്പാനാണു് ഉത്തമാശ്വത്തെ കൊടുത്തതു്. നൃപാത്മജൻ ശത്രുദൈത്യനെ ഹനിച്ചു കരഭോരുവിനെ കൈക്കലാക്കി, ആ മൃഗാക്ഷിയോടു കൂടി, മഹേന്ദ്രൻ ശചിയോടൊരുമിച്ചെന്നപോലെ രമിച്ചു വാഴ്കയും ചെയ്തു."

നാരദൻ:—"ഇപ്രകാരം മഹിഷനും താരകാസുരനും നിഗ്രഹിക്കപ്പെട്ടതിന്റെ ശേഷം, ഹിരണ്യാക്ഷപുത്രൻ എന്തു ചെയ്തു?"

പുലസ്ത്യൻ:—"താരകമഹിഷന്മാർ കൊല്ലപ്പെട്ടതറിഞ്ഞിട്ടു, ദേവപ്പടയെ ഒടുക്കുന്ന ദുർമ്മതിയായ അന്ധകൻ അസുരന്മാരുടെ നേരെയും അരിശംകൊണ്ടു; പിന്നീടു് ഏതാനും പരിവാരങ്ങളുമായി, പരിഘം കയ്യിലെടുത്തു പാതാളത്തിൽ നിന്നു പുറപ്പെട്ടു ഭൂമിയിൽ സഞ്ചരിച്ചു. അങ്ങിനെ, മനോജ്ഞകന്ദരമായ മന്ദരത്തിൽ സഞ്ചരിക്കുമ്പോൾ അവൻ സഖികളാൽ പരിവൃതയായ പാർവ്വതീദേവിയെ കണ്ടെത്തി. ആ സർവ്വാംഗസുന്ദരിയായ ഗിരിരാജപുത്രിയെ കാട്ടിൽ വെച്ചു കണ്ട ക്ഷണത്തിൽ അന്ധകാസുരൻ അനംഗശരനായിച്ചമഞ്ഞു. ആ മൂഢൻ മദാന്ധനായിട്ടു ഇങ്ങിനെ പറഞ്ഞു:—'കാട്ടിൽ സഞ്ചരിക്കുന്ന ഈ സർവ്വാംഗസുന്ദരി ആരുടെയായിരിക്കാം? ഇവൾ എന്റെ അന്തഃപുരത്തിൽ വസിക്കുകയില്ലെങ്കിൽ, നിഷ്ഫലമായ എന്റെ ജീവിതം

കൊണ്ടെന്താണാവശ്യം? ഈ കൃശോദരിയുടെ ആലിംഗനം അനുഭവിക്കാത്ത പക്ഷം, [illegible], എന്റെ രൂപംകൊണ്ടു ഒരു പ്രയോജനവുമില്ല! എന്നെ ആരൊരാൾ ഈ കാർവേണിയായ മൃഗാക്ഷിയോടു ചേർക്കുമോ; അവനാണ് എനിക്കു ബന്ധു! അവനാണ് മന്ത്രി! അവനാണ് സഹോദരൻ! അവനാണ് പടയാളി!'

ദൈത്യപ്പുത്രനായ ഈ വിധം പ്രലപിക്കെ, ആചാരവൃദ്ധനായ പ്രഹ്ലാദൻ കൈകൾകൊണ്ടു ചെവികളും പൊത്തി, തലയാട്ടിക്കൊണ്ടു പറഞ്ഞു:— 'അസുരരാജാവേ, ഇപ്രകാരം പറയരുത്. ഈ സ്ത്രീ ലോകങ്ങളുടെ അമ്മയാണ്; വിശ്വനാഥനായ ശൂലപാണിഭഗവാന്റെ മാന്യയാണ്. വംശം ഉടനടി മുടിഞ്ഞുപോകുന്ന ദുർവിചാരം ചെയ്യാതിരിക്ക. പരദാരേച്ഛയാൽ പാതാളങ്ങളിൽ പതിക്കും. ഇതു സജ്ജനങ്ങൾക്കു മാത്രമല്ല, ദുർജ്ജനങ്ങൾക്കും നിന്ദ്യമാകുന്നു. പരസ്ത്രീഗമനം അങ്ങയുടെ ശത്രുക്കൾ ചെയ്യട്ടെ! ദൈത്യനാഥ, ഗാധി എന്ന രാജാവു് യാത്രോദ്യുക്തമായ സൈന്യത്തെ ദർശിച്ചിട്ടു പഥ്യവും അപഥ്യവും പറകെ ഹിതമായവണ്ണം ചൊല്ലിയ ഗാഥ കേട്ടിട്ടില്ലയോ?

(കിളിപ്പാട്ടു്)

പ്രാണസന്ത്യാഗം കൊള്ളുകാം, പാടില്ല പരഹിംസ,
മൗനമെല്ലാത്തേറ്റം മോഷ്ക ചൊൽവതിനേക്കാൾ;
ഷണ്ഡനാകുതാൻ ഭേദം, പരസ്ത്രീ രതിയല്ല;
നന്ന പിച്ചയ്ക്കായ് തെണ്ടൽ, ന്യാസാപഹൃതിയല്ല!'

പ്രഹ്ലാദവചനം കേട്ടിട്ടു ക്രോധത്താൽ മതി മറന്ന ആ കാമാർത്തൻ, 'ഇവൾ ആ ശത്രുവിന്റെ അമ്മയാണ്' എന്നും പറഞ്ഞു് അങ്ങോട്ടു പാഞ്ഞു; അസുരന്മാരും, കവിണകൊണ്ടെറിഞ്ഞ കല്ലുകൾ പോലെ പിന്നാലെ പാഞ്ഞു. അപ്പോൾ നന്ദികേശ്വരൻ വജ്രമോങ്ങി അവരോടു പാഞ്ഞടുത്തു്. മയൻ, താരൻ മുതലായ ആ ദൈത്യന്മാർ, നന്ദികേശ്വരൻ തട്ടത്തു വജ്രംകൊണ്ടു പ്രഹരിക്കുകയാൽ പേടിച്ചു പത്തു ദിക്കിലേയ്ക്കുമായി കുതിച്ചോടി. നന്ദികേശ്വരൻ അവരെ തോല്പിച്ചതു കണ്ടിട്ടു് അന്ധകാസുരൻ അദ്ദേഹത്തെ പരിഘംകൊണ്ടടിച്ചു വീഴിച്ചു.

ശിലാദപുത്രൻ വീണുപോയതും, അന്ധകാസുരൻ പാഞ്ഞടുക്കുന്നതും കണ്ടിട്ടു ഗൌരി ആ ദുഷ്ടനെ പേടിച്ചു ശതരൂപയായി (അസം

ഖ്യം ത്രാപങ്ങൾപൂണ്ടു) നിന്നു. വളരെ ദേവിമാരുടെമദ്ധ്യത്തിൽ മദലോലദൃഷ്ടിയായി സഞ്ചരിക്കുന്ന ആ ദാനവേന്ദ്രൻ, കാട്ടിൽ പിടിയാനകളുടെനടുവിൽ നടക്കുന്ന മത്തഗജമെന്നപോലെ കാണപ്പെട്ടു. അക്കൂട്ടത്തിൽ പാർവ്വതി ഏതാണെന്ന് അവന്നു മനസ്സിലായില്ല; ഇതിൽ അത്ഭുതമില്ല. നാലുകൂട്ടർക്ക് ഒരിക്കലും കാഴ്ചയുണ്ടാകുന്നതല്ല: ജാത്യന്ധന്നു കാഴ്ചയില്ല; രാഗാന്ധന്നു കാഴ്ചയില്ല; മദാന്ധന്നു കാഴ്ചയില്ല; ലോഭാന്ധന്നു കാഴ്ചയില്ല! ഗിരിപുത്രിയെ കാണുന്നുണ്ടെങ്കിലും കാണാത്ത ആ അന്ധകൻ ഓരോ സ്ത്രീയുടേയും അടുക്കലേയ്ക്കു കിടന്നോടുകയായി. ഒടുവിൽ, വിഭാവരിയായ ദേവിയാൽ നിരാകൃതനായി മികച്ച ആയുധങ്ങൾകൊണ്ടു താഡിതനായിട്ട് ആ ദുഷ്ടൻ നിലത്തു വീണു; ശത്രുപ്രായായി വിഭാവരിയായ അംബിക ആ സ്ഥലത്തു നിന്നു പിന്മാറി മറയുകയും ചെയ്തു.

അന്ധകൻ വീണതു കണ്ടിട്ടു, ദൈത്യദാനവതലവന്മാർ ഉച്ചത്തിൽ ആർത്തലറിക്കൊണ്ടു യുദ്ധത്തിന്നായി പാഞ്ഞടുത്തു. പാഞ്ഞെത്തുന്ന അക്കൂട്ടരുടെ അലർച്ച കേട്ടിട്ടു കരുത്തനായ നന്ദികേശ്വരൻ കുപിതനായി വാസവനെപ്പോലെ വജ്രം കൈക്കൊണ്ടു നിന്നു. മയൻ മുമ്പായ അസുരന്മാരെ തോല്പിച്ചിട്ട് അദ്ദേഹം അംബികയെ ചെന്നു കണ്ടു തൃക്കാല്ക്കൽ വണങ്ങി.

ദേവി ആ സപ്തമൂർത്തികളോട് അരുളിച്ചെയ്തു:—'നിങ്ങൾ യഥേഷ്ടം ഭൂലോകത്തു ചെന്നു, മനുഷ്യരാൽ പൂജിക്കപ്പെട്ടുകൊണ്ടു വിഹരിച്ചുകൊൾവിൻ. നിങ്ങൾക്കു കാവുകളിലും കാടുകളിലും വനങ്ങളിലും വസിക്കാം. ഖേദം കൂടാതെ പോയ്ക്കൊൾവിൻ.' ഇതുപ്രകാരം അവർ അംബികയെ ക്രമേണ നമസ്കരിച്ചു, കിന്നരന്മാരാൽ സ്തുതിക്കപ്പെട്ടുകൊണ്ട് എല്ലാ ദിക്കിലേയ്ക്കും നടകൊണ്ടു.

അന്ധകനാകട്ടെ, ബോധം വീണപ്പോൾ പാർവ്വതിയെ കാണായ്കകൊണ്ടും തന്റെ സൈന്യം തോററതുകൊണ്ടും പാതാളത്തിലേയ്ക്കു പാഞ്ഞു. മുനേ, പാതാളം പൂക്ക ദുരാത്മാവായ അന്ധകന്നു, പാർവ്വതിയെ ഓർത്തു കാമം തഴച്ചു മദനബാണങ്ങളേൽക്കുകയാൽ പകൽ ഊണില്ല, രാത്രി ഉറക്കമില്ല എന്ന നിലയായി."

ശ്രീവാമനമഹാപുരാണം, അന്ധകാസുരപരാജയം

അമ്പത്തൊമ്പതാമദ്ധ്യായം

—— (൧) ——

# അറുപതാമദ്ധ്യായം.

നാരദൻ:—"അപ്പോൾ ശിവൻ എവിടെയായിരുന്നു? അംബികയാണല്ലോ നന്ദികേശ്വരനോടൊന്നിച്ചു്, അന്ധകനോടു പൊരുതിയതു്. ഇതു പറഞ്ഞുതന്നാൽകൊള്ളാം."

പുലസ്ത്യൻ:—"ശിവൻ ഓരായിരത്താണ്ടുകാലം മഹാമൈഥുനത്തിലേർപ്പെട്ടില്ലയോ; അന്നു മുതൽ അവിടേയ്ക്കു തേജസ്സും വീര്യവും കുറയുകയായി. തനിയ്ക്കു തേജസ്സു ഇടിഞ്ഞതായി കണ്ടിട്ടു്, മതിമാന്മാരിൽ മുമ്പനായ മഹേശ്വരൻ തപസ്സു ചെയ്‌വാൻ നിശ്ചയിച്ചു. തന്തിരുവടി ഒരു മഹാവ്രതം ആരംഭിച്ചു്, അംബികയെ ആശ്വസിപ്പിച്ചു നന്ദികേശ്വരനെ കാവലിന്നാക്കി, ഭൂലോകത്തിൽ സഞ്ചരിയ്ക്കുകയായിരുന്നു; കഴുത്തിൽ ഒരു മഹാ മുദ്രയും, കാതുകളിൽ മഹാ സർപ്പകുണ്ഡലങ്ങളും, അരക്കെട്ടിൽ മഹാശംഖമേഖലയും, വലത്തേക്കയ്യിൽ കപാലവും, ഇടത്തേക്കയ്യിൽ കമണ്ഡലുവും ധരിച്ചിരുന്നു. ഒരു ദിവസം മാത്രം മരച്ചുവട്ടിലോ മലച്ചെരുവിലോ പുഴക്കരയിലോ വസിയ്ക്കും. ക്രമേണ മൂന്നു ലോകത്തുമായി കിഴങ്ങും വെള്ളവും കാറ്റും ഭുജിച്ചുകൊണ്ടു തൊള്ളായിരം വർഷം കഴിച്ചു.

പിന്നീടു മുഴുത്തു ഒരു വാല്പൂട്ടു കെട്ടി, ശ്വാസം വിടാതെ, ഹിമവാന്റെ മുകളിൽ നിരന്നു പരന്ന ഒരു രമണീയമായ പാറപ്പുറത്തു യോഗത്തിലിരുന്നു. ആ തിളങ്ങുന്ന വാല്പൂട്ടു ബ്രഹ്മകപാലം പിളർന്നി, ജടാമദ്ധ്യത്തിൽനിന്നു നിലത്തേയ്ക്കു വീണു. അതു വീണപ്പോൾ പർവ്വതം ഭൂതലത്തോളം പിളർന്നുപോയി. അവിടം കേദാരമെന്ന ഒരു മികച്ച പുണ്യതീർത്ഥമായിച്ചമഞ്ഞു. ബ്രാഹ്മണ, ആ കേദാരത്തിന്നു വൃഷധ്വജൻ പുണ്യം വർദ്ധിപ്പിക്കുന്നതും പാപം പോക്കുന്നതും മോക്ഷം സാധിപ്പിക്കുന്നതുമായ വരംകൊടുത്തു:—'യാവചിലർ നിന്റെ തീർത്ഥത്തിലെ ജലം സേവിച്ചു സംയമപൂർവ്വം മധുമാംസങ്ങൾ വെടിഞ്ഞു ബ്രഹ്മചര്യവ്രതം അനുഷ്ഠിക്കുമോ; അവർ ആവാസംകൊണ്ടു പാപനിർമ്മുക്തരായിവരും. അവരുടെ മനസ്സിൽത്തന്നെയായിരിയ്ക്കും എന്റെ സ്വരൂപം. അവർക്കു പിന്നെ ഒരിക്കലും ഗർഭങ്ങളിൽ

ബുദ്ധി ചെല്ലുകയില്ല. ഇവിടെ പിണ്ഡം വെച്ചാൽ, പിതൃക്കൾക്ക് അക്ഷയമായിരിയ്ക്കും; സ്നാനദാനതപോഹോമജപാദി കർമ്മങ്ങളും അനശ്വരങ്ങൾ തന്നെ. ഇവിടെ വെച്ച് മരണമടഞ്ഞവർക്ക് പുനർജ്ജന്മമില്ല. ഇപ്രകാരം ശിവന്റെ വരം ലഭിച്ച കേദാരതീർത്ഥം, ത്രിലോചനൻ അരുളിച്ചെയ്തതിൻവണ്ണം, മനുഷ്യരെ പാപം നീക്കി പരിശുദ്ധരാക്കുന്നു.

കേദാരത്തിന്നു വരം നൽകിയിട്ടു ശിവൻ വേഗത്തിൽ സൂര്യപുത്രിയായി പാപനാശിനിയായിരിക്കുന്ന കാളിന്ദീനദിയിൽ സ്നാനത്തിന്നെഴുന്നള്ളി. സ്നാനത്തിന്നായി അതിൽ ഇറങ്ങിയിട്ടു ശിവൻ വെള്ളത്തിൽ മുങ്ങിക്കിടന്നു ദ്രുപദ എന്ന ഗായത്രി ജപിക്കയായി. കലഹപ്രിയ, ഒന്നരക്കൊല്ലം കഴിഞ്ഞിട്ടും ജഗദീശൻ ജലത്തിൽ നിന്നു പൊങ്ങിയില്ല. ഈ ഘട്ടത്തിൽ ബ്രഹ്മാവും ലോകങ്ങളും സമുദ്രങ്ങളുമൊക്കെ വിറകൊണ്ടുപോയി; നക്ഷത്രങ്ങളും താരങ്ങളും ഭൂമിയിലേയ്ക്കു വീണു; ഇന്ദ്രാദി ദേവന്മാർ ഇരുന്നേടത്തുനിന്നിളകി; മഹർഷിമാർ, 'ലോകങ്ങൾക്കു സ്വസ്തി വരട്ടെ' എന്നുച്ചരിക്കുകയായി. ലോകം ക്ഷോഭിക്കെ, ദേവന്മാർ ബ്രഹ്മാവിനെ ചെന്നുകണ്ടു, 'ഇതെന്താണു', ലോകങ്ങൾ ക്ഷോഭിച്ചു സംക്ഷോഭാവസ്ഥയിൽപ്പെട്ടതെന്നു ചോദിച്ചു. പത്മജൻ പറഞ്ഞു:—'എനിക്കറിഞ്ഞുകൂടാ കാരണം. പോരുവിൻ; നമുക്കു ചക്രപാണിയോടു ചോദിക്കാം.' ശക്രൻമുതലായ ദേവന്മാർ പിതാമഹനെ മുന്നിലാക്കി, മുരാരിയുടെ പാർപ്പിടത്തിലേയ്ക്കു പോയി."

നാരദൻ:—"ദേവശ്രേഷ്ഠ, ഈ മുരാരി ആരാണ്? ദേവനോ? യക്ഷനോ? കിന്നരനോ? ദൈത്യനോ? രാക്ഷസനോ? രാജാവോ? അതു പറയുക."

പുലസ്ത്യൻ:—"സത്വരജസ്തമോ ഗുണരൂപനെങ്കിലും നിർഗ്ഗുണനായി സർവ്വവ്യാപിയായിരിക്കുന്ന മധുസൂദനനത്രേ മുരാരി."

നാരദൻ:—"ഈ മുരൻ എന്നവൻ ആരാണ്, ആരുടെ മകനാണ്? എങ്ങിനെയാണ് അവനെ വിഷ്ണു യുദ്ധത്തിൽ കൊന്നതു്?"

പുലസ്ത്യൻ:—"കേൾക്ക, മുരാസുരവധം ഞാൻ പറയാം; ഈ വിചിത്രമായ ചരിത്രം പുണ്യപ്രദവും പാപനാശനവുമാകുന്നു: കശ്യപന്നു ദനുവിൽ ജനിച്ച ദാനവപുത്രനാണ് മുരൻ. അവൻ

സുരോത്തമരാൽ യുദ്ധത്തിൽ ഹനിക്കപ്പെട്ട ദൈത്യന്മാരെ കണ്ടതിനാൽ മരണഭീതനായിത്തീൎന്നു; തന്നിമിത്തം വളരെ വളരെ സംവത്സരം തപസ്സു ചെയ്ത് അപരാജിതനായ പിതാമഹസ്വാമിയെ ആരാധിച്ചു. ബ്രഹ്മാവു സന്തോഷിച്ചു വരം കൊടുപ്പാനൊരുങ്ങി, 'വത്സ, വരം ചോദിച്ചുകൊൾക' എന്നരുളിച്ചെയ്തു. അവൻ ഇങ്ങിനെയൊരു വരമാണ് വിധാതാവിനോടാവശ്യപ്പെട്ടതു്:—'സ്വാമിൻ, ഞാൻ യുദ്ധത്തിൽ ആരെയാരെ കൈകൊണ്ടു തൊടുമോ; അവരൊക്കെ, അമരന്മാരായാൽക്കൂടി, എന്റെ കരസ്പൎശംകൊണ്ടു മരിച്ചുമാറാകണം!' ലോകപിതാമഹനായ വിരിഞ്ചൻ 'അങ്ങിനെതന്നെ' എന്നനുവദിച്ചു.

ഉടനെ, തേജസ്സും ഓജസ്സും കൂടിയ മുരൻ മഹാമേരുവിങ്കൽ ചെന്നുകേറി ദേവ യക്ഷ കിന്നരന്മാരെ പോരിന്നു വിളിക്കയായി; എന്നാൽ നാരദ, ആരും ആ ദൈത്യനോടു പൊരുതുകയുണ്ടായില്ല. പിന്നെ അരിശംപൂണ്ട അവൻ അമരാവതിയിൽ ചെന്നു ശക്രനെ വിളിച്ചുനോക്കി; അവനോടു പൊരുതുവാൻ പുരുഹൂതനും ധൈര്യപ്പെട്ടില്ല. അതിനാൽ അവൻ കൈപൊക്കി അമരാവതിയുടെ അകത്തേയ്ക്കു കടന്നു. കടക്കുമ്പോൾ അവനെ തടുക്കാൻ ആരും ആളായില്ല. മുരൻ പുരന്ദരന്റെ അരമനയിൽച്ചെന്നു ഇന്ദ്രനോടുപറഞ്ഞു:—'സഹസ്രാക്ഷ, എന്നോടു യുദ്ധംചെയ്യുക; അല്ലെങ്കിൽ നീ സ്വൎഗ്ഗം വിട്ടുപോവുക.' ബ്രാഹ്മണ, ദൈത്യൻ ഇങ്ങിനെ പറകയാൽ ശതമഖൻ സ്വൎഗ്ഗം വിട്ടു ഭൂമിയിലേയ്ക്കു പോന്നു. ആഖണ്ഡലന്റെ ഐരാവതത്തേയും വജ്രത്തേയും അസുരൻ കൈക്കലാക്കി. ദേവേന്ദ്രൻ ഭാൎയ്യയോടും മകനോടും ദേവകളോടുംകൂടി കാളിന്ദിയുടെ തെക്കെക്കരയിൽ പാൎപ്പുറപ്പിച്ചു. മുരനോ, സ്വൎഗ്ഗത്തിൽ വാണ് ഉത്തമോപഭോഗങ്ങൾ ഭുജിച്ചു. മയൻ, താരൻ തുടങ്ങിയ മററു ദാനവന്മാരും മുരനെ സേവിച്ചുനിന്നു സ്വൎഗ്ഗത്തിൽ, സുകൃതികളെപ്പോലെ രമിച്ചു.

അങ്ങിനെയിരിക്കെ ഒരിക്കൽ മുരാസുരൻ തനിയെ ഭൂമിയിലേയ്ക്കിറങ്ങി. ആനപ്പുറത്തുകേറി സരയൂനദിയുടെ അടുക്കലെത്തി. അപ്പോൾ സരയൂതീരത്തിൽ, രഘു എന്ന സൂൎയ്യവംശ രാജവീരൻ യാഗം ചെയ്യുന്നുണ്ടായിരുന്നു. അതുകണ്ടു ദൈത്യൻ അടുത്തുചെന്നു പറഞ്ഞു:—'എന്നോടു യുദ്ധം ചെയ്യുക. അല്ലെങ്കിൽ യാഗം നിൎത്തിവെയ്ക്കണം. അരുതു ദേവകളെ യജിച്ചുകൂടാ.' ബ്രാഹ്മണ,

ഉടനെ, തേജസ്സൂരിയ മൈത്രാവരുണിയായ വസിഷ്ഠമഹർഷി അവനോടു വന്നു പറഞ്ഞു:—'ദൈത്യ, മനുഷ്യരെ ജയിച്ചിട്ടു് അങ്ങെന്തുവേണം? ജയിക്കപ്പെടാത്തവരെ കീഴടക്കി പൊരുതണമെന്നുണ്ടെങ്കിൽ, ആ അന്തകനെ ചെന്നു തടുക്കുക. അസുരേന്ദ്ര, ബലവാനായ അവൻ അങ്ങയുടെ ആജ്ഞ കൂട്ടാക്കാറില്ല. അവനെ ജയിച്ചാൽ, ലോകമൊക്കെ ജയിച്ചുകഴിഞ്ഞു.'

വസിഷ്ഠന്റെ വാക്കു കേട്ടിട്ടു് ആ ദാനവപുംഗവൻ ദണ്ഡപാണിയായ ധർമ്മരാജാവിനെ ജയിപ്പാൻ പുറപ്പെട്ടു. അവൻ നേരിടുന്നതു കേട്ട യമൻ, അവനെ പോരിൽ കൊല്ലാൻ വയ്യെന്നോർത്തിട്ടു, പോത്തിന്റെ പുറത്തുകേറി കേശവന്റെ അടുക്കൽ ചെന്നെത്തി വന്ദിച്ചു, മുരന്റെ ചേഷ്ടിതം അറിയിച്ചു. 'പോയി, ആ അസുരേന്ദ്രനെ എന്റെ അടുക്കലേയ്ക്കയച്ചുകൊൾക' എന്നു വാസുദേവൻ മറുവടിപറഞ്ഞു. അന്തകൻ വേഗത്തിൽ മടങ്ങി. ഇതിനിടയിൽ മുരാസുരൻ നഗരത്തിലെത്തിക്കഴിഞ്ഞു. അഭ്യാഗതനായ അവനോടു യമൻ പറഞ്ഞു:—'ദാനവേശ്വര, അങ്ങേയ്ക്കെന്തുവേണം? പറയുക. ഭവാൻ പറയുന്നതു ഞാൻ ചെയ്തുകൊള്ളാം.'

മുരൻ:—"യമ, ഭവാൻ പ്രജാസംഹാരം നിർത്തിവെയ്ക്കണം; അല്ലാത്ത പക്ഷം, ഞാൻ അങ്ങയുടെ തല കൊയ്തു നിലത്തിടും."

ധർമ്മരാജാവു മറുവടി പറഞ്ഞു:—'മുര, മഹാനായ ഭവാനാണു് എന്നെ നിയമിച്ചിരിക്കുന്നതെങ്കിൽ, ഞാൻ അങ്ങിനെ ചെയ്യാമായിരുന്നു. എന്നാൽ, ഞാൻ മറെറാരാളുടെ വരുതിയിലാണു്.' മുരൻ ചോദിച്ചു:—'ആരാണു അങ്ങയെക്കാൾ മീതെയുള്ളവൻ? പറയൂ. അവനെ തീർച്ചയായും ഞാൻ തോല്പിച്ചു കീഴടക്കിക്കൊള്ളാം'. യമൻ പറഞ്ഞു:—'ചക്രഗദാപാണിയായ വിഷ്ണു എന്നൊരാൾ ശ്വേതദ്വീപിൽ വസിക്കുന്നുണ്ടു്; അദ്ദേഹമാണു് എന്നെ നിയമിച്ചിരിക്കുന്നതു്'. ദൈത്യപുംഗവൻ ചോദിച്ചു:—'എവിടെയാണു് അയാളുടെ പാർപ്പിടം? അയാളെ കീഴടക്കുന്നതിനു ഞാൻ സ്വയം അങ്ങോട്ടുപോയ്ക്കളയാം'. അന്തകൻ പറഞ്ഞു:—'ഭവാൻ പാലാഴിയിലേയ്ക്കുപോയ്ക്കൊൾക; അവിടെയാണു്, ലോകനാഥനും ജഗന്മയനുമായ വിഷ്ണുഭഗവാൻ വസിക്കുന്നതു്.' ഇതു കേട്ടിട്ടു് മുരൻ പറഞ്ഞു:—

'ഞാൻ കേശവന്റെ അടുക്കലേയ്ക്കു പോകുന്നു. പക്ഷെ, അതുവരയ്ക്കും ഭവാൻ മനുഷ്യരെ സംഹരിച്ചുകൂടാ.' യമൻ പറഞ്ഞു:—'പോയ്ക്കൊൾക. അങ്ങു ജയിച്ചു കീഴടക്കിയാൽ അതിനൊത്തു ഞാൻ നടന്നുകൊള്ളാം.'

മുരൻ ഉടനെ പാലാഴിയിലേയ്ക്കു നടകൊണ്ടു; അവിടെയാണല്ലോ, ചതുർമ്മൂർത്തിയായ ജനാർദ്ദനൻ ശേഷമെത്തമേൽ പള്ളികൊള്ളുന്നതു്."

നാരദൻ:—"എങ്ങിനെയാണ്, ഏകനായ വിഷ്ണുവിനെ ചതുർമ്മൂർത്തി എന്നു പറയുന്നതു്? അവിടുന്നു സർവ്വവ്യാപിയും അവ്യക്തനുമാണല്ലോ!"

പുലസ്ത്യൻ:—"മാമുനേ, സർവ്വവ്യാപിയും അവ്യക്തനുമാണെങ്കിലും ഏകൻ തന്നെയായ ലോകനാഥന്ന് ഇന്നവിധത്തിലാണ് ചതുർമ്മൂർത്തിത്വം എന്നതു കേട്ടുകൊൾക; വാസുദേവൻ എന്ന അവ്യക്തമായ പരമപദം അപ്രതർക്ക്യം, അനിർദ്ദേശ്യം, ശുക്ലം, ശാന്തം എന്നു നാലുതരത്തിലുള്ളതും, പന്തിരണ്ടു പത്രങ്ങളോടുകൂടിയതുമത്രേ."

നാരദൻ:—"അപ്രതർക്ക്യം എങ്ങിനെ? അനിർദ്ദേശ്യം എങ്ങിനെ? ശുക്ലം എങ്ങിനെ? ശാന്തം എങ്ങിനെ? മഹർഷേ, ഏതൊക്കെയാണ് പന്തിരണ്ടു പത്രകങ്ങൾ!"

പുലസ്ത്യൻ:—"കേൾക്ക, ബ്രഹ്മാവതുളിച്ചെയ്തു സനൽകുമാരൻ കേട്ടതായ ഇതിഹാസമാണു; അദ്ദേഹമാണ് എനിയ്ക്കു പറഞ്ഞുതന്നതു്."

നാരദൻ:—"ആരാണീ സനൽകുമാരൻ? ബ്രഹ്മാവു താൻതന്നെ അദ്ദേഹത്തോടു പറഞ്ഞതും, അദ്ദേഹം അങ്ങയോടു പറഞ്ഞതും യഥാക്രമം എനിക്കു പറഞ്ഞു തരിക."

പുലസ്ത്യൻ:—"മുനിപുംഗവ, ധർമ്മന്നു സ്വഭാര്യയായ അഹിംസയിൽ യോഗശാസ്ത്രവിചിന്തകന്മാരായ നാലുപുത്രന്മാർ ഉണ്ടായി: മൂത്തവൻ സനൽകുമാരൻ; രണ്ടാമൻ സനാതനൻ; മൂന്നാമൻ സനകൻ; നാലാമൻ സനന്ദനൻ. ഇവർ മററാരു സാംഖ്യജ്ഞനായ കപിലനേയും വോഢുവിനേയും ആസുരിയേയും ശ്രേഷ്ഠതപോനിധിയായ പഞ്ചശിഖനേയും കണ്ടിട്ടു മുതിന്നവരെങ്കി

ടും ഇളയവർ ജ്ഞാനയോഗം ഉപദേശിച്ചു കൊടുത്തില്ല; ആദ്യമായ ജ്ഞാനമഹായോഗം കപിലാദികളും പറഞ്ഞു കൊടുത്തില്ല.

സനൽകുമാരനാകട്ടെ, സാരസോത്ഭവനായ ബ്രഹ്മാവിന്റെ അടുക്കൽ ചെന്നു യോഗശാസ്ത്രത്തെപ്പററി ചോദിച്ചു. ലോകേശൻ അദ്ദേഹത്തോടുപറഞ്ഞു:—'ഞാൻ മകനെ എന്നു വിളിക്കുന്നതു നീ കേൾക്കുമെങ്കിൽ, നിനക്കു ഞാൻ സാംഖ്യം പറഞ്ഞുതരാം; ആ സാംഖ്യജ്ഞാനത്തെ നീ നടപ്പാക്കിക്കയും ചെയ്യും'.

സനൽകുമാരൻ:—'ദേവേശ, ഞാൻ ഇവിടുത്തെ ശിഷ്യനാകയാൽ മകൻ തന്നെയാണ്; പിതാമഹ, പുത്രനും ശിഷ്യനും തമ്മിൽ വ്യത്യാസമൊന്നുമില്ലല്ലോ.'

ബ്രഹ്മാവ്:—'ധർമ്മനന്ദന, പുത്രനും ശിഷ്യനും തമ്മിൽ, ധർമ്മകർമ്മങ്ങളെ സംബന്ധിച്ചേടത്തോളം വ്യത്യാസമുണ്ട്; പുന്നരകത്തിൽനിന്നു ത്രാണനംചെയ്യുന്നവനെ പുത്രൻ എന്നു പറയുന്നു; ശേഷിച്ച പാപങ്ങളെ നീക്കുന്നവനാകുന്നു ശിഷ്യൻ. ഇങ്ങിനെയാണ് വേദവാക്യം.'

സനൽകുമാരൻ:—'ദേവ, ഈ പുന്നരകം ഏതാണ്? അതിൽനിന്നാണല്ലോ പുത്രൻ ത്രാണനം ചെയ്യേണ്ടതു്? ശിഷ്യൻ നീക്കേണ്ടുന്ന ശേഷപാപവും അരുളിച്ചെയ്യുക.'

ബ്രഹ്മാവ്:—'മഹാമുനേ, സദാ ഉഗ്രദോഷങ്ങളെ നീക്കുന്നതും യോഗാംഗങ്ങളും അടങ്ങിയതുമായ ഈ പരമപുണ്യപുരാണം ഞാൻപറഞ്ഞുതരാം. ഇതുകൊണ്ടു പാപശാന്തിവരും.

ശ്രീവാമനമഹാപുരാണം, മുരാസുരചരിതം, അറുപതാമദ്ധ്യായം

——(൧)——

# അറുപത്തൊന്നാമദ്ധ്യായം

ബ്രഹ്മാവു്:—പരസ്ത്രീഗമനം, പാപികളെ സേവിയ്ക്കുക, പ്രാണികളിലൊക്കെ പാരുഷ്യം എന്നിവ ഒന്നാമത്തെ നരകമാകുന്നു. ഫലങ്ങളെ മോഷ്ടിയ്ക്കുക, പഴുതേ നടക്കുക, വൃക്ഷങ്ങളും മററും വെട്ടിക്കളയുക എന്നിവയത്രെ രണ്ടാമത്തെ നരകം. വർജ്ജിക്കേണ്ടതു കൈക്കൊള്ളുക, വധിച്ചുകൂടാത്തവരെ വധിയ്ക്കുകയോ ബന്ധനത്തിലാക്കുകയോ ചെയ്ക, ചാർച്ചയ്ക്കുകൊള്ളാത്തവരുടെ ഇടയിൽ നിന്നു വേളികഴിക്കുക എന്നിവ മൂന്നാമത്തെ നരകം. ഭയം പ്രാണികളിൽപ്പെടുത്തുക, ദേവ വിഭൂതി നശിപ്പിക്കുക, സ്വധർമ്മം തെററിയ്ക്കുക എന്നിവ നാലാംനരകമത്രെ. മരണം വരുത്തുക, മിത്രവഞ്ചനം, മിത്ഥ്യാവാക്കു പറയുക, മിഷ്ടാന്നം ഒററയ്ക്കു ഭക്ഷിയ്ക്കുക എന്നിവയാണു് അഞ്ചാംനരകം. യാത്രാഫലവും മററും അപഹരിക്കുക, യന്ത്രിയ്ക്കുക, യോഗം മുടിയ്ക്കുക, യാനയുഗത്തെ അപഹരിയ്ക്കുക എന്നിതുകൾ ആറാമത്തെ നരകമാകുന്നു. രാജഭാഗം പിടുങ്ങുകയും രാജപത്നിയെ ഗമിയ്ക്കുകയും രാജാവിന്നു് അഹിതം ചെയ്കയുമത്രെ ഏഴാംനരകം. ലുബ്ധു്, ലമ്പടത്വം, ലഭിച്ച ധർമ്മാത്ഥങ്ങൾ കളയുക എന്നിവ എട്ടാമത്തെ ലാലാനരകമാകുന്നു. വിപ്രധനം അപഹരിയ്ക്കുക, വിപ്രരെ നിന്ദിക്കുക, ബന്ധുക്കളോടു വിരോധം എന്നിവ ഒമ്പതാമത്തെനരകം. ശിഷ്ടാചാരം കെടുക്കുകയും, ശിഷ്ടരിൽ ദ്വേഷവും ശിശുഹത്യയും ശാസ്ത്രചൌൎയ്യവും ധർമ്മചൌൎയ്യവും പത്താമത്തെതത്രേ. ഷഡംഗങ്ങളെ കെടുക്കുക, ഷാഡ്ഗുണ്യത്തെ നിഷേധിയ്ക്കുക എന്നിവ പതിനൊന്നാം നരകമെന്നു സജ്ജനങ്ങൾ പറഞ്ഞിരിക്കുന്നു. സജ്ജനനിന്ദ, മോഷണം, അനാചാരം, സൽകർമ്മമില്ലായ്ക, സംസ്കാരഹീനത്വം എന്നിവ പന്ത്രണ്ടാമത്തെ നരകം. ധർമ്മാത്ഥകാമങ്ങൾക്കു ഹാനി, അപവർഗ്ഗം കെടുക്കൽ, പ്രതിജ്ഞാഭംഗം എന്നിവയത്രെ പതിമൂന്നാമത്തതു്. ക്ഷപണം, ധർമ്മധ്വംസം എന്നിവ പതിനാലാംനരകമെന്നു പറയുന്നു. അജ്ഞാനവും, അസൂയയും അശൌചവും അസ്സദാചരണവും അസത്യവചനവും പതിനഞ്ചാമത്തതു്. ആലസ്യം, അരിശം ആരെ

യും ഹിംസിയ്ക്കുക, ആലയം കൊള്ളിവെയ്ക്കുക എന്നിവയാണ് പതിനാറാമത്തേത്. ഇതരസ്ത്രീകളിൽ ഇച്ഛ, ശാസ്ത്രങ്ങളിൽ ഈർഷ്യ, ഉന്മത്തത്വം എന്നിവയും നരക ഹേതുക്കളാകുന്നു.

ഈ പുന്നരകപാപങ്ങളുള്ളവൻ സന്തതികൊണ്ട് ലോകനാഥൻ തിരുവടിയെ പ്രസാദിപ്പിക്കണം. നല്ല സന്തതിയെക്കൊണ്ട് അച്യുതനെ ആർ ആരാധിക്കുന്നുവോ; അവൻ ഘോരമായ പുന്നരകത്തെ പാടേ നശിപ്പിക്കുന്നു. സാധ്യ, ഇതുകൊണ്ടാണ് പുത്രനെന്നു പറയുന്നത്. ഇനി, ശേഷിച്ച പാപം പറഞ്ഞുതരാം: ദേവർഷിപിതൃക്കൾക്കും ഭ്രാതാക്കൾക്കും കൊടുക്കേണ്ടതു കൊടുക്കായ്ക, പരധനേച്ഛ, ജാതിഭേദമില്ലായ്മ, ഓങ്കാരം ഉച്ചരിയ്ക്കായ്ക എന്നിതൊക്കെ പാപമാകുന്നു. ഗുരുവിനെ പഴിയ്ക്കുക, അഗമ്യയെ ഗമിക്കുക എന്നിവയും മഹാപാപമാണ്. നെയ്യും മററും വിൽക്കുക, ചണ്ഡാലരോടിടപെടുക, തന്റെ ദോഷം മറയ്ക്കുക, അന്യന്റെ ദോഷം വെളിപ്പെടുത്തുക, മാത്സര്യം, കെട്ടവാക്ക്, നിഷ്ഠുരത, ഡംഭ്, വാളുകാരനാവുക, ലാഭണത്വം, അധർമ്മിഷ്ഠത എന്നിവയും നരകപ്രദങ്ങൾതന്നെ. ഈ വക പാപങ്ങളുള്ളവൻ ശിഷ്യനെക്കൊണ്ട് ശങ്കരനെ പ്രസാദിപ്പിക്കണം, എന്നാൽ ശേഷം പാപം നശിക്കും—കായികവും, വാചികവും, മാനസികവും, അച്ഛനമ്മമാരോ സഹോദരന്മാരോ ചാർച്ചക്കാരോ ഭൃത്യരോ ചെയ്തതുമായ മുജ്ജന്മത്തിലെ പാപമെല്ലാം നശിക്കും. ധർമ്മപുത്ര, ഇതത്രേ പുത്രന്റെയും ശിഷ്യന്റെയും ധർമ്മം; മറിച്ചായാലോ, പദത്തിന്റെ നില മറിച്ചാകും! അതിനാൽ, നല്ലിജ്ഞൻ പുത്രനേയും ശിഷ്യനേയും സമ്പാദിക്കണം. വാസ്തവം വിചാരിച്ചാൽ ശിഷ്യനേക്കാൾ മീതെയാണ് പുത്രൻ: ശിഷ്യൻ ശേഷപാപത്തെ അകററുന്നു; പുത്രനോ സർവ്വപാപത്തെയും'.

പിതാമഹന്റെ വാക്ക് കേട്ടിട്ട് തപോധനനായ സാധ്യൻ പറഞ്ഞു:—'തിരുമേനി, ഞങ്ങൾ ആണായിട്ടാം, ഞാൻ ഇവിടത്തെ പുത്രനാണല്ലോ! എനിക്ക് യോഗം പറഞ്ഞുതരിക.' മഹായോഗിയായ വിധാതാവ് അരുളിച്ചെയ്തു:—'മകനേ, നിന്റെ അച്ഛനമ്മമാർ തരുന്നതാണല്ലോ നീ എനിക്ക് ദായാദനാകൂ.' സനൽകുമാരൻ പറഞ്ഞു:—'ഈ ദായാദനിർണ്ണയം എങ്ങിനെയാണെന്ന് അരുളിച്ചെയ്താൽ കൊള്ളാം.' സാധ്യൻ ആവശ്യപ്പെട്ടതുകേട്ടിട്ട് പിതാമഹഭഗവാൻ, 'ഉണ്ണി,

കേൾക്ക' എന്നിങ്ങിനെ പുഞ്ചിരിക്കൊണ്ടു പറഞ്ഞു:—'ഔരസൻ, ക്ഷേത്രജൻ, ദത്തൻ, കൃത്രിമൻ, ഗൂഢോൽപന്നൻ, അപവിദ്ധൻ എന്ന് ആറുതരത്തിലാണ് പുത്രന്മാർ. ഈ ആറുപേൎക്കും ഋണധന പിണ്ഡങ്ങൾക്കധികാരവും, ഗോത്രസാമ്യവും കുലവൃത്തിയും സ്ഥിരാവകാശവുമുണ്ട്. കാനീനൻ, സഹോഢൻ, ക്രീതൻ, പൌനർഭവൻ, സ്വയംദത്തൻ, പാരശവൻ എന്ന വേറെയും ആറു പുത്രന്മാരുണ്ട്; ഇവൎക്ക് ഋണധനാദികളിൽ യാതൊരധികാരവുമില്ല. ഗോത്രനാമം മാത്രമേ ഉള്ളൂ.' ഇതു കേട്ടിട്ട സനകാഗ്രജൻ, 'വ്യത്യാസം പറഞ്ഞുതന്നാൽ കൊള്ളാ'മെന്ന ബ്രഹ്മാവിനോടപേക്ഷിച്ചു. ദേവേശൻ പറഞ്ഞു:—'മകനേ, വ്യത്യാസം കേട്ടുകൊൾക.'

തന്റെ പ്രതിബിംബം എന്നപോലെ, തങ്കൽനിന്ന പിറന്നവനാണ് ഔരസൻ. ഭർത്താവു നപുംസകമോ ഭ്രാന്തനോ രോഗിയോ ആയിവന്നാൽ, അവന്റെ ആജ്ഞയാൽ ഭാൎയ്യ അന്യങ്കൽനിന്ന ജനിപ്പിച്ച പുത്രനത്രേ ക്ഷേത്രജൻ. അച്ഛനമ്മമാരാൽ ദാനംചെയ്യപ്പെട്ടവൻ ദത്തനെന്നും, സ്നേഹിതൻ നൽകിയ സ്നേഹിതപുത്രനെ കൃത്രിമനെന്നും പറയുന്നു. ഏതു പുരുഷന്ന പിറന്നവനെന്ന് അറിയപ്പെടാത്തവൻ ഗൂഢോൽപന്നനും, കളഞ്ഞുകിട്ടിയവൻ അപവിദ്ധനുമാകുന്നു. കന്യകയിൽ ഉണ്ടായവൻ കാനീനൻ. മറവു മക്കളെ ഗ്രഹിച്ചു വളൎക്കപ്പെട്ടവൻ സഹോഢൻ. വിലയ്ക്കു മേടിക്കപ്പെട്ടവൻ ക്രീതൻ. പൌനൎഭവൻ രണ്ടുതരത്തിലുണ്ട്: ഒരുത്തന്ന കൊടുക്കപ്പെട്ടിട്ട വീണ്ടും മറെറാരുത്തന്ന കൊടുക്കപ്പെട്ട കന്യകയിൽ പിറന്നവനും പൌനർഭവനാണ്. ദുൎഭിക്ഷത്തിലൊ, ആപത്തിലൊ, മറെറാ യാവനൊരുത്തൻ തന്നെത്താൻ നൽകുന്നുവോ; അവനാകുന്നു സ്വയംദത്തൻ. സുവൃത്ത, ബ്രാഹ്മണന്ന വേട്ടവളോ വേൾക്കാത്തവളോ ആയ ശൂദ്രസ്ത്രീയിൽ പിറന്ന പുത്രനെ പാരശവനെന്ന പറയുന്നു. മകനേ, അതിനാൽ നിന്നെ നിതന്നെ തന്നാൽപോരാ; വേഗത്തിൽ പോയി, അച്ഛനമ്മമാരെ കൂട്ടിക്കൊണ്ടുവരൂ.'

എന്നു ബ്രഹ്മാവുകൃത്തനായ സനൽകുമാരൻ അച്ഛനമ്മമാരെ സ്മരിച്ചു. ആ ദമ്പതിമാർ ബ്രഹ്മാവിനെ കാണ്മാൻ വന്നെത്തി. അവർ 'ദേവ അനുഗ്രഹിച്ചാലും' എന്നു ദേവേശനെ അഭിവാദ്യം ചെയ്തു സുഖമാംവണ്ണം ആസനസ്ഥരായതിന്നശേഷം സനൽകുമാരൻ പ

ഞ്ഞു:—'അച്ഛ, ഞാൻ യോഗം പഠിപ്പിക്കുന്നതിന്നായി ബ്രഹ്മാവിന്നോട്ട് ആവശ്യപ്പെട്ടു. അദ്ദേഹം അരുളിച്ചെയ്യുന്നു, ഞാൻ പുത്രനാകണമെന്ന്. അതിനാൽ എന്നെ കൊടുത്താലും'. പുത്രന്റെ ഈ വാക്കു കേട്ടിട്ട് അവരിരുവരും യോഗാചാര്യനായ പിതാമഹനോടു പറഞ്ഞു:—'സ്വാമിൻ, ഞങ്ങളുടെ ഈ പുത്രൻ ഇന്നുമുതൽ നിന്തിരുവടിയുടെ പുത്രനാണ്!' ഈ വിധം പറഞ്ഞ് അവർ വന്നവഴിയെ സ്വർഗ്ഗത്തിലേയ്ക്കു തിരിച്ചു.

പുത്രനായിത്തീർന്ന ആ വിനീതനായ സനൽകുമാരസാധ്യന്ന പിതാമഹൻ ദ്വാദശപത്രകമായ യോഗം ഉപദേശിച്ചുകൊടുത്തു:—'ഓംകാരമാണ് ഭഗവാന്റെ ശിരസ്സ്; അതിങ്കൽ മേടം സ്ഥിതിചെയ്യുന്നു; ഈ വൈശാഖമാസമാകുന്നു ഒന്നാമത്തെ പത്രം. നകാരമാകുന്ന തിരുമുഖത്തിൽ ഇടവം സ്ഥിതിചെയ്യുന്നു; ഈ ജ്യേഷ്ഠമാസമത്രെ രണ്ടാമത്തെ പത്രം. മോകാരം തൃക്കൈകളാണ്; അവയിൽ മിഥുനം കുടികൊള്ളുന്നു; ഈ ആഷാഢമാസമാകുന്നു മൂന്നാമത്തെ പത്രം. ഭകാരമാകുന്ന തൃക്കണ്ണിണയിൽ കർക്കടകം സ്ഥിതിചെയ്യുന്നു; ഈ ശ്രാവണമാസം നാലാമത്തെ പത്രം. ഗകാരം ഹൃദയമാകുന്നു; അവിടെ ചിങ്ങം വസിക്കുന്നു; ഈ പ്രോഷ്ഠപദമാസമത്രെ അഞ്ചാമത്തെത്. വകാരം കവചവും, അവിടെ കുടികൊള്ളുന്നതു കന്നിയും, ഈ ആശ്വിനമാസം ആറാമത്തെ പത്രവുമാകുന്നു. തേകാരമാകുന്ന മനസ്സിൽ തുലാം സ്ഥിതിചെയ്യുന്നു; ഈ കാർത്തികമാസം ഏഴാമത്തെ പത്രമത്രെ. വാകാരം പൊക്കിൾ; അവിടെ വൃശ്ചികം വസിയ്ക്കുന്നു; ഈ മാർഗ്ഗശീർഷമാസമാണ് എട്ടാമത്തെ പത്രം. സുകാരമാകുന്ന ജഘനത്തിൽ ധനു സ്ഥിതിചെയ്യുന്നു; ഈ പൌഷമാസമാകുന്നു ഒമ്പതാമത്തെത്. ദേകാരമാകുന്ന തൃക്കാലിണയിൽ മകരം വസിയ്ക്കുന്നതായും, ഈ മാഘമാസം പത്താമത്തെ പത്രമായും പറയപ്പെടുന്നു. വാകാരം കാൽമുട്ടുകൾ; അവിടെ കുടികൊള്ളുന്നതു കുംഭം; ഈ ഫാൽഗ്ഗുനമാസമാണ് പതിനൊന്നാം പത്രം. യകാരമാകുന്ന കാലടിയിൽ മീനം വർത്തിയ്ക്കുന്നു; ഈ ചൈത്രമാസമത്രെ പന്ത്രണ്ടാമത്തെ പത്രം.'

പന്തിരണ്ട് അഴികാലുകളോടും ആറു നാഭികളോടും മൂന്നു വ്യൂഹങ്ങളോടും കൂടിയ ചക്രമാകുന്നു വിശ്വനാഥന്റെ ഒരു മൂർത്തി. ആ രൂപമാണ് ദ്വാദശപത്രകമായി പറയപ്പെട്ടതു്. മഹർഷേ, ഇതു മനസ്സിലാക്കിയാൽ വീണ്ടും സംസാരബന്ധംവരികയില്ല. രണ്ടാമത്തെ ഉൽകൃഷ്ടരൂപം സത്വഗുണമേറിയതും, നാലു വർണ്ണം-നാലു കൈ- നാലുമുഖം എന്നിവയോടുകൂടിയതും ശ്രീവത്സത്തെ ധരിയ്ക്കുന്നതുമാകുന്നു. ആയിരം മുഖങ്ങളുള്ള സംഹാരകർത്താവായ ശ്രീശേഷനാണ് ,തമോഗുണമേറിയ മൂന്നാമത്തെ രൂപം. രജോഗുണമേറിയ നാലാമത്തേതാകട്ടെ, ചുകന്ന നിറം- നാലുമുഖം- രണ്ടു കൈ എന്നിവയോടുകൂടിയവനും ജപമാലാധാരിയും സൃഷ്ടികർത്താവുമായ ആദിപുരുഷനത്രെ. ഈ മൂന്നു മൂർത്തികളും അവ്യക്തനിൽനിന്നുളവാകുന്നു; തദനന്തരം മരീചിമുതൽ പേരും മററസംഖ്യം പേരും ഉണ്ടായിവരുന്നു.'

മുനിശ്രേഷ്ഠ, ഇങ്ങിനെ വിഷ്ണുവിന്റെ രൂപത്തെപ്പററിയുള്ള ബുദ്ധിവർദ്ധകമായ പുരാണം അങ്ങയോടു ഞാൻ പറഞ്ഞു. യമൻ പറഞ്ഞതിൻവണ്ണം ദുരാത്മാവായ മുരൻ ചതുർഭുജന്റെ അടുക്കൽ ചെന്നെത്തി. അവനോടു മധുസൂദനൻ ചോദിച്ചു:—'അസുര, എന്തിനാണ് ഭവാൻവന്നതു്?' 'അങ്ങയോടു പൊരുതാൻ' എന്നായിരുന്നു അവന്റെ ഉത്തരം. ദൈത്യാന്തകൻ വീണ്ടും ചോദിച്ചു:—'എന്നോടു പൊരുതാനാണ് ഇവിടെ വന്നതെങ്കിൽ, ഭവാന്റെ നെഞ്ച്, ഒരു പനിക്കാരന്റേതുപോലെ വീണ്ടും വീണ്ടും മിടിയ്ക്കുന്നതെന്തുകൊണ്ടാണ്? പേടിത്തൊണ്ടനോടു ഞാൻ പൊരുതുകയില്ല.'

കൈടഭാന്തകൻ ഈവിധം പറഞ്ഞപ്പോൾ, 'എന്ത്', എവിടെ, ആരുടെ' എന്നിങ്ങിനെ, മതിമറന്ന മുരൻ കൈകൊണ്ടു നെഞ്ചു തൊട്ടു നോക്കിപ്പോയി; അതോടുകൂടി അവൻ നിലത്തുപതിച്ചു. വിഷ്ണു ലാഘവത്തോടെ ചക്രം വിട്ടു ശത്രുവിന്റെ ഹൃദയം പിളർത്തി. ദേവകൾ ദുഃഖം വിട്ടു പത്മനാഭനെ സ്തുതിയ്ക്കുകയായി.

ഇങ്ങിനെ ഉപായംകൊണ്ടു മുരാസുരനെ ചക്രപാണി നിഗ്രഹിച്ച കഥ അങ്ങയ്ക്കു ഞാൻ പറഞ്ഞുതന്നു. ഇതുനിമിത്തമത്രെ, പുരുഷോത്തമനു മുരാരി എന്നു പേർ പുകഴ്‌ന്നതു്.

ശ്രീവാമനമഹാപുരാണം, മുരാസുരവധം അറുപത്തൊന്നാമദ്ധ്യായം.

—(0)—

# അറുപത്തിരണ്ടാമദ്ധ്യായം

പുലസ്ത്യൻ:—ദേവകൾ മുരാരിയുടെ മന്ദിരത്തിൽ ചെന്നു, ഭഗവാനെ വണങ്ങി, ലോകക്ഷോഭത്തിന്റെ കാരണം ചോദിച്ചു. അവിടുന്നരുളിച്ചെയ്തു:—'നമുക്കു ശിവന്റെ അടുക്കൽ പോകാം. വിശ്വക്ഷോഭം ഇന്നതുകൊണ്ടാണെന്നു, മഹാജ്ഞാനിയായ അവിടെയ്ക്കറിവുണ്ടാകും.'

വാസുദേവൻ ചൊന്നതിൻവണ്ണം വാസവാദി ദേവന്മാർ മുരവൈരിയെ മുന്നിലാക്കി മന്ദരപർവ്വതത്തിൽ ചെന്നെത്തി. എന്നാൽ, അവിടെ മഹാദേവനെയോ ദേവിയെയോ നന്ദികേശ്വരനെയോ അവർ കണ്ടില്ല; അജ്ഞാനതിമിരത്താൽ പർവ്വതം ശൂന്യമായിട്ടാണ് കണ്ടതു്. അവരുടെ കൺമയക്കം കണ്ടിട്ടു തേജസ്വിയായ വിഷ്ണുദേവൻ ചോദിച്ചു:—'മുമ്പിൽ സ്ഥിതിചെയ്യുന്ന മഹേശ്വരനെ നിങ്ങൾ കാണുന്നില്ലയോ? അവർ പറഞ്ഞു:—'പാർവ്വതീപതിയായ പരമേശ്വരനെ ഞങ്ങൾ കാണുന്നില്ല; ഞങ്ങൾക്കു കാഴ്ചയില്ലാതായതു് എന്തുകൊണ്ടാണെന്നറിഞ്ഞുകൂടാ.' വിശ്വരൂപൻ അരുളിച്ചെയ്തു:—'നിങ്ങൾ ദേവസ്സ് അപരാധികളാണ്—സ്വാർത്ഥമാത്രം കരുതി മൃഡാനിയുടെ ഗർഭനാശം വരുത്തിയ പാപികളാണ്. തന്മൂലം നിങ്ങളുടെ ജ്ഞാനവും വിവേകവും ശിവൻ അപഹരിച്ചുകളഞ്ഞു. ഇതുകൊണ്ടത്രെ, മുമ്പിലിരിക്കുമ്പോഴും, നിങ്ങൾ കാണുന്നുണ്ടെങ്കിലും കാണാത്തതു്. ആകയാൽ ദേവേന്ദ്രാദികളും ദേവനെ കാണ്മാനായ്‌വേണ്ടി നിങ്ങൾ ആദരവോടെ തപ്തകൃച്ഛ്രം അനുഷ്ഠിച്ചു മഹേശ്വരനെ പൂജിക്കുവിൻ: മുന്നൂറ്റിരുപത്തെട്ടുകുടം പാൽകൊണ്ടും, അറുപത്തിനാലുകുടം തയിർകൊണ്ടും, മുപ്പത്തിരണ്ടുകുടം നെയ്കൊണ്ടും പതിനാറുകുടം പഞ്ചഗവ്യംകൊണ്ടും, എട്ടുകുടം തേൻകൊണ്ടും എല്ലാംകൂടിയതിന്റെ ഇരട്ടി വെള്ളംകൊണ്ടും അഭിഷേകം; പിന്നെ നൂറെറട്ടു ഗോരോചനം കൊണ്ടും കുങ്കുമംകൊണ്ടും ചന്ദനം കൊണ്ടും ഭക്തിയോടെ അനുലേപനം ചെയ്യണം. കൂവളത്തില, താമരപ്പൂവ്, കൽഹാരം, എരിക്കിൻപൂവ്, മന്ദാരപാരിജാതപുഷ്പങ്ങൾ, കരുക്കത്തിമുല്ലപ്പൂക്കൾ എന്നിവകൊണ്ടു പൂജിക്കുക; ധൂപത്തിന്നു വെള്ളകിലും കാരകിലും ചന്ദനവും; ഋഗ്വേദത്തിലുള്ള ശതരുദ്രീയം പദക്രമങ്ങ

ളോടെ ജപിയ്ക്കുക. ഇതു ചെയ്യല്ലാതെ നിങ്ങൾ കാളകണ്ഠനെ കാൺകയില്ല!'

ഇതു കേട്ടിട്ടു വാനവന്മാർ വാസുദേവനോടാവശ്യപ്പെട്ടു:—'മധുസൂദന, തപ്തകൃച്ഛ്റത്തിന്റെ വിധി പറഞ്ഞുതരിക; അതനുഷ്ഠിച്ചാലാണല്ലോ, എന്നെന്നേയ്ക്കും ദേഹശുദ്ധിയുണ്ടാവുക.'

വിഷ്ണു:—'മൂന്നുദിവസം ചുടുവെള്ളവും, മൂന്നുദിവസം ചുടുപാലും, മൂന്നുദിവസം ചുടുനെയ്യും കുടിക്കുക; മൂന്നുദിവസം കാറ്റുമാത്രം ഭക്ഷിക്കുക. വെള്ളം പന്തിരണ്ടു പലവും (മുന്നാഴി) പാൽ എട്ടു പലവും, നെയ്യ് ആറു പലവുമാണ് ഓരോ ദിവസത്തേയ്ക്ക്'.

ഇതിൻവണ്ണം പുരന്ദരപ്രമുഖരായ നിലിമ്പന്മാർ ദേഹശുദ്ധിയ്ക്കായി തപ്തകൃച്ഛ്റവ്രതം അനുഷ്ഠിയ്ക്കുകയും, അതിന്റെ അവസാനത്തിൽ പാപമുക്തരായിത്തീരുകയും ചെയ്തു. പാപം വേർപെട്ടതിനുശേഷം അവർ പത്മനാഭനോടു ചോദിച്ചു:—'കേശവ, ലോകേശനായ ശിവൻ എവിടെയാണിരിക്കുന്നത്? അദ്ദേഹത്തെ ഞങ്ങൾക്കു പാൽകൊണ്ടും മറ്റും യഥാവിധി അഭിഷേകം ചെയ്യേണമല്ലോ.' അപ്പോൾ വിഷ്ണു വിണ്ണവരോടു പറഞ്ഞു:—'ഇതാ, ശിവൻ എന്റെ ദേഹത്തിൽ ചേർന്ന് സ്ഥിതിചെയ്യുന്നു; നിങ്ങൾ കാണുന്നില്ലയോ?' അവർ പറഞ്ഞു:—ഞങ്ങൾ തീരെ കാണുന്നില്ല, കാലവൈരിയെ; സുരേശ്വര, സത്യം പറയുക; മഹേശ്വരൻ എവിടെയാണിരിയ്ക്കുന്നത്"?

ഉടനെ ശാശ്വതാത്മാവായ ശാർങ്ഗായുധൻ, തന്റെ ഹൃദയകമലത്തിൽ വാണരുളുന്ന ശിവലിംഗത്തെ ദേവന്മാർക്കു കാട്ടിക്കൊടുത്തു. അവർ മുറയ്ക്കു പാൽകൊണ്ടും മറ്റും അഭിഷേകവും ഗോരോചനാദികൾ കൊണ്ട് അനുലേപനവും, വില്വപത്രാദികൾകൊണ്ടു പൂജയും, അകിൽ മുതലായവകൊണ്ടു ധൂപവും കഴിച്ചു, ഭക്തിയോടെ പരമൌഷധികൾ നിവേദിച്ചു, നൂറെട്ടു തിരുനാമം ജപിച്ചു നമസ്കരിച്ചു.

നാരദൻ:—"ദേവകൾ ഇങ്ങിനെ ചിന്തിച്ചു നിൽക്കെ, സാത്വികനായ വിഷ്ണുവും താമസനായ ശിവനും എങ്ങിനെയാണ് ഒന്നായിച്ചേർന്നത്?"

പുലസ്ത്യൻ:—"ദേവന്മാരുടെ ചിന്തിതം അറിഞ്ഞിട്ട്, അവരിരുവരും എല്ലാ ലക്ഷണങ്ങളോടും എല്ലാ ആയുധങ്ങളോടുംകൂടി ഒന്നായി

ച്ചേന്ന്: രണ്ടു കണ്ണുകളും, കാഞ്ചനഫണികുണ്ഡലങ്ങളും, ജടാജൂഡാകേശങ്ങളും, പക്ഷിവൃഷവാഹനങ്ങളും, മുത്തുമാലാഭുജംഗമാലകളും, മഞ്ഞപ്പട്ടുപുലിത്തോലാടകളും പൂണ്ടു, തൃക്കൈകളിൽ ചക്രഖഡ്ഗഗദാശാർങ്ഗപിനാകശൂലാജഗവങ്ങളും ശംഖടങ്കഖട്വാംഗകപാലഘണ്ടകളുമേന്തി, ലക്ഷ്മീഗൌരിമാരോടുകൂടി സ്ഥിതിചെയ്യുന്ന ഹരിഹരനെ കണ്ടിട്ടു കമലാസനാദിദേവന്മാർ, 'സർവ്വവ്യാപിൻ, അവ്യയ, നിന്തിരുവടിയ്ക്കു നമസ്കാരം!' എന്നു വീണുവണങ്ങി, ഒന്നൊന്നു നിരയോടെ നിന്നു. ദേവന്മാരുടെ അഭേദബുദ്ധി കണ്ടിട്ടു ദേവനാഥനായ വിഷ്ണു അവരേയുംകൊണ്ടു ക്ഷണത്തിൽ തന്റെ ആശ്രമമായ കുരുക്ഷേത്രം പ്രാപിച്ചു.

അപ്പോൾ സ്ഥാണുവായി വെള്ളത്തിൽ നിൽക്കുന്ന മഹേശ്വരനെ അവർ കണ്ടു. കണ്ട ഉടനെ, 'സ്ഥാണുവിന്നു നമസ്കാരം!' എന്നു സർവ്വരും വണങ്ങിനില്പായി. പിന്നെ വിഷ്ണു പറഞ്ഞു:—'വരിക; ഞങ്ങൾക്കു വരം തന്നാലും: ലോകേശ, ലോകം ക്ഷോഭിച്ചു വശമായിരിക്കുന്നു; അതിഥിപ്രിയ, വെള്ളത്തിൽനിന്നു പൊങ്ങുക.' ഈ മധുരഭാഷിതം കേട്ടിട്ട്, സർവ്വവ്യാപിയായി നിരഞ്ജനനായ വൃഷധ്വജൻ ക്ഷണത്തിൽ ഉത്ഥാനം ചെയ്തു, 'ദേവദേവന്മാർക്കു നമസ്കാരം!' എന്നിങ്ങിനെ പുഞ്ചിരികൊണ്ടു പറഞ്ഞു. കരേറ്റിവന്ന തന്തിരുവടിയെ ശക്രാദി ദേവന്മാരും താഴ്മയോടെ വന്ദിച്ചു. പിന്നെ സുരന്മാരെല്ലാവരും കൂടി അപേക്ഷിച്ചു:—'ശങ്കര, മഹാവ്രതം വേഗത്തിൽ ഉപേക്ഷിക്കണേ! നിന്തിരുവടിയുടെ തേജസ്സുകൊണ്ടു ലോകം മൂന്നും ക്ഷോഭിച്ചു വശംകെട്ടിരിക്കുന്നു.' 'ഞാൻ മഹാവ്രതം ഉപേക്ഷിച്ചുകഴിഞ്ഞു' എന്നു മഹാദേവൻ അരുളിച്ചെയ്തു. അതിനാൽ അമരന്മാർ മനം തെളിഞ്ഞു സന്തുഷ്ടരായി സ്വർഗ്ഗത്തിലേയ്ക്കു ഗമിച്ചു.

മഹർഷേ, കടലുകളോടും ദ്വീപുകളോടും കൂടിയ ഭൂമി പിന്നെയും കുലുങ്ങിക്കൊണ്ടിരുന്നു. 'എന്തുകൊണ്ടാണ് ഭൂമി വിറയ്ക്കുന്നതു' എന്നു ചിന്തിച്ചുകൊണ്ടു രുദ്രൻ കുരുക്ഷേത്രത്തിനു ചുറ്റും സഞ്ചരിച്ചു. അപ്പോൾ ഓഘവതിയുടെ കരയിൽ തപംചെയ്യുന്ന ശുക്രനെ കണ്ടെത്തി. ഉടനെ ദേവനാഥൻ ചോദിച്ചു:—'ബ്രാഹ്മണ, എന്തിനാണു ഭവാൻ ലോകത്തെ ക്ഷോഭിപ്പിക്കുന്ന തപസ്സു ചെയ്യുന്നത്? വേഗത്തിൽ എന്നോടു പറയുക.'

ശുക്രൻ:—'ത്രിലോചന, നിന്തിരുവടിയെ പ്രസാദിപ്പിപ്പാനാണ് ഞാൻ വലിയ തപസ്സുചെയ്യുന്നതു്; എനിക്കു സഞ്ജീവനീവിദ്യ മനസ്സിലാകേണമെന്നാണു്.'

ശിവൻ:—'തപോധന, വേണ്ടതിൻവണ്ണം ചെയ്ത തപസ്സുകൊണ്ടു ഞാൻ സന്തോഷിച്ചിരിക്കുന്നു; സഞ്ജീവനീവിദ്യ ശരിയായി അങ്ങെയ്ക്കു മനസ്സിലാവും.'

വരം കിട്ടുകയാൽ ശുക്രൻ തപസ്സു് മതിയാക്കി. എന്നിട്ടും, കടൽ മല മരങ്ങൾ ചൂഴ്ന്ന ഭൂമി കലങ്ങിക്കൊണ്ടേ ഇരുന്നു. അതിനാൽ മഹാദേവൻ പരിശുദ്ധമായ സപ്തസാരസ്വതത്തിലേയ്ക്കെഴുന്നള്ളി; അവിടെ മങ്കണമഹർഷി നൃത്തംവെയ്ക്കുന്നതു കാണുമാറായി. അദ്ദേഹം, ഒരു കുട്ടിയെപ്പോലെ ചാടിത്തുള്ളി, കൈരണ്ടും നീട്ടി, നൃത്തം വെയ്ക്കുകയായിരുന്നു. അതിന്റെ ഊക്കുകൊണ്ടാണ്, മന്നും മലകളുമൊക്കെ കലങ്ങിയിരുന്നതു്. ശങ്കരൻ ആ മഹർഷിയെ ചെന്നു കൈക്കു പിടിച്ചു സസ്മിതം ചോദിച്ചു:—'എന്തു കാരണത്താലാണ് ഭവാൻ ഇങ്ങിനെ നൃത്തം വെയ്ക്കുന്നതു്? പറയു: എന്താണ് അങ്ങെയ്ക്കിത്ര സന്തോഷം? ആ ബ്രാഹ്മണൻ പറഞ്ഞു:—'മഹേശ്വര, ഇന്നതുകൊണ്ടാണ് എനിക്കു സന്തോഷം വന്നതു കേട്ടുകൊൾക:—ഏറിയകാലമായി, ഞാൻ മോക്ഷസിദ്ധിക്കായി തപസ്സുതുടങ്ങിയിട്ടു്. ഇപ്പോൾ, എന്റെ കൈക്കു് ഒരു മുറിവു പറ്റിയതിൽ നിന്നു ശാകരസമാണ് ഒഴുകിക്കാണുന്നതു്; ഇതിൽ എനിക്കു അത്യന്തം സന്തോഷമുണ്ടു; അതുകൊണ്ടത്രെ ഞാൻ ഏകാഗ്രചിത്തനായി നൃത്തം ചവുട്ടുന്നതു്.' ശംഭു പറഞ്ഞു:—'ബ്രാഹ്മണ, ഇതാ, നോക്കു; എന്റെ കയ്യിന്മേൽനിന്നു, ഒന്നു തല്ലുകമാത്രം ചെയ്തപ്പോൾ, തൂവെള്ളയായ ഭസ്മം ഉതിരുന്നു; എനിക്കു സന്തോഷമില്ലതാനും. ഭവാൻ തീർച്ചയായും ഒരു ഭ്രാന്തനാണ്!'

മഹർഷേ, ഇതു കേട്ടിട്ടു വിസ്മയം പൂണ്ട മങ്കണൻ നൃത്തം നിർത്തി, വൃഷഭധ്വജന്റെ തൃക്കാൽക്കൽ വിനയപൂർവ്വം വണങ്ങി. ശിവൻ അദ്ദേഹത്തോടരുളിച്ചെയ്തു:—'ബ്രാഹ്മണ, ഭവാൻ ദുഷ്പ്രാപമായ ബ്രഹ്മലോകത്തേയ്ക്കു പോയ്ക്കൊൾക. ഈ പൃഥൂദകമെന്ന ശ്രേഷ്ഠതീർത്ഥം പൃഥിവിയിൽവെച്ചു മഹാഫലപ്രദമായിരിക്കും. ദേവദാനവന്മാരും ഗന്ധർവ്വവിദ്യാധരകിന്നരന്മാരും ഇവിടെ സദാ സന്നിധാ

നം ചെയ്യട്ടെ! പാപമാലിന്യത്തെ പോക്കുന്ന ഈ മികച്ചതീർത്ഥം ധർമ്മത്തിന്റെ ഇരിപ്പിടമായും സാരസ്വതമായും ഭവിക്കട്ടെ! സുപ്രഭ, കാഞ്ചനാക്ഷി, സുവേണു, വിമലോദക, മനോഹര, ഓഘവതി, വിശാല എന്നീ ഏഴു സരസ്വതികൾ എന്നെന്നും ഇതിങ്കൽ സന്നിധിചെയ്തു സോമപാനഫലം നൽകുമാറാകട്ടെ! ഭവാനും കുരുക്ഷേത്രത്തിൽ ഒരു മഹിമയേറിയ പ്രതിമയെ പ്രതിഷ്ഠിച്ചിട്ടുവേണം, ദുഷ്പ്രാപതരവും മഹാപുണ്യവുമായ ബ്രഹ്മലോകത്തേയ്ക്കു പോകാൻ.'

ശംഭുദേവൻ ഈ വിധം അരുളിച്ചെയ്കയാൽ, ജിതേന്ദ്രിയനായ ആ തപോധനൻ കുരുക്ഷേത്രത്തിൽ ഒരു ലിംഗം പ്രതിഷ്ഠിച്ചു ബ്രഹ്മലോകത്തിലേയ്ക്കു ഗമിച്ചു. മങ്കണൻ പോയപ്പോൾ ഭൂമിയുടെ ഇളക്കം നിന്നു. ശിവൻ മന്ദരമാകുന്ന പരിശുദ്ധമായ വിജനവാസസ്ഥലത്തേയ്ക്കും എഴുന്നെള്ളി.

ബ്രാഹ്മണ, അന്നു ശിവൻ തപസ്സിനു ഹിമാലയത്തിൽ പോയിരുന്നതുകൊണ്ടാണ്, വിജനത്തിൽ നേരിട്ടുവന്ന ദുഷ്ടനെ ദേവി താൻ തന്നെ ജയിക്കേണ്ടിവന്നതു് എന്ന സംഗതി ഇതാ, ഭവാനോടു ഞാൻ പറഞ്ഞു."

ശ്രീവാമനമഹാപുരാണം, വിഷ്ണുവൈഭവസംഘ ശിവാർച്ചനം
അറുപത്തിരണ്ടാമദ്ധ്യായം.

——(൦)——

# അറുപത്തിമൂന്നാമദ്ധ്യായം

നാരദൻ:—"അന്ധകാസുരൻ പാതാളത്തിൽ ചെന്നിട്ട് എന്തുചെയ്തു എന്നും, മന്ദരത്തിലെത്തിയ മഹേശ്വരൻ എന്തു പ്രവർത്തിച്ചു എന്നും പറഞ്ഞുതരിക."

പുലസ്ത്യൻ:—"പാതാളംപൂകിയ അന്ധകൻ മന്മഥാഗ്നിയിൽ എരിപൊരി കൊള്ളുകയാൽ ദാനവന്മാരെല്ലാവരോടും ഇങ്ങിനെ പറഞ്ഞു:— 'യാവനൊരുത്തൻ ആ പാർവ്വതിയെ വേഗത്തിൽ എന്റെ അടുക്കൽ കൊണ്ടുവരുമോ, അവനാണ് എനിക്കു സ്സുഹൃത്തൻ, അവനാണ് ബന്ധു, അവനാണ് സോദരൻ, അവനാണ് അച്ഛൻ!' കാമാതുരനായ അന്ധകാസുരേന്ദ്രൻ ഇപ്രകാരം ജല്പിച്ചപ്പോൾ, പ്രഹ്ലാദൻ മേഘത്തിനൊത്ത

ഗംഭീരസ്വരത്തിൽ പറഞ്ഞു:— 'വീര, ഈ പാർവ്വതി എന്നവൾ ധർമ്മംകൊണ്ട് അങ്ങയ്ക്കു സോദരിയാണ്; മുക്കണ്ണൻതിരുവടി അച്ഛനുമാണ്. ഇതിന്റെ കാരണം കേട്ടുകൊൾക: പണ്ടു നിരപത്യനായ ഭവാന്റെ അച്ഛൻ പുത്രലബ്ധിക്കുവേണ്ടി ധർമ്മനിത്യനായി മഹേശ്വരനെ ആരാധിച്ചുപോന്നു; അദ്ദേഹത്തിനു ഭഗവാൻ അന്ധകനെന്നൊരു കൊച്ചുമകനെ, ഇപ്രകാരം പറഞ്ഞു നൽകി:—'ഹിരണ്യാക്ഷ, യോഗത്തിലിരിക്കുന്ന എന്റെ മൂന്നു കണ്ണും മകൾ കളിയായി പൊത്തിക്കളഞ്ഞു; അപ്പോൾ ഇരുട്ടുപൊങ്ങി. ആ ഇരുട്ടിൽനിന്നു, കരിങ്കാറിനൊത്ത രൂപമോടുകൂടി ഒരുത്തൻ ഉണ്ടായിവന്നു. അവനെ ഇതാ, ദത്തപുത്രനായി വാങ്ങിക്കൊൾക. ഇവൻ ലോകവിദ്വിഷ്ടമായിട്ടുള്ളത് ആചരിക്കുകയോ, ത്രൈലോക്യമാതാവിനെക്കൂടി കാമിക്കുകയോ, ബ്രാഹ്മണരെ പിടിച്ചുകൊല്ലുകയോ ചെയ്യുന്നതെപ്പോഴോ; അപ്പോൾ ഞാൻതന്നെ ഈ അധമനെ ഭസ്മമാക്കിക്കളയും' ഇപ്രകാരം അരുളിച്ചെയ്തിട്ട് ചന്ദ്രശേഖരൻ മന്ദരാചലമാകുന്ന സ്വസ്ഥാനത്തെയ്ക്കെഴുന്നെള്ളി: അങ്ങയുടെ അച്ഛൻ അങ്ങയെയും കൊണ്ടു പാതാളത്തിലേയ്ക്കും പോന്നു.

ദാനവ, ഇക്കാരണത്താൽ അങ്ങയുടെ അമ്മയാകുന്നു പാർവ്വതി, എല്ലാ ലോകത്തിനും അച്ഛനും ഗുരുവുമാണല്ലോ ശിവൻ. ഭവാനോ, സുശിക്ഷിതൻ, ശാസ്ത്രജ്ഞൻ, സൽഗുണശാലി! ഭവാനെപ്പോലുള്ളവർക്ക് ഇത്തരം പാപത്തിൽ മനസ്സു ചെല്ലുകയില്ല. അവ്യക്തനായ മഹേശ്വരൻ മൂന്നു ലോകങ്ങൾക്കും സ്വാമിയും സർവ്വവന്ദിതനും അജയ്യനുമാകുന്നു. തൻ തിരുവടിയുടെ ഭാര്യയ്ക്കു ഭവാൻ അർഹനല്ല; ആ പർവ്വതേന്ദ്രപുത്രിയെ പ്രാപിപ്പാൻ ഭവാനു കഴിവുമില്ല. പാർഷദരോടുകൂടിയ പരമേശ്വരനെ ജയിച്ചേ ഈ കാമം കൈവരികയുള്ളൂ. കടൽനീന്തിക്കടക്കാനോ, കതിരവനെ ഭൂമിയിൽ വീഴിപ്പാനോ, മഹാമേരുവിനെ പറിച്ചെടുപ്പാനോ ആരെങ്കിലുമുണ്ടെങ്കിൽ അവനു ശൂലായുധനെ ജയിക്കുമായിരിക്കാം! എന്നാൽ, ഇതു ചെയ്യാൻ കെല്പുള്ള ബലവാനില്ലെങ്കിൽ, ശിവനെ ജയിപ്പാനും നിവൃത്തിയില്ല, തീർച്ചതന്നെ!!

മൈത്രരാജാവേ, പരസ്ത്രീയെ കാമിക്കയാൽ ദണ്ഡനെന്ന നരപാലൻ നാട്ടോടെ നശിച്ചുപോയതു ഭവാൻ കേട്ടിട്ടില്ലയോ? ധാരാളം സേനാവാഹനങ്ങളോടുകൂടി, ദണ്ഡൻ എന്നൊരു രാജാവുണ്ടായിരുന്നു. തേജസ്വിയായ അദ്ദേഹം ശുക്രനെയാണ് പുരോഹിതനാക്കിവെച്ചിരുന്നതു്. ഭാർഗ്ഗവന്റെ രക്ഷയിൽ ഭൂപാലൻ പലതരം യാഗങ്ങളും കഴിച്ചു. ശുക്രന് അരജസ്സ് എന്നൊരു മകളും ഉണ്ടായിരുന്നു. അദ്ദേഹം ഒരിക്കൽ വൃഷപർവാസുരന്റെ അടുക്കലേക്കു പോയി, അവിടെ സൽക്കാരമേററു വളരെനാളും താമസിച്ചു; സുന്ദരാംഗിയായ അരജസ്സോ, അഗ്നിശുശ്രൂഷയ്ക്കായി സ്വഗൃഹത്തിൽ വസിച്ചു.

ഈ ഘട്ടത്തിൽ നരേന്ദ്രൻ അവിടെ ചെന്നു, 'ശുക്രൻ എവിടെ' എന്നു ചോദിച്ചു. 'ഭഗവാൻ ദാനവനെ യജിപ്പിക്കാൻ പോയിരിക്കയാണെ'ന്നു പരിചാരികമാർ മറുപടി പറഞ്ഞു. 'ആശ്രമത്തിന്നകത്തു ഏതാണൊരു സ്ത്രീ?' എന്നായി രാജാവ്. ദാസിമാർ പറഞ്ഞു:— 'തപോധനനായ ഭൃഗുവംശന്റെ മകൾ അരജസ്സാണ് ഇവിടെയുള്ളതു്.' മഹൗജസ്സായ ഇക്ഷ്വാകുപുത്രൻ ആ ശുക്രനന്ദിനിയെ കാണാനായി ആശ്രമത്തിന്റെ അകത്തേക്കു കടന്നു; അരജസ്സിനെ കണ്ടു. അന്ധക, ക്ഷണക്ഷണത്തിൽത്തന്നെ, കാമചോദിതനായ ദണ്ഡമന്നവൻ കന്ദർപ്പതപ്തനായിച്ചമഞ്ഞു. ഉടനെ അദ്ദേഹം ഭൃത്യരെയും ഭ്രാതാക്കന്മാരെയും സ്നേഹിതന്മാരെയും ശുക്രന്റെ ശിഷ്യരെയും പിരിച്ചയച്ച്, ഒററയ്ക്കായി പിറകെ ചെന്നു.

യശസ്വിനിയായ ശുക്രകുമാരി ആഗതനായ അദ്ദേഹത്തെ സസന്തോഷം എതിരേററ്, ഒരു സഹോദരനെ എന്നപോലെ സൽക്കരിച്ചു. രാജാവ് അവളോടു പറഞ്ഞു:—'പെൺകിടാവേ, ഇപ്പോൾ കാമത്തീയിൽ വേവുന്ന എന്നെ ആലിംഗനജലംകൊണ്ട് ആശ്വസിപ്പിച്ചാലും'. അവൾ വിനയപൂർവ്വം നരേന്ദ്രനോടു മറുപടി പറഞ്ഞു:— 'എന്റെ അച്ഛൻ കോപിച്ചാൽ ത്രിദശന്മാരെക്കൂടി ഭസ്മമാക്കിക്കളയും! മൂഢബുദ്ധേ, സ്വയം ആഗതനായ ഭവാൻ എനിക്കു സഹോദരനാകുകയാണ്: അങ്ങ് എന്റെ അച്ഛന്റെ ശിഷ്യനാകയാൽ ഞാൻ ധർമ്മംകൊണ്ട് അങ്ങേക്കു സോദരിയാകുന്നു.' അദ്ദേഹം പറഞ്ഞു:—'ഭയശീലേ, ശുക്രൻ എന്നെ പിന്നീടേ ഭസ്മമാക്കുകയുള്ളൂ; ഭീരോരു, കാമാഗ്നിയാകട്ടെ, എന്നെ ഇപ്പോൾതന്നെ ചുട്ടെരിക്കുന്നു!'

അരജസ്സ് ആവശ്യപ്പെട്ടു:—'കുറച്ചിട കാക്കുക: ഭവാൻ ഋതുവിനോടുതന്നെ ചോദിക്കു; അദ്ദേഹം തീർച്ചയായും എന്നെ അങ്ങേയ്ക്കു തരും.' ദണ്ഡൻ പറഞ്ഞു:—'സുന്ദരി, താമസിപ്പാൻവയ്യ. ക്ഷണസമയത്തു ചെയ്യുന്നതിൽ അച്ഛൻ മറിച്ചു പറയില്ല.' അപ്പോൾ കുമാരി പറഞ്ഞു:—'രാജകുമാര, എനിക്കധികാരമില്ല, എന്നെ അങ്ങേയ്ക്കു തരാൻ: സ്ത്രീകൾ അസ്വതന്ത്രകളാണല്ലോ. എന്തിനാണ് അധികം പറയുന്നതു്? ശുക്രശാപത്താൽ അങ്ങ് ബന്ധുജനങ്ങളോടും ഭൃത്യരോടൊപ്പം പെട്ടെന്ന് അന്ത്യമടഞ്ഞുപോകും!' നരേന്ദ്രൻ പറഞ്ഞു:—'തന്വി, പണ്ടു, ശുഭമായ ദേവയുഗത്തിൽ ചിത്രാംഗദ ചെയ്തതു കേട്ടുകൊൾക:

വിശ്വകർമ്മാവിന്നു ചിത്രാംഗദ എന്നൊരു മകളുണ്ടായിരുന്നു. രൂപയൗവനശാലിനിയായ ആ സാധ്വി, താമരപ്പൂവു കൈകൊണ്ടിട്ടില്ലാത്ത ലക്ഷ്മീദേവിയോ എന്നു തോന്നുമാറു ശോഭിച്ചു. ഒരുദിവസം ആ കമലാക്ഷി സഖികളോടൊന്നിച്ചു നൈമിശാരണ്യത്തിൽ സ്നാനത്തിനായി ചെന്നു. അവർ കുളിപ്പാൻ ഇറങ്ങിയപ്പോഴേയ്ക്കും, സുദേവന്റെ പുത്രനും ബുദ്ധിമാനുമായ സുരഥൻ എന്ന രാജകുമാരൻ അവിടെ വന്നെത്തി. അപ്പോൾ മറഞ്ഞുനിന്നു ചിത്രാംഗദ സഖിമാരോടു മനസ്സലിഞ്ഞു പറഞ്ഞു:—'ഈ രാജകുമാരൻ കാമപീഡിതനായിരിക്കുന്നു; സുന്ദരനായ ഇദ്ദേഹത്തിന്നു ഞാൻ എന്നെ കൊടുക്കേണ്ടതാണ്. സഖികൾ അവളോട് അഭിപ്രായപ്പെട്ടു:—'നീ ബാലയും അപ്രഗല്ഭയുമാകുന്നു; ഇദ്ദേഹത്തിന്നു നിന്നെ നല്കുന്നതിൽ നിനക്കു സ്വാതന്ത്ര്യമില്ല: ധർമ്മിഷ്ഠനും സർവ്വശാസ്ത്രജ്ഞനുമായ നിന്റെ അച്ഛൻ ഇരിപ്പുണ്ടല്ലോ. അതിനാൽ രാജകുമാരന്നു പിന്നെ നീതന്നെ കൊടുക്കുന്നതു ശരിയല്ല.'

ഇതേ അവസരത്തിൽ, സത്യവാനും ശുചിയുമായ സുരഥൻ കാമശരപീഡയാൽ അവളുടെ അടുക്കൽചെന്നു പറഞ്ഞു:—

(ചെറുശ്ശേരിമട്ട്)

'കൺകൊണ്ടുതന്നെ മനം കവർന്നിതോമന-
മങ്കേ, മലരാക്ഷി, നീയിവണ്ണം;

ഹാ, തവ കൺമുനയമ്പിനാലെന്നെ വ-
ന്നെസ്സുപിളർത്തിനാനയ്യോ മാരൻ.
ആകയാലെന്നെക്കിടത്തുകവേണം നിൻ-
മാറാർകുചത്തട്ടാകും തല്പത്തിങ്കൽ!
എന്നെ നീറാക്കീടുമല്ലെങ്കിൽ മന്മഥൻ,
പിന്നെയും പിന്നെയും വീക്ഷിയ്ക്കയാൽ!!'

ഉടനെ ആ സർവാംഗസുന്ദരി, സഖിമാർ വിലക്കിയെങ്കിലും, തന്നെത്താൻ രാജകുമാരനെ സമർപ്പിച്ചു. ഇങ്ങിനെ, പണ്ട് ആ തന്വി ആ രാജകുമാരനെ സ്വീകരിച്ചു. അതിനാൽ, സുശ്രോണി, ഭവതിയും എന്നെ കാത്തുരക്ഷിക്കുമാറാകണം" അരജ പറഞ്ഞു:—'അവൾക്ക് അതുമൂലം എന്തുണ്ടായി എന്നു ഭവാൻ അറിഞ്ഞിട്ടില്ലയോ? എന്നാൽ ഞാൻ പറയാം: ആ സ്ത്രീ തന്റെ സ്വാതന്ത്ര്യം പൂണ്ടു സുരഥരാജാവിന് ആത്മപ്രദാനം ചെയ്തതിനാൽ അവളെ അപ്പൻ ശപിച്ചുകളഞ്ഞു:—'നീ ധർമ്മം വെടിഞ്ഞു, പെണ്ണിനെക്കണ്ടു മയങ്ങിയ ഒരുത്തന് ആത്മാവിനെ കൊടുത്തതുകൊണ്ടു നിനക്കു വിവാഹം ഉണ്ടാകയില്ല; വിവാഹമുണ്ടാകാഞ്ഞാൽ ഭർത്തൃസുഖം, പുത്രസുഖം എന്നിവയും ലഭിയ്ക്കുകയില്ല. നീ ഭർത്താവിനോടു ചേരുകയേ ഇല്ല!' ഇങ്ങിനെ ശപിച്ചതോടുകൂടി, അകൃതാർത്ഥനായ രാജാവിനെ സരസ്വതി പതിമൂന്നു യോജനദൂരം ഒഴുക്കിക്കളഞ്ഞു. രാജാവ് അകന്നുപോയതിനാൽ ചിത്രാംഗദ മോഹാലസ്യപ്പെട്ടുവീണു. സഖിമാർ അവളുടെ മേൽ സരസ്വതിയിലെ വെള്ളം തളിച്ചുനോക്കി; തണുപ്പുള്ള വെള്ളം ധാരാളം തളിച്ചിട്ടും, വിശ്വകർമ്മപുത്രി മരിച്ച മട്ടിൽ നിശ്ചേഷ്ടയായി കിടന്നതേയുള്ളു. അവൾ മരിച്ചുപോയെന്നു തന്നെ നിശ്ചയിച്ചു ദുഃഖിതമാരായ സഖിമാർ ബദ്ധപ്പെട്ടു വിറകു ശേഖരിപ്പാനും തിയ്യുകൊണ്ടുവരാനുമായി പോയി.

തോഴിമാരെല്ലാം വൻകാട്ടിലേയ്ക്കു പോയ സമയത്ത് ആ സുന്ദരി ബോധം പൂണ്ടെഴുന്നേറ്റു നാലുപുറത്തും നോക്കി; രാജാവിനേയും പ്രിയപ്പെട്ട സഖിമാരെയും കാണാഞ്ഞതിനാൽ കാതരാക്ഷിയായ അവൾ സരസ്വതീനദിയിലേയ്ക്കു ചാടി. നരേന്ദ്ര, കാഞ്ചനാക്ഷി അവളെ

ഓളം ഇളകുന്ന ഗോമതീമഹാനദിയിൽ കൊണ്ടുതള്ളി. ഗോമതിയാകട്ടെ, അവളുടെ ഭാവി അറിഞ്ഞിട്ട്, സിംഹവ്യാഘ്രങ്ങൾ നിറഞ്ഞ ഘോരകാട്ടിൽ കൊണ്ടിട്ടു. ഇങ്ങിനെയായി അവളുടെ അവസ്ഥ എന്നു ഞാൻ കേട്ടിട്ടുണ്ട്. അതിനാൽ, മറ്റാര രക്ഷിയ്ക്കുന്ന ഞാൻ ആത്മഹനനം ചെയ്യുകയില്ല.' അരജയുടെ ഈ വാക്കുകേട്ടിട്ട്, ശുക്രനെപ്പോലെ കരുത്തനായ ദണ്ഡൻ നാശകരമായ സ്വാതന്ത്ര്യം സാധിപ്പാനായി പുഞ്ചിരികൊണ്ടു പറഞ്ഞു:—'കൃശോദരി, അവളുടെയും അവളുടെ അച്ഛന്റെയും സ്വഭാവത്തിന്റെയും അന്തരങ്ങൾ ശ്രദ്ധിച്ചുകേട്ടാലും:

രാജാവ് അകന്നതിന്നു ശേഷം, വൻകാട്ടിൽ ചെന്നടിഞ്ഞ ചിത്രാംഗദയെ ആകാശചാരിയായ ഒരു ഗുഹ്യകൻ കണ്ടെത്തി. ഉടനെ അദ്ദേഹം ആ പെൺകിടാവിന്റെ അടുക്കൽ ചെന്നു പണിപ്പെട്ടു സമാധാനിപ്പിച്ചു പറഞ്ഞു:—'ഭദ്രേ, വരിക; ഞാൻ നിന്റെ അടുക്കൽ കൊണ്ടുപോകാം. നിർവ്വിഘ്നമായും ഭാവി അഭ്യുദയത്തോടുകൂടിയും വേഗത്തിൽ ശ്രീകണ്ഠേശ്വരനെ ദർശിപ്പാൻ പോയ്ക്കൊൾക'. ആ ഗുഹ്യകൻ ഇപ്രകാരം പറകയാൽ ആ സുലോചന വേഗത്തിൽ കാളിന്ദിയുടെ തെക്കേവടക്ക ശ്രീകണ്ഠേശ്വരത്തു ചെന്നെത്തി, മദ്ധ്യാഹ്നത്തിൽ യമുനയിൽ സ്നാനംചെയ്തു, ശ്രീകണ്ഠമഹേശ്വരനെ ദർശിച്ചു വണങ്ങിനിന്നു.

അപ്പോൾ, സാരമേറിയായി പാത്രാപാത്രാചാര്യനായ ശ്രീമാൻ ഋതധ്വജമഹർഷി സ്നാനത്തിന്നായി അവിടെ വന്നെത്തി. അദ്ദേഹം, കാമപീഡിതയായി കരയുന്ന മട്ടിൽ നിൽക്കുന്ന അവളെ കണ്ടിട്ട് 'ഇതാരാണ്' എന്നിങ്ങിനെ ധ്യാനംപൂണ്ടു. ഉടനെ ചിത്രാംഗദ ചെന്നു മഹർഷിയെ വന്ദിച്ചു കൈകൂപ്പിനിന്നു. മുനി അവളോടു ചോദിച്ചു:—'നീ ആരുടെ മകളാണ്? ഒരു ദേവകുമാരിയാണെന്നു തോന്നുന്നുണ്ട്. എന്തിനാണ്, മനുഷ്യരും മൃഗങ്ങളും കൂടിയും ഇല്ലാത്ത ഈ കാട്ടിൽ വന്നത്?' ആ കൃശാംഗി ഉണ്ടായതെല്ലാം മഹർഷിയെ അറിയിച്ചു. കേട്ടിട്ട് അരിശം തോന്നുകയാൽ അദ്ദേഹം വിശ്വകർമ്മാവിനെ ശപിച്ചു: 'നീ ഒന്നു കൊടുക്കപ്പെടേണ്ടവളായിരിക്കെ ഈ സ്വന്തം പുത്രിയെ ആ ഋഷി ഭർത്താവിനോടു ചേർത്തില്ലല്ലോ; അതിനാൽ അവൻ ഒരു കുരങ്ങനായിത്തീരട്ടെ' ഇങ്ങിനെ ശപിച്ചിട്ട് ആ മഹാഭാഗൻ വീണ്ടും

വിധിപോലെ സ്നാനംചെയ്തു സായംസന്ധ്യയെ വന്ദിച്ചു പുരവൈരിയെ പൂജിച്ചു. ദേവദേവനെ ശരിയ്ക്കു പൂജിച്ചതിന്നുശേഷം അദ്ദേഹം ഭർത്താവിനെ കൊതിച്ചു കരയുന്ന ചിത്രാംഗദയുടെ അടുക്കൽചെന്നു പറഞ്ഞു:—'സുഭഗേ, നീ സപ്തഗോദാവരം എന്ന പുണ്യസ്ഥലത്തുചെന്നു ഹാടകേശ്വരമഹാദേവനെ സേവിച്ചുകൊൾക; കന്ദരമാലി എന്ന ദൈത്യൻെറ മകൾ ശ്രീമതി ദേവവതിയും, അംജനൻ എന്ന ഗുഹ്യകൻെറ പുത്രിയായ തപസ്വിനി ദമയന്തിയും, പർജ്ജന്യതനുജയായ ശ്രീമതി വേദവതിയും അവിടെ വന്നെത്തും. ഈ മൂന്നുപേർ സപ്തഗോദാവരതീർത്ഥത്തിൽ ഹാടകേശ്വരത്തു് ഒന്നിച്ചുകൂടുന്നതെന്നോ; അന്നു നീ ഭർത്താവിനോടു ചേരും.' മഹർഷി ഇങ്ങിനെ പറകയാൽ, ബാലയായ ചിത്രാംഗദ സത്വരം സപ്തഗോദാവരതീർത്ഥത്തിലേയ്ക്കു നടകൊണ്ടു; അവിടെ ചെന്നെത്തി, മുക്കണ്ണൻതിരുവടിയെ പൂജിച്ചുകൊണ്ടു പരിശുദ്ധയായി ഫലമൂലങ്ങൾമാത്രം ആഹാരവുമായി വസിച്ചു.

ആ ജ്ഞാനിയായ മഹാമുനിയാകട്ടെ, അവളുടെ നാമ കരുതി, ശ്രീകണ്ഠക്ഷേത്രത്തിൽ ഒരു പദ്യം എഴുതിയിട്ടു:—

(കർണ്ണപർയ്യീതം)

'ചെറുമൃഗമിഴിയ്ക്കുഴലിതു നിജ-
വിരുതിനാൽ മായ്ച്ചുകളഞ്ഞുകൊള്ളുവാൻ,
സുരാസുരയക്ഷനാഗരിലാകട്ടെ,
നരരിലാകട്ടെയൊരുത്തനില്ലല്ലോ!'

ഇങ്ങിനെ ചൊല്ലി, ആ വിശാലാക്ഷിയെ ചിന്തിച്ചുകൊണ്ടുതന്നെ അദ്ദേഹം സ്തുത്യനായ പുഷ്കരേശ്വരസ്വാമിയെ ദർശിപ്പാൻ മുനിവൃന്ദവന്ദിതയായ പയോഷ്ണീനദിയിലേയ്ക്കു ഗമിച്ചു.

ശ്രീവാമനമഹാപുരാണെ, അന്ധക പ്രഹ്ലാദസംവാദം,
ഷൾധാഖ്യാനം അറുപത്തിമൂന്നാമദ്ധ്യായം.

—(0)—

# അറുപത്തിനാലാം അദ്ധ്യായം.

---

ദണ്ഡൻ:—അരജേ, സുധവീരനെ സ്മരിച്ചുംകൊണ്ടു് അവിടെ പാൎക്കുന്ന ചിത്രാംഗദയ്ക്കു കാലം വളരെക്കഴിഞ്ഞു.

വിശ്വകൎമ്മാവാകട്ടെ, വിധിവശാൽ മുനിശാപമേറ്റിട്ടു വാനരനായിച്ചമഞ്ഞു മഹാമേരുവിന്റെ മുകളിൽനിന്നു ഭൂമിയിലേയ്ക്കു പതിച്ചു. സുന്ദരി, ആ ശില്പിശ്രേഷ്ഠൻ ശാല്വകിന്നരിയ്ക്കരികിൽ, നല്ല വള്ളിക്കെട്ടുകളുള്ള കാട്ടിൽ താമസിയ്ക്കുകയായി; ആ കാട്ടിൽ കായ്കനികൾ തിന്നുംകൊണ്ടു് അദ്ദേഹം വളരെ സംവത്സരങ്ങൾ കഴിച്ചുകൂട്ടി. ഒരിയ്ക്കൽ, കന്ദരമാലി എന്ന അസുരപുംഗവൻ, തന്റെ ഓമനമകളായ ദേവവതിയേയുംകൊണ്ടു് അവിടെ വന്നെത്തി. അച്ഛനോടൊരുമിച്ചു് കാനനത്തിൽ വന്ന ആ സുമുഖിയെ കണ്ടിട്ടു കപിശ്രേഷ്ഠൻ ബലാൽക്കാരേണ കടന്നു പിടികൂടി. തന്റെ മകളെ കരടൻ പിടികൂടിയതിൽ ക്രോധംപൂണ്ട കന്ദരമാലി വാളോങ്ങി പാഞ്ഞെത്തി. ദൈത്യേന്ദ്രൻ നേരിട്ടപ്പോൾ, കരുത്തനായ വാനരൻ ആ സുന്ദരിയേയുംകൊണ്ടു ഹിമാദ്രിയിലേയ്ക്കു ചാടി. കാളിന്ദിക്കരയിൽ ശ്രീകണ്ഠേശ്വരത്തിന്നരികിലായി, ഇങ്ങിനെയുള്ള ഒരു ഗഹനമായ ആശ്രമം കണ്ടുപിടിച്ചിരുന്നു; ദേവവതിയെ ആ മഹത്തായ പുണ്യാശ്രമത്തിൽ കൊണ്ടാക്കിപ്പാൎപ്പിച്ചു്, ആ മൎക്കടത്താൻ കന്ദരമാലി കാണ്കെ, കാളിന്ദിയിൽ ചാടിയുഴന്നു. ദൈത്യേന്ദ്രനോ, മകൾ കരടനോടുകൂടി മരിച്ചുപോയി എന്നുറച്ചു, പാതാളമാകുന്ന സ്വസ്ഥാനത്തേയ്ക്കു തിരിച്ചു.

വാനരൻ കാളിന്ദിയുടെ പ്രവാഹത്തിൽ ഒഴുകി, ജനസമൃദ്ധിയുള്ള ശിവദേശത്തു ചെന്നെത്തി. അവൻ വേഗത്തിൽ കരയ്ക്കേറി, സുലോചനയെ സൃഷ്ടിച്ചിട്ടുള്ള കപിലവനത്തിലേയ്ക്കു പോകാനൊരുങ്ങി. അപ്പോൾ അഞ്ജനയെന്ന ഗുഹ്യകശ്രേഷ്ഠൻ സ്വപുത്രിയായ ദമയന്തിയേയും വരിച്ചു വരുന്ന കാഴ്ചയായി. അവളെ കണ്ടിട്ടു വാനരൻ വിചാരിച്ചു:—"ആ ദേവവതി തന്നെയാണിവൾ, സംശയമില്ല. ഞാൻ വെള്ളത്തിൽ മുങ്ങി പൊയ്പ്പെട്ടല്ലോ വെറുതെയായി." ഇങ്ങിനെ വിചാരിച്ചുകൊണ്ടു് അവൻ പറഞ്ഞതുള്ളു. ആ സുന്ദരി അവ

നെ പേടിച്ച ഹിരണ്യപതിനദിയിൽ വീണുപോയി. മകൻ ആററിൽ വീണുപോയതു കണ്ടിട്ട ഗുഹ്യകൻ ദുഃഖശോകവിവശനായി അഞ്ജന പർവ്വതത്തിലേയ്ക്കു ഗമിച്ചു; അവിടെ ആ തേജസ്വി അനേകം സംവത്സരം മൌനവ്രതിയായി ശുചിയായി തപസ്സുചെയ്തു വാണു.

ദമയന്തിയാകട്ടെ, ഹിരണ്യപതിയുടെ പ്രവാഹത്തിൽ ഒഴുകി, സജ്ജനങ്ങളുള്ള മഹാപുണ്യമായ കോസലരാജ്യത്തു ചെന്നടിഞ്ഞു. കരയ്ക്കേറി കരഞ്ഞുംകൊണ്ടു നടക്കെ, ചുററും വേടുകൾ തൂങ്ങിയ ഒരു പേരാൽ മരം, ജടാധരനായ ശിവനെന്നപോലെ അവൾക്കു കാണുമാറായി. ആ സുമുഖി അതിന്റെ പരന്ന തണലിൽ ഒരു കല്ലിന്മേലിരുന്നു കുറെ വിശ്രമിച്ചു. അപ്പോൾ ഒരു ശ്ലോകം കേൾക്കായ്‌വന്നു:—'ഇല്ലല്ലോ കേവലമൊരാളുതാപസനൊരേടത്തുവാൻ പേരാലിന്മേൽപ്പെട്ടും കെട്ടിൽപ്പെട്ടു നില്ക്കുന്നെന്നാഥോ!' അക്ഷരശുദ്ധിയോടുകൂടിയ ശ്ലോകം കേട്ടിട്ട് അവൾ ഇടത്തും വലത്തും മേലും കീഴും എല്ലാടത്തും—നോക്കി. ഒട്ടു, അപ്പോൾ, അതിവയസ്സായ ഒരു കുട്ടിയെ ആലിന്മുകളിൽ മഞ്ഞച്ചവേടുകൾകൊണ്ടു മുറുകെ കെട്ടിയിട്ടിരിക്കുന്നതു കാണായി. മേൽപ്രകാരം വിലപിക്കുന്ന അവനെ കണ്ടിട്ട് അതിദുഃഖിതയായ ദമയന്തി ചോദിച്ചു:—'കുമാരാ, ഏതു പാപിയാണ് നിന്നെ കെട്ടിയതു?' അവൻ പറഞ്ഞു:—'മഹാഭാഗേ, ഒരു മഹാദുഷ്ടനായ രാക്ഷസനാണ് എന്നെ ആലിന്മുകളിൽ വേടുകൾകൊണ്ടു കെട്ടിയിട്ടതു; ഞാൻ തപോബലംകൊണ്ടു ജീവിക്കുന്നു എന്നേയുള്ളൂ.

മന്ദപുരത്തിൽ ഒരു മഹോത്തമ ക്ഷേത്രമുണ്ട്; അവിടെയാണ്, എന്റെ അച്ഛൻ, തപോനിധിയായ ഋതുധ്വജൻ. ആ മഹാത്മാവു മഹത്തായ ശ്രമംപൂണ്ടു തപസ്സിലിരിക്കെ, സർവ്വശാസ്ത്രജ്ഞനായ ഞാൻ അശ്വവൃക്ഷത്തോടൊപ്പം ജാതനാകയാൽ, അദ്ദേഹം എനിക്കു ജാബാലി എന്നു പേരിട്ടു; സുമുഖി, പിന്നെ ധ്യാനം കൊണ്ടറിഞ്ഞിട്ട് എന്നോടു പറഞ്ഞു:—'നീ അയ്യായിരം കൊല്ലം ബാല്യത്തിലും, പതിനായിരത്താണ്ടു കൌമാരത്തിലും, ഇരുപതിനായിരം വർഷം യൌവനത്തിലും, നാല്പതിനായിരം സംവത്സരം വാർദ്ധക്യത്തിലും വസിക്കും; ബാല്യത്തിൽ അഞ്ഞൂറുകൊല്ലം ബന്ധനവും, കൌമാരത്തിൽ ആയിരംകൊല്ലം അപരാധവും, യൌവനത്തിൽ രണ്ടായിരംകൊല്ലം ഭിക്ഷു ഭോഗങ്ങളും, വാർദ്ധക്യത്തിൽ നാലായിരം കൊല്ലം വസിച്ചു

ക്ലേശവും അനുഭവിച്ചും—വെറും നിലത്തു കിടന്നു കെട്ട ഭക്ഷണം കഴിച്ചും.' ഇതാണ്, അച്ഛൻ എന്നോടു പറകയുണ്ടായത്. അഞ്ചോളം വയസ്സു ചെന്ന ബാലനായ ഞാൻ ഹിരണ്വതിയിൽ സ്നാനം ചെയ്യാൻ പോന്നു, ഭൂമിയിൽ സഞ്ചരിക്കുകയായിരുന്നു; അപ്പോൾ ഒരു കപിശ്രേഷ്ഠനെ കണ്ടെത്തി. അവൻ എന്നോടു ചോദിച്ചു:—'മൂഢ, ആശ്രമത്തിൽ സൂക്ഷിക്കപ്പെട്ടിരുന്ന ഈ ദേവവതിയേയും കൊണ്ടു നീ എവിടെപ്പോകുന്നു?' സുന്ദരി, പിന്നെ ആ ദുഷ്ടവാനരൻ വിറയ്ക്കുന്ന കുട്ടിയായ എന്നെ പിടിച്ചു പേരാലിന്മുകളിൽ വേടുകൾകൊണ്ടു ബന്ധിച്ചു വള്ളിക്കയറുകൾ കൊണ്ട് ഇടതൂർന്ന ഒരു വലിച്ച വലയും കെട്ടി, അതിന്റെ വാതുക്കൽ ദൃഢമാക്കിക്കളഞ്ഞു. ഇതു മുകളിലോ താഴത്തോ പിളർത്താനും അഴിപ്പാനും വയ്യാ. എല്ലാ ഭാഗത്തും വള്ളിവലയാണ്! മർക്കടൻ എന്നെ കെട്ടിയിട്ടു യഥേഷ്ടം മഹാമേരുപർവ്വതത്തിലേയ്ക്കു നടകൊണ്ടു. ഭദ്രേ, എന്റെ കഥ ഞാൻ ഭവതിയോടു പറഞ്ഞു. ഭവതിയാരാണ്? എന്തിനാണ്, മഹാസുന്ദരിയായ ഭവതി അനാഥയായി വൻകാട്ടിൽ വന്നിരിക്കുന്നതു?'



അവൾ പറഞ്ഞു:—'അരജസ്സൻ എന്ന ഇന്ദ്രകേതുവാണ് എന്റെ അച്ഛൻ. പ്രമ്ലോചയുടെ ഗർഭത്തിൽ പിറന്ന എനിക്കു ദമയന്തി എന്നാണ് പേർ. എന്റെ ജാതകം നോക്കിയിട്ടു മുൽഗലമഹർഷി പറകയുണ്ടായി—'ഇവൾ തീർച്ചയായും ഒരു രാജാവിന്റെ പട്ടമഹിഷിയാകും' എന്ന്. അതു പറയുന്നതിനോടു കൂടിത്തന്നെ ആകാശത്തു പെരുമ്പറ മുഴങ്ങുകയും, കുറുനരികൾ ഓരിയിടുകയും ചെയ്തു. അതിനാൽ മഹർഷി വീണ്ടും പറഞ്ഞു:—'സംശയമില്ല, ഇവൾ രാജാവിന്റെ മഹാറാണിയായിവരും; എന്നാൽ വേട്ടിയ്ക്കു മുമ്പ്, ഘോരമായ ജീവിതസംശയത്തിൽ പെടും.' ഇതും പറഞ്ഞു മഹർഷി പോയി. അച്ഛൻ പിന്നെ എന്നെയുംകൊണ്ടു പോന്നു ഹിരണ്വതീ തീർത്ഥത്തിലിറങ്ങാൻ ഭാവിക്കയായിരുന്നു; അപ്പോൾ കരയിൽ നിന്ന് ഒരു കുരങ്ങൻ പാഞ്ഞെത്തി. അതിനെ പേടിച്ചു ഞാൻ പുഴവെള്ളത്തിലേയ്ക്കു ചാടി; ഒലിച്ച്, ഈ നിർമ്മാനുഷമായ പ്രദേശത്തു വന്നടിയുകയും ചെയ്തു.'

അവളുടെ വാർത്ത കേട്ടിട്ടു ജാബാലി പറഞ്ഞു:—'സുന്ദരി, അധുനാതനത്തിലുള്ള ശ്രീകണ്ഠത്തെച്ചു പോയ്ക്കൊള്ളാം; എന്റെ അച്ഛ

ൻ ഉച്ചയ്ക്കു ശംഭുവിനെ പൂജിപ്പാൻ അവിടെ വരും. അദ്ദേഹത്തിനെ അറിയിച്ചാൽ ഭവതിയ്ക്കു നന്മ വരും'. ദമയന്തി രഹസ്യമായി ബദ്ധപ്പെട്ടു, ഹിമാദ്രിയിൽ യമുനാനദിയിലേയ്ക്കു നടകൊണ്ടു. കായും കിഴങ്ങും ഭക്ഷിച്ചുകൊണ്ടു കുറെനാൾ യാത്ര ചെയ്തു അവൾ, താപസൻ വരിക പതിവുള്ള ശിവക്ഷേത്രത്തിൽ ചെന്നെത്തി. ലോകവന്ദിതനായ ശ്രീകണ്ഠേശ്വരനെ വന്ദിച്ചതിന്നു ശേഷം അവൾ, മഹർഷി എഴുതിയ ആ ഗാഥ കണ്ടെത്തി. അതിന്റെ അർത്ഥം ധരിച്ചിട്ടു നറും പുഞ്ചിരി പൂണ്ട അവൾ, ജാബാലി ചൊല്ലിയ ശ്ലോകവും, തന്റേതായി മറ്റൊന്നും അവിടെ എഴുതി:—

'റാണിയായ്ത്തീരുമെന്നല്ലോ ചൊന്നാനെന്നോടു മുൽഗലൻ
ആ റാണിമട്ടിലായ്ത്തീർന്നിട്ടില്ലെന്നെക്കാക്കുവാനൊരാൾ!'

ഇങ്ങിനെ ഒരു കല്ലിന്മേൽ എഴുതിയിട്ടു കാളിന്ദിയിൽ സ്നാനത്തിന്നായി പോയപ്പോൾ, മെല്ലിച്ചു കുയിലുകൾ പാട്ടുപാടുന്ന ഒരു വിശിഷ്ടാശ്രമം കാണുമാറായി. 'ആ ഋഷിസത്തമൻ തീർച്ചയായും ഇതിന്നകത്തുണ്ടാവും' എന്നുറച്ചു അവൾ ആശ്രമത്തിലേയ്ക്കു കടന്നു. അപ്പോൾ, മുഖം ശോഷിച്ചു സമാകുലാക്ഷിയായി ഒരു വാടിയ താമരപ്പൂവ്വുപോലിരിക്കുന്ന ശ്രീമതി ദേവതയെ കണ്ടെത്തി. അടുത്തെത്തുന്ന ഋഷിപുത്രിയെ കണ്ടിട്ടു ദൈത്യനന്ദിനി, 'ഇതാരായിരിക്കാം' എന്നു ചിന്തിച്ചു എഴുന്നേറ്റു വൈധുര്യംപൂണ്ടു നിന്നു. ഉടനെ അവരിരുവരും സ്നേഹത്തോടെ തങ്ങളിൽ മുറുകെ മുറുകെ പുണരുകയും, അന്യോന്യം ചോദിച്ചു വാർത്തകൾ പറയുകയും ചെയ്തു. തമ്മിൽപ്പറഞ്ഞു വിവരമറിഞ്ഞു പെൺമണിമാർ ഉള്ളലിഞ്ഞു, പലതരം കഥകൾ ചൊല്ലിക്കൊണ്ടിരിപ്പായി.

ഇതിനിടയ്ക്കു, ശ്രീകണ്ഠാർച്ചനത്തിന്നായി വന്നെത്തിയ ജടാധരമഹർഷി, ദമയന്തിയുടെ കുറിപ്പുകൾ കണ്ടെത്തി. അദ്ദേഹം അതു വായിച്ചു അർത്ഥം ഗ്രഹിച്ചിട്ടു കുറെനേരം ധ്യാനത്തിലിരുന്ന് എല്ലാം കണ്ടറിഞ്ഞു; പിന്നെ ദേവേശനെ പൂജിച്ചു ഇക്ഷ്വാകുരാജാവിനെ കാണ്മാനായി, തിടുക്കത്തോടെ അയോദ്ധ്യയിലേയ്ക്കു ഗമിച്ചു. ആ മഹാരാജാവിനെ ചെന്നു കണ്ടിട്ടു മഹർഷി പറഞ്ഞു:—'പുരുഷകേസരിയായ രാജാവേ, ഞാൻ അറിയിച്ചതു കേട്ടാലും: എന്റെ സർവ്വശാസ്ത്രജ്ഞനും ഗുണവാനുമായ മകനെ ഒരു കുരങ്ങൻ അങ്ങയുടെ നാടതിർത്തി

യിൽതന്നെ കെട്ടിയിട്ടിരിക്കുന്നു; അവനെ വിടുവിപ്പാൻ [illegible] പുത്രനായ ശകുനിയൊഴികെ മററാരും ആളാകയില്ല. [illegible] സ്ത്രീവിദ്യയുടെ [illegible] ക്രോധമതി, മുനി [illegible] ആ വാക്കു കേട്ടിട്ടു എൻെറ അച്ഛൻ ബന്ധമോചനത്തിന്നായി ശകുനി എന്ന പ്രിയപുത്രനെ കല്പിച്ചയച്ചു.

ആ മഹാബലനായ എൻെറ സഹോദരൻ മുനിമുഖ്യനോടു കൂടി കാട്ടിൽ ചെന്നെത്തി, നാലിടത്തും വേട്ടകൾ തൂങ്ങിയ അത്യുന്നതമായ പേരാൽമരത്തേയും, അതിൻെറ മുകളിൽ ബന്ധിക്കപ്പെട്ടിരിക്കുന്ന ഋഷിപുത്രനേയും കണ്ടു. പുറവും വാടുവള്ളികൾ കൊണ്ടു വലതീർത്തിട്ടുള്ളതും, മുനികുമാരൻ കുടുങ്ങിക്കിടക്കുന്നതും നോക്കിക്കണ്ടിട്ടു ആ ബലവാൻ വില്ലെടുത്തു കുലയേററി, ലാഘവത്തോടെ അമ്പുകളെയ്തു, മുനിപുത്രൻെറ കുടുക്കുമുഴുവൻ മുറിച്ചുകളഞ്ഞു; പണ്ടു വാനരന്മാർ നാലിടത്തും നിർമ്മിച്ചുവെച്ച ലതാപാശം, അനേകകൊല്ലങ്ങൾക്കു ശേഷം അന്നു ശരങ്ങളേററു മുറിഞ്ഞു. ഋതധ്വജൻ വേഗത്തിൽ പേരാലിൻ മുകളിലേയ്ക്കു കേറി. അച്ഛൻ വന്നതു കണ്ടിട്ടു, ബദ്ധനെങ്കിലും ജാബാലി അത്യാദരത്തോടെ തലതാഴ്ത്തി വന്ദിച്ചു. മുനി മകനെ പുണർന്നു മൂർദ്ധാവിൽ മുകർന്നു കുടുക്കിൽ നിന്നു വേർപെടുത്താൻ ശ്രമിച്ചു; പക്ഷെ പാറിയില്ല. തൽക്ഷണം ബലവാനായ ശകുനി വില്ലും അമ്പും താഴെവെച്ചു പേരാലിന്മേൽ കേറി വേട്ടകൾ അഴിപ്പാൻ നോക്കി. ഏററവും ഉറപ്പിലാണല്ലൊ കപീന്ദ്രൻ കെട്ടിയിരുന്നതു; രണ്ടാളുംകൂടി ശ്രമിച്ചിട്ടും വേടഴിപ്പാൻ കഴിഞ്ഞില്ല. ഉടനെ ശകുനി മുനീന്ദ്രനൊന്നിച്ചു താഴത്തെത്തിറങ്ങി, വില്ലും അമ്പും എടുത്തു ശരങ്ങൾകൊണ്ടു ഒരു കോണിയുണ്ടാക്കി; എന്നിട്ടു ലാഘവത്തോടെ രണ്ടു അർദ്ധചന്ദ്രബാണം വിട്ടു മരക്കൊമ്പു മൂന്നായി മുറിച്ചു. മുറിഞ്ഞ കൊമ്പും ചുമന്നുകൊണ്ടു മുനിപുത്രൻ ശരസോപാനത്തിലൂടേ വൃക്ഷത്തിന്മേൽനിന്നു താഴത്തെത്തിറങ്ങി. ഉടനെ, ആ ഭാരം ചുമക്കുന്ന സ്വപുത്രനായ ജാബാലിയോടും ധനുർദ്ധരനായ രാജകുമാരനോടുംകൂടി ഋതധ്വജൻ കാളിന്ദീനദിയിലേയ്ക്കു പോന്നു.

ശ്രീവാമനമഹാപുരാണം, ദണ്ഡോപാഖ്യാനം,
ജാബാലിമോചനകഥനം അറുപത്തിനാലാമധ്യായം.

—(0)—

# അറുപത്തഞ്ചാമദ്ധ്യായം

ഷണ്ഡൻ:—പെൺകിടാവേ, ഇതിനിടയിൽ യക്ഷപുത്രിയും ദൈത്യപുത്രിയും കൂടി, യോഗിപൂജിതനായ ശിവനെ തൊഴാൻ വന്നെത്തി. ഋതധ്വജൻ പോയതിനാൽ സ്വാമിയുടെ ബിംബം വാടിക്കരിഞ്ഞ പൂക്കളോടും വളരെ നിർമ്മാല്യങ്ങളോടും കൂടിയാണു കാണപ്പെട്ടത്. അതിനാൽ, ആ ഉത്തമകന്യകമാർ രണ്ടുപേരും കൂടി ദേവേശനെ ശരിക്ക് അഭിഷേകം ചെയ്തു പകലിരവു പൂജിച്ചുംകൊണ്ട് അവിടെത്തന്നെ താമസിച്ചു. അങ്ങിനെയിരിക്കെ, അവ്യക്തനായ ശ്രീകണ്ഠനെ ദർശിപ്പാൻ ഗാലവമഹർഷി വന്നുചേർന്നു. അദ്ദേഹം രണ്ടു കന്യകമാരെ കണ്ടിട്ട്, 'ഇവരാരായിരിക്കാം' എന്നു ചിന്തിച്ചും കൊണ്ടു, നിർമ്മലമായ യമുനാജലത്തിൽ സ്നാനം കഴിച്ച് അകത്തേക്കു കടന്നു; എന്നിട്ടു ശ്രീകണ്ഠനെ പൂജിപ്പാൻ തുടങ്ങി. അപ്പോൾ ദമയന്തിയും ദേവവതിയും കൂടി മധുരസ്വരത്തിൽ പാട്ടു പാടുന്നുണ്ടായിരുന്നു. സംഗീതം കേട്ടിട്ടു ഗാലവൻ വിചാരിച്ചു:—'ഇവർ രണ്ടു ഗന്ധർവകന്യകമാർ തന്നെ; സംശയിപ്പാനില്ല!'

ഗാലവൻ ശരിക്കു ദേവപൂജയും ജപവും കഴിച്ച് ഇരിപ്പായപ്പോൾ കന്യകമാരിരുവരും ചെന്നു വന്ദിച്ചു. അവരോടു മഹർഷി ചോദിച്ചു:—'വംശത്തിന്നലങ്കാരഭൂതകളും, ശിവഭക്തമാരുമായ നിങ്ങൾ ആരുടെ പുത്രിമാരാണ്?' സുമുഖിമാരിരുവരും, വിവരം മുനീന്ദ്രനെ അറിയിച്ചു. വൃത്താന്തം ധരിച്ച ആ താപസോത്തമനായ ഗാലവൻ അവരാൽ പൂജിതനായി അന്നുരാത്രി അവിടെ താമസിച്ചു; പിറേറന്നു പുലർച്ചയ്ക്കെഴുന്നേററു ശരിക്കു ദേവപൂജയും കഴിച്ചിട്ട്, അദ്ദേഹം അവരോടു ചെന്നു പറഞ്ഞു:—'ഞാൻ ശ്രേഷ്ഠമായ പുഷ്കരാരണ്യത്തിലേക്കു പോകയാണ്. തന്വിമാരേ, നിങ്ങളോടിതാ, യാത്ര പറയുന്നു; അനുവാദം തന്നാലും.' അവർ പറഞ്ഞു:— 'അങ്ങയെ കണ്ടുകിട്ടാൻ പ്രയാസം; എന്തിനാണ്, ഭവാൻ ആദരവോടെ പുഷ്കരാരണ്യത്തിലേക്കു പോകുന്നത്?' മഹർഷി

അഭിനിവേശത്തോടെ പറഞ്ഞു:—'കാർത്തികമാസത്തിലെ കാർത്തിക പുഷ്കരത്തിൽ ബഹുപുണ്യമാണ്.' അവർ പറഞ്ഞു:—'എന്നാൽ ഭവാന്റെകൂടെ ഞങ്ങളും പോരാം; ബ്രാഹ്മൻ, അങ്ങയോടുകൂടാതെ ഞങ്ങൾക്ക് ഇവിടെ താമസിപ്പാൻ വയ്യ.' മുനി അതു സമ്മതിച്ചു. കന്യകമാരിരുവരും മഹേശ്വരനെ വണങ്ങി, മുനിയോടൊന്നിച്ചു പുഷ്കരാരണ്യത്തിലേയ്ക്കു പോയി.

ഋതധ്വജനൊഴിഞ്ഞു മററസംഖ്യം മഹർഷിമാരും രാജാക്കന്മാരും നാട്ടുകാരും കാർത്തികനാളിൽ പുഷ്കരത്തിൽ സ്നാനം ചെയ്വാൻ വന്നുചേർന്നിരുന്നു; നാഭാഗൻ, ഇക്ഷ്വാകു തുടങ്ങിയ മഹാരാജാക്കന്മാർ കൂടി വന്നെത്തിയിരുന്നു. ഗാലവനും ആ കന്യകമാരോടുകൂടി പുഷ്കരതീർത്ഥത്തിൽ മദ്ധ്യദിനാർക്കപ്ലുതിയിൽ സ്നാനംചെയ്വാൻ ഇറങ്ങി. മുങ്ങിയപ്പോൾ, വെള്ളത്തിനടിയിൽ ഒരു മഹാമത്സ്യത്തോടു വളരെ മത്സ്യകന്യകമാർ വീണ്ടും വീണ്ടും അനുരാഗപ്രാർത്ഥന ചെയ്യുന്നതു് അദ്ദേഹത്തിനു കാണുമാറായി. ആ മത്സ്യം അവരോടു് കഴിഞ്ഞു പറകയാണ്:—'ഇതു ധർമ്മമായി നിങ്ങൾ കരുതരുതു്. ഘോരമായി പുറപ്പെടുന്ന ലോകാപവാദം സഹിപ്പാൻ ഞാനാളല്ല.' അവർ മഹാമത്സ്യത്തോടു പറഞ്ഞു:—'ഗാലവമഹർഷി രണ്ടു പെൺകിടാങ്ങളോടൊന്നിച്ചു യഥേഷ്ടം സഞ്ചരിക്കുന്നതു നാം കാണുന്നില്ലയോ? ഈ ധർമ്മിഷ്ഠനായ തപോധനനുകൂടി ലോകാപവാദത്തിൽ ഭയമില്ലെങ്കിൽ, വെള്ളത്തിൽ കിടക്കുന്ന ഭവാൻ എന്തിനു ഭയപ്പെടുന്നു?' തിമിംഗലം അവരോടുപിന്നെയും പറഞ്ഞു:—'രാഗാന്ധനും ബാലിശനുമാകയാലാണ്, ഈ തപോധനനു ഭയമില്ലാത്തതു്.' മത്സ്യത്തിന്റെ ആ വാക്കു കേട്ടിട്ടു ഗാലവൻ ലജ്ജിച്ചുപോയി; അതിനാൽ ആ ജിതേന്ദ്രിയൻ പൊങ്ങാതെ വെള്ളത്തിൽ മുങ്ങിക്കിടന്നുകളഞ്ഞു. ആ രംഭോരുക്കൾ ഇരുവരും കളിച്ചുകേറി, മഹർഷിയെക്കാത്തുകൊണ്ടു് അദ്ദേഹത്തെ കാണ്മാൻ ഉൽക്കണ്ഠയോടെ കരയ്ക്കു നില്പായി.

പുഷ്കരയാത്ര നിർവ്വഹിച്ചു മുനിമാരും രാജാക്കന്മാരും പലതരം നാട്ടുകാരുമൊക്കെ അവരവരുടെ വഴിക്കു പോയിക്കഴിഞ്ഞു. വിശ്വകർമ്മാവിന്റെ മകളായ സുന്ദരി ചിത്രാംഗദ ഒരുവൾ മാത്രം അവിടെ നോക്കിക്കൊണ്ടിരുന്നിരുന്നു. ഗാലവമുനീന്ദ്രനെ കാത്തുകൊണ്ടു ദേവവതീമദയന്തിമാരും നിശ്ചലമായ തീർത്ഥക്കരയ്ക്കു നിന്നു

ണ്ടു്; വെള്ളത്തിന്നടിയിൽ ശാലവനം. ഇങ്ങിനെയിരിക്കെ, പർജ്ജന്യന്റെ ഘൃതാചിയിൽ ജനിച്ച മകൾ, വേദവതി എന്ന സാധ്വിയായ ഗന്ധർവ്വകന്യക, അവിടെ വന്നുചേർന്നു. പുണ്യമായ തീരത്തെത്തി, മദ്ധ്യമ പുഷ്കരത്തിൽ സ്നാനംകഴിച്ചു അവൾ ഇരുകരകളിലായി നിൽക്കുന്ന മൂന്നു കന്യകമാരെ കണ്ടെത്തി; ഉടനേ ചിത്രാംഗദയുടെ അടുക്കൽ ചെന്നു സൌമ്യമായി ചോദിച്ചു:—'ഭവതി ആരാണു്? , എന്തിനാണ് വിജനത്തിൽ നില്ക്കുന്നതു്?' ചിത്രാംഗദ പറഞ്ഞു:—'സുശ്രോണി, ഞാൻ ദേവശില്പിയായ വിശ്വകർമ്മാവിന്റെ മകൾ ചിത്രാംഗദയാണു്. ഭദ്രേ, ഞാൻ നൈമിശത്തിൽ കാഞ്ചനാക്ഷി എന്ന ധർമ്മമാതാവായ പുണ്യസരസ്വതിയിൽ സ്നാനം ചെയ്യാൻ പോന്നു; അവിടെവെച്ചു, സുരഥനെന്ന വിദർഭരാജാവു് ദേവയോഗ്യയായ എന്നെ കണ്ടെത്തി. അദ്ദേഹം കാമാർത്തനായിട്ടു് എന്നെ ശരണംപ്രാപിച്ചു. സഖിമാർ തടുത്തുവെങ്കിലും ഞാൻ അദ്ദേഹത്തിനു് ആത്മദാനംചെയ്തു. അതിനാൽ അച്ഛൻ എന്നെ ശപിച്ചുകളഞ്ഞു; ഞാൻ രാജാവിനോടു വേർപിരികയും ചെയ്തു. തന്മൂലം മരിപ്പാനൊരുങ്ങിയ ഞാൻ, ഒരു ഗുഹ്യകനാൽ നിവാരിതയായിട്ടു ശ്രീകണ്ഠദർശനത്തിനു പോന്നു. പിന്നീടു് ഗോദാവരിയിലും, അവിടെനിന്നു് ഈ ഉത്തമ മഹാതീർത്ഥത്തിലും എത്തി. മനംകളിപ്പിക്കുന്ന മണാളനായ സുരഥനെയാകട്ടെ, കണ്ടെത്തുകയുണ്ടായില്ല. സുന്ദരി, ഭവതി ആരാണു്? പുണ്യകാലം കഴിഞ്ഞതിനു ശേഷമാണല്ലോ ഇവിടെ വന്നെത്തിയതു്. വാസ്തവമൊക്കെപറയുക.' വേദവതി പറഞ്ഞു:—'കൃശോദരി, ഞാൻ ആരാണെന്നും, ഭാഗ്യംകെട്ട എനിക്കു പുണ്യകാലം കഴിഞ്ഞതിനുശേഷം പുഷ്കരത്തിൽ വരാൻ ഇടയായതു് എന്തുകൊണ്ടാണെന്നും കേട്ടുകൊൾക: പർജ്ജന്യന്റെ ഘൃതാചിയിൽ ജനിച്ച വേദവതിയാണു് ഞാൻ. വനത്തിൽ വിഹരിക്കുന്ന എന്നെ ഒരു വാനരൻ കണ്ടെത്തി; അവൻ എന്നോടു വന്നു ചോദിച്ചു:—'ദേവവതി, നീ എവിടെ പോകുന്നു? ഭൂമിയിലെ ആശ്രമത്തിൽനിന്നു നിന്നെ മഹാമേരുവിൽ കൊണ്ടുവന്നാക്കിയതാരാണു്?' 'വാനര, ഞാൻ ദേവവതിയല്ല; വേദവതി എന്നാണു് എന്റെ പേർ. മഹാമേരുവിൽത്തന്നെയാണു് പാർപ്പിടം.' എന്നു ഞാൻ മറുവടി പറഞ്ഞു. ഉടനെ ആ ദുഷ്ടവാനരൻ പാഞ്ഞടുത്തു; ഞാൻ ക്ഷണത്തിൽ ഒരു വലിയ ചെമ്പരുത്തി മരത്തിന്മേൽക്കേറി. ആ മരം അവൻ ചവുട്ടിയൊടിച്ചു, ഞാൻ അതിന്റെ ഒരു വലിയ കൊമ്പി

ന്മേൽ പാറിയിരുന്നു. അപ്പോൾ അവൻ കടലിലേയ്ക്കുതെറിഞ്ഞു കള ഞ്ഞു. ഞാൻ ആ മരത്തോടുകൂടി വശംകെട്ടു വീണു. ആകാശത്തുനി ന്നു ഒരു വൃക്ഷം തട്ടിപ്പോയി വീഴുന്നതു് ചരാചരഭൂതങ്ങളെല്ലാമെ കണ്ടു; ലോകത്തിൽ ഹാ ഹാ ശബ്ദം മുഴങ്ങി. ഞാൻ വീഴുന്നതുകണ്ടിട്ടു സിദ്ധ ഗന്ധർവൻ പറഞ്ഞു:— 'അയ്യോ, ഇവരു, മഹാത്മാവും വീരനും ഒ രായിരം യജ്ഞം ചെയ്യുന്നവനും മനുപുത്രനുമായ ഇന്ദ്രദ്യുമ്നന്റെ പട്ട മഹിഷിയാകുമെന്നു ബ്രഹ്മാവു് താൻതന്നെ അരുളിച്ചെയ്തവളാണ ല്ലോ!' ഈ മധുരവാക്കു കേട്ടതിനോടുകൂടി ഞാൻ മോഹാലസ്യത്തിൽ പെട്ടുപോയി. ആരോ, അറിഞ്ഞുകൂടാ, ആ മരം ആയിരം നുറുങ്ങായി മുറിച്ചു. അതിനുശേഷം ഊക്കേറിയ കാററു കൊണ്ടുപോന്നു് എന്നെ ഇവിടെ എത്തിച്ചു. ഞാൻ ഇതാ, ഭവതിയെ കണ്ടെത്തുകയും ചെയ്തു. എന്നാൽ എഴുന്നേൽക്ക; നാം ചെന്നു, പുഷ്കരത്തിന്റെ അങ്ങേക്കര യ്ക്കു നിൽക്കുന്ന ആ ശ്രേഷ്ഠകന്യകമാരിരുവരും ആരാണെന്നറിയുക.'

ഇങ്ങിനെ പറഞ്ഞിട്ടു അവരു ചിത്രാംഗദയോടൊരുമിച്ചു, മ ററെ കന്യകമാരിരുവരേയും കണ്ടു വർത്തമാനം ചോദിപ്പാൻ വേണ്ടിന ടകൊണ്ടു; ചെന്നു ചോദിച്ചപ്പോൾ അവരിരുവരും വൃത്താന്തമൊക്കെ പറഞ്ഞു; ഇവർ അവരേയും തങ്ങളുടെ കഥ അറിയിച്ചു. പിന്നെ അ വർ നാൽവരുംകൂടി സപ്തഗോദാവരതീർത്ഥത്തിൽ ചെന്നെത്തി തീര ത്തു ഹാടകേശ്വരനെ ഭജിച്ചു താമസിയ്ക്കുകയായി.

ഇവരെച്ചൊല്ലി, ശകുനിയും ജാബാലിയും ഋതധ്വജനുമാകുന്ന മൂന്നുപേർ വളരെ വളരെസംവത്സരം പുററിനടക്കുകയുണ്ടായി. പത്തു നൂററാണ്ടുകാലം കഴിഞ്ഞതിൽപ്പിന്നെ, മരം ചുമക്കുന്ന ജാബാലി മന സ്സുറപ്പിച്ചു്, അച്ഛനോടുകൂടി കോസലത്തിലേയ്ക്കു തിരിച്ചു. അവിടെ നാടുവാണിരുന്നതു മനുപുത്രനായ ശ്രീമാൻ ഇന്ദ്രദ്യുമ്നനാണ്. അ ദ്ദേഹം വിവരമറിഞ്ഞിട്ടു പാദ്യവും അർഘ്യവുമായി ചെന്നു ജാബാലി യോടുകൂടിയ ഋതധ്വജനെ വഴിപോലെ പൂജിച്ചു; ഭ്രാതാവായ ഇക്ഷ്വാകുവിന്റെ പുത്രനായ ശകുനിയേയും സൽക്കരിച്ചു. പി ന്നീട്ടു ഋതധ്വജമഹർഷി ഇന്ദ്രദ്യുമ്നനോടു പറഞ്ഞു:—'രാജാവെ, ഞങ്ങൾക്കു ദമയന്തി എന്നൊരു പെൺകുട്ടി കൈവിട്ടുപോയിരിക്കു ന്നു; അവളെച്ചൊല്ലി ഞങ്ങൾ ഭൂമിയിലെങ്ങും സഞ്ചരിച്ചു. അതിനാൽ പുറപ്പെടുക; അന്വേഷിപ്പാൻ സഹായിച്ചു ചെയ്യുക.' നരേന്ദ്രൻപ റഞ്ഞു:—'ബ്രാഹ്മണ, പാട്ടുപെട്ടു എനിക്കും ഒരു സ്ത്രീരത്നം, നഷ്ടമാ

യിരിക്കുന്നു. അവളെ ഞാൻ ആരോടു ചോദിക്കേണ്ടു? ആകാശത്തു നിന്നു വീഴുന്ന ഒരു മലപോലുള്ള മരം, സിദ്ധന്മാരുടെ വാക്കു കേട്ടിട്ടു ഞാൻ ഹുംകാരം കൊണ്ടു ആയിരം നുറുങ്ങായി മുറിയുകയുണ്ടായി; ലാഘവത്തോടെ പിളർത്തപ്പെട്ട ആ മരത്തിന്മേൽ ഒരു നിതംബിനിയുണ്ടായിരുന്നു. അവൾ എവിടെയാണെന്നു എനിക്കറിഞ്ഞുകൂടാ. അതിനാൽ തിരയുന്നതിനു ഞാനും പോരാം.'

ഇപ്രകാരം പറഞ്ഞു ആ നൃപൻ വെമ്പലോടെ എഴുനേറ്റു ബ്രാഹ്മണരിരുപേർക്കും രാജപുത്രനും തേരുകൾ കൊടുത്തു. അവർ തേരിലേറി ഭൂമിയിലെങ്ങും തിരഞ്ഞുകൊണ്ടു ക്രമേണ ബദര്യാശ്രമത്തിൽ ചെന്നെത്തി. അവിടെ ഒരു യുവാവായ താപസനെ അവർ കണ്ടു. അദ്ദേഹം തപസ്സുകൊണ്ടു ചടച്ചും ദേഹത്തിൽ പൊടിയും ചളിയും പുരണ്ടും ജടചൂണ്ടും വല്ലാതെ നെടുവീർപ്പിട്ടുകൊണ്ടുമിരുന്നു. മഹാബാഹുവായ ഇന്ദ്രദ്യുമ്നൻ അദ്ദേഹത്തിന്റെ അടുക്കൽചെന്നു ചോദിച്ചു:—'ഹേ തപസ്വിൻ, ഭവാൻ യൌവനത്തിൽതന്നെ ഇത്ര ദുസ്തരമായ കഠോരതപസ്സു ചെയ്യുന്നതെന്തിനാണു്? എന്താണഭിമതം? പറഞ്ഞാൽകൊള്ളാം'. അദ്ദേഹം ചോദിച്ചു:—'ദുഃഖത്തിൽപ്പെട്ടു കഴിയുന്ന എന്നോടു തപസ്സിനെപ്പറ്റി സ്നേഹത്തോടെ ചോദിക്കുന്ന ഭവാൻ ആരാണു്? പറഞ്ഞാലും' ഇന്ദ്രദ്യുമ്നൻ പറഞ്ഞു:—'താപസ, ഞാൻ കോസലപുരത്തിലെ രാജാവാണു്; മനുവിന്റെ പ്രിയപുത്രനും ഇക്ഷ്വാകുവിന്റെ സഹോദരനുമാണു്'. താപസിയും തന്റെ ചരിത്രമെല്ലാം രാജാവിനെ അറിയിച്ചു. അതുകേട്ടിട്ടു ഇന്ദ്രദ്യുമ്നൻ പറഞ്ഞു:—'ഭവാൻ സന്ദേഹം ത്യജിക്കുക'. തന്വംഗിയെ തിരയുന്നതിനു ഞാനും പോരാം. ഭവാൻ എന്റെ സഹോദരപുത്രനാണല്ലോ.' എന്നു പറഞ്ഞു ധർമ്മനിരതനായ സുരഥനെ കെട്ടിപ്പുണർന്നു വേഗത്തിൽ തേരിലേറി താപസരിരുവരുമായി പരിചയപ്പെടുത്തി. സപുത്രനായ ഋതധ്വജൻ ആ സുരഥപുത്രനോടായി പറഞ്ഞു:— 'രാജാവേ, വരിക വരിക. ഞാൻ അങ്ങയ്ക്കു പ്രിയം ചെയ്യാം. അങ്ങു് നൈമിശത്തിൽവെച്ചുകണ്ട ചിത്രാംഗദ എന്നവളെ ഞാൻ സപ്തഗോദാവരതീർത്ഥത്തിലേയ്ക്കയച്ചിട്ടുണ്ടു്. വരിക; അവളെ കാണാൻ നമുക്കു അങ്ങോട്ടു പോകാം. നമ്മുടെ മറ്റു മൂന്നു കന്യകമാരും അവിടെ ഒത്തുകൂടും.'. മഹർഷി ഇങ്ങിനെ പറഞ്ഞു സുദേവസുതനെ ആശ്വസിപ്പിച്ചിട്ടു, ശകുനിയെ മുമ്പിലാക്കി, ഇന്ദ്രദ്യുമ്നനോടും പുത്ര

നോടുംകൂടി, കതിരകളെ പൂട്ടിയ തേരിൽ, ആ കന്യകമാർ ചെന്നു ചേന്നിട്ടുള്ള സപ്തഗോദാവരതീർത്ഥത്തിലേയ്ക്കു പോന്നു.

ഇതിന്നിടയിൽ, ദുഃഖിതയായ ഘൃതാചി, തന്റെ മകളെ തിരഞ്ഞുംകൊണ്ട് ഉദയപർവ്വതത്തിൽ സഞ്ചരിക്കേ, ആ വാനരനെ കണ്ടെത്തി. ഉടനെ അപ്സരസ്ത്രീ ചോദിച്ചു:—'വാനര, നീ ഒരു പെൺകിടാവിനെ കാണുകയുണ്ടായില്ലയോ? പരമാർത്ഥം പറയുക'. വാനരൻ പറഞ്ഞു:—ഉവ്വ്, ഞാൻ ദേവവതി എന്നൊരു പെൺകിടാവിനെ കാണുകയുണ്ടായി; അവളെ, മൃഗപക്ഷിസമന്വിതമായ കാളിന്ദിയുടെ പുണ്യതീരത്തു ശ്രീകണ്ഠക്ഷേത്രത്തിന്റെ മുൻവശത്ത് ഒരു വലിയ ആശ്രമത്തിൽ പാർപ്പിച്ചിട്ടുമുണ്ട്. പരമാർത്ഥമാണ് ഞാൻ പറഞ്ഞത്.' അവൾ കപീന്ദ്രനോടു കഥിച്ചു:—'വേദവതി എന്നാണ്, ദേവവതി എന്നല്ല അവൾക്കു പേർ. ആകട്ടെ വരിക; നാം അങ്ങോട്ടു പോവുക.' ഘൃതാചി ആവശ്യപ്പെട്ടതിൻവണ്ണം ശീഘ്രഗാമിയായ വാനരൻ അവളെ പിന്തുടർന്നു കൌശികീനദിക്കടുക്കലെത്തി.

ആ മൂന്നു രാജർഷിമാരും രണ്ടു താപസന്മാരും കേറിയ അഞ്ച് കതിരത്തേരുകളും അതേസമയത്തു കൌശികിക്കരയിൽ വന്നെത്തി. അവർ തേരുകളിൽ നിന്നിറങ്ങി സ്നാനത്തിന്നായി നദിയിലേയ്ക്കു ചെന്നു. ഘൃതാചിയും സ്നാനംചെയ്യാൻ പുണ്യനദിയിലേയ്ക്കു ഗമിച്ചു; വാനരൻ അവളുടെ പിന്നാലെ തന്നെ നടന്നിരുന്നു. അവനെ ജാബാലി കണ്ടെത്തി; കണ്ടക്ഷണത്തിൽ അദ്ദേഹം അച്ഛനോടും കരുത്തേറിയ രാജാവിനോടുമായി പറഞ്ഞു:—'താത, അന്ന് എന്നെപ്പിടിച്ചു പേരാലിന്മേൽ വേടുകൾകൊണ്ടു കെട്ടിയിട്ട മർക്കടൻ ഇതാ, വീണ്ടും പാഞ്ഞുവരുന്നു!' ജാബാലിവചനം കേട്ടിട്ടു ജാതരോഷനായ ശകുനി അമ്പോടുകൂടിയ വില്ലു വളച്ച് ഇപ്രകാരം പറഞ്ഞു:—'ബ്രഹ്മൻ, എനിക്ക് ആജ്ഞ തരിക; അല്ല, എനിക്ക് അനുജ്ഞ തന്നാലും. ഒരൊററ ശരംകൊണ്ട് ഈ വാനരനെ ഞാൻ വധിച്ചേയ്ക്കാം.' അപ്പോൾ, സർവ്വഭൂതഹിതൈഷിയായ മഹർഷി ശകുനിയോടു സയുക്തികവും സാരവുമായ ഒരു വാക്കു പറഞ്ഞു:—'വത്സ, ആരെയും ആരും വധിക്കുകയോ ബന്ധിക്കുകയോ ചെയ്യുന്നില്ല; രാജകുമാര, വധവും ബന്ധവും മുൻകർമ്മത്തിന്നധീനമാകുന്നു.' ഇതുകേട്ടിട്ടു ശകുനി ഋഷിയോടു പറഞ്ഞു:—'ബ്രഹ്മൻ, എന്നോടാജ്ഞാപിച്ചാലും: ഞാൻ

എന്തുചെയ്യണം?' ഉടനെ മഹർഷി മർക്കടേന്ദ്രനോടു പറഞ്ഞു:—'നീ എന്റെ മകനെ പേരാലിന്മേൽ വേടുകൾകൊണ്ടു ബന്ധിച്ചുവല്ലോ; എത്ര ശ്രമിച്ചിട്ടും വൃക്ഷത്തിന്മേൽനിന്നു വേർപെടുത്താൻ കഴിയാഞ്ഞതിനാൽ മരത്തെ മൂന്നായി മുറിയ്ക്കുകയാണ് ഈ രാജാവു ചെയ്തതു്. മരക്കൊമ്പ് എന്റെ മകന്റെ തലയിലിരിക്കുന്നു; അതു വേർപെടുത്തുക. ഓരായിരം കൊല്ലമായി ഇവൻ കൊമ്പു ചുമന്നു പോരുന്നു; വേർപെടുത്താൻ ഒരാൾക്കും ത്രാണിയില്ല!'

മഹർഷി പറഞ്ഞതുകേട്ടിട്ടു മർക്കടത്താൻ ജാബാലിയെ വേടുകളിൽനിന്നു ക്രമേണ വേർപെടുത്തി; അതുകൾ ക്ഷണനേരംകൊണ്ട് അഴിഞ്ഞുപോയി. അതിൽ സന്തോഷമുളിച്ചു ഋതധ്വജമുനീന്ദ്രൻ വരം നൽകാനൊരുങ്ങി, വാനരനോടു പറഞ്ഞു:—'നിനക്കു വേണ്ട വരം ചോദിച്ചുകൊള്ളുക'. ഋതധ്വജന്റെ വാക്കു കേട്ടിട്ടു, വാനരനായിത്തീർന്ന തേജസ്വിയായ വിശ്വകർമ്മാവു ഇങ്ങനെയൊരു വരമാണ് യാചിച്ചതു്:—'ബ്രഹ്മൻ, ഇവിടുന്ന് എനിക്കു വരം തരാൻ വിചാരിക്കുന്നുണ്ടെങ്കിൽ, എനിക്കു നൽകിയ മഹാഘോരമായ ശാപത്തെ പിൻവലിച്ചാലും! തപോധന, ഞാൻ ചിത്രാംഗദയുടെ അച്ഛനായ വിശ്വകർമ്മാവാണ്; അങ്ങയുടെ ശാപത്താലത്രേ കപിയായിത്തീർന്നതു്. വാനരചാപല്യമൂലം വളരെ വളരെ പാപങ്ങൾ ഞാൻ ചെയ്തുപോയിട്ടുണ്ട്; അവയൊക്കെ നശിക്കുമാറാകട്ടെ!' ഋതധ്വജൻ പറഞ്ഞു:—'ഭവാന് ഘൃതാചിയിൽ ഒരു കരുത്തേറിയ മകൻ ഉണ്ടായി വരുന്നതോടുകൂടി ശാപം അവസാനിക്കും!'

കൃശോദരി, ഇതുകേട്ടു മനം കുളിർത്ത മർക്കടോത്തമൻ സ്നാനത്തിനായി വേഗേന നദിയിലിറങ്ങി. ക്രമേണ എല്ലാവരും സ്നാനംചെയ്തു പിതൃദേവകളെ തർപ്പിച്ചു. രാജാക്കന്മാരും മഹർഷിമാരും തേരുകളിൽകേറി യാത്രയായി. ഘൃതാചി ആകാശത്തേയ്ക്കു പൊങ്ങി; വാനരനും കുതിച്ചുചാടി അവളെ അനുഗമിച്ചു. ഘൃതാചിയുടെ സൗന്ദര്യംകണ്ടു കപീന്ദ്രൻ കാമിയായിച്ചമഞ്ഞിരുന്നു; ആ കാമിനിയും കപികളിൽ മുമ്പനായ കപികുഞ്ജരനെ കണ്ടിട്ടു വിശ്വകർമ്മാവാണെന്നറിഞ്ഞു കാമിച്ചു. പിന്നീടു കോലാഹലം എന്ന മാമലയിൽവെച്ചു വാനരൻ ആ തരുണിയെ രമിപ്പിച്ചു; അവൾ പ്ലവഗേന്ദ്രനേയും രമിപ്പിച്ചു. ഇങ്ങിനെ ഏറിയകാലം രമിച്ചിട്ടു് അവർ വിന്ധ്യപർവ്വതം പ്രാപിച്ചു.

തേരേറി യാത്ര തുടർന്ന ആ മഹാന്മാർ ഉച്ചയ്ക്കു് ക്ഷീണിച്ചു സപ്തഗോദാവരതീർത്ഥത്തിലെത്തി, വിശ്രമിപ്പാനായി തേരുകളിൽ നിന്നിറങ്ങി. അവരുടെ സൂതന്മാർ ദാഹിച്ചുവലഞ്ഞ കുതിരകളെ നനച്ചു വെള്ളംകൊടുത്തു രമണീയമായ വനത്തിൽ പച്ചപ്പുല്ലുനിറഞ്ഞ പ്രദേശങ്ങളിൽ മേയാൻ വിട്ടു; കുറച്ചിടകൊണ്ടു കുതിരകൾക്കു വയർനിറഞ്ഞു. പിന്നെയെല്ലാവരുംകൂടി ശ്രേഷ്ഠമായ ക്ഷേത്രത്തിലേയ്ക്കു പുറപ്പെട്ടു. കുതിരകളുടെ കുളമ്പൊച്ച കേട്ടിട്ട് ആ സുന്ദരിമാർ 'ഇതെന്താണെ'ന്നു പറഞ്ഞുകൊണ്ടു ഗോപുരത്തെത്തി, വരാന്തയിൽക്കേറി നാലുപുറവും നോക്കി. അപ്പോൾ തീർത്ഥസ്നാനംകൊണ്ടു ആർദ്രശരീരരായ നരശ്രേഷ്ഠന്മാർ ദൃഷ്ടിഗോചരമായി. ജടാമണ്ഡലധാരിയായ സുരഥനെ കണ്ടിട്ടു രോമാഞ്ചം പൂണ്ട ചിത്രാംഗദയാകട്ടെ, പുഞ്ചിരിക്കൊണ്ടു സഖിമാരോടു പറഞ്ഞു:—'ഇതാ, കാർമേഘവർണ്ണനായി കൈകൾ നീണ്ടു സുന്ദരനായ ഒരു യുവാവിനെ കാണുന്നില്ലയോ; ഈ രാജകുമാരനാണ്, ഞാൻ പണ്ടു വരിച്ച ഭർത്താവു'! ഇതാ, തങ്കത്തിനൊത്ത നിറവും വെളുത്ത ജടക്കെട്ടുമുള്ള ഇദ്ദേഹം താപസോത്തമനായ ഋതധ്വജനാകുന്നു; സംശയിപ്പാനില്ല'. ഉടനെ ദമയന്തി കീഴ്പോട്ടു നോക്കി, തോഴിമാരോടു പറഞ്ഞു:—'ഇതാ, മറ്റെ ആൾ ഇദ്ദേഹത്തിന്റെ മകൻ ജാബാലിയാണ്. സംശയമില്ല!' ഈ വിധം പറഞ്ഞു അവർ വരാന്തയിൽ നിന്നിറങ്ങി, ശിവന്റെ നടയ്ക്കൽ ചെന്നു നല്ല ഗീതങ്ങൾ പാടാൻ തുടങ്ങി:—

'ഓം നമോസ്തു ശർവ്വ, ശംഭോ, ത്രിനേത്ര, ചാരുഗാത്ര, ത്രൈലോക്യനാഥ, ഉമാപതേ, ദക്ഷയജ്ഞവിധ്വംസകാരക, കാമാംഗനാശന, ഘോരപാപപ്രണാശന, മഹാപുരുഷ, മഹോഗ്രമൂർത്തേ, സർവ്വസത്വക്ഷയങ്കര, ശുഭങ്കര, മഹേശ്വര, ത്രിശൂലധര, സ്മരാരേ, ഗുഹാധാമൻ, ദിഗ്വാസഃ, മഹാചന്ദ്രശേഖര, ജടാധര, കപാലമാലാവിഭൂഷിതശരീര, വാമചക്ഷുഃക്ഷുഭിതദേവപ്രജാധ്യക്ഷ, ഭഗാക്ഷ്ണോഃ ക്ഷയങ്കര, ഭീമസേന, നാഥ, പശുപതേ, കാമാംഗദാഹിൻ, ചത്വരവാസിൻ, ശിവ, മഹാദേവ, ഈശാന, ശങ്കര, ഭീമ, ഭവ, വൃഷധ്വജ, കടഭ, പ്രൌഢമഹാനാട്യേശ്വര, ഭൂതിരത, അവിമുക്തക, രുദ്ര, രുദ്രേശ്വര, സ്ഥാണോ, ഏകലിംഗ, കാളിന്ദീപ്രിയ, ശ്രീകണ്ഠ, നീലകണ്ഠ, അപരാജിത, രിപുഭയങ്കര, സന്തോഷപതേ, വാമദേവ, അഘോര,

തൽപുരുഷ, മഹാഘോര, അഘോരമൂർത്തേ, ശാന്ത, സരസ്വതീകാന്ത, സഹസ്രമൂർത്തേ, മഹോത്ഭവ, വിഭോ, കാലാഗ്നേ, രുദ്ര, രൗദ്ര, ഹര, മഹീധരപ്രിയ, സർവ്വതീർത്ഥാധിവാസ, ഹംസ, കാമേശ്വര, കേദാരാധിപതേ, പരിപൂർണ്ണ, മൃകണ്ഡ, മധുനിവാസ, കൃപാണപാണേ, ഭയങ്കര, വിദ്യാരാജ, സോമരാജ, കാമരാജ, മഹീധരരാജകന്യാഹൃദബ്ജവസന്തേ, സമുദ്രശായിൻ, ഗയാമുഖ, ഗോകർണ്ണ, ബ്രഹ്മയോനേ, സഹസ്രവക്ത്രാക്ഷിചരണ, ഹാടകേശ്വര, നമസ്തേ!'

അതേ സമയത്ത്, ഋഷിമാരും രാജാക്കന്മാരുമെല്ലാം ത്രൈലോക്യകർത്താവും ത്ര്യംബകനുമായ ഹാടകേശ്വരനെ ദർശിപ്പാൻ ചെന്നെത്തി. അവിടെ നടയ്ക്കൽ ഇരുന്ന് ഉത്തമഗാനം പാടുന്ന ശ്രേഷ്ഠസ്ത്രീകളെ അവർ കണ്ടു. സുദേവപുത്രനാകട്ടെ പ്രിയതമയായ വിശ്വകർമ്മതനൂജയെ കണ്ടിട്ട് മനം കുളിർത്തു രോമാഞ്ചകഞ്ചുകിതനായിത്തീർന്നു. യോഗിയായ ഋതധ്വജനും കൃശാംഗിയായ ചിത്രാംഗദയെ കണ്ടിട്ട് ആളെ അറിയുകയാൽ സന്തുഷ്ടചിത്തനായി. പിന്നെ അവരെല്ലാം ഹാടകേശ്വരൻ തിരുവടിയെ ചെന്നു ക്രമേണ പൂജിച്ചു സ്തുതിച്ചു. ആ ഋതധ്വജൻ മുതൽപേരെ കണ്ടിട്ട് ചിത്രാംഗദ മറ്റു തന്വംഗിമാരോടുകൂടി എഴുന്നേറ്റു അഭിവാദ്യംചെയ്തു. മകനോടുകൂടിയ മഹർഷി അവരെ സഹർഷം അഭിനന്ദിച്ചു, രാജാക്കന്മാരോടൊപ്പം സുഖമാംവണ്ണം ഇരുന്നു.

അനന്തരം, വാനരേന്ദ്രനും ഘൃതാചിയോടൊരുമിച്ചു ഗോദാവരീതീർത്ഥത്തിൽ സ്നാനംചെയ്തു ഹാടകേശ്വരനെ തൊഴാൻ വന്നെത്തി. സുദർശനയായ ഘൃതാചിയെ എല്ലാവരും ദർശിച്ചു; വരവർണ്ണിനിയായ ചിത്രാംഗദയും അമ്മയെ കണ്ടെത്തുകയാൽ ഉള്ളം കുളിർത്തു. ഘൃതാചി, തന്റെ മകളെ മുറുകെ കെട്ടിപ്പുണർന്നു, സ്നേഹത്താൽ കണ്ണീർപൂണ്ടു വീണ്ടും വീണ്ടും മുകർന്നു.

ശ്രീമാനായ ഋതധ്വജൻ വാനരനോടു പറഞ്ഞു:—'ചെല്ലു; അസ്താദ്രിയിൽ നിന്നു അഞ്ജനഹ്വകനേയും, പാതാളത്തിൽ നിന്നു കന്ദരമാലി എന്ന വീരദൈത്യേന്ദ്രനേയും, സ്വർഗ്ഗത്തിൽനിന്നു പർജ്ജന്യനെന്ന ഗന്ധർവ്വപ്പെരുമാളേയും വേഗത്തിൽ കൂട്ടിക്കൊണ്ടു വരിക'. മഹർഷി ഇതുപറഞ്ഞുകഴിഞ്ഞതോടുകൂടി, ദേവവതി കപിയോടാവശ്യപ്പെട്ടു:—'വാനരശ്രേഷ്ഠ, ഗാലവനെക്കൂടി ഇവിടെ കൊണ്ടുവന്നാൽ

കൊള്ളാം". ഇതിൻവണ്ണം, അമിതവിക്രമനായ കപീന്ദ്രൻ പോയി അഞ്ജനനെ ക്ഷണിച്ചു; പിന്നെ മഹാമേരുവിൽ ചെന്നു പർജ്ജന്യനെ ക്ഷണിച്ചു, സപ്തഗോദാവരതീർത്ഥത്തിലെ ആശ്രമത്തിലെത്തിച്ചു; പാതാളം പുക്കു കന്ദരമാലിയേയും ക്ഷണിച്ചു. പാതാളത്തിൽ നിന്നു പോന്നിട്ടു ആ വീര്യവും വേഗവും മുഴുത്ത വാനരൻ ഭൂമിയിൽ സഞ്ചരിച്ചു, മാഹിഷ്മതിയിൽവെച്ചു ഗാലവനെ കണ്ടെത്തി, ക്ഷണേന സപ്തഗോദാവരതീർത്ഥത്തിൽ കൊണ്ടുവന്നു. അദ്ദേഹം അതിൽ യഥാവിധി സ്നാനംചെയ്തു ഹാടകേശ്വരത്തു ചെന്നപ്പോൾ ആ ദമയന്തിയേയും ദേവവതിയേയും ദർശിച്ചു. അവർ ഗാലവനെ കണ്ടിട്ടു എഴുന്നേററു അഭിവാദ്യംചെയ്തു. രാജശ്രേഷ്ഠന്മാരും ആ തപസ്വിയെ പൂജിച്ചു. എല്ലാവരും നിസ്തുല്യമായ സന്തോഷം പൂണ്ടു സ്വസ്ഥാനങ്ങളിൽ ഇരുന്നു. അങ്ങിനെയിരിക്കെ, വാനരനാൽ ക്ഷണിക്കപ്പെട്ട മഹാത്മാക്കളായ യക്ഷഗന്ധർവ്വദാനവന്മാരും വന്നെത്തി. അവർ വന്നുചേർന്ന ക്ഷണത്തിൽ വിശാലാക്ഷിമാരായ ആ പുത്രിമാർ സ്നേഹത്താൽ കൺനനഞ്ഞു അച്ഛന്മാരെ ആലിംഗനം ചെയ്തു.

ദമയന്തിയും മററും അച്ഛനോടു ചേർന്നു കണ്ടിട്ടു സുമുഖിയായ വിശ്വകർമ്മപുത്രിക്കു കണ്ണിൽ വെള്ളം നിറഞ്ഞുപോയി. അപ്പോൾ ആ ഋതധ്വജമഹർഷി വാസ്തവം അറിയിച്ചു:—'മകളെ, വ്യസനിക്കേണ്ട; നിന്റെ അച്ഛനാണ് ഈ വാനരൻ'. അതു കേട്ടിട്ടു അവരം വല്ലാതെ ലജ്ജിച്ചുപോയി. 'ഹാ, ആ വിശ്വകർമ്മാവു ദുഷ്പുത്രിയായ എന്റെ ജനനംനിമിത്തം വാനരനായിപ്പോയി എന്നോ! ഞാൻ ദേഹത്യാഗം ചെയ്തുകളയാം!' എന്നിങ്ങിനെ മനസ്സുകൊണ്ടുറച്ചു അവരം ഋതധ്വജനോടപേക്ഷിച്ചു:—'ബ്രഹ്മൻ, എന്നെ മഹാപാപത്തിൽ നിന്നു രക്ഷിക്കേണമേ! അച്ഛനെ കെടുത്ത ഞാൻ മരിക്കുകയാണ്; അതിന്നനുവാദം തരണം!' മുനി പറഞ്ഞു:—'വിഷാദിക്കേണ്ട: വരാനുള്ളതു വന്നതിൽ ദോഷമൊന്നുമില്ല. അതിനാൽ നീ ദേഹത്യാഗം ചെയ്യരുത്. നിന്റെ അച്ഛൻ, ഘൃതാചിയിൽ ഒരു സന്താനം പിറന്നാൽ, വീണ്ടും ദേവശില്പിയായി വരും. ഇതിൽ സംശയം വേണ്ട'. ഭാവിതാത്മാവായ മുനി ഇപ്രകാരം ആശ്വസിപ്പിച്ചു ഉടനെ, ഘൃതാചി ആ ചിത്രാംഗദയോടു ചെന്നു പറഞ്ഞു:—'നീ ദുഃഖം വെടിഞ്ഞാലും; പത്തുമാസംകൊണ്ടു നിന്റെ അച്ഛനെപ്പോലുള്ള ഒരു മകൻ തീർച്ചയായും എന്നിൽനിന്നു ജനിക്കും

ഇതുകേട്ടിട്ടു മഞ്ജുളാംഗിയായ ചിത്രാംഗദയ്ക്കു മനസ്സു കുളിർത്തു. തന്റെ വിവാഹം അവൾ അച്ഛനെ കാണുന്നതുവരെയ്ക്കു നിർത്തിവെച്ചു. മററു സുന്ദരിമാരായ കന്യകമാരും അവളുടെ പ്രീതിക്കായി, അത്രയും കാലം കാത്തിരുന്നു. പത്തുമാസം കഴിഞ്ഞപ്പോൾ ഘൃതാചി ആ ഗോദാവരീതീരത്തു നളൻ എന്ന പുത്രനെ പ്രസവിച്ചു; സന്തതിയുണ്ടായതോടുകൂടി, വിശ്വകർമ്മാവു ശാപനിർമ്മുക്തനുമായി. സന്തുഷ്ടചിത്തനായ ആ ദേവശില്പി ഓമനമകളെ സ്നേഹത്തോടെ ചെന്നു തഴുകി, ദേവേന്ദ്രനേയും ദേവകിന്നരന്മാരേയും സ്മരിച്ചു. ത്വഷ്ടാവിനാൽ സ്മരിക്കപ്പെട്ട ശക്രൻ ദേവഗണങ്ങളോടൊന്നിച്ചു ആ ഹാടകേശ്വരതീർത്ഥത്തിൽ വന്നെത്തി. ദേവന്മാരും ഗന്ധർവന്മാരും അപ്സരസ്ത്രീകളും വന്നുചേർന്നതിന്നുശേഷം, ഇന്ദ്രദ്യുമ്നൻ ഋതധ്വജമുനീന്ദ്രനോടു പറഞ്ഞു:—'ബ്രഹ്മൻ, കന്ദരമാലിയുടെ മകളെ ജാബാലിയ്ക്കു കൊടുക്കുക; അങ്ങയുടെ മകൻ അസുരപുത്രിയെ യഥാവിധി പാണിഗ്രഹണം ചെയ്യട്ടെ. ദേവന്തിയെ സുഭഗനായ ശകുനി വിവാഹം ചെയ്യണം. ഈ വേദവതി എനിക്കും ഭാര്യയാകട്ടെ'. അങ്ങിനെതന്നെ എന്നു ഋതധ്വജൻ ദേവപുത്രനായ മന്നവനോടു സമ്മതിച്ചുപറഞ്ഞു.

അനന്തരം ഗാലവാദികളായ ഋത്വിക്കുകൾ വിധിപോലെ ഹവിസ്സു ഹോമിച്ച്, ഉത്തമമായ വൈവാഹികകർമ്മം ആരംഭിച്ചു. ഗന്ധർവ്വന്മാർ പാട്ടുപാടുകയും, അപ്സരസ്ത്രീകൾ നൃത്തം ചെയ്യുകയും ചെയ്തു. ഒന്നാമതായി ദൈത്യപുത്രി ജാബാലിയുടെ പാണിഗ്രഹണം ചെയ്തു; പിന്നെ ഇന്ദ്രദ്യുമ്നൻ വേദവതിയുടേയും, അതിൽപ്പിന്നെ ശകുനി യക്ഷപുത്രിയുടേയും പാണി ഗ്രഹിച്ചു; ഒടുവിൽ, ചിത്രാംഗദയെ സുരഥനും വേട്ടു. ഇങ്ങിനെ ക്രമേണ വിവാഹം കഴിഞ്ഞതിന്നുശേഷം മുനി മഹേന്ദ്രാദികളായ ദേവന്മാരോടു പറഞ്ഞു:—'ഈ സപ്തഗോദാവരതീർത്ഥത്തിൽ നിങ്ങൾ എന്നെന്നും—വിശേഷിച്ച് ഈ മാധവമാസത്തിൽ—സാന്നിധ്യം ചെയ്യുമാറാകണം.' ആവാമെന്നു സമ്മതിച്ചു സന്തുഷ്ടരായ ദേവകളെല്ലാം ക്രമേണ സ്വർഗ്ഗത്തിലേയ്ക്കു ഗമിച്ചു; മഹർഷിമാർ പുത്രാന്വിതനായ ഋതധ്വജനേയും കൊണ്ടു യാത്രയായി; രാജാക്കന്മാരും ഭാര്യമാരെ കൊണ്ടു സ്വന്തം സ്വന്തം രാജധാനിയിൽ ച്ചെന്നെത്തി, വിഷയങ്ങളെ സഹർഷം അനുഭവിച്ചുകൊണ്ടു സുഖമായ് വസിച്ചു.

ഭദ്രേ, ഇങ്ങിനെയാണ് പണ്ടു ചിത്രാംഗദയ്ക്കു സംഭവിച്ചത്. അതിനാൽ സ്ത്രീരത്നമേ, ഭവതി എന്നോടു ചേൎന്നിണങ്ങിയാലും!' ഈ വിധം പറഞ്ഞു രാജകുമാരൻ ആ ബ്രാഹ്മണപുത്രിയായ മൃഗാക്ഷിയെ മൃദുലവാക്യങ്ങൾ കൊണ്ടു സ്തുതിയ്ക്കുകയായി. അപ്പോൾ അവൾ നരപാലനോടു പറഞ്ഞു:—

ശ്രീവാമനമഹാപുരാണം, ദണ്ഡോപാഖ്യാനം, ചിത്രാംഗദാവിവാഹകഥനം
അറുപത്തഞ്ചാമദ്ധ്യായം.

—— (0) ——

# അറുപത്താറാമദ്ധ്യായം.

അരജസ്സ്:—'രാജാവേ, ഏറെ പറഞ്ഞിട്ടെന്താണ്? ഞാൻ അങ്ങയ്ക്കു ആത്മദാനം ചെയ്യുകയില്ല. അങ്ങയ്ക്കും എനിയ്ക്കും ശാപം പറ്റാതിരിക്കട്ടെ!'

പ്രഹ്ലാദൻ:—ഇപ്രകാരം വാദിയ്ക്കുന്ന ശുക്രപുത്രിയെ കാമം മൂത്തു മതിമറന്ന ദണ്ഡൻ ബലാൽകാരേണ പിടികൂടികളഞ്ഞു. മദാന്ധനായ മഹീപാലൻ അവളുടെ ചാരിത്രം കെടുത്തിട്ട് ആശ്രമത്തിൽനിന്നു പുറത്തിറങ്ങി, തന്റെ രാജധാനിയിലേയ്ക്കു തിരിച്ചു. ആ ശുക്രപുത്രിയായ അരജസ്സും, രജസ്സിനാൽ ആപ്ലുതയായി ആശ്രമത്തിൽനിന്നിറങ്ങി, അച്ഛനെ ഓൎത്തു വീണ്ടും വീണ്ടും കരഞ്ഞുകൊണ്ടു, രാഹുവിനാൽ രോധിയ്ക്കപ്പെട്ട ചന്ദ്രവല്ലഭയായ രോഹിണിയെപ്പോലെ, മുഖവും താഴ്ത്തിനിന്നു.

വളരെനാൾകൊണ്ടു യജ്ഞം അവസാനിച്ചതിന്നുശേഷം ശുക്രമഹർഷി പാതാളത്തിൽനിന്നു തന്റെ ആശ്രമത്തിലേയ്ക്കു തിരിച്ചു. ആശ്രമത്തിന്നരികിലെത്തിയപ്പോൾ, രജസ്വലയായ പുത്രി ആകാശത്തു് അന്തിച്ചുകപ്പാൎന്ന മേഘലേഖയെന്നപോലെ കാണപ്പെട്ടു. അങ്ങനെ കാണുകയാൽ അദ്ദേഹം ചോദിച്ചു:—'മകളെ, ആരാണ് നിന്നെ തീണ്ടിയതു്? അതിശംപൂൎണ്ണ സൎപ്പവുമായി കളിയാടുന്നതാരാണ്? ഇപ്പോൾതന്നെ ഞാൻ എങ്ങോട്ടുപോകേണ്ടു? ആ അവമൎഷ്ടരായ പാപി എവിടെപ്പോയ്ക്കളഞ്ഞു? ഏതു പാപിയാണ് സദ്വൃത്തയായ നിന്നെ കെടുത്തതു്? അച്ഛനെ കണ്ടിട്ട് അവൾ വീണ്ടും വി

ണ്ടും വിറച്ചും കരഞ്ഞും നാണിച്ചും പതുക്കെപ്പതുക്കെ പറഞ്ഞു:—'അച്ഛന്റെ ശിഷ്യനായ ദണ്ഡനാണ്, പലവുരു തടുക്കപ്പെട്ടിട്ടും, അനാഥയായി കരയുന്ന എന്നെ ബലാൽക്കാരേണ അവമാനിച്ചത്'. മകളുടെ ഈ വാക്കുകേട്ടിട്ട കോപത്താൽ കണ്ണുചുകന്ന ശുക്രൻ ആചമിച്ചു ശുദ്ധനായിട്ട് ഇപ്രകാരം പറഞ്ഞു:—'അവിനീതനായ അവൻ എന്റെ ആജ്ഞയെ പേടിക്കാതെ, എന്റെ ഗൌരവത്തെയും ഗണിക്കാതെ, അരജയെ ഭ്രഷ്ടയാക്കിക്കളഞ്ഞില്ലേ; അതിനാൽ അവനും, അവന്റെ നാടും, സൈന്യവും, ആൾക്കാരും, വാഹനങ്ങളും ഏഴു നാൾക്കുള്ളിൽ വെണ്ണീറായിപ്പോകും!' ഇങ്ങിനെ ദണ്ഡനെ ശപിച്ചിട്ട മഹർഷി മകളോട പറഞ്ഞു:—'ഓമനക്കുഞ്ഞേ, നീ പാപശാന്തിക്കായി തപസ്സുചെയ്തുകൊണ്ട് ഇവിടത്തന്നെ പാർത്തുകൊൾക'. ഇക്ഷ്വാകുപുത്രനായ ദണ്ഡനെ ഇപ്രകാരം ശപിച്ചിട്ട ഭഗവാൻ ശുക്രൻ ദാനവരുടെ പാർപ്പിടമായ പാതാളത്തിലേയ്ക്കെഴുന്നള്ളി. ദണ്ഡനോ, വമ്പിച്ച ബലക്കുറുമ്പുമൂലം, ഏഴു നാൾക്കുള്ളിൽത്തന്നെ രാജ്യത്തോടും സേനാവാഹനങ്ങളോടുംകൂടി വെൺചാമ്പലായിപ്പോയി. ആ രാജ്യമത്രേ ദണ്ഡകാരണ്യം; അതിനെ ശംഭു ഭഗവാൻ രാക്ഷസർക്കിരിപ്പിടമായി കല്പിച്ചു.

ഇപ്രകാരം, പരസ്ത്രീകൾ ആക്രമിക്കപ്പെട്ടാൽ രാജ്യാദികളെപ്പോലും ഭസ്മീകരിക്കയും, വമ്പിച്ച പരാഭവം വരുത്തുകയും ചെയ്യുന്നു. അതിനാൽ, അന്ധക, ഭവാന് ഈ ദുർവ്വിചാരം തോന്നരുത്: ഒരു സാധാരണസ്ത്രീപോലും ചുട്ടെരിച്ചുകളയും; പിന്നെയാണോ പാർവ്വതി! ദാനവേന്ദ്ര, ശിവനെ ദേവാസുരന്മാർക്ക് ജയിക്കാവുന്നവനല്ല. തന്തിരുവടിയെ ദർശിക്കുകപോലും അസാദ്ധ്യം; പിന്നെയല്ലേ പൊരുതുക!'

ഇതു കേട്ടിട്ട കോപിച്ചു കൺചുകന്ന തേജസ്വിയായ അന്ധകാസുരൻ ചീറിക്കൊണ്ട പ്രഹ്ലാദനോട പറഞ്ഞു:—'ആരും തുണയില്ലാത്തവനും ധർമ്മരഹിതനും മേലൊക്കെ ചാരംതേച്ചവനുമായ ഈ മുക്കണ്ണനാണോ എന്നോട പടപൊരുവാൻ ആളാകുന്നു? ഇന്ദ്രനെയാകട്ടെ ദേവകളെയാകട്ടെ അന്ധകൻ പേടിക്കാറില്ല; അവൻ കാളപ്പുറത്തേറുന്ന ഈ മുക്കണ്ണനെ എങ്ങിനെ പേടിക്കും?' നാരദ, അവന്റെ ഘോരവാക്കു കേട്ടിട്ട പ്രഹ്ലാദൻ പറഞ്ഞു:—'ഭഗവാൻ

ധർമ്മാർത്ഥവിരുദ്ധമായ കുത്സിതവാക്ക പറയരുത്. പാവകനും പാററയും തമ്മിലും, സിംഹവും കുറുക്കനും തമ്മിലും, കൊലയാനയും കൊതുകും തമ്മിലും, കനകവും കല്ലും തമ്മിലും എത്ര അന്തരമുണ്ടോ; അന്ധക, അത്രയല്ല ഭഗവാനും ഭവാനും തമ്മിൽ അന്തരമുള്ളു! വീര, അങ്ങയോടു ഞാൻ, അതുതന്നെ പറഞ്ഞുവല്ലോ; വീണ്ടും വീണ്ടും, അതുതന്നെ തന്നെ പറയുന്നു. മഹാത്മാവായ അസിതദേവർഷി പാടിയിട്ടുള്ളതു കേട്ടുകൊള്ളുക:

(കിളിപ്പാട്ട്)

'ജ്ഞാനവുമരിശവും വിട്ടവൻ, ധർമ്മാസക്ത-
മാനസൻ, കൃതവിദ്യൻ, ന്യരെ ദ്രോഹിക്കാത്തോൻ,
പരസ്ത്രീരതിയെന്യേ നിജസ്ത്രീരതനെവൻ;
പരമാപ്പുരുഷനാ പാരിലില്ലൊരുഭയം!
ത്യക്തധർമ്മനായ് സ്വൈരം കലഹപ്രിയനായി
വിദ്യയെ നേടാത്തോനായന്യരെ ദ്രോഹിപ്പോനായ്
പരസ്ത്രീവിത്താപഹാരിയായവർണ്ണസംസർഗ്ഗിയാം
നരനില്ലിഹത്തിലും പരലോകത്തും സുഖം!
ധർമ്മത്തിൽക്കരളൂന്നീ ഭഗവാൻ ദിവാകരൻ;
ബ്രഹ്മർഷി വസിഷ്ഠനോ കോപത്തെ നശിപ്പിച്ചു;
സൂര്യപുത്രനാം മനു വിദ്യയാർജ്ജിച്ചു; നിജ-
ഭാര്യയാൽ സംതൃപ്തനായഗസ്ത്യ പ്രതാപധനൻ;
പങ്കത്തോടിടചേരാതുള്ള പുണ്യങ്ങളിവ
തൻകല്പക്രമത്തിനൊത്താചരിക്കയാലത്രെ,
അവരന്യരെല്ലാം തേജോയുക്തരാം, വരശാപ-
ശക്തരാം സുരസിദ്ധപൂജ്യരുമായിത്തീർന്നു.
ധർമ്മത്തെയുപേക്ഷിച്ചാനംഗപ്രപാലൻ; ദിളു-
വെന്നവനനാരതം കലഹപ്രിയനായി;
പരരെപ്പീഡിപ്പിച്ചു നമുചി ദുരാശയൻ;
ദുരഹങ്കാരം പൂണ്ടാൻ സനകാദപായൻ നൃപൻ;
കവർന്നാൻ പരസ്വങ്ങളസുരൻ ഹിരണ്യാക്ഷൻ;
അവന്റെ സഹജനാം ദുഷ്ടനോ വൈരം മൂർഖൻ;
ഉത്തമൌജസ്സാം യദു കവർന്നു കനകത്തെ;-
യിത്തരമനയത്താൽ പണ്ടിവർ മുടിഞ്ഞുപോയ്!

ധർമ്മത്തെ ത്യജിക്കൊല്ലാ; ധർമ്മമേ പരഗതി;
ധർമ്മഹീനന്മാർ വീഴും രൌരവനരകത്തിൽ.
ധർമ്മമേ മേല്പോട്ടേറ്റുമൊന്നിഹപരങ്ങളി-
ലമ്മട്ടിലധർമ്മം താൻ കീഴ്പോട്ടു വീഴിക്കുന്നു.
എപ്പോഴും പരസ്ത്രീയെത്തൊടൊലാ ധർമ്മസ്ഥിത-
ന്നപ്പാപം നരകേകവിംശതിനരകദം.
ഏവർക്കുമിതേധർമ്മം; പരസ്വകളത്രേച്ഛു-
വേറിയകാലം മേവും രൌരവനരകത്തിൽ.'

അസുരേശ്വര, ഈ വിധമാണ്, അവ്യയനായ അസിതദേവർഷി പണ്ടു പക്ഷീന്ദ്രനായ അരുണനോടു ധർമ്മവ്യവസ്ഥ പറകയുണ്ടായതു്. അതിനാൽ അറിവുള്ളവർ പരകളത്രത്തെ ദൂരെ വർജ്ജിക്കതന്നെ വേണം; ബുദ്ധി പിഴച്ചു പരദാരങ്ങളെ പ്രാപിച്ചുപോയാൽ ആപത്തു നേരിടും.' പ്രഹ്ലാദൻ ഇങ്ങനെ പറഞ്ഞപ്പോൾ അന്ധകൻ പറഞ്ഞു:—'ഭവാനൊരാളുണ്ടല്ലോ ധർമ്മിഷ്ഠനായിട്ടു്; ഞാൻ ധർമ്മം ചെയ്യുന്നില്ല!'

ഈ വിധം പറഞ്ഞിട്ടു് അന്ധകൻ ശംബരനോടാജ്ഞാപിച്ചു:—'ശംബര, മന്ദരമാമലയിൽ ചെന്നു ശിവനോടു പറയുക—എടോ പിച്ചക്കാര, നീ എന്തുകൊണ്ടാണു് സ്വർഗ്ഗസുന്ദരമായ മന്ദരമഹാഗിരി ഭരിച്ചുപോരുന്നതു്? ഇതു് ആർ ഏല്പിച്ചുതന്നു? ഇന്ദ്രൻ തുടങ്ങിയ ദേവന്മാരൊക്കെ എന്റെ ചൊൽക്കീഴിലാണു്. നീ എന്താണു് എന്നെ കൂട്ടാക്കാതെ മന്ദരത്തിൽ വസിക്കുന്നതു്? മാമല നിനക്കു വേണമെങ്കിൽ ഞാൻ പറയുന്നതു ചെയ്യുക—നിനക്കൊരു ഭാര്യയുണ്ടല്ലോ; അവളെ വേഗത്തിൽ എനിക്കു തന്നേയ്ക്കുക.'

ഈവിധം ആജ്ഞാപിതനായ ശംബരൻ, വേഗത്തിൽ, പാർത്തിയോടുകൂടി പരമേശ്വരൻ വാണരുളുന്ന മന്ദരത്തിൽ ചെന്നെത്തി, അന്ധകന്റെ സന്ദേശം ശരിക്കറിയിച്ചു. അതിനു ഭഗവാൻ ദേവി കേൾക്കെ മറുപടി കൊടുത്തു:—'ഈ മന്ദരം എന്റെ പക്കൽ ഏല്പിച്ചു തന്നതു മതിമാനായ മഹേന്ദ്രനാണു്; അതിനാൽ, ആഖണ്ഡലന്റെ ആജ്ഞ കിട്ടാതെ വിട്ടുപോകാൻ വയ്യ. 'പാർവ്വതിയെ എനിക്കു തന്നേയ്ക്കു' എന്നാണല്ലോ അസുരൻ പിന്നെ പറഞ്ഞതു്; ഇഷ്ടമാ

ണെങ്കിൽ ഇവരും പോന്നുകൊള്ളട്ടെ! പിടിച്ചുനിൽക്കാൻ ഞാനാളല്ല!' മുനിശ്രേഷ്ഠ, പിന്നെ ശർവാണി ശംബരനോടരുളിച്ചെയ്തു:—'നീ ചെന്ന്, വിഢ്ഢിയായ അന്ധകവീരനോടു ഞാൻ പറഞ്ഞതായി പറയുക—ഞാൻ യുദ്ധത്തിൽ ഒരു കാലാളായി നടക്കാം; ഭവാനും ശിവനും തമ്മിൽ പ്രാണനെപ്പണയമാക്കി ചൂതുകളിച്ചിട്ട് ആർ ജയിക്കുമോ, ആ ആൾക്ക് എന്നെ എടുക്കാം.' ഇങ്ങനെ മറുപടികിട്ടിയ ശംബരൻ അന്ധകന്റെ അടുക്കൽ തിരിച്ചെത്തി, ശിവനും പാർവ്വതിയും പറഞ്ഞതറിയിച്ചു.

അസുരേന്ദ്രനാകട്ടെ, അതു കേട്ടിട്ട് അരിശത്താൽ തിളങ്ങുന്ന കണ്ണുകളുമായി ചീറിക്കൊണ്ടു ദുര്യോധനനെ വിളിച്ച് ഇപ്രകാരം ആജ്ഞാപിച്ചു:—'മഹാഭുജ, വേഗത്തിൽ ചെന്നു പടയൊരുക്കാനുള്ള പെരുമ്പറയെ, ഒരു ദുശ്ശീലപ്പെണ്ണിനെ എന്നപോലെ, നിശ്ശങ്കം അടിക്കുക.' അന്ധകനാൽ ആജ്ഞപ്തനായ ദുര്യോധനൻ ആവോളം ഊക്കിട്ടു പെരുമ്പറ കൊട്ടിത്തുടങ്ങി. ക്രൂരനായ ദുര്യോധനൻ കൊട്ടിയ ആ പെരുമ്പറ, ഒരു കഴുതയെപ്പോലെ ഭയാനകമായ ശബ്ദം പുറപ്പെടുവിച്ചു. അതു കേട്ടിട്ട് അസുരമുഖ്യന്മാരെല്ലാം, 'ഇതെന്താണ്' എന്നു ചൊല്ലിക്കൊണ്ടു വേഗേന സഭയിൽ വന്നുചേർന്നു. അവരെയെല്ലാം പടനായകൻ വിവരം ധരിപ്പിച്ചു. ഉടനെ ആ കരുത്തന്മാർ യുദ്ധത്തിനൊരുങ്ങി, അന്ധകനോടൊരുമിച്ച്, തേരാന കുതിരകളിലേറി പുറപ്പെട്ടു.

അന്ധകൻ രണ്ടായിരംകാതം ചുററളവുള്ള ഒരു തേരിൽ കേറി, മുക്കണ്ണനെ ജയിപ്പാനൊരുങ്ങി പുറപ്പെട്ടു. ജംഭൻ, കുജംഭൻ, ഹുണ്ഡൻ, തുഹുണ്ഡൻ, ശംബരൻ, ബലി, ബാണൻ, കാർത്തസ്വരൻ, ഹസ്തി, സൂര്യശത്രു, മഹോദരൻ, അയശ്ശീർഷൻ, ശിബി, ശാല്വൻ, വൃഷപർവ്വാവ്, വിരോചനൻ, ഹയഗ്രീവൻ, കാലനേമി, സംഹ്രാദൻ, കാലനാശനൻ, ശരഭൻ, ബലവാനായ വലൻ, വീര്യശാലിയായ വൃത്രൻ, ദുര്യോധനൻ, പാകൻ, വിപാകൻ, കാലൻ, ശംബരൻ എന്നിവരും മഹാ ബലവീര്യരായ മററു വളരെപ്പേരും പലതരം ആയുധങ്ങളേന്തി, പടപൊരുതാൻ ഉഴറോടെ നടകൊണ്ടു. ഇങ്ങനെ, ആ ദുരാത്മാവായ അന്ധകാസുരേന്ദ്രൻ, കാലപാശം ചുററിക്കെട്ടിയതിനാൽ മതിമറന്ന്, മഹേശ്വരനോടു മല്ലടിപ്പാനായി, മന്ദരമഹാദ്രിയിൽ ചെന്നെത്തി.

ശ്രീവാമനമഹാപുരാണം, അന്ധകദൈത്യനിർഗ്ഗമനം;

അറുപത്താറാമദ്ധ്യായം.

—:0:—

# അറുപത്തേഴാമദ്ധ്യായം

പുലസ്ത്യൻ:—യുദ്ധം സമീപിച്ചതിനാൽ ശിവൻ നന്ദികേശ്വരനെ വിളിച്ച് അരുളിച്ചെയ്തു:—'ശിലാദപുത്ര, നിന്റെ ചൊൽക്കീഴിലുള്ളവരെയെല്ലാം വിളിച്ചുകൂട്ടുക.' അരുളപ്പാടിനാൽ, ശ്രീമാനായ നന്ദികേശ്വരൻ വേഗത്തിൽ ചെന്നു വെള്ളമെടുത്താചമിച്ചു ഗണത്തലവന്മാരെ സ്മരിച്ചു. നന്ദികേശ്വരനാൽ സ്മരിക്കപ്പെട്ട ഗണത്തലവന്മാരെല്ലാം കൂട്ടംകൂട്ടമായി വെമ്പലോടെ വന്നെത്തി, ദേവദേവനെ വണങ്ങി. വന്നുചേർന്ന ഭൂതത്താന്മാരെയെല്ലാം, നന്ദികേശ്വരൻ തൊഴുകൈ പൂണ്ടുനിന്ന്, മഹാത്മാവായ പരമേശ്വരനോടുണർത്തിച്ചു.

നന്ദികേശ്വരൻ:—'ഇതാ, നിന്തിരുവടി തൃക്കൺപാർക്കുന്ന ഈ ജടാധാരികളായ മുക്കണ്ണന്മാർ പതിനൊന്നുകോടി രുദ്രന്മാരാണ്; അവരുടെ ദ്വാരപാലന്മാരത്രെ ഈ തിങ്ങിനിൽക്കുന്ന വാനരമുഖന്മാരും വ്യാഘ്രവിക്രമന്മാരുമായ കീർത്തിമാന്മാർ. വേലായുധന്മാരും മയൂരധ്വജന്മാരുമായ ഈ ഷൺമുഖന്മാർ സ്കന്ദന്മാരാണ്; ഇവർ അറുപത്താറുകോടിപ്പേരുണ്ട്; ശങ്കര, ശാഖന്മാർ, വിശാഖന്മാർ, നൈഗമേയന്മാർ എന്നീ അറുമുഖന്മാരും അറുപത്താറുകോടിപ്പേരുണ്ട്. ഇതാ, ഏഴുകോടി പ്രമഥമുഖ്യന്മാർ; ഇവരിൽ ഒരോർക്ക് ഒന്നുവീതം ഏഴുകോടി മാതാക്കളുമുണ്ട്. മേലൊക്കെ ഭസ്മം തേച്ചവരും, ശൂലധാരികളും മുക്കണ്ണന്മാരുമായ ഇവർ ശൈവരെന്ന ഗണത്തലവന്മാരാകുന്നു. തിരുമേനി, ഭസ്മമാകുന്ന ആയുധത്തോടുകൂടിയ പാശുപതർ എന്ന അസംഖ്യം ഭൂതത്താന്മാരും ഇതാ, സഹായത്തിന്നു വന്നെത്തിയിരിക്കുന്നു. വമ്പിച്ച ജടകെട്ടും കയ്യിൽ പിനാകവുമായി വന്നു നിൽക്കുന്ന ഇക്കൂട്ടർ, നിന്തിരുവടിയുടെ ഭക്തന്മാരായ കാലമുഖഗണങ്ങളാകുന്നു. രക്തചന്ദനം പൂശി, ഖട്വാംഗം കൈക്കൊണ്ട്, യുദ്ധത്തിന്നായി വന്നെത്തിയ ഈ വീരന്മാർ മഹാവ്രതികളെന്ന ഉത്തമഗണങ്ങളത്രെ. സ്വാമിൻ, ദിഗംബരന്മാരും മൗലിധാരികളും ഘണ്ടായുധന്മാരുമായ നിരാശ്രയർ എന്ന ഗണങ്ങളും ഇതാ, വന്നെത്തിയിരിക്കുന്നു. തണ്ടാരിതളിനൊത്ത രണ്ടരക്കണ്ണുകളും, മാറത്തു ശ്രീവത്സവും ഖഗവാഹനവും, കാളക്കൊടിയും, കൈക

ളിൽ ചക്രശൂലങ്ങളുമായി വന്നിരിക്കുന്ന ഇവർ വിഷ്ണുശിവന്മാരെ ഒന്നായി പൂജിക്കുന്ന മഹാപാശുപതരത്രേ. വില്ലുമമ്പും ശൂലവും കൈക്കൊണ്ട ഈ സിംഹവദനന്മാരായ ഭൂതത്താന്മാർ, നിന്തിരുവടിയുടെ രോമങ്ങളിൽ നിന്നുണ്ടായ വീരഭദ്രാദികളാകുന്നു. ഇവരും മററു വളരെപ്പേരും നൂറുമായിരവുമായി നിന്തിരുവടിയെ സഹായിപ്പാൻ ഇതാ വന്നുചേർന്നിരിക്കുന്നു. പ്രീതിയോടെ ഇവർക്ക് ആജ്ഞ കൊടുത്താലും!'

പിന്നെ ഭൂതത്താന്മാരെല്ലാം അടുത്തുചെന്നു വൃഷാങ്കനെ വണങ്ങി. അവിടുന്ന് അവരെ നല്ലവാക്കു പറഞ്ഞു, സൽക്കരിച്ചിരുത്തി; വീണുവണങ്ങിയ മഹാപാശുപതരെയാകട്ടെ, മഹേശ്വരൻ എഴുന്നേല്പിച്ചു ആലിംഗനം ചെയ്തു. അതു കണ്ടിട്ട് ഗണത്തലവന്മാരെല്ലാം, 'ഇതെന്തായിരിക്കാ'മെന്ന് അത്യന്തം ആശ്ചര്യപ്പെട്ടു നില്പായി. ഗണങ്ങളുടെ ആശ്ചര്യം കണ്ടിട്ട് യോഗിശ്രേഷ്ഠനായ നന്ദികേശ്വരൻ ഗണനാഥനായ ശൂലായുധൻ തിരുവടിയോടു പുഞ്ചിരികൊണ്ടുണർത്തിച്ചു:— 'മഹേശ്വര, നിന്തിരുവടി മഹാപാശുപതരെ ആശ്ലേഷം ചെയ്തതിൽ ഗണങ്ങളെല്ലാം അത്ഭുതപരതന്ത്രരായിരിക്കുന്നു. അതിനാൽ ഇവർക്കു സിദ്ധിച്ചിട്ടുള്ള ത്രൈലോക്യപൂജിതമായ ജ്ഞാനത്തെയും വിവേകത്തെയും സ്പഷ്ടമായി അരുളിച്ചെയ്താലും.' പാർഷദത്തലവന്റെ അഭിപ്രായം അറിഞ്ഞിട്ട് ഭൂതഭാവനനായ ഭഗവാൻ ഭാവവും അഭാവവും കരുതുന്ന ഗണങ്ങളോടെല്ലാവരോടുമായി അരുളിച്ചെയ്തു:—

'നിങ്ങൾ ശിവനെ ഭക്തിഭാവത്തോടെ പൂജിച്ചുവരുന്നുണ്ട്; എന്നാൽ വിഷ്ണുവിനെ അഹങ്കാരമൌഢ്യത്താൽ നിന്ദിച്ചുകളയുന്നു. ഈ അജ്ഞാനത്താലത്രേ, നിങ്ങൾ ഇവരുടെ കീഴിലാകാഞ്ഞത്. ഞാൻ ആരോ, അവൻ തന്നെയാണ് വിഷ്ണുഭഗവാൻ; വിഷ്ണു ആരോ, അവൻതന്നെയാണ് ഞാൻ. ഞങ്ങൾ തമ്മിൽ ഒരു വ്യത്യാസവുമില്ല; ഒരേ മൂർത്തി രണ്ടായി വർത്തിക്കുന്നു. പാർഷദന്മാരേ, ഈ പുരുഷപുംഗവന്മാർ എന്നെയും വിഷ്ണുവിനെയും ഒരുപോലെ കരുതുന്നവരാണ്; മൂഢബുദ്ധികളായ നിങ്ങളോ വിഷ്ണുവിനെ നിന്ദിക്കുന്നു. ഇതു നിമിത്തം നിങ്ങൾക്കു ജ്ഞാനം ഇല്ലാതായി. അതുകൊണ്ടാണ് ഞാൻ ആലിംഗനം ചെയ്യാഞ്ഞത്.' ഇങ്ങനെ അരുളിച്ചെയ്തു മഹേശ്വരനോടു ഗണങ്ങൾ ചോദിച്ചു:—'എങ്ങിനെയാണ്, ജ്ഞാനനിർമ്മലനായി, ശാന്തനായി, നിരഞ്ജനനായ നിന്തിരുവടി വിഷ്ണു

വിനോട് ഐക്യംപൂണ്ടു സ്ഥിതിചെയ്യുന്നത്? തിപ്പളുങ്കിനൊപ്പം ശുഭ്രവർണ്ണനാണ് നിന്തിരുവടി; അദ്ദേഹമോ അഞ്ജനവർണ്ണൻ. പിന്നെ എങ്ങിനെ യോജിക്കും?' അവരുടെ അത്ഭുതത്തായ വാക്കു കേട്ടിട്ട് ജീമൂതകേതനൻ പുഞ്ചിരിക്കൊണ്ട് ജീമൂതത്തിനൊത്ത ഗംഭീരസ്വരത്തിൽ അരുളിച്ചെയ്തു:—

'എല്ലാം പറയാം; നിങ്ങൾക്കു യശോവർദ്ധകമായിട്ടുള്ളതു കേട്ടുകൊൾവിൻ. മഹത്തായ ജ്ഞാനത്തിന്ന് അനർഹരല്ലല്ലോ നിങ്ങൾ. അപവാദഭയത്താലും നിങ്ങളിലുള്ള സ്നേഹത്താലുമാണ്, എന്റെ ഹൃദയസ്ഥിതമായ രഹസ്യം വെളിപ്പെടുത്തുന്നത്. നിങ്ങൾ ഒരേ വടിവിൽ എന്റെ ഓരോ പ്രതിമയുണ്ടാക്കി, അതിനെ ഭജിച്ച്, പാൽ, നെയ് മുതലായതുകൊണ്ടു ശുഷ്കാന്തിയോടെ അഭിഷേകം കഴിക്കുക. ചന്ദനം മുതലായവകൊണ്ടുതന്നെ എനിക്കു പ്രീതി വരും; മൂർച്ചവാൾ എടുത്ത് എന്റെ വിഗ്രഹം പിളർത്തിനോക്കിയാലും, അതിൽ സനാതനനായ വിഷ്ണുവിനെ കാണാം! എന്നെ ഭജിക്കുന്നവനും, വിഷ്ണുവിനെ ഭജിക്കുന്നവനും—രണ്ടുപേരും—ലോകത്തിൽ ഒരുപോലെയാണ്; ഇതിൽ സംശയം വേണ്ട. ഞങ്ങൾ തമ്മിൽ വ്യത്യാസമുള്ളതായി ലോകം ഒരിക്കലും പറഞ്ഞുപോകരുത്; അതിന്നുവേണ്ടി ജഗദീശനായി ഞാൻ തന്നെയായിരിക്കുന്ന പുണ്ഡരീകാക്ഷനെ നിന്ദിക്കുന്ന നിങ്ങളെ ഞാൻ തീവ്രമായ നരകത്തിൽ ഇട്ടുകളയും! ഗണത്തലവന്മാരെ, ഭഗവാൻ സദാ സർവ്വവ്യാപിയും സർവ്വരൂപനുമാകുന്നു. തന്തിരുവടിക്കു തുല്യനായി ചരാചരജഗത്തിൽ ആരുമില്ല. വെളുത്തവനും മഞ്ഞച്ചവനും പുകന്നവനുമാണ് ആ ലോകേശ്വരൻ. തന്തിരുവടിയെക്കാൾ മിതെയായി മറ്റൊരു സത്യം ലോകത്തിലില്ല. ആ സർവ്വപൂജ്യനായ ഭഗവാൻ സദാശിവൻ, സത്വരജസ്തമസ്സുകളെ വെവ്വേറെയും കൂടിക്കലർന്നും വഹിച്ചുപോരുന്നു.'

ശിവന്റെ അരുളപ്പാടു കേട്ടിട്ടു ശിലാദസൂനു മുതലായ പാർഷദേന്ദ്രന്മാർ അപേക്ഷിച്ചു:—'ഭഗവാനെ, സദാശിവന്റെ സ്വരൂപം അരുളിച്ചെയ്താലും.' പാർഷദന്മാരുടെ ഈ അപേക്ഷ കേട്ടിട്ടു പരമേശ്വരൻ നിരഞ്ജനമായ ആ ശൈവരൂപത്തെ അവർക്കു കാട്ടിക്കൊടുത്തു. ഓരായിരം മുഖങ്ങളോടും, ഓരായിരം കൈകാലുകളോടും കൂടിയ ആ ദുർന്നിരീക്ഷമായ രൂപം ലോകത്തിലെങ്ങും വ്യാപിച്ചു് ഉണ്ട

ന്തി സ്ഥിതിചെയ്തു; ദേവായുധങ്ങൾ ഖണ്ഡിന്മേൽ കാണുമാറായി. വീണ്ടും ഭഗവാൻ ശിവന്റെയും വിഷ്ണുവിന്റെയും ലക്ഷണങ്ങളെല്ലാം പൂണ്ട് ഏകമുഖനായി കാണപ്പെട്ടു—പകുതി വൈഷ്ണവവും പകുതി ശൈവവുമായ രൂപത്തിൽ, പക്ഷിധ്വജനായി കാളപ്പുറത്തേറിയും, വൃഷധ്വജനായി പക്ഷിക്കഴുത്തേറിയും കാണപ്പെട്ടു. ഗണങ്ങളുടെ തലയാളായ മുക്കണ്ണൻ ഏതേതു രൂപത്തെ വഹിച്ചുവോ; അതാതു രൂപത്തിലായി മഹാപാശുപതഗണങ്ങൾ! പിന്നെ ശങ്കരൻ ഏകരൂപനായി; ഉടൻതന്നെ ബഹുരൂപനുമായി. ക്ഷണനേരംകൊണ്ട് ശ്വേതവർണ്ണനായി; ക്ഷണനേരംകൊണ്ട് രക്തവർണ്ണനും പീതവർണ്ണനും നീലവർണ്ണനുമായി. പിന്നെ ക്ഷണനേരംകൊണ്ട് മിശ്രവർണ്ണനും വർണ്ണഹീനനുമായി; അപ്പോൾ മഹാപാശുപതരും അതേമട്ടിലായി. ക്ഷണനേരംകൊണ്ട് രുദ്രൻ ഇന്ദ്രനായി; ക്ഷണനേരംകൊണ്ട് ശിവൻ സൂര്യനായി; ക്ഷണനേരംകൊണ്ട് ശങ്കരൻ വിഷ്ണുവായി; ക്ഷണനേരംകൊണ്ട് ബ്രഹ്മാവായി!

ആ മഹാത്ഭുതം കണ്ടിട്ട് ശൈവരായ ഗണങ്ങൾ, ബ്രഹ്മാവും വിഷ്ണുവും ഇന്ദ്രനും സൂര്യനുമൊക്കെ സനാതനനായ ശിവൻതന്നെയാണെന്നറിഞ്ഞു. ഈ അഭേദജ്ഞാനം വന്നതോടുകൂടി ആ പാരിഷദർ പാപനിർമ്മുക്തരായിത്തീർന്നു. ഇങ്ങനെ ഐക്യം കണ്ട് അവർ പാപത്തിൽ നിന്നു വേർപെട്ടപ്പോൾ ശിവൻ പ്രസാദിച്ചരുളിച്ചെയ്തു:—'സുവ്രതന്മാരെ, ഈ ജ്ഞാനംനിമിത്തം എല്ലാവരിലും ഞാൻ പ്രസാദിച്ചിരിക്കുന്നു. അതിനാൽ, അക്ഷയമായ വരം ചോദിച്ചുകൊൾവിൻ; നിങ്ങൾക്ക വേണ്ടതു ഞാൻ തരാം.' അവർ ഉണർത്തിച്ചു:—'ഭഗവൻ, രണ്ടെന്ന വിചാരത്താൽ ഞങ്ങൾക്കുണ്ടായിട്ടുള്ള മഹാപാപം നശിച്ചു പോകുന്നതിന്നു വരം തന്നാലും.' 'അങ്ങിനെ തന്നെ' എന്നരുളിച്ചെയ്തിട്ട് അവ്യക്തനായ ശിവൻ ആ ഗണത്തലവന്മാരെയെല്ലാം നിഷ്കന്മഷരാക്കുകയും ആശ്ലേഷിക്കുകയും ചെയ്തു.

കൊണ്ടൽനേർനിറംപൂണ്ട പാർഷദരാൽ മറയപ്പെട്ടതും, ശിവൻ അടിയതല്ലൂന്നതുമായ വെളുത്ത മന്ദരമാമല, കരിന്തോൽചട്ടയിട്ട ശരൽവർണ്ണമായ ശങ്കരവൃഷഭമെന്നപോലെ ശോഭിച്ചു.

ശ്രീവാമനമഹാപുരാണം, സദാശിവദർശനം,

അറുപത്തേഴാമദ്ധ്യായം.

# അറുപത്തെട്ടാമദ്ധ്യായം

പുലസ്ത്യൻ:—ഇതിനിടയിൽ, അസുരന്മാരോടുകൂടിയ അന്ധകൻ, കന്ദരകളിൽ പാർഷദന്മാർ ചേർന്ന മന്ദരമഹാദ്രിയിൽ വന്നെത്തി. പാർഷദന്മാർ അസുരന്മാരെ കണ്ടിട്ടു കിലകിലശബ്ദം മുഴക്കുകയും അനേകം പെരുമ്പറകൾ കൊട്ടുകയും ചെയ്തു. പ്രളയത്തിലെതിനൊത്ത ആ മഹാ ശബ്ദം ബ്രഹ്മാണ്ഡമാകെ വ്യാപിച്ചു. ആ വായുമാറ്റത്തിൽ വല്ലു കേൾക്കകയാൽ അതിശംകൊണ്ട വിഘ്നേശ്വരനായ വിനായകൻ ഗണങ്ങളാൽ പരിവൃതനായി മന്ദരമഹാദ്രിയിൽ വന്നെത്തി, അച്ഛനെക്കണ്ടു്, ഭക്തിയോടെ നമസ്കരിച്ചിട്ടു മഹേശ്വരനോടുണർത്തിച്ചു:—'വിശ്വേശ്വര, എന്താണമാന്തം? യുദ്ധത്തിനൊരുങ്ങുക!' വിഘ്നേശ്വരവചനം കേട്ടിട്ടു വിശ്വേശ്വരൻ അംബികയോടരുളിച്ചെയ്തു:—ഞങ്ങൾ 'അന്ധകനെ വധിപ്പാൻ പോകയാണു്; ഭവതി സൂക്ഷിച്ചിരിക്കണം.' പാർവ്വതി ശിവനെ വീണ്ടും വീണ്ടും ആശ്ലേഷിച്ചു പ്രേമത്തോടെ തൃക്കൺപാർത്തു യാത്രയ്ക്കനുവാദം നൽകി; അതിനുശേഷം ദേവഗുരുവിന്റെ തൃപ്പാദങ്ങളിൽ ചന്ദനവും ഗോരോചനവും പൂശിച്ചു പ്രീതിപൂർവ്വം വന്ദിച്ചു. ശിവൻ പിന്നീടു സഖിയായ മാലിനിയോടും, ജയ—വിജയ—ജയന്തി—അപരാജിത എന്നിവരോടുമായി അരുളിച്ചെയ്തു:—'നിങ്ങൾ നല്ലവണ്ണം സൂക്ഷിച്ചു ഗൃഹത്തിൽ കാവൽ നിൽക്കണം; പാർവ്വതിയെ അപകടമൊന്നും വരാതെ കാത്തുകൊള്ളണം.'

ഇങ്ങനെ അവരോടെല്ലാം ആജ്ഞാപിച്ചു്, ഭഗവാൻ കാളപ്പുറത്തേറി ഗൃഹത്തിൽ നിന്നു പുറപ്പാടായി. ശിവപാർഷദത്തലവന്മാരും തൻതിരുവടിയെ പിന്തുടർന്നു പുറപ്പെട്ടു. പൂഴെച്ചുഴന്ന ജയശബ്ദങ്ങൾ ഘോഷിച്ചു. മഹർഷേ, ലോകപാലനായ മഹേശ്വരൻ ശൂലവുമേന്തി യുദ്ധത്തിനൊഴുന്നള്ളുമ്പോൾ, തൻതിരുവടിക്കു വിജയം സൂചിപ്പിക്കുന്ന മംഗളലക്ഷണങ്ങൾ പലതും കാണമാറായി. കുറുനരികൾ ഇടതുഭാഗത്തായി നിൽക്കുകയും, സ്വസ്ഥരമായി ഓരിയിട്ടുകൊണ്ടു മുമ്പിൽ പായുകയും ചെയ്തു. മാംസാശിപക്ഷികൾ മാംസം തിന്നാനും ചോര കുടിപ്പാനുമായി നടകൊണ്ടു. വാമദേവന്റെ വലതുഭാഗം നഖം വരെയും ചലിച്ചു. ഹാരീതപക്ഷി ശബ്ദിക്കാതെ പിന്തിരിഞ്ഞു

പറന്നു. ഈ വക നിമിത്തം കണ്ടിട്ട് ത്രികാലജ്ഞനായ ചന്ദ്രശേഖരൻ പുഞ്ചിരിക്കൊണ്ട് നന്ദികേശ്വരനോടരുളിച്ചെയ്തു:—'ഗണനാഥനായ നന്ദി, നമുക്കു വിജയംതന്നെയാണുണ്ടാവുക; ഒരു വിധത്തിലും തോൽവിയില്ല. അത്തരം നിമിത്തങ്ങളാണല്ലോ കാണുന്നത്.' ശിവന്റെ വാക്കു കേട്ടിട്ട് ശിലാദപുത്രൻ പറഞ്ഞു:—'തിരുമേനി, എന്താണ് സംശയം? നിന്തിരുവടി ശത്രുക്കളെയൊക്കെ ജയിച്ചാലും!' ഈ വിധം ഉണർത്തിച്ചിട്ട് നന്ദികേശ്വരൻ ശൈവപാർഷദന്മാരെയും മഹാപാശുപതന്മാരെയും യുദ്ധത്തിന്നു നിയോഗിച്ചു.

പലതരം ശസ്ത്രങ്ങൾ കൈക്കൊണ്ട അവർ ഊക്കോടെ നേരിട്ടു ചെന്നു ദാനവസൈന്യങ്ങളെ, ഇടിത്തീയുകൾ വൃക്ഷങ്ങളെ എന്നപോലെ ചുട്ടെരിച്ചു തുടങ്ങി. കരുത്തന്മാരായ പ്രമഥന്മാരാൽ മഥിക്കപ്പെട്ടുന്ന ദൈത്യദാനവന്മാർ കൂടവും മുൾത്തടിയുമേന്തി പാർഷദരെ ഹനിപ്പാൻ ഒരുമ്പെട്ടു. ആകാശത്തു ബ്രഹ്മവിഷ്ണുശക്രസൂര്യാദികളായ ദേവന്മാർ യുദ്ധം കാണ്മാനായി വന്നുകൂടി. കലഹപ്രിയ, ഉടനെ ആകാശത്തു ഗീതവാദ്യാദികളോടു ചേർന്ന പടഹനിർഘോഷം മുഴങ്ങി. ദേവകൾ കണ്ടുനിൽക്കെ, മഹാപാശുപതാദി പാർഷദന്മാർ അരിശംമുഴുത്ത് അസുരപ്പടയെ കൊന്നൊടുക്കുകയായി. നാലംഗപ്പടയെ ഗണത്തലവന്മാർ വധിക്കുന്നതുകണ്ടിട്ട് കോപംപൂണ്ട തുഹുണ്ഡൻ ഊക്കോടെ പാഞ്ഞടുത്തു. അവന്റെ കയ്യിലുള്ള പൊളകൾകൊണ്ട് പൊതിഞ്ഞതായ ഇരുമ്പുപരിഘം, ഇന്ദ്രധ്വജമെന്നപോലെ ഉയർന്നുകാണുമാറായി. അതു ചുഴററിക്കൊണ്ട് അക്കരുത്തൻ രുദ്രന്മാർ മുതൽ സ്കന്ദന്മാർവരെയുള്ള ഗണങ്ങളെ ആഞ്ഞടിച്ചു; അവർ പേടിച്ചരണ്ടു തോററുപോയി.

പാർഷദപ്പട തോററതു കണ്ടിട്ട് വിനായകൻ ഊക്കോടെ തുഹുണ്ഡാസുരേന്ദ്രന്റെ നേരെ പാഞ്ഞടുത്തു. നേർത്തടുക്കുന്ന ഗണപതിയെ കണ്ടിട്ട് ദുരാത്മാവായ ദൈതേയൻ മസ്തകത്തിന്റെ നടുവിലേയ്ക്കായി പരിഘം ആഞ്ഞെറിഞ്ഞുവിട്ടു. ആ വജ്രകല്പം പതിച്ച പരിഘം വിഘ്നേശ്വരന്റെ ഒരു നോട്ടംകൊണ്ടുതന്നെ, ഇടിത്തീകൊണ്ട മഹാമേരുശൃംഗം എന്നപോലെ നൂറായി നുറുങ്ങി. പരിഘം പാഴായിപ്പോയപ്പോൾ അസുരൻ ഗണപതിയെ കടന്നു പൊത്തിപ്പിടിച്ചു ബാഹുപാശം കൊണ്ടു കെട്ടി, ആ ലംബോദരന്റെ നിറുകയിൽ മുൾത്തടികൊണ്ടടിച്ചു; ലംബോദരൻ വെൺമഴുകൊണ്ടു ദൈത്യേന്ദ്രനേയും വെട്ടി. ആ ബലവാ-

നായ ദാനവത്തലവൻ രണ്ടായിപ്പൊളിഞ്ഞു വിറകുമുട്ടിപോലെ നിലത്തു മലച്ചു; എന്നാലും പിടുത്തം വിട്ടില്ല. ലംബോദരൻ വിടുവിപ്പാൻ ശ്രമിച്ചുനോക്കി; ഫലമായില്ല. ഉടനെ, ബാഹുബന്ധത്തിൽ കുടുങ്ങിയ വിനായകനെ കണ്ടിട്ടു മഹാത്മാവായ കുണ്ഡോദരൻ എന്ന ഗണത്തലവൻ ഒരു മുസലം കൈക്കൊണ്ടു് അസുരന്റെ കൈ ഇടിച്ചുചതച്ചു. കപിധ്വജൻ എന്ന പാർഷദോത്തമൻ കുന്തംകൊണ്ടു് രാഹുവിന്റെ നെഞ്ചും പിളർത്തി.

ഹുണ്ഡൻ കൊല്ലപ്പെടുകയും, രാഹു പിന്മാറുകയും ചെയ്തപ്പോൾ, കാലാഗ്നിതുല്യരായ ആ ഗണത്തലവന്മാർ കോപാവിഷ്ടം പൊഴിച്ചുകൊണ്ടു ദാനവപ്പടയിലേയ്ക്കു കടന്നു. അവർ സ്വസൈന്യത്തെ ഹനിക്കുന്നതു കണ്ടിട്ട് ബലവാനായ ബലി കാററുപോലെ പാഞ്ഞെത്തി. ഗദ ചുഴററി വിനായകന്റെ മസ്തകത്തിലും കവിൾത്തട്ടിലും തുമ്പിക്കയ്യിന്മേലും പ്രഹരിച്ചു; കുണ്ഡോദരന്റെ കൈ ചതച്ചു; മഹോദരന്റെ തലക്കിണ്ണം അടർത്തി; കപിധ്വജന്റെ സന്ധിബന്ധങ്ങൾ തകർത്തു; ലംബോദരന്റെ തുടയുടച്ചു. ആ ഗണത്തലവന്മാർ പിന്തിരിഞ്ഞപ്പോൾ, ബലവാനായ അസുരവീരൻ സ്കന്ദവിശാഖാദികളായ പാർഷദപ്രവരരെ നിഗ്രഹിപ്പാനായി പാഞ്ഞണഞ്ഞു. അതു കണ്ടിട്ട് ശംഭുഭഗവാൻ ഗണത്തലവനായ നന്ദികേശ്വരനെ വിളിച്ചു് അരുളിച്ചെയ്തു:—'വീരാ, ഈ ദൈത്യനെ നീ ചെന്നു കൊല്ലുക.' വൃഷാങ്കൻ ഈ വിധം ആജ്ഞാപിക്കയാൽ ശിലാദാത്മജൻ വജ്രം കൈക്കൊണ്ടു ചെന്നു ബലിയുടെ ശിരസ്സിൽ പ്രഹരിച്ചു. അവൻ മൂർച്ഛിച്ചു നിലംപൊത്തി. സഹോദരപുത്രൻ മോഹാലസ്യപ്പെട്ടതു കണ്ടിട്ട് കരുത്തനായ കുജംഭൻ ക്രോധത്തോടെ ഒരു മുസലം കൈക്കൊണ്ടു വട്ടംചുഴററി നന്ദിയുടെ നേർക്ക് എറിഞ്ഞുവിട്ടു. നന്ദികേശ്വരനാകട്ടെ, ആ നേരിട്ടു ചെല്ലുന്ന മുസലം ക്ഷണത്തിൽ കൈകൊണ്ടു പിടിച്ചു്, അതുകൊണ്ടുതന്നെ കുജംഭനെ പ്രഹരിച്ചു. അവൻ ചത്തു നിലത്തുവീണു. കുജംഭനെ മുസലംകൊണ്ടു കൊന്നിട്ട് നന്ദികേശ്വരൻ വജ്രംകൊണ്ടു വളരെപ്പേരെ സംഹരിച്ചു. അപ്പോൾ അസുരന്മാർ ദുര്യോധനനെ ശരണം പ്രാപിച്ചു.

ദുര്യോധനൻ, ഗണത്തലവന്റെ വജ്രമേററു ദാനവന്മാർ ചാകുന്നതു കണ്ടിട്ട്, മിന്നൽപോലെ തിളങ്ങുന്ന ഒരു കയർ വീശി, 'നിന്റെ കഥ കഴിഞ്ഞു' എന്നും പറഞ്ഞു് നന്ദിയുടെ നേർക്കെറിഞ്ഞു. അതിനെ അദ്ദേഹം വജ്രംകൊണ്ടു്, ഒരേഷണിക്കാരൻ ഗോത്രത്തെ എ

ന്നതുപോലെ, ഭേദിച്ചു. കയർ മുറിഞ്ഞതു കണ്ടിട്ട് അവൻ മുഷ്ടി ചുരുട്ടി നന്ദിയോടടുത്തു. ഉടനെ അദ്ദേഹം അവന്റെ കരിമ്പനക്കായപോലുള്ള തല വജ്രംകൊണ്ടു കൊയ്തു. അവൻ കൊലപ്പെട്ടു നിലത്തു പതിച്ചു. അസുരന്മാർ പേടിച്ചു പത്തുദിക്കിലേയ്ക്കും പായുകയായി.

തന്റെ മകൻ വധിക്കപ്പെട്ടതു കണ്ടിട്ട് ഹസ്തി നന്ദിയോടടുത്തു്, വില്ല് ഊക്കോടെ വലിച്ച്, കാലദണ്ഡിനൊത്ത ബാണങ്ങൾകൊണ്ടെയ്തു. മേഘം മഴയാൽ പർവ്വതങ്ങളെ എന്നപോലെ, അവൻ ബാണഗണത്താൽ മൂടിയ നന്ദിവിനായകാദിഗണങ്ങൾ വീരരും കരുത്തരുമെങ്കിലും, സിംഹംകയർത്ത കാളകളെപ്പോലെ, പേടിച്ചരണ്ടു നാലിടത്തേയ്ക്കും പാഞ്ഞു. പാർഷദരുടെ ഭയപ്പാടു കണ്ടിട്ട് സ്കന്ദൻ മൂർച്ചയേറിയ വേൽ കൈക്കൊണ്ടു ചിക്കെന്നു ശത്രുവിനോടെതിരിട്ട് അവന്റെ മാറിടം വേൽകൊണ്ടു പിളർത്തി. വേലേററു നെഞ്ചും പിളർന്ന ഹസ്തിദാനവേന്ദ്രൻ സേനകളുടെ ഇടയിലായി പടക്കളത്തിൽ വീണു.

ആ മാററലർ കൂട്ടം തോററപ്പോൾ, ഗണത്തലവന്മാർ ചൊടിച്ചു നന്ദികേശ്വരനെ മുന്നിർത്തി ദാനവന്മാരെ ഹനിപ്പാൻ തുടങ്ങി. പ്രമഥന്മാരാൽ പ്രഹരിക്കപ്പെടുന്ന ദൈത്യന്മാർ പിന്തിരിഞ്ഞു്, വീണ്ടും കരുത്തന്മാരെ മുന്നിർത്തി തിരിച്ചെത്തി. അവർ തിരിച്ചെത്തിയതു കണ്ടിട്ടു വ്യാഘ്രമുഖനായ നന്ദിഷേണൻ ക്രോധത്താൽ ഉജ്ജ്വലിക്കുന്ന കണ്ണുമായി ചീററിക്കൊണ്ട് ഊക്കോടെ തിരിച്ചേററു. നാരദ, ആ ഗണത്തലവൻ പട്ടിശം കൈക്കൊണ്ടു തിരിച്ചേററപ്പോൾ, കാത്തസ്വരൻ ഗദയേന്തി പാഞ്ഞേററു. ആ തിയ്യുപോലെ തിളങ്ങുന്ന കാത്തസ്വരാസുരേന്ദ്രൻ ഉരക്കെ അലറിക്കൊണ്ടു നേരിട്ടപ്പോൾ നന്ദിഷേണൻ പട്ടിശം ചുഴററി, അവന്റെ തലയ്ക്കു താഡിച്ചു.

അമ്മാമന്റെ മകനായ ആ സഹോദരൻ കൊലപ്പെട്ടപ്പോൾ ഹയഗ്രീവൻ പാശം ചുഴററിയെറിഞ്ഞു നന്ദിഷേണഗണവീരനെ പട്ടിശത്തോടുകൂടി ബന്ധിച്ചുകളഞ്ഞു. നന്ദിഷേണൻ ബന്ധത്തിൽപ്പെട്ടതു കണ്ടിട്ട്, കരുത്തരിൽ മുമ്പനായ വിശാഖൻ കോപിച്ചു വേലും കൈക്കൊണ്ടു നേരിട്ടുനിന്നു. അപ്പോൾ, ബലവാന്മാരിൽ ശ്രേഷ്ഠനായ അയശ്ശീർഷൻ പാഞ്ഞെത്തി, കുക്കുടധ്വജനായ വിശാഖനോടു പടപൊരുതി. വിശാഖനെ യുദ്ധത്തിൽ ബന്ധിച്ചതു കണ്ടിട്ട്, ശാഖനും നൈഗമേയ

നമാകുന്ന ഗണ്യമുഖ്യന്മാർ ഇവരുംകൂടി ശത്രുവിനോടു പൊരുതേററു. വിശാഖനാവട്ടെ, ഒരു വശത്തു നൈഗമേയനും മറെറവശത്തു ശാഖനും നിന്നു വേൽകൊണ്ട് അയഃശ്ലീഷനെ പതുക്കെല്ലിച്ചു. ശങ്കരപുത്രന്മാർ മൂവ്വരുംകൂടി കഴക്കുകയാൽ അവൻ പോർ വിട്ട്, 'ഗണത്തലവനിൽ നിന്ന് എന്നെ രക്ഷിക്കണേ' എന്ന്, ശംബരനെ ശരണംപ്രാപിച്ചു. ശംബരനും ശങ്കരാത്മജൻ നാലുപേരാൽ വേൽകൊണ്ടു താഡിതനായിട്ട്, ആകാശത്തുനിന്നു ഭൂമിയിലേയ്ക്കു എന്നപോലെ, കൈനിലയിലേയ്ക്കു തിരിച്ചു. ദേവർഷേ, പാശം മുറിഞ്ഞു ശംബരൻ പേടിച്ചൊഴിഞ്ഞപ്പോൾ, കുമാരൻ പടയെ ഉടച്ചുകൊണ്ടു ചുററും നടന്നു. ശിവപുത്രന്മാരും പാർഷദന്മാരും ഹിംസിക്കുന്ന ആ ദാനവപ്പട പേടിച്ചരണ്ടു നിറം കെട്ടു വലഞ്ഞു ശുക്രനെ ശരണം പ്രാപിച്ചു.

ശ്രീവാമനമഹാപുരാണേ, അന്ധകസൈന്യപരാജയം,

അറുപതെട്ടാമദ്ധ്യായം.

——(൦)——

# അറുപതൊമ്പതാമദ്ധ്യായം

പുലസ്ത്യൻ:—കുജംഭൻ കാലനൂർ പൂകുകയും, സൈന്യത്തെ പ്രമഥന്മാർ കൊന്നൊടുക്കുകയും ചെയ്തതിൽ ഉള്ളുഴന്ന അന്ധകാസുരൻ ഗുരുവായ ശുക്രന്റെ അടുക്കൽ ചെന്ന് ഇങ്ങനെ വണക്കത്തിൽ പറഞ്ഞു:—'ഭഗവാനേ, നിന്തിരുവടിയെ ആശ്രയിച്ചിട്ടാണല്ലോ, ഞങ്ങൾ ദേവഗന്ധർവ്വകിന്നരന്മാരെയും മററും തോല്പിച്ചുവിട്ടതു്. എന്നാൽ, ഇതാ, എന്റെ കീഴിലുള്ള സേനയെ, നാഥനില്ലാത്ത ഒരു സ്ത്രീയെ എന്നപോലെ, പ്രമഥന്മാർ ആക്രമിക്കുന്നതു നോക്കു! ഭാർഗ്ഗവ, കുജംഭൻ മുമ്പായ എന്റെ ഭ്രാതാക്കന്മാർ കൊലപ്പെട്ടുപോയി; ആ പാർഷദവർഗ്ഗമോ, കുരുക്ഷേത്രപുണ്യംപോലെ, എണ്ണിയാൽതീരാത്തതാളുമുണ്ട്. അതിനാൽ, ഞങ്ങൾ ശത്രുക്കളോടു തോൽക്കാതിരിക്കുകയും ശത്രുക്കളെ തോല്പിക്കുകയും ചെയ്യുന്നതിനു വേണ്ടതു നിന്തിരുവടി പ്രവർത്തിക്കുമാറാകണം!' അന്ധകന്റെ അപേക്ഷ കേ

ട്ടിട്ട പരമഗുരുവായ ശുക്രൻ, ദാനവേശ്വരനെ ആശ്വസിപ്പിച്ചു സന്തോഷിപ്പിച്ചുംകൊണ്ട് പറഞ്ഞു:—'ആകട്ടെ, ഞാൻ തീർത്ഥത്തിൽച്ചെന്ന്, അങ്ങയ്ക്കു പ്രിയം ചെയ്യാം.' ഈ വിധം പറഞ്ഞിട്ട്, ശുചിവ്രതനായ കവി സംജീവനീമന്ത്രം വഴിപോലെ ഉരുക്കഴിക്കാൻ തുടങ്ങി.

അതു് ഉരുക്കഴിക്കുമ്പോൾ, പാർഷദന്മാരാൽ പടയിൽ വധിക്കപ്പെട്ട ദാനവവീരന്മാരെല്ലാം ജീവിച്ചെഴുന്നേറ്റു. കുജംഭൻ മുമ്പായ ദൈത്യന്മാർ വീണ്ടും എഴുന്നേറ്റു യുദ്ധത്തിന്നെത്തിയപ്പോൾ നന്ദികേശ്വരൻ ശിവനോടുണർത്തിച്ചു:—'തിരുമേനി, പാർഷദർ പടക്കളത്തിൽ വെച്ചു കഴിവുപോലെ കൊലചെയ്ത അസുരന്മാരെല്ലാം ശുക്രന്റെ മന്ത്രംകൊണ്ടു വീണ്ടും ജീവിച്ചിരിക്കുന്നു. അതിനാൽ യുദ്ധത്തിൽ വലിയ വേല ചെയ്തതൊക്കെ, ശുക്രന്റെ വിദ്യാബലംമൂലം വെറുതെയായിപ്പോയി!' ഇങ്ങനെ ഉണർത്തിച്ചപ്പോൾ, കുലത്തെ നന്ദിപ്പിക്കുന്ന നന്ദിയോടു സ്വാമി തൻകാര്യസിദ്ധിക്കായി അരുളിച്ചെയ്തു:—'ഗണനാഥ, നീ ചെന്നു ശുക്രനെ എന്റെ അടുക്കൽ കൊണ്ടുവരിക; അയാളെ ഞാൻ അടക്കി നിർത്തിക്കൊള്ളാം.'

ഇപ്രകാരം രുദ്രനാൽ നിയുക്തനായ നന്ദികേശ്വരൻ ശുക്രനെ കണ്ടുപിടിപ്പാനായി ദാനവപ്പടയിലേയ്ക്കു ചെന്നു. അതു കണ്ടിട്ടു ബലവാനും ഭയങ്കരനുമായ അസുരപ്പെരുമാൾ, കാട്ടിൽ ഒരു പുള്ളു സിംഹത്തെ എന്നവണ്ണം അദ്ദേഹത്തെ തടുത്തു. നന്ദികേശ്വരൻ നേരെ ചെന്ന്, ഇടിത്തീപോലെ മിന്നുന്ന വജ്രം പ്രയോഗിക്കയും അവൻ ബോധംകെട്ടു വീഴുകയും ചെയ്തു. അദ്ദേഹം വെമ്പലോടെ യാത്ര തുടർന്നപ്പോൾ, ജംഭൻ–കുജംഭൻ–വലൻ–വൃത്രൻ എന്നീ ദൈത്യപുംഗവന്മാർ പാഞ്ഞടുത്തു; മയൻ, സംഹ്രാദൻ തുടങ്ങിയ മറ്റു ദാനവമുഖ്യന്മാരും പലതരം ആയുധങ്ങളേന്തി ഗണത്തലവനോടു പാഞ്ഞേറ്റു. അദ്ദേഹത്തെ ആപ്പേരും കരുത്തന്മാർ പീഡിപ്പിക്കുന്നതു പിതാമഹാദികളായ ദേവന്മാർ കണ്ടു. ഉടനെ ബ്രഹ്മാവ് ഇന്ദ്രാദിസുരന്മാരോടു പറഞ്ഞു:—'ശിവനു സാഹായ്യം ചെയ്യുവിൻ, ഇതാണ് തക്ക അവസരം.' ഇതുകേട്ടിട്ട്, വാസവൻ തുടങ്ങിയ വാനവന്മാർ ആകാശത്തുനിന്ന് ഊക്കോടെ ശിവസൈന്യത്തിലേയ്ക്കിറങ്ങി. പ്രമഥപ്പടയിലേയ്ക്കുള്ള അവരുടെ പാഞ്ഞിറക്കം, വൻകടലിലേയ്ക്കു നദികൾ തള്ളി

യാലിക്കുന്നതുപോലെ കാണപ്പെട്ടു. ഉടനെ, അസുരന്മാരുടെയും പാർഷദന്മാരുടെയും പടകൾ രണ്ടിലും ഭയാനകമായ ഹല ഹലാശബ്ദം പുറപ്പെട്ടു. ഈ ലാക്കിൽ നന്ദികേശ്വരൻ സിംഹം ഒരു കാട്ടുമൃഗത്തെ എന്നപോലെ, ശുക്രനെ പാഞ്ഞെത്തിപ്പിടിച്ച്, കാവൽക്കാരെയെല്ലാം വീഴിച്ച്, അദ്ദേഹത്തെയും കൊണ്ടു ശിവന്റെ അടുക്കൽ തിരിച്ചെത്തി തിരുമനസ്സുണർത്തിച്ചു. ത്ര്യംബകസ്വാമിയാകട്ടെ, ഗണത്തലവൻ കൊണ്ടുവന്ന ഭാർഗ്ഗവനെ എടുത്തു തിരുവായിലേയ്ക്കിട്ടു; ശുക്രൻ തിരുവായിൽ പെരുമാറുന്നതു് അസുരന്മാർക്ക് കാണായ് വന്നു. ത്രിപുരാരിയാൽ വിഴുങ്ങപ്പെട്ട തിരുവയററിൽ ഉൾപ്പുക്ക കവി ഭഗവാനെ ഭക്തിപൂർവം സ്തുതിക്കുകയായി:—

(ശ്ലോകങ്ങൾ)

'വരദ, ഗുണനിധേ, നമോസ്തു വിശ്വേ-
ശ്വര, പരമേശ്വര, ജീവനപ്രദായിൻ!
പരപുരുഷ, വൃഷാകപേ, നമോസ്തു
സ്മരഹര, ശങ്കര, വാമദേവ, ശംഭോ!
സദാഗതേ, വാമന, വിശ്വമൂർത്തേ,
നമോസ്തുതേ ശർവ, സ്വപ്നനാഥ!
നമോസ്തുതേ സത്തമ, ഗോപതേ, കൺ
മൂന്നുള്ള കാലാന്തക, ശൂലപാണേ!
വാർമെത്തിടും ഗുഹയിലും ചുടലയ്ക്കകത്തും
പോയ് മത്തടിച്ചുതുള്ളമദ്രിസുതാകുടുംബിൻ,
ജീമൂതവാഹ, തനിനീറണിയും പുരാനേ,
സോമാർദ്ധശേഖര, ഗിരീശ, നമോ നമസ്തേ!

ഇപ്രകാരം സ്തുതിക്കപ്പെട്ട പരമേശ്വരൻ ഭക്തിയാൽ, പ്രീതനായിട്ട്, 'ഭാർഗ്ഗവ, വരം ചോദിച്ചുകൊൾക' എന്നരുളിച്ചെയ്തു. ശുക്രൻ ഉണർത്തിച്ചു:—'ഭഗവാനെ, എനിക്കു തിരുവയററിൽ നിന്നു പുറത്തുപോകാൻ വരം തന്നാലും.' ഉടനെ ശിവൻ, കണ്ണുകൾ പൊത്തിയിട്ടു ദ്വിജേന്ദ്രനോട്, 'പുറത്തേയ്ക്കു പോന്നുകൊൾക' എന്നരുളിച്ചെയ്തു. നിന്തിരുവടി ഇതരുളിച്ചെയ്തതോടുകൂടി, ഭൃഗുപുംഗവൻ തിരുവയററിൽ സഞ്ചരിക്കുകയായി. ചുററിനടക്കുന്ന അവനു വാമദേവന്റെ തിരുവയററിൽ, സചരാചരങ്ങളായ ഭുവനങ്ങളും സമു

ദ്രങ്ങളും പാതാളങ്ങളും ആദിത്യവസു രുദ്രന്മാരും വിശ്വേദേവകളും യക്ഷകിന്നരഗന്ധർവന്മാരും അപ്സരസ്ത്രീകളും മുനിമാരും മനുഷ്യരും സാദ്ധ്യരും പക്ഷികളും പുഴുക്കളും ഉറുമ്പുകളും ഇഴജന്തുക്കളും വൃക്ഷലതാഫലമൂലൌഷധങ്ങളും—എന്നുവേണ്ട, വെള്ളത്തിലുള്ളവയും കരയിലുള്ളവയും സനിമേഷരും അനിമേഷരും വ്യക്തരും അവ്യക്തരും ഇരുകാലികളും നാൽക്കാലികളുമൊക്കെ കാണുമാറായി. അദ്ദേഹം കാഴ്ചയാൽ കൌതുകപൂണ്ട് ചുററിനടന്നു; അങ്ങിനെ ഒരു ദിവ്യസംവത്സരം കഴിഞ്ഞു. എന്നിട്ടും അററം കാണാത്തതിനാൽ ഭാർഗ്ഗവൻ ക്ഷീണിച്ചുപോയി. തളർച്ചയാലും പുറത്തേയ്ക്കു വഴി കണ്ടുകിട്ടായ്കയാലും അദ്ദേഹം മഹാദേവനെ ഭക്തിനമ്രനായി സ്തുതിച്ചു:—

(ശ്ലോകങ്ങൾ)

'വിശ്വരൂപ, മഹാരൂപ, വിരൂപാക്ഷ, സുരേശ്വര,
സഹസ്രനേത്ര, ശരണം പ്രാപിക്കുന്നേൻ ഭവാനെ ഞാൻ.
നമോസ്തു തേ. ശങ്കര, സർവ്വശംഭോ
സഹസ്രപാദേക്ഷണ, സർവ്വഭൂഷണ!
നിൻകുക്ഷിയിൽസ്സർവ്വജഗത്തുമീക്ഷി-
ച്ചുഴന്ന ഞാൻ നിൻപദമാശ്രയിച്ചേൻ.'

ഈ സ്തുതി കേട്ടിട്ട്, മഹാത്മാവായ ശങ്കരൻ മന്ദസ്മിതപൂർവ്വമരുളിച്ചെയ്തു:—'ഭൃഗുവംശചന്ദ്ര, എന്റെ ലിംഗദ്വാരത്തിലൂടെ പുറത്തേയ്ക്കു പോന്നുകൊൾക; നീ ഇപ്പോൾ എന്റെ പുത്രനായി. നിന്നെ ലോകമെല്ലാം ശുക്രനെന്നു പേരിട്ടു സ്തുതിക്കും.' ഈവിധം അരുളിച്ചെയ്ത് ഭഗവാൻ ഭാർഗ്ഗവനെ വിട്ടു; ആ മഹാത്മാവവൻ ലിംഗദ്വാരത്തിലൂടെ പുറത്തേയ്ക്കു പോന്നു ശുക്രനെന്നു പേരും നേടി, ശങ്കരനെ നമസ്കരിച്ച്, വേഗത്തിൽ അസുരേന്ദ്രപ്പടയിലേയ്ക്കു നടകൊണ്ടു.

ശുക്രൻ തിരിച്ചെത്തിയതിൽ സന്തുഷ്ടരായിച്ചമഞ്ഞ ദൈത്യന്മാർ വീണ്ടും ഗണമുഖ്യരോടു പോരാടുവാൻ ഒരുമ്പെട്ടു. പാർഷദപ്രവരരും ദേവന്മാരും ജയേച്ഛയോടെ ഒത്തൊരുമിച്ച് അസുരന്മാരോടു സങ്കലയുദ്ധം നടത്തി. തപോധന, പിന്നെ അസുരന്മാരും പ്രമഥന്മാരും തമ്മിൽ ഭയങ്കരമായ ദ്വന്ദ്വയുദ്ധം തുടങ്ങി: അന്ധകൻ

നന്ദികേശ്വരനോട് പൊരുതി; അയശ്ശീർഷൻ ശംകുകർണ്ണനോടും, ധീമാനായ ബലി കുംഭധ്വജനോടും, വിരോചനൻ നന്ദിഷേണനോടും, ഹയഗ്രീവൻ വിശാഖനോടും, ശാഖൻ. വൃത്രനോടും, നൈഗമേയൻ ബാണനോടും പടവെട്ടി; വലാസുരേന്ദ്രൻ വെണ്മഴുവേന്തിയ വീര്യശാലിയായ വിനായകനോടെതിരിട്ടു; വജ്രം കൈക്കൊണ്ടു നിൽക്കുന്ന വാസവനോട് ഇല്വലനെന്ന ദാനവത്തലവൻ യുദ്ധം ചെയ്തു; ഹസ്തി കുണ്ഡോദരനോടും, സംഹ്രാദൻ വീരനായ ഘണ്ടോദരനോടും പോരിട്ടു. വജ്രമേന്തി നേരിടുന്ന ഗണോൽകടനെ ബലവാനായ ജംഭനെന്ന ദൈത്യേന്ദ്രൻ തടുത്തു; ശല എന്ന അസുരപ്പെരുമാൾ ബ്രഹ്മാവിനോട് പൊരുതി; മായാവിയായ കംസാസുരേന്ദ്രൻ മാധവനോടടുത്തു; സാലപൻ യമനോടും, ത്രിശിരസ്സ് വരുണനോടും, ദ്വിമൂർദ്ധാവ് വായുവിനോടും, വിരൂപാക്ഷൻ സൂര്യചന്ദ്രരോടും, കാലനേമി എന്ന അസുരത്തലവൻ ഒറ്റയ്ക്കു അഷ്ടവസുക്കളോടും നേരിട്ടു; തേജസ്വിയായ വിദ്യുന്മാലി എന്ന ദാനവത്തലവൻ ഏകനായിത്തന്നെ ഏകാദശരുദ്രരോടമർചെയ്തു; അശ്വികളോട് നരകനും, ആദിത്യനോട് ശംബരനും, സാധ്യമരുത്തുക്കളോട് നിവാതകവചാദികളും അടർ നടത്തി.

മഹാമുനെ, ഇങ്ങനെ അനേകായിരം അസുരന്മാരും പ്രമഥന്മാരും തമ്മിൽ ചണ്ഡയുദ്ധംചെയ്തുകൊണ്ട് അറുനൂറു ദിവ്യാബ്ദങ്ങൾ കഴിഞ്ഞു. ഒടുവിൽ ദേവകൾക്കും മററും പൊരുതാൻ ശേഷിയില്ലാതായപ്പോൾ അവരെ ദാനവന്മാർ, പിന്നെ വായ്പിളർത്തി വിഴുങ്ങുകയായി. പ്രമഥന്മാരും വിബുധന്മാരുമെല്ലാം വിഴുങ്ങപ്പെട്ടുപോകയാൽ ആ ശൈവസൈന്യം മുച്ചൂടും മുടിഞ്ഞുപോയി.

പാർഷദരും ദേവകളും വിഴുങ്ങപ്പെട്ടതിനാൽ പർവ്വതപ്രസ്ഥം ശൂന്യമായിത്തീർന്നതു കണ്ടിട്ട് ജിതേന്ദ്രിയനായ രുദ്രൻ അരിശത്താൽ ജൃംഭാദേവിയെ ഉല്പാദിപ്പിച്ചു. അവൾ ചെന്നു ബാധിച്ചതിനാൽ അസുരന്മാർ അലസന്മാരായി മന്ദശേഷികളായി ആയുധങ്ങൾ വെടിഞ്ഞു മുഖം വികൃതമാക്കി കോട്ടുവായിട്ടു തുടങ്ങി. ദാനവന്മാർ കോട്ടുവായിടുമ്പോൾ, അവരുടെ ശരീരങ്ങളിൽ നിന്ന്, ഗണങ്ങളും ഗീർവ്വാണന്മാരും തുരുതുരെ പുറത്തേയ്ക്കു ചാടി. കൊണ്ടൽ നിറം തിരണ്ട ഉദരങ്ങളിൽ നിന്നു പുറത്തേയ്ക്കു പോരുന്ന സുവർണ്ണവർണ്ണന്മാരായ

സുരശ്രേഷ്ഠന്മാർ, മേഘങ്ങളിൽ നിന്നു പുറപ്പെടുന്ന മിന്നലുകൾപോലെ ശോഭിച്ചു.

തദുപാധന, പുറത്തേയ്ക്കു പോന്ന മഹാത്മാക്കളായ അമരന്മാരും പ്രമഥന്മാരുമെല്ലാം ദാനവന്മാരും അരിശത്തോടെ യുദ്ധം തുടങ്ങി. ആ യുദ്ധത്തിൽ, ദാനവന്മാരൊക്കെ ശർവ്വപാലിതരായ ദേവഗണങ്ങളാൽ രാപ്പകൽ വീണ്ടും വീണ്ടും തോല്പിക്കപ്പെട്ടു. അവിടെ വെച്ച്, ഏഴെട്ടു നൂറാണ്ടു ചെന്നപ്പോൾ, പതിനെട്ടു തൃക്കൈകളുള്ള മുക്കണ്ണൻതിരുവടി തന്റെ സന്ധ്യയെ വന്ദിച്ചു: സരസ്വതീജലത്തിൽ ആചമിച്ചു യഥാവിധി സ്നാനംകഴിച്ചു കൃതാർത്ഥനായ ശിവൻ ഭക്തിയോടെ ശിരസ്സിൽ പുഷ്പാഞ്ജലി ചെയ്തു, സാഷ്ടാംഗം നമസ്കരിച്ചു പ്രദക്ഷിണം വെച്ച്, ഹിരണ്യഗർഭ എന്നു തുടങ്ങുന്ന മന്ത്രം ജപിച്ചു സൂര്യനെ ഉപാസിച്ചു; പിന്നീട്, 'ദ്രഷ്ടാ നമോ നമസ്തേസ്തു' എന്നുച്ചരിച്ച്, ബലവാനായ ശൂലായുധൻ ഭുജദണ്ഡങ്ങൾ വീശിക്കൊണ്ടു ഭാവഗംഭീരമാംവണ്ണം നൃത്തംചെയ്തു. ദേവേശൻ നൃത്തം തുടങ്ങിയപ്പോൾ, അഗണങ്ങളും ദേവന്മാരും അതനുസരിച്ച് അഭിനയങ്ങളോടെ നൃത്തം വെയ്ക്കുകയായി.

സന്ധ്യാവന്ദനവും ഇപ്പോലെ നൃത്തവും കഴിച്ചിട്ടു ദേവേശൻ വീണ്ടും ദാനവന്മാരോടു യുദ്ധത്തിന്നൊരുങ്ങി. മുക്കണ്ണൻ കാത്തരുളുന്ന കരുത്തരായ ദേവകളും ഗണങ്ങളും ഭയമെന്നിയെ കൂടിച്ചേർന്നു ദാനവരെ മുഴുവൻ തോല്പിക്കുകയും ചെയ്തു.

അന്ധകനാകട്ടെ, തന്റെ സൈന്യം തോററതു കണ്ടിട്ട് ശിവൻ ജയിക്കാവുന്നവനല്ലെന്നുറച്ച്, സുന്ദനെ വിളിച്ച് ഇപ്രകാരം പറഞ്ഞു:—'വീരനായ സുന്ദ, നീ എന്റെ ഭ്രാതാവും ഏതു വിഷയത്തിലും വിശ്വാസ്യനുമാണ്. അതിനാൽ, ഞാൻ ഒന്നാവശ്യപ്പെട്ടുകൊള്ളുന്നു; കേട്ടിട്ടു തക്കതു ചെയ്യുക: ഈ മഹാത്മാവായ യുദ്ധവീരനെ ഒരു വിധത്തിലും ജയിപ്പാൻ കഴിയില്ല; പത്മാക്ഷിയായ പാർവ്വതി എന്റെ ഹൃദയത്തിൽ നിന്നു വിട്ടൊഴിയുന്നുമില്ല. അതിനാൽ പുറപ്പെടുക; നാം ആ സുമുഖി ഇരിക്കുന്നേടത്തേയ്ക്കു പോവുക. അവളെ ഞാൻ, ശിവന്റെ രൂപമെടുത്ത് അനുഭവിപ്പിച്ചുകൊള്ളാം. നീ ശിവന്റെ അനുചരനായ നന്ദികേശ്വരനായിച്ചമയുക. അവളെ ചെന്നനുഭവിച്ചതിന്നു

ക്കേനം ഞാൻ ഇരു കരുയും പാർവ്വതിയെയും ജയിച്ചുകൊള്ളാം.' സുന്ദരൻ ഇതു സമ്മതിച്ചു നന്ദികേശ്വരന്റെ രൂപമെടുത്തു; അന്ധകൻ ശിവരൂപമായി, ആയുധങ്ങളേററു ദേഹമുറിഞ്ഞ ആ ദാനവപ്രവരന്മാർ നന്ദിയും ഭൃംഗിയുമായിട്ട് മന്ദരഗിരിയിലേയ്ക്കു കേറി. അന്ധകാസുരപുത്രൻ നന്ദിയുടെ കയ്യുംപിടിച്ച്, യാതൊരു ശങ്കയും കൂടാതെ ശങ്കരഗൃഹത്തിലേയ്ക്കു കടന്നു.

മഹേശ്വരന്റെ വടിവെടുത്ത്, നന്ദിവേഷം പൂണ്ട സുന്ദരന്റെ കയ്യുംപിടിച്ച്, പരിക്കേററ ദേഹത്തോടെ വരുന്ന അന്ധകനെ അകലത്തുനിന്നു കണ്ടിട്ട് പാർവ്വതി മാലിനിയോടും ജയന്തിയോടും ജയയോടും വിജയയോടുമായി പറഞ്ഞു:—'ജയേ, നോക്കു: എനിക്കുവേണ്ടിയാണല്ലോ തിരുമേനി മഹാഘോരന്മാരായ വൈരികളാൽ പരിക്കേല്പിക്കപ്പെട്ടത്. നീ അതിവേഗത്തിൽ ചെന്ന്, പഴയ നെയ്യും വൽക്കലവും ഇളപ്പും തഴിതും കൊണ്ടുവരിക; ഞാൻ തന്നെ വേണം പിനാകിയെ മുറിവുകെട്ടുവാൻ. നീ വേഗത്തിൽ ഭർത്താവിന്നു മുറിമരുന്നു തെയ്യാറാക്കുക.' ഇപ്രകാരം പറഞ്ഞ്, അതു ശിവൻതന്നെയാണെന്നു ധരിച്ചു പാർവ്വതി ശ്രേഷ്ഠപീഠത്തിന്മേൽ നിന്നെഴുന്നേററു ഭക്തിപൂർവ്വം എതിരേററു. ഏതാനും അടി മുൻപോട്ടു നടന്നിട്ട് ഓരോ ലക്ഷണവും സൂക്ഷിച്ചു നോക്കുന്നതിനിടയിൽ അവർ ഇരുവരും സമീപത്തെത്തി നിന്നു; ഉടനെ, ഭയങ്കരനായ അസുരൻ മായകൊണ്ടു വേഷം മാററിയതാണെന്നു മനസ്സിലാകയാൽ പാർവ്വതി പിന്നോട്ടു മാറിക്കളഞ്ഞു. ദേവിയുടെ നിനവറിഞ്ഞിട്ട് അന്ധകാസുരൻ സുന്ദരനെ വിട്ട്, ഗിരികാന്തയായ വിഭാവരിയുടെ നേർക്കു പാഞ്ഞു—ദേവി തന്നെ ഓർച്ചുകൊണ്ട് ഏതു വഴിക്ക് ഓടിച്ചാടി നടകൊണ്ടുവോ; ആ വഴിക്ക് അസുരനും പാഞ്ഞു. അവൻ പാഞ്ഞെത്തുന്നതു കണ്ടിട്ട് പാർവ്വതി സഖിമാരോടുകൂടി പേടിച്ചു ഗൃഹം വിട്ട് ഉപവനത്തിലേയ്ക്കോടി. മഹാദേവ, ആ മദാന്ധൻ അങ്ങോട്ടും പിറകെ ചെന്നു; എന്നിട്ടും തന്റെ പാതിവ്രത്യഭയത്താൽ അവനെ ശപിപ്പാനൊരുങ്ങാതെ, ദേവി ഗൗരി ഒരു വെള്ളെരിക്കിൻ പൂവിൽ കടന്നുകൂടി. വിജയ മുതലായവർ ഒരു വലിയ വള്ളിക്കെട്ടിലും കടന്നൊളിച്ചു.

പാർവ്വതിയെ കാണാതായപ്പോൾ, ഹിരണ്യാക്ഷപുത്രൻ വീണ്ടും സുന്ദരന്റെ കൈപിടിച്ചു തന്റെ സൈന്യത്തിലേയ്ക്കു തിരിച്ചുപോ

ന്നു. മുനിസത്തമ, അന്ധകൻ സ്വസൈന്യത്തിൽ തിരിച്ചെത്തിയ തോടുകൂടി, പ്രമഥന്മാരും അസുരന്മാരും തമ്മിൽ വമ്പിച്ച യുദ്ധം നടന്നു. അതിൽ, സുരശ്രേഷ്ഠനായ ചക്രഗദാധരൻ ശിവന്റെ പ്രീതിക്കായി ദാനവപ്പടയെ കൊന്നൊടുക്കി. ശാർങ്ഗചാപത്തിൽ നിന്നു തീർന്ന ശരങ്ങളാൽ, ദിതിജകുലാധമന്മാർ അഞ്ചും ആറും ഏഴും എട്ടും പേർ ഒന്നിച്ച്, സൂര്യരശ്മികളാൽ മേഘങ്ങളെന്നപോലെ കോർക്കപ്പെട്ടു. ജനാർദ്ദനൻ ചിലരെ ഗദകൊണ്ടും ചിലരെ ചക്രംകൊണ്ടും വധിച്ചു; മറ്റു ചിലരെ വാൾകൊണ്ടു വെട്ടി; വേറെ ചിലരെ തോട്ടികൊണ്ടു വെണ്ണീറാക്കി; ചിലരെ കലപ്പകൊണ്ടു വലിച്ചും, ചിലരെ മുസലംകൊണ്ടടിച്ചും പൊടിയാക്കി. ഗരുഡൻ ചിറകുകൾകൊണ്ടു തല്ലുകയും, കൊക്കുകൊണ്ടു കൊത്തുകയും, നെഞ്ചുകൊണ്ടടിക്കുകയും ചെയ്തു. ആദിപുരാണപുരുഷനായ വിധാതാവാകട്ടെ വിരിഞ്ഞ താമരപ്പൂവു ചുഴറ്റിക്കൊണ്ടു വെള്ളം തളിച്ചു. സർവ്വതീർത്ഥമയമായ ബ്രാഹ്മജലം ദേഹത്തിൽ വീണപ്പോൾ ഗണങ്ങളും ദേവഗണങ്ങളും ഏറിയ വീര്യം നേടി; ആ പാപനാശനമായ ജലം തട്ടിയ ദാനവന്മാരോ, വാഹനങ്ങളോടൊപ്പം, വജ്രമേറ്റ പർവതങ്ങൾപോലെ തകർന്നുപോയി.

വിഷ്ണുവും ബ്രഹ്മാവും യുദ്ധത്തിൽ അസുരസൈന്യത്തെ ഹനിക്കുന്നതു കണ്ടിട്ടു ദേവേന്ദ്രനും യുദ്ധത്തിനായി ചെന്നു. അതു കണ്ടിട്ട്, സുരാസുരാജയ്യനായ വലനെന്ന ദാനവപ്രവരൻ ഗദാപാണിയായ വിഷ്ണുവിനെയും വിമാനസ്ഥനായ വിധാതാവിനെയും വിട്ട് ദേവേന്ദ്രനോടു പൊരുതാൻ മുഷ്ടി ചുരുട്ടി പാഞ്ഞെത്തി. നാരദ, [illegible] ശചീവരൻ ഉള്ള ഊക്കെല്ലാമിട്ടു തന്റെ വജ്രം ചുഴറ്റി വലാസുരേന്ദ്രന്റെ ശിരസ്സിലേക്കെറിഞ്ഞുവിട്ടു. ആ അസ്ത്രങ്ങളിൽവെച്ചു മികച്ച വജ്രമാകട്ടെ ക്ഷണേന ഓരായിരം നുറുങ്ങായിപ്പോയി. വലൻ പാഞ്ഞെത്തിക്കെ, വാനവർകോൻ പേടിച്ചു പിന്മാറിക്കളഞ്ഞു. അദ്ദേഹം മടങ്ങിയതു കണ്ടിട്ട്, പാർഷദരാൽ പരിവൃതനായ ജംഭൻ ഇങ്ങനെ പറഞ്ഞു:— 'നില്ലു: ഭവാൻ ചരാചരങ്ങളുടെ രാജാവല്ലയോ? ഭവാൻ വിട്ടോ[illegible]ന്നതു രാജധർമ്മത്തിൽ പറഞ്ഞിട്ടില്ല!' ജംഭൻ പറഞ്ഞതുകേട്ടു ഭീതനായ സഹസ്രാക്ഷൻ വേഗത്തിൽ വിഷ്ണുവിന്റെ അടുക്കൽ ചെന്നപേക്ഷിച്ചു:—'സ്വാമിൻ, കേട്ടാലും: ഇവിടുന്നാണല്ലോ ത്രൈലോക്യങ്ങൾക്കധീശൻ. നിരായുധനായിരിക്കുന്ന എന്നെ ജംഭൻ വല്ലാതെ തർജ്ജനം ചെയ്യുന്നു; ഭഗവാനേ, ഒരായുധം എനിക്കു തരിക. ഞാൻ നിന്തിരുവടി

യെ ശരണംപ്രാപിച്ചിരിക്കയാണ്. വിഷ്ണു ശക്രനോടു പറഞ്ഞു:—'അങ്ങു വജ്രം വെടിഞ്ഞു ചെന്ന്, അഗ്നിയോട് ഒരായുധം യാചിക്കുക; അദ്ദേഹം തീർച്ചയായും തരും.' നാരദ, വിഷ്ണു ഉപദേശിച്ചതിൻവണ്ണം, അമിതവിക്രമനായ ശക്രൻ അഗ്നിയെ ശരണംപ്രാപിച്ച് ഇങ്ങനെ അപേക്ഷിച്ചു:—'പാവക, എന്റെ വജ്രം വലങ്കയ്യിലിരിപ്പോൾ പൊട്ടിപ്പൊടിഞ്ഞുപോയി; ജംഭൻ ഇതാ, പോരിനു വിളിക്കുകയുംചെയ്യുന്നു. അതിനാൽ എനിക്ക് ഒരായുധം തന്നാലും!' അഗ്നിഭഗവാൻ പറഞ്ഞു:—'വാസവ, എനിക്കു സന്തോഷമായി. ഭവാൻ ഗർവ്വുവിട്ട് എന്നെത്തന്നെ ശരണം പ്രാപിച്ചുവല്ലോ'. ഇപ്രകാരം പറഞ്ഞ് അഗ്നിഭഗവാൻ ഒരു ശക്തിയെ (വേലിനെ) സ്വശക്തികൊണ്ട് ഉള്ളിൽനിന്നു പുറത്താക്കി ഇന്ദ്രനു കൊടുത്ത് ആകാശത്തെയ്ക്കു ഗമിച്ചു.

നൂറു കടമണികളുള്ള ആ ഭയങ്കരമായ വേൽ കൈക്കൊണ്ട്, വൈരിമർദ്ദനനായ വാസവൻ സൈന്യങ്ങളോടുകൂടി, ജംഭനെ വധിപ്പാൻ നേരിട്ടു പാഞ്ഞടുത്തു. അപ്പോൾ ക്രുദ്ധനായ ജംഭൻ ഐരാവതത്തെ ഒരിടിയിടിച്ചു. ജംഭന്റെ മുഷ്ടിയേററിട്ടു മസ്തകവും കവിൾത്തടവും ചതഞ്ഞ ആ ഗജം, വജ്രമേററ പർവ്വതംപോലെ, നിലംപൊത്തി. ഗജേന്ദ്രൻ വീഴുമ്പോൾ കുതിച്ചുചാടിയ മഹേന്ദ്രൻ മന്ദരപർവ്വതം വിട്ടു മന്നിലേയ്ക്കു പോരുകയായി. അപ്പോൾ സിദ്ധചാരണന്മാർ പറഞ്ഞു:—'അരുതേ, ശക്ര, ഭൂമിയിലേയ്ക്കു വീഴരുതേ! നിലകൊണ്ടാലും!' ഇതുകേട്ടിട്ട് ഇന്ദ്രൻ യോഗത്താൽ ക്ഷണനേരം നിലകൊണ്ടിട്ട്, 'വീഴുന്ന ഞാൻ എങ്ങിനെ ശത്രുക്കളോടു പൊരുതും' എന്നു ചോദിച്ചു. ഉടനെ ദേവഗന്ധർവ്വന്മാർ പറഞ്ഞു:—'സ്വാമിൻ, വിഷാദിക്കേണ്ട. ഞങ്ങൾ വേഗത്തിൽ രഥം അയച്ചുതരാം; അതിൽ കേറി യുദ്ധംചെയ്തുകൊൾക.' ഈ വിധം പറഞ്ഞിട്ട് വിശ്വാവസു മുതൽപേർ, സ്വസ്തികമാകുന്ന അടയാളമുള്ളതും കപിധ്വജം നാട്ടിയതും തടിച്ച കുതിരകളെ പൂട്ടിയതും കിങ്ങിണിക്കൂട്ടം ചാർത്തിയതുമായ ഒരു തനിത്തങ്കത്തേർ ദേവേന്ദ്രന് അയച്ചുകൊടുത്തു. സൂതനില്ലാത്ത ആ തേർ കണ്ടിട്ട് സുരാധിപൻ ചോദിച്ചു:—'പൊരുതുക, കുതിരകളെ തെളിക്കുക എന്നിവ രണ്ടുംകൂടി ഞാൻ എങ്ങിനെ ഒപ്പിക്കും? ആരെങ്കിലും എനിക്കു സാരഥ്യം നടത്തുമെങ്കിൽ ഞാൻ ശത്രുക്കളെ കൊന്നുകൊള്ളാം; അല്ലാതെ വയ്യതന്നെ.' അപ്പോൾ ദേവഗന്ധർവ്വന്മാർ പറഞ്ഞു:—'തിരുമേനി, സൂതൻ

ങ്ങളുടെ അധീനതയിലില്ല. ഇവിടന്ന താൻതന്നെ സാരത്ഥ്യം കല്പിച്ചു ചെയ്യണം.' ഈ വിധം പറഞ്ഞപ്പോൾ, ഭഗവാൻ പുരന്ദരൻ പള്ളിത്തേർ വിട്ടു പാഞ്ഞു ഭൂമിയിലേയ്ക്കു വീഴുകതന്നെ ചെയ്തു.

അടിതെറ്റി, ആയുധം കൈവിട്ട്, കിരീടമിളകി, തലമുടിയഴിഞ്ഞ്, കീഴ്പോട്ടു വീഴുന്ന സഹസ്രാക്ഷനെ കണ്ടിട്ടു ഭൂമിവിറകൊണ്ടുപോയി. ഭൂമി വിറകൊള്ളുമ്പോൾ, ശമീകമഹർഷിയുടെ ഭാര്യയായ തപസ്വിനി പറഞ്ഞു:—'ഭർത്താവേ, ബാലനെ കൊണ്ടുപോയി പുറത്തുകിടത്തുക.' 'എന്തിന്?' എന്ന് അദ്ദേഹം ഭാര്യയോടു ചോദിച്ചു:— അവൾ പറഞ്ഞു:—'നാഥ, ദൈവജ്ഞന്മാർ പറഞ്ഞിട്ടുള്ളതു കേട്ടാലും. ഭൂമി കുലുങ്ങുന്ന സമയത്തു യാതൊന്നിനെ പുറത്തിടുന്നുവോ; അതു് ഇരട്ടിയായി വരും.' ഇതു കേട്ടിട്ട് ആ ബ്രാഹ്മണൻ മടിക്കാതെ കൊച്ചുമകനെ പുറത്തുകൊണ്ടുപോയി നിലത്തുകിടത്തി. ബ്രാഹ്മണൻ അകത്തേയ്ക്കു ചെന്നപ്പോൾ ഭാര്യ പറഞ്ഞു:—'ഗ്രസ്പദം ഇരട്ടിക്കാനാണ്; അങ്ങു പോന്നാൽ അതിന്നു ഹാനിവരും.' ഇതു കേട്ടിട്ടു മഹർഷി വേഗത്തിൽ പുറത്തേയ്ക്കിറങ്ങി; അപ്പോൾ ഒരേ വടിവിൽ രണ്ടു ബാലന്മാർ കാണുമാറായി. ദേവകൾക്കുപോലും പൂജനീയമായ ആ ബാലയുഗ്മത്തെ കണ്ടിട്ട്, അത്ഭുതജ്ഞാനമുള്ള ഭാര്യയോടു ബ്രാഹ്മണൻ ചോദിച്ചു:—'എനിക്കു വാസ്തവമൊന്നും മനസ്സിലായില്ല. ഞാൻ ചോദിച്ചു:—'എനിക്കു വാസ്തവമൊന്നും മനസ്സിലായില്ല. ഞാൻ ചോദിക്കുന്നതു പറയുക: ഈ രണ്ടാമത്തെ ആൺകുട്ടിക്ക് എന്തെല്ലാം ഗുണങ്ങൾ ഉണ്ടാവും? ഗാലവൻ പറഞ്ഞ കർമ്മം ഇന്നതാണെന്നും പറയൂ.' ഭാര്യ പറഞ്ഞു:—'നാഥ, ഇപ്പോൾ ഞാൻ പറയില്ല; പിന്നെ പറഞ്ഞുതരാം.' അദ്ദേഹം പറഞ്ഞു:—'ഇപ്പോൾതന്നെ പറയണം; അല്ലെങ്കിൽ ഞാൻ ഭക്ഷണം കഴിക്കയില്ല. ഭാര്യ പറഞ്ഞു:—'ബ്രഹ്മൻ പറയാം; എൻെറ ഹിതമായ വചനം കേട്ടാലും: അങ്ങു വാശിയോടെ ചോദിച്ചതു്, വരാനുള്ളതു വരുത്താനാണ്!' ഇത്രയും പറഞ്ഞപ്പോഴേയ്ക്കും, അയോനിജനായ ബാലൻ ഇന്ദ്രനെ തേർതെളിച്ചു സഹായം ചെയ്യാനായി നടകൊണ്ടു.

ഇന്ദ്രനെ സഹായിപ്പാൻ വരികയാണെന്നറിഞ്ഞിട്ട് അവനെ വിശ്വാവസുതുടങ്ങിയ ഗന്ധർവ്വന്മാർ തേജസ്സുകൊണ്ടു വർദ്ധിപ്പിച്ചു.

ഗന്ധൎവ്വതേജസ്സു ചേൎന്ന ആ ബാലൻ ശക്രന്റെ അടുക്കൽച്ചെന്നറിയിച്ചു:—'ദേവേശ, വന്നാലും: ഞാൻ ഇവിടെയ്ക്കു പ്രിയസാരഥിയായിക്കൊള്ളാം.' അതുകേട്ടിട്ടു് അമരർകോൻ ചോദിച്ചു:—'കുഞ്ഞേ, നീ ആരുടെ മകനാണ്? നീ കുതിരകളെ എങ്ങിനെ തെളിയ്ക്കുമെന്ന്, എനിക്കു സംശയം തോന്നുന്നു.' അവൻ പറഞ്ഞു:—'വാസവ, ഞാൻ ശമീകന്റെ ഭൂജാതനായ പുത്രനാണ്; ഗന്ധൎവ്വതേജസ്സു ചേൎന്നതിനാൽ എനിക്കു തേർ തെളിപ്പാൻ ത്രാണിയുണ്ടു്.' ഇതു കേട്ടിട്ടു മഹായോഗിയായ മഘവാവു വ്യോമത്തിലേയ്ക്കു കേറി; ആ ബ്രാഹ്മണപുത്രന്നു മാതലി എന്നു പേരുമിട്ടു. പിന്നെ സുരപുംഗവനായ ശക്രൻ പള്ളിത്തേരിൽ കേറി; ശമീകസുതനായ മാതലി അശ്വങ്ങളെ നടത്തുകയും ചെയ്തു.

മഹേന്ദ്രൻ മന്ദരപൎവ്വതത്തിലെത്തി മാററലർപ്പടയിലേയ്ക്കു കടന്നപ്പോൾ, ഒരു വമ്പിച്ച വില്ലും അമ്പും കാണുമാറായി. വെള്ള, മഞ്ഞ, ചുകപ്പ്, കറുപ്പ്, പച്ച എന്നീ അഞ്ചു നിറങ്ങളുള്ള ആ വില്ലും അമ്പും സുരേന്ദ്രൻ കൈക്കൊണ്ടു; എന്നിട്ടു രജസ്സത്വതമോമയരായ ത്രിമൂൎത്തികളെ മനസ്സുകൊണ്ടു നമസ്കരിച്ചു്, ചാപം കലയേററി ശരം തൊടുത്തു. അതിൽനിന്നു്, ബ്രഹ്മവിഷ്ണുമഹേശ്വരന്മാരുടെ പേർ കൊത്തിയിട്ടുള്ള പീലി വെച്ച അമ്പുകൾ അത്യുഗ്രമായി പുറപ്പെട്ടു യുദ്ധത്തിൽ അസുരന്മാരെ കൊന്നൊടുക്കുകയായി. നാരദ, ആകാശത്തെയും ദിഗ്ഭിത്തികളെയും ഭൂമിയെയും ശത്രുവൎഗ്ഗങ്ങളെയും ഉദ്ധർകോൻ അമ്പുകൾകൊണ്ടു മൂടി. ആന മുറിപ്പെട്ടു; കുതിരയ്ക്കു ദേഹം പിളൎന്നു; തേരാളി നിലത്തു പതിച്ചു; പാപ്പാൻ നിലംപൊത്തി; ജംഭനും അമ്പേററു കുഴങ്ങി; ശക്രന്റെ ശരം തറച്ചിട്ടു കാലാൾ മറിഞ്ഞുവീണു. പടയിലെ തലവന്മാർ മിക്കപേരും കൊലപ്പെട്ടുപോയി.

ആ ദുരാധൎഷമായ സൈന്യം ഇന്ദ്രബാണങ്ങളാൽ ഹനിക്കപ്പെട്ടതു കണ്ടിട്ടു ജംഭകുജംഭാസുരന്മാർ ഓരോ ഭയങ്കര ഗദ കൈക്കൊണ്ടു വാസവനോടെതിരിട്ടു. അപ്പോൾ വിഷ്ണുഭഗവാൻ ശത്രുകൎശനമായ സുദൎശനം കുജംഭന്റെ നേൎക്കു് അയച്ചുവിട്ടു. അവൻ നിഷ്പ്രാണനായി തേരിൽനിന്നു നിലത്തുവീണു. സോദരനെ ജനാർദ്ദനൻ കൊന്നതിൽ അരിശംകൊണ്ടു മതിമറന്ന ജംഭൻ, ഒരു മാൻ സിംഹത്തോടെന്നപോലെ പാകവൈരിയോടു പാഞ്ഞേററു.

അതു കണ്ടിട്ടു്, മഹാത്മാവായ ദേവേന്ദ്രൻ വില്ലുമമ്പും വെടിഞ്ഞു്, കാലദണ്ഡിനൊത്ത വേലെടുത്തു, ജംഭന്റെ നേൎക്കു വിട്ടു. കുടമണികളുടെ കിലുക്കത്താൽ മുഴങ്ങിക്കൊണ്ടടുക്കുന്ന ആ വേലിന്മേൽ ജംഭൻ ഗദകൊണ്ടടിച്ചു; അതാകട്ടെ, ഗദയേയും ചിക്കെന്നു ഭസ്മമാക്കി, ജംഭന്റെ മാൎത്തടം പിളൎത്തുകതന്നെ ചെയ്തു. വേലേററു മാൎത്തടം പിളൎന്ന ആ അസുരൻ ചത്തു നിലത്തുവീണതു കണ്ടിട്ടു് ദൈത്യന്മാർ പേടിച്ചു പിന്മാറി.

ജംഭൻ കൊലപ്പെട്ടു ദൈത്യസൈന്യം തോററുപോയതിൽ സന്തുഷ്ടരായ പാൎഷദന്മാർ സഹസ്രാക്ഷനെ കൊണ്ടാടുകയും, അദ്ദേഹത്തിന്റെ വീൎയ്യത്തെ പ്രശംസിക്കുകയും ചെയ്തു. ശക്രനാകട്ടെ, ശിവന്റെ അടുക്കൽച്ചെന്നു നില്പായി.

ശ്രീവാമനമഹാപുരാണം, ജംഭകുജംഭവധം,
അറുപത്തൊമ്പതാമദ്ധ്യായം.

—൦—

## ഏഴുപതാമദ്ധ്യായം

പുലസ്ത്യൻ:—ആ ദാനവപ്പട തോററപ്പോൾ, ശുക്രൻ അന്ധകാസുരേന്ദ്രനോടു പറഞ്ഞു:— 'വീര, വരിക, വരിക. അസുരമുഖ്യന്മാർ കൊലപ്പെട്ടുപോയല്ലോ; നാം വീണ്ടും മന്ദരത്തിൽച്ചെന്നു ശിവനോടു പൊരുതിനോക്കണം.' അന്ധകൻ മറുപടി പറഞ്ഞു:— 'ബ്രാഹ്മൻ, ശരിയാണു് ഭവാൻ പറഞ്ഞതു്: എന്റെ വംശത്തെച്ചൊല്ലി, ഞാൻ യുദ്ധത്തിൽ നിന്നു പിന്മാറുകയില്ല. ബ്രാഹ്മണപുംഗവ, താങ്ങാവതല്ലാത്ത എന്റെ വീൎയ്യം കണ്ടുകൊൾക: ദേവദാനവഗന്ധൎവ്വന്മാരെ മാത്രമല്ല, ഇന്ദ്രരുദ്രന്മാരെക്കൂടി ഞാൻ തോല്പിക്കും!' ഇപ്രകാരം പറഞ്ഞിട്ടു് അരിശംപൂണ്ട ഹിരണ്യാക്ഷപുത്രൻ സാരഥിയോടു മധുരമാംവണ്ണം ആജ്ഞാപിച്ചു:—'കാൎയ്യമറിയ സൂത, ശിവന്റെ അടുക്കലേയ്ക്കു തേർ തെളിക്കുക. പ്രമഥപ്പടയെ ഞാൻ ശരനിരകൊണ്ടു കൊന്നൊടുക്കിക്കളയാം.'

മുനേ, ഇതിൻവണ്ണം സാരഥി വമ്പിച്ച കരിംകുതിരകളെ ശിവന്റെ നേൎക്കു് തെളിപ്പാൻതുടങ്ങി. എത്ര ഉന്തും തള്ളും കഴിച്ചിട്ടും

ആ കുതിരകൾ പതുക്കെയും പണിപ്പെട്ടുമാണു് തേർ വലിച്ചതു്. കാറ്റിനൊത്ത വേഗമുള്ളവയാണെങ്കിലും, അന്ധകനെ വഹിക്കുന്ന അശ്വങ്ങൾ ഒരുദിവസം മുഴുവനും കൊണ്ടേ പാർശ്വപ്പടയിൽ ചെന്നെത്തിയുള്ളൂ. ഉടനെ അവൻ വില്ലു ചന്ദ്രകലയെപ്പോലെ വളച്ചു് ഇന്ദ്രോപേന്ദ്ര ചന്ദ്രചൂഡാദികളെ നാരാചങ്ങൾ കൊണ്ടെയ്തു.

സൈന്യം ശരങ്ങളാൽ മൂടപ്പെട്ടതു കണ്ടിട്ടു്, ത്രൈലോക്യപാലകനായ ഭഗവാൻ ചക്രപാണി ദേവന്മാരോടു പറഞ്ഞു:—'ദേവശ്രേഷ്ഠന്മാരേ, അമാന്തിക്കുന്നതെന്താണു്? ഇവനെക്കൊന്നേ നന്മ വരൂ. അതിനാൽ, വേഗത്തിൽ വിജയത്തിന്നുവേണ്ടി യത്നം ചെയ്യുവിൻ: ഇവന്റെ കുതിരകൾ സാരഥിയോടൊപ്പം അടങ്ങി നില്ക്കട്ടെ! ഈ തേരും ഉടച്ചു ശത്രുവിനെ തേരില്ലാത്തവനാക്കുവിൻ; അതിന്നുശേഷം ഇവനെ മഹേശ്വരൻ മുട്ടെരിച്ചുകൊള്ളും. മുതിർന്ന ശത്രുവിനെ ഉപേക്ഷിച്ചുകൂടാ.' ബുദ്ധിമാനും ദേവഗുരുവുമായ വാസുദേവൻ ഇങ്ങനെ പറഞ്ഞപ്പോൾ, അമരന്മാരും പ്രമഥന്മാരും ഇന്ദ്രോപേന്ദ്രനോടൊപ്പം ഊക്കിട്ടു കേറി. ഒരു നിമിഷത്തിന്നുള്ളിൽ, കാർനിറംചേർന്ന ഓരായിരം കുതിരകളേയും ജനാർദ്ദനൻ ഗദകൊണ്ടു പൊടുക്കി. സ്കന്ദൻ പെരുംതേരിൽനിന്നു സാരഥിയെപ്പിടിച്ചു വേൽകൊണ്ടു മാറിടം പിളർത്തി; അവൻ ഉയിർവിട്ടു് ഊഴിയിൽ വീണു. തപോധന, വിനായകാദി പ്രമഥന്മാർ വാസവാദി വാനവരോടൊരുമിച്ചു ക്ഷണത്തിൽ തേരും അച്ചുതണ്ടും കൊടിമരവും ക്ഷണത്തിൽ തച്ചുടച്ചു. പെട്ടെന്നു തേരടഞ്ഞ ആ ബലവാനായ ദൈത്യേന്ദ്രൻ വില്ലുപേക്ഷിച്ചു് ഒരു ഗദയെടുത്തു ദേവകളോടു പാഞ്ഞേററു. എട്ടടി നടന്നിട്ടു് ആ തേജസ്വി മഹാദേവനോടു മേഘഗംഭീരസ്വരത്തിൽ അർത്ഥവത്തായി പറഞ്ഞു:—'ഹേ പിച്ചക്കാര, അങ്ങയ്ക്കു സൈന്യങ്ങളുണ്ടു്; ഞാൻ ഇപ്പോൾ നിസ്സഹായനായിരിക്കുന്നു. എന്നാലും ഞാൻ അങ്ങയെ ജയിക്കും! എന്റെ പരാക്രമം കണ്ടുകൊൾക.' ഇതുകേട്ടിട്ടു് ശിവൻ ബ്രഹ്മേന്ദ്രാദി ദേവന്മാരേയും പാർഷദന്മാരേയുമെല്ലാം തന്റെ ദേഹത്തിൽ ലയിപ്പിച്ചു. അങ്ങിനെ പ്രമഥന്മാരേയും അമരന്മാരേയും തിരുമെയ്യിലാക്കിയിട്ടു ശങ്കരൻ അരുളിച്ചെയ്തു:—'ദുഷ്ട, വരിക, വരിക; ഞാനും ഒററയ്ക്കാണു നില്ക്കുന്നതു്.' ഗീർവാണരേയും ഗണങ്ങളേയും കാണാതായതിൽ അത്യാശ്ചര്യം പൂണ്ട ദൈത്യൻ ഗദയേന്തി ഗൌരീശനോടു പാഞ്ഞേററു.

അവൻ നേരിടുന്നതു കണ്ടിട്ട്, ശൂലപാണിയായ ഭഗവാൻ കാളപ്പുറത്തു നിന്നിറങ്ങി, പർവ്വതസാനുവിൽ പദാതിയായി സഥതിചെയ്തു. തൽത്തിരുവടി ത്രൈലോക്യഭീഷണനായിത്തീർന്നു ദാരുണമായ മഹായുദ്ധംചെയ്ത്, ദാനവന്റെ മാറിടം പിളർത്തി. നിഷ്ഠുരങ്ങളായ ദംഷ്ട്രകളും, ഒരുകോടി സൂര്യന്മാർക്കൊത്ത തേജസ്സ്, പുലിത്തോലുടയാട, ജടക്കെട്ട്, സർപ്പഹാരങ്ങളും, മേലെല്ലാം അഴുക്കും പൊടിയും, വ്യാഘ്രത്തിന്റേതിനൊത്ത കൈകളും, തീയെരിയുന്ന തൃക്കണ്ണ്—ഇപ്രകാരമുള്ള രൂപംപൂണ്ട്, ഭൂതഭാവനനായി ശാശ്വതനായി ശുഭനായിരിക്കുന്ന ശംഭുഭഗവാൻ ശത്രുക്കളെ ശൂലംകൊണ്ടു പിളർത്തി. മഹേശ്വര, മാറിടം പിളർന്നിട്ടും, ദാനവൻ ശൂലപാണിയായ ദേവനെ എടുത്ത് അതിവേഗത്തിൽ ഒരു വിളിപ്പാടോളം ദൂരം നടന്നു. ഉടനെ ഭഗവാൻ തന്നെത്താൻ ഒരുവിധം ഇളകാതാക്കി, ഗദാപാണിയായ വൈരിയെ ശൂലംകൊണ്ടു കുത്തിപ്പൊക്കിച്ചു. അപ്പോൾ അസുരപ്പെരുമാറ് ഗദകൊണ്ട് ശിവന്റെ തലയ്ക്കടിച്ചു.

മഹായോഗിയായ ലോകേശ്വരനാകട്ടെ, ശൂലം രണ്ടുകൈകൊണ്ട് പിടിച്ചു. അസുരനെ പൊക്കി, നടനം അവലംബിച്ചു നിലകൊണ്ടു. ഗദയേററു മുറിഞ്ഞ തിരുമൂർദ്ധാവിൽ നിന്നു വളരെ രക്തം വാർന്നൊഴുകി ഒന്നാമത്തെ രക്തധാരയിൽ നിന്ന് അഗ്നിയെപ്പോലെ തേജസ്വിയും പത്മമാലാലംകൃതനുമായ വിദ്യാരാജൻ എന്ന ഭൈരവൻ ഉണ്ടായിവന്നു; പിന്നത്തേതിൽ നിന്ന്, ശൂലപാണിയായി സർവ്വജഗൽപൂജിതനായ രുദ്രൻ എന്ന ഭൈരവൻ ജനിച്ചു; മറെറാന്നിൽ നിന്ന്, ചണ്ഡൻ മുതൽ ഏകകപാലിവരെയുള്ള നാലു ഭൈരവന്മാർ സംജാതരായി; നിലത്തുവീണ രക്തത്തിൽ നിന്ന്, നീലാഞ്ജനവർണ്ണനായി ശൂലമണിഞ്ഞ ലളിതരാജൻ എന്ന ഭൈരവൻ ഉത്ഭവിച്ചു. മുനേ, ഇങ്ങനെ ഏഴുപേരത്രെ ഭൈരവന്മാർ; എട്ടാമനായ വിഘ്നരാജനോടുകൂടി ഭൈരവന്മാർ എട്ടുപേരെന്നു പറയപ്പെടുന്നു.

ഇപ്രകാരം തിരുവടി മഴവില്ലൊളിപൂണ്ട ആ ദാനവക്രൂരനെ ശൂലത്തിന്മേൽക്കോർത്ത് ഒരു കുടപോലെ പിടിച്ചു. ശൂലത്താൽ പിളർക്കപ്പെട്ട അവനിൽ നിന്ന് വാർന്നൊലിച്ച കടുംചോരയിൽ, സർവ്വമൂർത്തിയായ മഹാദേവൻ കഴുത്തോളം മുഴുകിപ്പോയി. ശിവൻ ക്ഷീണിച്ചുപോകയാൽ തിരുനെററിയിൽ വിയർപ്പു പൊടിഞ്ഞു; അതിൽ നിന്ന്, ചോരയിലാറാടിയ ഒരു പെൺകിടാവുണ്ടായി. ഭൂമിയിൽ വീണ

തിരു വിയർപ്പുതുള്ളിയിൽ നിന്നു തീക്കട്ടയ്ക്കൊത്ത ഒരാൺകുട്ടി പിറന്നു; അവൻ അന്ധകന്റെ രക്തം ധാരാളം കുടിച്ചു ദാഹം തീർത്തു. സ്വേദജാതയായ പെൺകിടാവും ചോര നക്കിക്കുടിച്ചുതുടങ്ങി. അപ്പോൾ ബാലാർക്കസദൃശപ്രഭയായ അവളോട്, വരദനായ ശങ്കരൻ ലോകശ്രേയസ്സിനായി അരുളിച്ചെയ്തു:—'ശുഭംകരി, നിന്നെ ദേവന്മാരും മഹർഷിമാരും പിതൃക്കളും യക്ഷവിദ്യാധരന്മാരും മനുഷ്യരും ബലികൾകൊണ്ടും പുഷ്പങ്ങൾകൊണ്ടും പൂജിച്ചു സ്തുതിക്കും; രക്തചർച്ചിതയാകയാൽ നിനക്കു ചർച്ചിക എന്നു പേരും വരും.' ഇപ്രകാരം വരം നൽകപ്പെട്ട സുന്ദരിയായ ചർച്ചിക വിന്ധ്യാവാസിനിയെ അനുഗമിച്ചു ഭൂമിയിലെങ്ങും സഞ്ചരിച്ചു ഹിംഗുലകമഹാദ്രിയിൽ കുടികൊണ്ടു. അവൾ പോയതിൽപ്പിന്നെ, വരദനായ ഹരൻ കുജനും മികച്ച വരം കല്പിച്ചു നൽകി:—'നീ നവഗ്രഹങ്ങളിൽ ഒരുവനായി വരും; നിന്റെ ഗതിഭേദത്താൽ ലോകത്തിനു നന്മയും തിന്മയും സംഭവിക്കും!'

ഭൈരവരോടു കൂടിയ ഭഗവാൻ ഭൂതനാഥൻ അന്ധകനെ ആയിരം ദിവ്യാബ്ദം മുഴുവൻ അർക്കാഗ്നിമയങ്ങളായ തൃക്കണ്ണുകൾകൊണ്ട് വരട്ടി ചോര വററിച്ച് എല്ലും തൊലിയും മാത്രം ശേഷിച്ചവനാക്കിത്തീർത്തു. ശംഭുവിങ്കൽ നിന്നുണ്ടായ തീ തട്ടിയതിനാൽ ദാനവേന്ദ്രന്റെ പാപമെല്ലാം ദഹിച്ചുപോയി. അവൻ പിന്നെ ബഹുരൂപനായ പരമേശ്വരനെ സർവ്വ ചരാചരങ്ങൾക്കും നാഥനെന്നറിഞ്ഞ്, വരദനായി വരേണ്യനായി ദേവാദികളാലൊക്കെ നമസ്കൃതനായി സ്തുത്യനായി നിത്യനായി ആദ്യനായിരിക്കുന്ന തന്തിരുവടിയെ ഇപ്രകാരം സ്തുതിച്ചു:—

(കിളിപ്പാട്ട്)

'സർവ്വേശ, ജഗന്നാഥ, ജയിക്ക സുരാസുര-
സന്നതപാദപീഠ, ഗോവൃഷധ്വജ, ശംഭോ!
ത്രൈലോക്യമാതാവിന്റെ ഭർത്താവേ, ഭയോദയ-
ത്താലിതാ, ത്വല്പാദത്തിൽശ്ശരണം പ്രാപിച്ചേൻ ഞാൻ.
വാനവർ ശിവനെന്നു ചൊല്ലുന്നു; മുനികളോ
സ്ഥാണുവെന്നോതും നിന്നെസ്സിദ്ധന്മാർ ഹരനെന്നും;
ഭീമൻ നീ യക്ഷന്മാർക്കു്; മർത്ത്യർക്കു മഹേശ്വരൻ;
വ്യോമകേശനേ, ഭൂതങ്ങൾക്കു നീ ഭൂതാധീശൻ;

ഉഗ്രനെന്നരചെയ്‌വൂ രാക്ഷസർ, ഭവൻ നീയെ-
ന്നഗ്ര്യരാം പിതൃക്കളും; അങ്ങയ്ക്കു നമസ്കാരം!
നിന്തിരുവടിയ്ക്കൂരു ദാസനാമടിയനെ-
സ്സന്തതം പാപം നീക്കിപ്പാലിക്ക ജഗൽപതേ.
അവ്യയ, ത്രിദേവൻ, നീ ത്രിയുഗൻ, ത്രിധർമ്മാവു,
ശർവ്വ,നീ ത്രിപുഷ്കരൻ, ത്രിണേത്രൻ, ത്രയ്യാരുണി;
ത്രിണാചികേതസ്സു നീ; ത്രിപാദപ്രതിഷ്ഠൻ നീ;
ത്രിജഗന്നാഥൻ, ഭോഗനിവൃത്തൻ, ഷഡംഗജ്ഞൻ.
ശുദ്ധിനൽകടിയന്നു; ശരണാഗതനിവൻ;
ഭൃത്യൻ ഞാനിവിടേയ്ക്കു ശരണാഗതൻ ഭീത്യാ.
നിന്തിരുവടിയ്ക്കു ഞാൻ ചെയ്തുപോയ് ഘോരംകുററം
വെൺതിങ്കൾപ്പൊളി ചൂടും ശങ്കര, ഭൂതേശ്വര;
മാപ്പതിന്നേകേണമേ മന്മഥാന്തക, സ്വാമിൻ!
കൂപ്പുകയ്യോടും കുടികുമ്പിട്ടു വണങ്ങുന്നേൻ.
പാപി, ഞാൻ പാപം ചെയ്യോൻ, പാപജൻ, പാപാത്മാവു;
പാപങ്ങൾ മുടിച്ചെന്നെപ്പാലിക്ക പരമേശ!
ഇല്ലതൊററടിയത്തിന്നി,വരെയീ മട്ടൊരു
വല്ലായ്മചെയ്യുന്നോനായ് സൃഷ്ടിച്ചതങ്ങന്നല്ലോ;
തെല്ലെങ്കൽക്കനിഞ്ഞാലും! കർത്താവു ധാതാവു നീ;
വെല്ലുക മഹാരാജ! മംഗല്യനോങ്കാരം നീ
ഈശാനൻ ധ്രുവൻ നിത്യൻ സ്രഷ്ടാവാം വിരിഞ്ചൻ നീ;
കേശവഗിരീശരും ശക്രനും ഭവാൻ തന്നെ;
നീ വഷട്കാരം; ഋഷിതോത്തമൻ ധർമ്മൻ ഭവാൻ;
ധീവരൻ വ്യക്താവ്യക്തനങ്ങനെ സൂക്ഷ്മൻ, സ്ഥൂലൻ;
ആകവേ നിന്നാൽ വ്യാപ്തമിച്ചരാചരലോകം;
ആദിമദ്ധ്യാന്തങ്ങൾ നീ സഹസ്രപാദനേത്രൻ;
ചിത്തവൻ വിജയൻ നീയനന്തൻ മഹാഭുജ-
നച്യുതൻ സർവ്വവ്യാപി ഹംസൻ നീ പുണ്യാധികൻ;
ദേവേശൻ പശുപതി രുദ്രനവ്യഗ്രൻ ഭവാൻ
ത്രൈവിദ്യൻ ജിതക്രോധൻ ജിതാരി ജിതേന്ദ്രിയൻ;
ശൂലപാണി നീ ജയൻ; നിന്തിരുവടി പേർത്തും
പാലിക്കവേണം പദാശ്രിതനാമടിയനെ!'

ബ്രാഹ്മണ, ദാനവാധിപനാൽ ഈ വിധം സ്തുതിക്കപ്പെട്ട പിംഗളാക്ഷനായ ശിവൻ പ്രീതിപൂണ്ട് ഹിരണ്യാക്ഷപുത്രനോടരുളിച്ചെയ്തു:—'ദാനവേന്ദ്ര, എനിക്കു സന്തോഷമായി; ഞാൻ പ്രസാദിച്ചു. നിനക്കു നന്മ വരട്ടെ! വരം ചോദിച്ചുകൊൾക; നിനക്കു വേണ്ടതു ഞാൻ തരാം.'

അന്ധകൻ:—'ശ്രീപാർവ്വതി അടിയന്റെ അമ്മയും, ത്രിലോചനനായ ഭവാൻ അച്ഛനുമാകുന്നു; അടിയനു് അധികം പൂജനീയങ്ങളായ അമ്മയുടെ തൃപ്പാദങ്ങളിൽ അടിയൻ വന്ദിച്ചുകൊള്ളുന്നു. തിരുവടി വരം തരികയാണെങ്കിൽ, അടിയന്റെ ശാരീരവും മാനസവുമായ വമ്പിച്ച ദുഷ്കൃതവും ദുർവ്വിചാരവും നശിച്ചുപോകമാറാകട്ടെ! മഹേശ്വര, അടിയനു് അസുരത്വം നീങ്ങിപ്പോകട്ടെ! തിരുവടിയുടെ പേരിൽ ഉറച്ച ഭക്തിയും ഉണ്ടാകട്ടെ!'

ശിവൻ:—'ദൈത്യേന്ദ്ര, അങ്ങനെയാകട്ടെ—നിന്റെ പാപം നശിക്കട്ടെ! നിനക്കു് അസുരത്വം നീങ്ങിക്കഴിഞ്ഞു്, നീ ഭൃംഗി എന്ന ഗണത്തലവനായി ഭവിച്ചാലും!'

ഇങ്ങനെ വരം കൊടുത്തിട്ടു ഭഗവാൻ അന്ധകനെ ശൂലത്തിന്മേൽ നിന്നിറക്കി, തൃക്കൈകൊണ്ടുഴിഞ്ഞു്, അവന്റെ മുറിവെല്ലാം മായ്ച്ചുകളഞ്ഞു. പിന്നെ തിരുവടി ബ്രഹ്മാദിദേവകളെയും മറ്റും വിളിച്ചപ്പോൾ, അവർ മഹാത്മാക്കളൊക്കെ തിരുമെയ്യിൽ നിന്നു പുറത്തു വന്നു മുന്നോട്ടു നമസ്കരിച്ചു. ചന്ദ്രചൂഡൻ നന്ദികേശ്വരപ്രഭൃതികളായ പാർഷദന്മാരെ വിളിച്ചു മുമ്പിൽനിർത്തി, അന്ധകനാണിതെന്ന് അരുളിച്ചെയ്തുംകൊണ്ട്, ഭൃംഗിയെ ചൂണ്ടിക്കാണിച്ചു. ആ മാംസംവരണ്ട ശത്രുവായ ദാനവേന്ദ്രൻ ഗണത്തലവനായിത്തീർന്നതു കണ്ടിട്ട് അവർ പുരവൈരിയെ പുകഴ്ത്തി.

അനന്തരം ഭഗവാൻ അമരന്മാരെ ആശ്ലേഷിച്ച് അരുളിച്ചെയ്തു:—'നിങ്ങൾ സ്വസ്ഥാനങ്ങളിലേയ്ക്കു പൊയ്ക്കൊൾവിൻ—സുഖമായി സ്വർഗ്ഗത്തിൽ വാണുകൊൾവിൻ. സഹസ്രാക്ഷൻ മലയപർവ്വതത്തിൽ പോയി, അവിടെ തന്റെ കാര്യം നിർവ്വഹിച്ചിട്ടു വേണം സ്വർഗ്ഗത്തിലേയ്ക്കു പോകാൻ.' ഇങ്ങനെ അരുളിച്ചെയ്ത്, ബ്രഹ്മാവിനെ നമസ്കരിച്ചും വിഷ്ണുവിനെ ആശ്ലേഷിച്ചും ദേവകളെ അഭിനന്ദിച്ചും പിരിച്ചയച്ചു. മഹേന്ദ്രൻ മലയത്തിൽ ചെന്നു കാര്യംകഴിച്ചു സ്വർഗ്ഗ

ത്തിലേയ്ക്കു ഗമിച്ചു. ഇന്ദ്രാദികൾ പോയതിന്നുശേഷം പരമേശ്വരൻ പാർഷദന്മാരെ പിരിച്ചയച്ചു. അവർ ശങ്കരനെ വണങ്ങി സ്വന്തം സ്വന്തം വാഹനമേറി, കാമദുഘകളായ പൈക്കളും കാമിതമെല്ലാം കായ്ക്കുന്ന വൃക്ഷങ്ങളും അമൃതൊഴുകുന്ന പുഴകളും പായസമാകുന്ന ചളിയോടുകൂടിയ ജലാശയങ്ങളും ചേർന്ന ലോകങ്ങളിലേയ്ക്കു തിരിച്ചു.

പ്രമഥന്മാർ സ്വസ്ഥാനങ്ങളിലേയ്ക്കു പോയതിൽപ്പിന്നെ മഹേശ്വരൻ അന്ധകനെ കൈയ്ക്കുപിടിച്ച്, നന്ദികേശ്വരനോടുകൂടി പർവ്വതത്തിലേയ്ക്കെഴുന്നള്ളി; ആയിരം കൊല്ലത്തിന്നുശേഷം സ്വഗൃഹത്തിൽ തിരിച്ചെത്തിയ പരമേശ്വരൻ വെള്ളത്താമരപ്പൂവിലിരിക്കുന്ന പാർവ്വതിയെ കാണുമാറായി. എല്ലാ ലക്ഷണങ്ങളോടുംകൂടി എഴുന്നള്ളുന്നശംഭുവിനെ കണ്ടക്ഷണത്തിൽ ദേവി താമരപ്പൂവിൽനിന്നിറങ്ങി സഖിമാരെ വിളിച്ചു. ആ ജയ മുതലായവർ വേഗത്തിലോടെ വന്നെത്തി, ഭർത്തൃദർശനലാലസയായ ഭഗവതിയെ ചൂഴ്ന്നു നിന്നു. മുക്കണ്ണൻ ദേവിയെ അന്ധകാസുരന്നും നന്ദിക്കും കാട്ടിക്കൊടുത്ത്, മലമകളെ മനം കുളിർത്താശ്ലേഷിച്ചു. എന്നിട്ടരുളിച്ചെയ്തു:—'ദേവി, ഈ അന്ധകനെ ഞാൻ ഭവതിക്കു ദാസനാക്കിയിരിക്കുന്നു. ചാരുഹാസിനി, തിരിച്ചെത്തിയ സ്വന്തം മകനെ കണ്ടാലും!' പിന്നെ അന്ധകനോടരുളിച്ചെയ്തു:—'മകനെ, അന്ധക, വരിക, വരിക; വേഗത്തിൽ അമ്മയുടെ കാൽക്കൽ വന്ദിച്ചുകൊൾക. ഇവൾ നിനക്കു നന്മ വരുത്തും. സ്വാമി അരുളിച്ചെയ്തുകഴിഞ്ഞപ്പോഴേയ്ക്കും ഗണനായകനായ അന്ധകനും നന്ദിയും അംബികയുടെ തൃക്കാൽക്കൽ വീണു നമസ്കരിച്ചു. മഹര്ഷേ, അന്ധകൻ പിന്നെ ഭക്തിനമ്രനായി നിന്ന്, ഗൗരിയെക്കുറിച്ച്, പാപനാശനവും വേദപ്രോക്തവുമായ ഒരു പുണ്യസ്തോത്രം ചൊല്ലി:—

'ഓം നമസ്തേസ്തു ഭവാനീ ഭൂതഭവ്യപ്രിയാം ലോകധാത്രീം ജനയിത്രീം സ്കന്ദമാതരം മഹാദേവപ്രിയാം ധാരിണീം ചേതനാം ത്രൈലോക്യമാതരം ധരിത്രീം ദേവതാമാതരം ശ്രുതിം സ്മൃതിം ദയാം ലജ്ജാം കാമസ്യ പ്രീതിം സദാ പാവനീം ദൈത്യസൈന്യക്ഷയകരീം മഹാമായാം സുമായാം വൈജയന്തീം സുഭാം കാളരാത്രീം ഗോവിന്ദജനനീം ശൈലരാജപുത്രീം സർവ്വദേവാർച്ചിതാം സർവ്വഭൂതാർച്ചിതാം വിദ്യാം സരസ്വതീം ത്രിണയനമഹിഷീം നമസ്യാമി മൃഡാനീം ശരണ്യാം ശരണമുപാഗതോഹം നമോ നമസ്തു.

അന്ധകന്റെ ഈ സ്തുതിയാൽ സന്തുഷ്ടയായിട്ട് വിഭാവരി അരുളിച്ചെയ്തു:—'മകനേ, ഞാൻ പ്രസാദിച്ചു. മികച്ച വരം ചോദിച്ചുകൊൾക.'

ഭൃംഗി:—'അമ്മേ, പാർവ്വതി, അടിയന്റെ ത്രിവിധമായ പാപവും അറുതിയടയട്ടെ! ഈശ്വരങ്കൽ അടിയന്നു സദാ ഭക്തിയും ഉണ്ടാകട്ടെ!

അങ്ങിനെതന്നെ എന്ന്, ഗൌരി ഹിരണ്യാക്ഷപുത്രനെ അനുഗ്രഹിച്ചു:—'നീ എന്റെ മുമ്പിൽ ശിവനെ പൂജിച്ചുകൊണ്ടു ഗണത്തലവനായി വാഴ്ക.'

ഇപ്രകാരം ഭയങ്കരരായ ഭൈരവന്മാരെ നിർമ്മിച്ച വിരൂപാക്ഷൻ തിരുവടിയുടെയും ശക്തിയുടെയും അനുഗ്രഹംകൊണ്ട് അവൻ അതേ ഉടലോടെ ഭൃംഗി എന്ന ഭൂതമുഖ്യനായിച്ചമഞ്ഞു.

മഹർഷേ, ഈ പുണ്യപവിത്രവും ശുഭദവുമായ ഹരാപദാനം ഞാൻ അങ്ങയോടു പറഞ്ഞു; ധർമ്മവും അർത്ഥവും ആരോഗ്യവും ആയുസ്സും കാംക്ഷിക്കുന്ന ബ്രാഹ്മണോത്തമൻ ഇതു പാരായണം ചെയ്യേണ്ടതാണ്.'"

ശ്രീവാമനമഹാപുരാണം, അന്ധകവരപ്രദാനം,
എഴുപതാമദ്ധ്യായം.

(൦)

# എഴുപത്തൊന്നാമദ്ധ്യായം

നാരദൻ:—"ദ്വിജേന്ദ്ര, മഹേന്ദ്രൻ മലയപർവ്വതത്തിൽ എന്തു കാര്യമാണ് നിർവ്വഹിച്ചതെന്നു കൂടി പറഞ്ഞുതന്നാൽ കൊള്ളാം."

പുലസ്ത്യൻ:—"മുനേ, മഹേന്ദ്രൻ ലോകത്തിന്നുവേണ്ടിയും തനിക്കുവേണ്ടിയും മലയാചലത്തിൽ ചെയ്തതിന്നതാണെന്നു കേട്ടുകൊൾക:

അന്ധാസുരന്റെ ആജ്ഞയാൽ മയൻ, താരൻ മുതൽ പേർ ദേവകളോടേറ്റു തോൽപ്പിക്കപ്പെട്ടിട്ടു പാതാളത്തിലേയ്ക്കു തി

രിക്കുമ്പോൾ, സിദ്ധന്മാർ ഗുഹകളിൽ പാർത്തുവരുന്നതും വള്ളിക്കെട്ടുകളാൽ മറയപ്പെട്ടതും മദിച്ച ജന്തുക്കൾ നിറഞ്ഞതുമായ മലയപർവ്വതം കണ്ടെത്തി. പാമ്പുകൾ ചുററിയ കുളിർ ചന്ദനമരങ്ങൾ ഇടതിങ്ങി, മല്ലപ്പൂമണം വീശി, തണുപ്പുള്ള തണലുകളോടുകൂടി പരിശോഭിക്കുന്ന ആ മാമല കണ്ടിട്ട്, യുദ്ധശ്രാന്തരായ മയതാരാദികൾ അവിടെ ഇരുന്നു കുറെ വിശ്രമിപ്പാൻ നിശ്ചയിച്ചു. അവിടെ, സൌരഭ്യംകൊണ്ടു നാസികയെ ആഹ്ളാദിപ്പിക്കുന്ന തെക്കൻ കുളിർകാററു് മന്ദമന്ദം വീശുന്നുണ്ടായിരുന്നു. അസുരമുഖ്യന്മാരെല്ലാം അവിടെത്തന്നെ പാർപ്പുറപ്പിച്ചു്, ലോകപൂജ്യരായ സജ്ജനങ്ങളെ ദ്വേഷിക്കുകയായി. ഇതറിഞ്ഞിട്ടാണു് ഇന്ദ്രനെ മഹേശ്വരൻ അന്നു മലയത്തിലേയ്ക്കയച്ചതു്.

ശക്രൻ പോകുന്ന വഴിക്കു കാമധേനുവിനെ കണ്ടെത്തി; അവളെ പ്രദക്ഷിണം വെച്ചു പരിശോഭനമായ പർവ്വതത്തിലെത്തിയപ്പോൾ, ദാനവന്മാരൊക്കെ സുഖോപഭോഗംപൂണ്ടു രസിച്ചിരിക്കുന്നതു കാണുമാറായി. ഉടനെ വലാന്തകൻ ദൈത്യമുഖ്യന്മാരെയെല്ലാം പോരിനുവിളിച്ചു. അവർ കൂസൽകൂടാതെ കൂരമ്പുകൾ ചൊരിഞ്ഞുകൊണ്ടു നേരിടുകയും ചെയ്തു.

നേരിട്ട ദൈത്യന്മാരെ, തേരിലിരിക്കുന്ന അത്ഭുതരൂപനായ ദേവേശ്വരൻ മേഘം മഴകൊണ്ടു മലകളെ എന്നപോലെ, ബാണജാലം കൊണ്ടു മൂടി; മയൻ തുടങ്ങിയ ദാനവന്മാരെ ശരങ്ങൾകൊണ്ടു മൂടിയിട്ടു്, കഴുകിൻചിറകുവെച്ച കൂരമ്പുകൾകൊണ്ടു പാകനെ കൊലചെയ്തു. അവിടെവെച്ചു്, സായകങ്ങൾ കൊണ്ടു പാകനെ ശാസിക്കുകയാലത്രെ, സർവ്വദേവപ്പെരുമാൾക്കു പാകശാസനൻ എന്ന പേരുണ്ടായതു്. അതിൻവണ്ണം സുപുംഖങ്ങളായ വിശിഖങ്ങൾകൊണ്ടു ബാണാസുരൻെറ പുത്രനായ പുരൻ എന്നവനെ ദാരണം ചെയ്തതിനാൽ അദ്ദേഹം പുരന്ദരനായി. ഇങ്ങനെ ഗോത്രഭിത്തു യുദ്ധത്തിൽ ദാനവസേനയെ തോല്പിച്ചുവിട്ടു; ബ്രാഹ്മണ, ആ ഘോരസൈന്യം പാതാളത്തിലേയ്ക്കു പാഞ്ഞുപോകയും ചെയ്തു. മുനിശ്രേഷ്ഠ, ഇതിനുവേണ്ടിയാണു്, മുക്കണ്ണൻ സഹസ്രാക്ഷനെ മലയപർവ്വതത്തിലേയ്ക്കു കല്പിച്ചയച്ചതു്. ഇനി എന്താണു് അങ്ങയ്ക്കു കേൾക്കേണ്ടതു്?'

നാരദൻ:—"ബ്രഹ്മൻ, ദേവപ്പെരുമാളെ ഗോത്രഭിത്ത് എന്നു പറയുന്നതെന്തുകൊണ്ടാണ്? ഇങ്ങനെ ഒരു സംശയം എന്റെ ഉള്ളിൽ കിടപ്പുണ്ട്."

പുലസ്ത്യൻ:—"ഗീർവ്വാണരാജനെ ഗോത്രഭിത്തെന്നു ഞാൻ പറഞ്ഞതു് ഇന്നതുകൊണ്ടാണെന്നു കേട്ടുകൊൾക; ഹിരണ്യകശിപു കൊലപ്പെട്ടതിൽപ്പിന്നെ ഇന്ദ്രൻ ചെയ്തതുണ്ടായതു പറയാം:

പുത്രൻ മരിച്ചുപോകയാൽ ദിതി കശ്യപനോടപേക്ഷിച്ചു:—'ഇവിടന്നാണ് എനിക്കു നാഥൻ; ഇന്ദ്രനെ വധിപ്പാൻ ഒരു മകനെ എനിക്കു തന്നാലും!' അപ്പോൾ കശ്യപൻ പറഞ്ഞു:—'അസിതാക്ഷി, നീ പതിനായിരം ദിവ്യാബ്ദം മുഴുവൻ ശൌചാചാരങ്ങൾ തെററാതെ തപസ്സുചെയ്യുമെങ്കിൽ, നിനക്കു ശത്രുവിനെക്കൊന്നു ത്രൈലോക്യം കീഴടക്കുന്ന ഒരു പുത്രൻ ഉണ്ടായിവരും.' ഭർത്താവുപദേശിച്ചതിൻവണ്ണം ദിതി വ്രതം കൈക്കൊണ്ടു. മഹർഷി ഗർഭാധാനം ചെയ്തിട്ട് ഉദയപർവ്വതത്തിലേയ്ക്കു ഗമിച്ചു. അദ്ദേഹം പോയതിനുശേഷം, സഹസ്രാക്ഷനായ സുരേന്ദ്രൻ ബദ്ധപ്പെട്ട് ആശ്രമത്തിൽ വന്നെത്തി ദിതിയോടു പറഞ്ഞു:—'അമ്മയ്ക്കു സമ്മതമാണെങ്കിൽ ഞാൻ ശുശ്രൂഷയ്ക്കു നിന്നുകൊള്ളാം.' ഭവിതവ്യതാബലത്താൽ ദിതി അതു സമ്മതിച്ചു. പുരന്ദരൻ സ്വാർത്ഥത്തിനുവേണ്ടി വിനയം നടിച്ചു്, പാമ്പിനെപ്പോലെ പഴുതുനോക്കിക്കൊണ്ടു്, അവർക്കു ചമതകൊണ്ടു കൊടുക്കുകയും മററും ചെയ്തുപോന്നു.

പത്തുനൂററാണ്ടു ചെന്നതിൽപ്പിന്നെ ഒരു ദിവസം, മുങ്ങിക്കുളിച്ചു തലമുടി അഴിച്ചിട്ടിരുന്ന ആ തപസ്വിനി വമ്പിച്ച ക്ഷീണംനിമിത്തം, കാൽമുട്ടുകൾക്കു മീതെ തല ചായ്ച്ചു്, തലമുടിത്തുമ്പുകളിൽ കാൽവെച്ചിരുന്ന് ഉറങ്ങിപ്പോയി. നാരദ, ഇതൊരു തക്കമാണെന്നു കണ്ടു്, സഹസ്രാക്ഷൻ നാസാരന്ധ്രത്തിലൂടെ അമ്മയുടെ വയററിലേയ്ക്കു കടന്നു. അപ്പോൾ ദൈത്യമാതാവിന്റെ ഗർഭത്തിൽ വളൎന്ന ബാലൻ ഊർദ്ധ്വമുഖനായി അരക്കെട്ടിൽ ചേർന്ന കൈകളുമായി സ്ഥിതിചെയ്യുന്നതു കാണപ്പെട്ടു. അവന്റെ തനിപ്പൂങ്കിന്നൊത്ത മാംസപേശി കണ്ടിട്ട് വാസവൻ അതു കൈകൾ കൊണ്ടെടുത്തു വല്ലാത്ത കോപത്തോടെ കശക്കിത്തുടങ്ങി. ആ മാംസപേശി കട്ടിയായി, പകുതി മേല്പോട്ടും പകുതി കീഴ്പോട്ടും നീണ്ടു്, ശതപർവ്വമായ കലിശമാ

യിത്തീൎന്നു. ആ ശതപൎവ്വായുധംകൊണ്ടു ശതമഖൻ ദിതിയുടെ ഗൎഭത്തെ ഏഴായി നുറുക്കിക്കളഞ്ഞു. കുട്ടി ഉറക്കെ നിലവിളിച്ചു; അപ്പോൾ ദിതി ഉറക്കമുണൎന്നു. അവൾക്കു ശക്രന്റെ ചതിപ്പണി മനസ്സിലായി. കൊച്ചുമകൻ കരയുമ്പോൾ, 'മൂഢ, കരെകരെ കരയാതിരിക്ക്' എന്നിങ്ങനെ ശക്രൻ പറയുന്നതു് അവൾ കേട്ടു. ഇന്ദ്രൻ വീണ്ടും ഓരോ തുണ്ടിനേയും ഏഴേഴായി മുറിച്ചു. ആ തുണ്ടുകൾ ശതക്രതുവിന്റെ ഭൃത്യന്മാരായ മരുത്തുക്കളായിത്തീൎന്നു. അവർ അദ്ദേഹത്താൽ സംഭാവിതരായിട്ടു പലതരത്തിൽ സുഖമാംവണ്ണം ഉപചരിച്ചു വീശിപ്പോരുന്നു.

പിന്നെ കുലിശപാണിയായ ശക്രൻ വയറ്റിൽനിന്നു പുറത്തേയ്ക്കു പോന്നു്, ശാപഭീതിമൂലം ദിതിയോടു തൊഴുകൈ പൂണ്ടു പറഞ്ഞു:—'ദേവി, എനിക്കിതിൽ കുററമില്ല; ഇവൻ എന്റെ ശത്രുവായിരുന്നുവല്ലോ; അതിനാലാണു് ഞാൻ കൊന്നുകളയുന്നതു്. ഇവിടേയ്ക്കു് എന്റെ പേരിൽ അരിശം തോന്നരുതു്.'

ദിതി:—'നിനക്കിതിൽ കുററമൊന്നുമില്ല; പൂൎവ്വകൎമ്മഫലമെന്നേ ഞാൻ കരുതുന്നുള്ളു. കാലം തികഞ്ഞിട്ടുകൂടി, ഇവൻ കൊലപ്പെട്ടുപോയല്ലോ!'

ഇങ്ങിനെ പറഞ്ഞു്, ഭാമിനിയായ ദിതി ആ ബാലന്മാരെ ആശ്വസിപ്പിച്ചു്, ദേവപ്പെരുമാളോടു കൂടെ അയച്ചു.

മഹർഷേ, ഇപ്രകാരം മഹേന്ദ്രഭഗവാൻ പണ്ടു തന്റെ സോദരനെപ്പോലും ഭയംമൂലം ഗൎഭത്തിൽ വെച്ചുതന്നെ വജ്രംകൊണ്ടു ഭേദിച്ചുകളഞ്ഞു; അതിനാലാണു് അദ്ദേഹം ഗോത്രഭിത്തെന്നു വിളിക്കപ്പെട്ടതു്."

ശ്രീവാമനമഹാപുരാണം, മരുദുല്പത്തികഥനം

ഏഴുപത്തൊന്നാമദ്ധ്യായം.



# ഏഴുപത്തിരണ്ടാമദ്ധ്യായം

നാരദൻ:—“ഭവാൻ പറഞ്ഞപ്രകാരം ദിതിയിൽനിന്ന് ഈ മരുത്തുക്കൾ ഉണ്ടാകുന്നതിന്നു മുമ്പു്, മരുന്മാൎഗ്ഗങ്ങളിൽ ആരായിരുന്നു? ഇക്കഴിഞ്ഞ മന്വന്തരത്തിലും മുമ്പു കഴിഞ്ഞവയിലും വായുസ്കന്ധവാസികൾ ആരായിരുന്നു എന്നു പറഞ്ഞുതരുമാറാകണം.”

പുലസ്ത്യൻ:—“കേൾക്ക; സ്വായംഭുവം മുതൽ ഈ മന്വന്തരംവരെയുള്ള പൂൎവ്വമരുത്തുക്കളുടെ ഉല്പത്തി ഞാൻ പറഞ്ഞുതരാം; സ്വായംഭുവ മനുവിന്നു പ്രിയവ്രതൻ എന്നൊരു പുത്രനുണ്ടായി. അദ്ദേഹത്തിന്നു സവനൻ എന്നു മൂന്നുലകിലും പുകൾപ്പെട്ട ഒരുണ്ണി പിറന്നു; ആ നൃപൻ സന്തതിയുണ്ടാകാതെ അന്തരിച്ചുപോയി. അദ്ദേഹത്തിന്റെ ഭാൎയ്യ, സുവേദ സങ്കടം സഹിക്കാതെ കരയുകയായി. അവൾ അനാഥസ്ഥിതിയിൽ ‘നാഥ, നാഥ,’ എന്നിങ്ങനെ വിലപിച്ചുംകൊണ്ടു ഭൎത്താവിനെ കെട്ടിപ്പിടിച്ചു കിടന്നു ശവം ദഹിപ്പിക്കാൻ സമ്മതിച്ചില്ല. അപ്പോൾ ആകാശത്തുനിന്ന് ഒരശരീരിവാക്കുണ്ടായി:—‘അല്ലയോ രാജ്ഞി, ഭവതി കരയേണ്ടാ. ഭവതിക്കു മികച്ച സത്യം ഉണ്ടെങ്കിൽ, ഭൎത്താവിനോടുകൂടി അഗ്നിയിൽ പ്രവേശിച്ചുകൊൾക.’ ആ ആകാശവാണി കേട്ടിട്ട്, ഖിന്നയായ രാജപത്നി പറഞ്ഞു:—‘ഹേ നഭശ്ചര, ഇദ്ദേഹത്തിന്നു പുത്രനില്ലാത്തതിലാണ് എനിക്കു വ്യസനം; എനിക്കു ഭാഗ്യഹാനി വന്നതിലല്ല.’ ഉടനെ ആകാശചാരി പറഞ്ഞു:—‘പെൺകിടാവെ, കരയേണ്ട; ഭവതിയുടെ രാജാവിന്ന് ഏഴു പുത്രന്മാർ ഉണ്ടായിവരും. വേഗത്തിൽ തീയ്യിൽ ചാടിക്കൊൾക. ഞാൻ പറഞ്ഞതു പരമാൎത്ഥമാണെന്നു വിശ്വസിക്കുക!’”

ഇതു കേട്ടിട്ടു സുവേദ പരേതനായ ഭൎത്താവിനെ പട്ടടയിൽ വെപ്പിച്ചു്, അഗ്നിക്കരികിൽച്ചെന്നു തന്റെ പാതിവ്രത്യത്തെ സ്മരിച്ചുകൊണ്ടു ചെന്തീയിലുൾപ്പതിച്ചു. സ്വല്പനേരംകൊണ്ടു രാജാവ് തേജസ്വിയായി ഭാൎയ്യയോടൊന്നിച്ചെഴുന്നേറ്റു; സ്വച്ഛന്ദചാരിയായ അദ്ദേഹം സുനാഭപുത്രിയായ പത്നിയോടു കൂടി ആകാശത്തിലേക്കു പൊങ്ങുകയും ചെയ്തു. പിന്നെ ഋതുമതിയായ പത്നിയെ പ്രാപിച്ചു പ

ത്ഥിവേന്ദ്രന്നു ശ്രേഷ്ഠന്മാരായ പുത്രന്മാർ ഉണ്ടായിവന്നു. ആ ബലവീൎയ്യശാലികളായ മഹാന്മാർ ഭൂമിയിൽ പേർകേട്ട രാജാക്കന്മാരായി വാണു. സമാരനായ സവനൻ ദിവ്യയോഗത്താൽ അഞ്ചുദിവസം കൂടി, ആകാശത്തു സ്ഥിതിചെയ്തു; ആറാംദിവസം, ഋതുകാലം പാഴായിപ്പോകുന്നതെന്നു കരുതി, സല്പുണ്യചാരിയായ നരേന്ദ്രൻ തന്വിയോടൊത്തു രമിച്ചു രമിച്ചു; അപ്പോൾ അദ്ദേഹത്തിന്റെ ശുക്ലം ആകാശത്തുനിന്നു കീഴ്പോട്ടു വീണു. തപോധന, ശുക്ലവിസർജ്ജനം കഴിഞ്ഞു ഉടനെ രാജാവു ഭാൎയ്യയോടുകൂടി ദിവ്യമാൎഗ്ഗത്തിലൂടെ ബ്രഹ്മലോകത്തേയ്ക്കു ഗമിച്ചു. അദ്ദേഹത്തിന്റെ പുത്രന്മാർ അന്യോന്യം പയററി ശൂരന്മാരായി സത്യവാദികളായി വാണു.

ആകാശത്തുനിന്നു വീണ ആ അമോഘമായ ശുക്ലത്തെ സമാദ, നളിനി, പുഷ്യതി, ചിത്ര, വിശാല, ഹരിത, അളിനീല എന്നീ മുനിപത്നിമാർ യദൃച്ഛയാ കണ്ടെത്തി. ജലത്തിൽ വീണ അതു കണ്ടിട്ടു് താപസിമാർ അമൃതാണെന്നുറച്ചു് എന്നെന്നും യൗവനം നിലനില്ക്കാൻ വേണ്ടി അതു പകുത്തെടുത്തു; പിന്നെ കുളികഴിച്ചു്, ഭർത്താക്കന്മാരെ യഥാവിധി പൂജിച്ചു് അവരുടെ അനുമതി വാങ്ങി, ജലത്തിൽ പതിച്ച ആ രാജേന്ദ്രശുക്ലത്തെ അമൃതായി കരുതി സേവിച്ചു. രാജേന്ദ്രശുക്ലം സേവിച്ച നിമിഷത്തിൽ ആ താപസപത്നിമാരുടെ ബ്രഹ്മതേജസ്സു കുറഞ്ഞുപോയി. അതിനാൽ, താപസന്മാരെല്ലാം ദോഷപ്പെട്ടു ഭാൎയ്യമാരെ ഉപേക്ഷിച്ചു. മുനേ, ആ സ്ത്രീകൾ പിന്നെ, ഭയങ്കരമായി കരയുന്ന ഏഴു ആൺകുട്ടികളെ പ്രസവിച്ചു. ആ രോദനശബ്ദം ലോകത്തിലെങ്ങും തിങ്ങി നിറഞ്ഞു. ഉടനെ ലോകപിതാമഹനായ ഭഗവാൻ ബ്രഹ്മാവു എഴുന്നള്ളിവന്നു് ബാലന്മാരോടരുളിച്ചെയ്തു:—'മഹാബലന്മാരേ, കരയേണ്ടാ. നിങ്ങൾക്കു മരുത്തുക്കൾ എന്നു പേർ വരും.' ഇപ്രകാരം ആശ്വസിപ്പിച്ചു വിരിഞ്ചൻതിരുവടി അവരെ കൈക്കൊണ്ടു് ആകാശത്തേയ്ക്കു ഗമിച്ചു മരുത്തുക്കളാക്കി വാഴിച്ചു. ഇവരായിരുന്നു ഒന്നാമത്തേതായ സ്വായംഭുവമന്വന്തരത്തിലെ മരുത്തുക്കൾ. നാരദ, സ്വാരോചിഷമന്വന്തരത്തിലെ മരുത്തുക്കളെ കേട്ടുകൊൾക:

സ്വാരോചിഷന്റെ പുത്രനായ ശ്രീമാൻ ഋതധ്വജന്നു് ആദിത്യപരാക്രമരായ ഏഴു പുത്രന്മാർ ഉണ്ടായി. ആ നരശ്രേഷ്ഠന്മാർ തപസ്സിന്നായി മഹാമേരുവിങ്കൽച്ചെന്നു്, ഇന്ദ്രപദം ലഭിപ്പാൻവേണ്ടി

ബ്രഹ്മാവിനെ ആരാധിച്ചുപോന്നു. അതിൽ വിപശ്ചിത്ത് എന്ന വിണ്ണവപ്പെരുമാൾക്കു പേടി പിടിച്ചു; ഗാഢം, വാശിയായ അദ്ദേഹം പൂതന എന്ന അപ്സരസ്ത്രീയോടു പറഞ്ഞു:—'വിലാസിനിയായ പൂതനെ, നീ മഹാമേരുവിങ്കൽ ചെല്ലുക; അവിടെ ദൃതധ്വജപുത്രന്മാർ വമ്പിച്ച തപം ചെയ്യുന്നുണ്ട്. അവരുടെ തപസ്സിന്നു വല്ല കണക്കിലും വിഘ്നം വരുത്തുക. സുന്ദരി, അവർക്കു തപസ്സിദ്ധി വന്നുകൂടാ.' ശക്രൻ ആവശ്യപ്പെട്ട പ്രകാരം സൌന്ദര്യശാലിനിയായ പൂതന, അവർ തപസ്സുചെയ്യുന്നേടത്തേയ്ക്കു വെമ്പലോടെ നടകൊണ്ടു.

ആശ്രമത്തിന്നടുക്കൽ പതുക്കെ പ്രവഹിക്കുന്നതായ ഒരു പുഴയുണ്ട്. അതിൽ സ്നാനം ചെയ്യാനായി ഭ്രാതാക്കന്മാരെല്ലാവരും കൂടി വന്ന അവസരത്തിൽ ആ സുന്ദരാംഗിയും കളിപ്പാൻ മഹാനദിയിലിറങ്ങി. സ്നാനം ചെയ്യുന്ന അവളെ കണ്ടിട്ടു രാജാക്കന്മാർക്കു മനസ്സിളകിപ്പോയി. ഉടനെ അവർക്കു ശുക്ലം സ്ഖലിച്ചു. അതു്, മഹാശംഖനെന്ന ഗ്രാഹമുഖ്യന്റെ ഭാര്യയായ ശംഖിനി എന്ന ജലചാരിണി പാനം ചെയ്തു. തപോഭ്രംശം പറ്റിയ നൃപാലന്മാർ അച്ഛന്റെ രാജ്യത്തിലേയ്ക്കു തിരിച്ചു. ആ അപ്സരസ്ത്രീ ഇന്ദ്രന്റെ അടുക്കൽച്ചെന്നു വിവരം അറിയിക്കുകയും ചെയ്തു.

വളരെ നാൾ കഴിഞ്ഞതിന്നുശേഷം ആ ശംഖിനി എന്ന ഗ്രാഹി ഒരു മീൻപിടുത്തക്കാരന്റെ വലയിൽക്കുടുങ്ങിപ്പോയി. അവളെ ആ മത്സ്യവ്യാപാരി കരയ്ക്കു കേറ്റിയിട്ടു വർത്തമാനം ദൃതധ്വജപുത്രന്മാരെ ഉണർത്തിച്ചു. ഉടനെ ആ യോഗധാരികളായ മഹാത്മാക്കൾ എല്ലാവരും കൂടി വന്നു ശംഖിനിയെ സ്വഗൃഹത്തിലേയ്ക്കു കൊണ്ടുപോയി രാജധാനിയിലെ കുളത്തിലിട്ടു. അതിനുശേഷം ആ ശംഖിനി ക്രമേണ ഏഴു കുട്ടികളെ പ്രസവിച്ചു; പുത്രന്മാർ ജനിച്ചു ഉടൻതന്നെ അവൾ സിദ്ധികൂടുകയും ചെയ്തു. അമ്മയും അച്ഛനുമില്ലാത്ത ആ പൈതങ്ങൾ വെള്ളത്തിൽ നടന്നുകൊണ്ടു മുലപ്പാലിന്നായി നിലവിളിച്ചു. അപ്പോൾ പിതാമഹൻ വന്നു അരുളിച്ചെയ്തു:—'ഉണ്ണികളേ, കരയാതെ സുഖമായിരിപ്പിൻ. നിങ്ങൾ വായുസ്കന്ധത്തിലെ ദേവന്മാരായി വരും. ഇങ്ങിനെ പറഞ്ഞു് അവരെയെല്ലാം ആകാശത്തേയ്ക്കു കൊണ്ടുപോയി വായുസ്കന്ധത്തിലാക്കി, ബ്രഹ്മാവു വിരാജഭവനത്തിലേയ്ക്കു മടങ്ങി. ഇവരായിരുന്നു സ്വാരോചിഷമന്വന്തരത്തിലെ മരുത്തുക്കൾ. താപസ, ഉത്തമമന്വന്തരത്തിലെ മരുത്തുക്കളേയും പറയാം:

ഉത്തമന്റെ വംശത്തിൽ പിറന്ന വപുഷ്മാൻ എന്ന രാജാവു നിഷധരാജ്യം ഭരിച്ചുപോന്നു; തപസ്സിനാൽ സൂര്യതുല്യനായ അദ്ദേഹത്തിന്ന്, ഗുണശാലിയും ധർമ്മിഷ്ഠനുമായി ജ്യോതിഷ്മാൻ എന്നൊരു പുത്രനുണ്ടായി. അദ്ദേഹം സന്തത്യർത്ഥമായി മന്ദാകിനീനദിയുടെ കരയ്ക്കു തപസ്സു തുടങ്ങി; അദ്ദേഹത്തിന്റെ ഭാര്യ, ദേവാചാര്യപുത്രിയായ സുന്ദരി, തപസ്സിന്നു വേണ്ടുന്ന പരിചര്യകളും ചെയ്തുപോന്നു; ആ പങ്കജാക്ഷി ഫലപുഷ്പങ്ങളും ദർഭ, ചമത, വെള്ളം മുതലായതും കൊണ്ടുവരികയും, അതിഥികളെ വഴിപോലെ സൽക്കരിക്കുകയും ചെയ്തു. ഭർത്തൃശുശ്രൂഷയാൽ ചടച്ച് ഞരമ്പുകൾ പടർന്ന ആ തേജസ്വിനിയായ സുന്ദരാംഗിയെ കാട്ടിൽ വെച്ചു സപ്തർഷികൾ കണ്ടെത്തി. ആ സർവ്വാംഗസുന്ദരി തപസ്സുകൊണ്ടു ചടച്ചിരിക്കുന്നതായി കണ്ടിട്ട് അവർ, അവളും ഭർത്താവും തപസ്സുചെയ്യുന്നതെന്തിനാണെന്നു ചോദിച്ചു. 'പുത്രനുണ്ടാകാൻ വേണ്ടിയാണ്, ഞങ്ങൾ തപസ്സുചെയ്യുന്നതെ'ന്നു അവൾ അറിയിച്ചു. അപ്പോൾ സപ്തർഷികൾ അവൾക്കു വരം കൊടുത്തു:—'നിങ്ങൾ പോയ്ക്കൊൾവിൻ. നിങ്ങൾക്കു മഹർഷിമാരുടെ പ്രസാദത്താൽ ഗുണവാന്മാരായ ഏഴു പുത്രന്മാരുണ്ടായി വരും; സംശയമില്ല.' ഈ വിധം പറഞ്ഞു മഹർഷിമാരെല്ലാം നടകൊണ്ടു. രാജർഷി ഭാര്യയോടൊരുമിച്ച്, തന്റെ നഗരത്തിലേയ്ക്കും തിരിച്ചു.

പിന്നെ വളരെ നാൾ കഴിഞ്ഞതിന്നു ശേഷം, രാജാവിന്റെ തന്വംഗിയായ പ്രിയമഹിഷി, ആ നൃപശ്രേഷ്ഠനിൽ നിന്നു ഗർഭം ധരിച്ചു. ഭാര്യ ഗർഭിണിയായിരിക്കെ രാജാവു മരിച്ചുപോയി. ആ പതിവ്രത 'ഉടൻതടി' ചാടാൻ നിശ്ചയിച്ചു; മന്ത്രിമാർ തടുത്തിട്ടും നിന്നില്ല; ഭർത്താവിനെ ചിതയിൽ വെച്ച് അവളും തീയ്യിലേയ്ക്കു ചാടി. ആ തീയ്യിൽനിന്ന്, മൂപ്പെത്താത്ത കലലം പുറത്തേയ്ക്കു വന്നു; അത്, പച്ചവെള്ളംകൊണ്ടു കഴുകിയപ്പോൾ ഏഴായി വേർപിരിഞ്ഞു. ആ ഏഴു ഖണ്ഡങ്ങൾ ഉത്തമമന്വന്തരത്തിലെ മരുത്തുക്കളായിച്ചമഞ്ഞു. ഗീതവാദ്യകലിപ്രിയ, പണ്ട് താമസമന്വന്തരത്തിൽ മരുത്തുക്കളായിരുന്നവരെയും ഞാൻ പറയാം:

താമസമനുവിന്റെ പുത്രനായ ഋതധ്വജൻ പുത്രലബ്ധിക്കായി തന്റെ ചോരയും മാംസവും അഗ്നിയിൽ ഹോമിച്ചു; അത്രമാത്രമല്ല, എല്ല്, രോമം, തലമുടി, ഞരമ്പ്, മജ്ജ, യകൃത്ത് എന്നിവയും ശുക്ല

വുംകൂടി ആ പുത്രാർത്ഥിയായ രാജാവു സപ്താർച്ചിസ്സിൽ ഹോമിക്കയുണ്ടായി എന്നാണു് കേൾവി. ശുക്ലം വീഴ്ത്തിയപ്പോൾ, 'അരുതു്' എന്നൊരു ശബ്ദം പുറപ്പെടുകയും അതോടുകൂടി മന്നവൻ മരിക്കുകയും ചെയ്തു. പിന്നെ ആ അഗ്നിയിൽനിന്നു തേജസ്വികളായ ഏഴു കുട്ടികൾ ഉണ്ടായി. അവർ ഉറക്കെ കരഞ്ഞുതുടങ്ങി. ആ ശബ്ദം കേട്ടിട്ടു ഭഗവാൻ പത്മസംഭവൻ വന്നുകണ്ടു്, അവരെ മരുത്തുക്കളാക്കി വാഴിച്ചു. താപസ, താമസമന്വന്തരത്തിലെ മരുത്തുക്കൾ അവരായിരുന്നു. രൈവതമന്വന്തരത്തിലെ മരുത്തുക്കളെ കേട്ടുകൊൾക:

രൈവതവംശത്തിൽ, രിപുജിത്തു് എന്നൊരു രിപുജിത്തായ രാജാവുണ്ടായിരുന്നു. അദ്ദേഹത്തിനു പുത്രനുണ്ടായില്ല. അതിനാൽ അദ്ദേഹം തപസ്സുചെയ്തു തേജോനിധിയായ സൂര്യനെ പ്രസാദിപ്പിച്ചു്, സുരതി എന്നൊരു പെൺകിടാവിനെ സമ്പാദിച്ചു്, അവളെയും കൊണ്ടു ഗൃഹത്തിലേയ്ക്കു തിരിച്ചു. അവൾ അച്ഛന്റെ ഗൃഹത്തിൽ പാർക്കെ, അച്ഛൻ അന്തരിച്ചുപോയി. അവൾ ദുഃഖം മുഴുത്തു ദേഹത്യാഗം ചെയ്വാൻ ഒരുമ്പെട്ടു. അപ്പോൾ സപ്തർഷിമാർ അവളെ തടുത്തു നോക്കി: നാരദ, അവർക്കെല്ലാവർക്കും അവളിൽ മനസ്സംഗം ഉണ്ടായിരുന്നു. ദുഃഖം പൊറായ്കയാൽ അവൾ അഗ്നി ജ്വലിപ്പിച്ചു് അതിൽ ചാടുകതന്നെ ചെയ്തു. അവളിൽത്തന്നെ മനസ്സുവെച്ചു നോക്കിനിന്ന മഹർഷിമാർ, അവൾ മരിച്ചുകണ്ടിട്ടു് കഷ്ടം! കഷ്ടം! എന്നും പറഞ്ഞു നടകൊണ്ടു. ആ ചെന്തീയിൽ നിന്നു ഏഴു ആൺകുട്ടികളുണ്ടായി. അവർ അമ്മയില്ലായ്കയാൽ നിലവിളിച്ചു. ലോകനാഥനായ പിതാമഹൻ കരച്ചിൽ വിലക്കി, അവരെ മരുത്തുക്കളാക്കി. രൈവതമന്വന്തരത്തിൽ ഇവരായിരുന്നു മരുത്തുക്കൾ. ചാക്ഷുഷമന്വന്തരത്തിലെ മരുത്തുക്കളെ കേട്ടുകൊൾക:

സത്യവാദിയായി ശുചിയായി മങ്കി എന്നൊരു മഹർഷിയുണ്ടായിരുന്നു. അദ്ദേഹം സപ്തസാരസ്വതതീർത്ഥത്തിൽ വസിച്ചു തപസ്സുതുടങ്ങി. അതു മുടക്കാൻ ദേവന്മാർ ഉചിതയെ പറഞ്ഞയച്ചു. ആ സുന്ദരി പുഴക്കരയിൽച്ചെന്നു മനസ്സിളക്കുകയാൽ അദ്ദേഹത്തിന്റെ ശുക്ലം സപ്തസാരസ്വതജലത്തിൽ വീണു. ഉടനെ മങ്കിമഹർഷി ആ മൂഢയായ ശത്രുസ്ത്രീയെ ശപിച്ചു:—'മൂഢേ, പോ! ഈ പാപത്തിന്റെ വമ്പിച്ച ഫലം നീ അനുഭവിക്കും; യജ്ഞകർമ്മം കഴിയുന്നതോടുകൂടി

നിനക്കു അറുതിവരും!' ഇപ്രകാരം ശപിച്ച്, ശ്രീമാനായ മഹർഷി തന്റെ ആശ്രമത്തിലേയ്ക്കു തിരിച്ചു. ഏഴു സരസ്വതികളിൽ നിന്ന് ഏഴു മരുത്തുക്കളും ഉണ്ടായി.

ഇങ്ങനെ ലോകവ്യാപികളായ പൂർവമരുത്തുക്കളുടെ ഉല്പത്തി ഞാൻ അങ്ങയോടു പറഞ്ഞു; മഹർഷേ, കേട്ടാൽ പാപം നശിക്കും; ധർമ്മം തഴയ്ക്കുകയും ചെയ്യും.

ശ്രീവാമനമഹാപുരാണം, പൂർവമരുദുൽപത്തി കഥനം
എഴുപത്തിരണ്ടാമദ്ധ്യായം.

:o:

## ഏഴുപത്തിമൂന്നാമദ്ധ്യായം



പുലസ്ത്യൻ:—കലഹപ്രിയ, ദൈത്യന്മാർ മാബലിയെ രാജാവാക്കി വാഴിച്ചു. പ്രഹ്ലാദൻ വേണ്ടതുപദേശിച്ചു പോന്നു. ശുക്രൻ പുരോഹിതനുമായി. വിരോചനതനയനായ മാബലി അഭിഷിക്തനായതറിഞ്ഞിട്ട് അസുരന്മാരെല്ലാം അദ്ദേഹത്തെ കാണ്മാൻ ചെന്നു. അദ്ദേഹം ആ സ്വവംശ്യന്മാരെയെല്ലാം കണ്ട നിമിഷത്തിൽ യഥാക്രമം സൽക്കരിച്ചിട്ട്, 'എന്താണെനിക്കു ശ്രേയസ്കരം' എന്നു ചോദിച്ചു. അവർ മറുപടി പറഞ്ഞു:—'അസുരപുംഗവ, അങ്ങയ്ക്കു ശ്രേയസ്കരവും ഞങ്ങൾക്കു ഹിതവും ഇന്നതാണെന്നു കേട്ടുകൊൾക: അങ്ങയുടെ പിതാമഹൻ, ഹിരണ്യകശിപു എന്ന ദാനവപ്പെരുമാൾ, ത്രൈലോക്യത്തിൽ ഇന്ദ്രനായി വാഴുകയുണ്ടായി; ആ ബലവാനായ വീരനെ, ദേവശ്രേഷ്ഠനായ വിഷ്ണു സിംഹരൂപം പൂണ്ടു വന്ന്, ദൈത്യദാനവന്മാരുടെ മുമ്പിൽ വെച്ചു നഖങ്ങൾകൊണ്ടു പിളർത്തിക്കളഞ്ഞു; മഹാഭുജ, അന്ധകനെ ത്രിശൂലപാണിയായ ത്രിലോചനൻ തിരുവടിയും രാജ്യത്തിൽ നിന്നകററി. അങ്ങയുടെ മറെറാരു പിതാവായ ജംഭനെ ഉമ്പർകോൻ നിഗ്രഹിച്ചു; കുജംഭനെ വിഷ്ണുവും ഒരു പശുവിനെ എന്നപോലെ എല്ലാവരും കാൺകെ ഹിംസിച്ചു. ഭവാന്റെ ഭ്രാതാക്കളായ ശംഖൻ, പാകൻ, സുമർദ്ദ

നൻ എന്നിവർ മഹേന്ദ്രനാൽ വധിക്കപ്പെട്ടു. അങ്ങയുടെ അഗ്രജനായ വിരോചനൻ ഹതനായത് അങ്ങയോടു പറയേണമോ?'

വാസവനാൽ വംശം മുടിക്കപ്പെട്ടതു കേട്ടിട്ട് മാബലി ദൈത്യമുഖ്യന്മാരെല്ലാവരോടും കൂടി ഒരുക്കം ചെയ്തിട്ടു. ചില അസുരന്മാർ തേരിലും, ചിലർ ആനപ്പുറത്തും, ചിലർ കുതിരപ്പുറത്തും കേറിയും, ചിലർ കാൽനടയായും ദേവകളോടു പോരാടാൻ പുറപ്പെട്ടു. ബലവാനും ഭയങ്കരനുമായ മയൻ പടത്തലവനായി സൈന്യത്തിൻെറ മുമ്പിൽ നടകൊണ്ടു; നടുവിൽ മാബലിയും, പിമ്പിൽ കാലനേമിയും, ഇടത്തുവശത്തു പ്രഥിതവിക്രമനായ സാലപനും, വലത്തുവശത്തു ദാരുണനായ താരകനും നടകൊണ്ടു. കലഹപ്രിയ, ആയിരവും ലക്ഷവും അർബുദവും ദാനവന്മാർ ദേവകളോടു യുദ്ധത്തിന്നായി, പുറപ്പെട്ടു. അസുരന്മാരുടെ ഒരുക്കം കേട്ടിട്ട്, അമരർകോനായ ശക്രൻ, സ്വസൈന്യങ്ങളെ ചേർത്ത് ദാനവരുമായി പൊരുതാൻ ദേവകളോടാജ്ഞാപിച്ചു. അതിന്നുശേഷം ബലവാനായ മഹേന്ദ്രൻ, മാതലി തെളിക്കുന്ന കുതിരകളോടുകൂടിയ പള്ളിത്തേരിൽ കേറി. സഹസ്രാക്ഷൻ ഘോരരൂപനായപ്പോൾ ദേവന്മാരും അവരവരുടെ വാഹനമേറി യുദ്ധത്തിന്നു പുറപ്പെട്ടു. ആദിത്യന്മാരും വസുക്കളും രുദ്രന്മാരും സാദ്ധ്യന്മാരും വിശ്വദേവകളും അശ്വികളും വിദ്യാധരന്മാരും ഗുഹ്യകന്മാരും യക്ഷരാക്ഷസനാഗങ്ങളും രാജർഷിമാരും സിദ്ധന്മാരും മററു പല തരക്കാരും തേരാന കുതിരകളിലും പക്ഷികൾ വഹിക്കുന്ന നിർമ്മല വിമാനങ്ങളിലും കയറി, ദാനവപ്പട നിൽക്കുന്നേടത്തേയ്ക്കു യാത്രയായി.

അപ്പോഴെയ്ക്കും, സമീപാഗതനായ ഗരുഡൻെറ പുറത്തേറി സുരശ്രേഷ്ഠനായ വിഷ്ണുവും വന്നെത്തി. ആ വന്നുചേർന്ന സനാതനനായ ത്രൈലോക്യനാഥനെ സഹസ്രാക്ഷനും ദേവന്മാരെല്ലാവരും തലതാഴ്ത്തി വന്ദിച്ചു. ദേവസൈന്യത്തിൻെറ മുമ്പിൽ കാർത്തികേയനും, പിമ്പിൽ ഗദാധരനായ വിഷ്ണുവും, നടുവിൽ നാകരാജനും, ഇടത്തുവശത്തു ജയന്തനും, വലത്തുവശത്തു ബലവാനായ വരുണനും നടകൊണ്ടു. ഇങ്ങനെ സ്കന്ദ വിഷ്ണു മഹേന്ദ്ര വരുണ സുഗുപ്തപാലിതമായ പുകഴ്ന്ന ദേവസൈന്യം പലതരം ശസ്ത്രാസ്ത്രങ്ങളേന്തി, പഥത്തിൽ പാറലപ്പടയോടെതിർത്തിട്ടു.

മുനേ, നിരപ്പൊത്ത പാറപ്പുറങ്ങളുള്ളതും വൃക്ഷപക്ഷിരഹിതവും രമ്യവും ശുഭ്രവുമായ ഉദയാദ്രിത്താഴ്‌വരയിൽവെച്ചാണ് ദേവാസുരയുദ്ധം നടന്നത്. പൂർവമഹാദ്രിയിൽ ആ ഇരു സൈന്യങ്ങളും വാനരവാരണങ്ങളെന്നപോലെ കൂട്ടിമുട്ടി. പർവ്വതഹൃത്തിൽ പൊടിയമർന്നപ്പോൾ, ആ വമ്പിച്ച ദൈത്യപ്പടയോടു ദേവന്മാർ ഷിക്കണ്ണ സ്കന്ദനോടൊന്നിച്ചു പാഞ്ഞെതിർത്തു. കുമാരഭുജരക്ഷിതരായ വാനവന്മാർ ദാനവന്മാരെയും, മയപാലിതരായ ദൈതേയന്മാർ അദിതേയന്മാരെയും ആയുധങ്ങൾകൊണ്ടു പ്രഹരിച്ചു. പോർത്തലക്കൽ തേരുകളാൽ പുറപ്പെടുവിക്കപ്പെട്ട പിംഗളവർണ്ണമായ പൊടി, ആകാശത്ത് അന്തിച്ചുകപ്പാർന്ന മേഘമെന്നപോലെ വ്യാപിച്ചു. യുദ്ധം തുമുലമായിച്ചമഞ്ഞു. യാതൊന്നും കണ്ടറിയാതായി; മുറിക്കുക, പിളർക്കുക എന്നു ഗർജ്ജിക്കുന്ന ശബ്ദം മാത്രം ഇടവിടാതെ കേൾക്കപ്പെട്ടിരുന്നു. ആ ഭയങ്കരമായ ദേവാസുരസമരത്തിൽ, പൊടിയെല്ലാം അമർന്നുപോകുമാറു രക്തം പ്രവഹിച്ചുതുടങ്ങി. പൊടിയമർന്നപ്പോൾ, ദേവന്മാർ ധീമാനായ സ്കന്ദനൊന്നിച്ച് ആ ദാനവപ്പെരുമ്പടയുടെ നേർക്ക് പാഞ്ഞടുത്തു. കുമാരഭുജപാലിതരായ വാനവന്മാർ ദാനവരെയും, മയരക്ഷിതരായ ദൈതേയന്മാർ അദിതേയരേയും ആയുധങ്ങൾകൊണ്ടു പ്രഹരിച്ചു. നാരദ, ഒടുവിൽ, അമൃതഭക്ഷണം ഇല്ലാതാകയാൽ ദേവമുഖ്യന്മാരും സൈന്യങ്ങളും ദൈത്യന്മാരാൽ തോല്പിക്കപ്പെട്ടുപോയി.

സുരന്മാർ തോററതു കണ്ടിട്ട്, ശത്രുഹന്താവായ ഗരുഡധ്വജൻ ശാർങ്ഗം കൈക്കൊണ്ട് അവിടവിടെ ശരവർഷം പൊഴിച്ചുതുടങ്ങി. വിഷ്ണുവിനാലും ഗരുഡനാലും ഹനിക്കപ്പെടുന്ന ആ ദാനവന്മാർ കാലനേമി എന്ന അസുരമുഖ്യനെ ശരണംപ്രാപിച്ചു. അവനാകട്ടെ, അവരോടു പേടിക്കേണ്ട എന്നു പറഞ്ഞ്, മാധവന്റെ മുമ്പിൽച്ചെന്ന്, ചികിത്സിക്കപ്പെടാത്ത ഒരു രോഗമെന്നപോലെ മുതിർന്നു നിന്നു. ദേവനേയോ യക്ഷനേയോ കിന്നരനേയോ—കയ്യിൽ കിട്ടിയവരെയൊക്കെ—ആ ക്രൂരൻ വിസ്താരമേറിയ വായിലേയ്ക്കിടുകയായി. ഇന്ദ്രചന്ദ്രസൂര്യാദികളോടു കൂടിയ ദേവസൈന്യത്തെ, ആ വാശി പൂണ്ട ദാനവേന്ദ്രൻ ആയുധംകൂടാതെ കൈ കാൽ നഖങ്ങൾകൊണ്ടുതന്നെ അത്യന്തം പരിക്ഷേല്പിച്ചുകളഞ്ഞു. ആകാശത്തും ഭൂമിയിലും മേലും കീഴും വിലങ്ങും വ്യാപിച്ച അവന്റെ രൂപം, ലോകമെല്ലാം ചുട്ടെരിപ്പാൻ തുടങ്ങുന്ന കല്പാന്തപാവകന്റേതുപോലെയായിത്തീർന്നു. ആ മുതിർന്ന

നിൽക്കുന്ന പെരുങ്കരുത്തനായ ശത്രുവിനെ കണ്ടിട്ട് ദേവഗന്ധർവ്വസിദ്ധസാദ്ധ്യാദികളെല്ലാം പേടിച്ചുഴന്ന് നാലുദിക്കിലേയ്ക്കും പാഞ്ഞു. ദാനവന്മാരോ, ഗർവ്വുമുത്ത് ചാടിത്തുള്ളിക്കൊണ്ട്, ദേവപൂജിതനായി ചാരു കിരീടനായ വിഷ്ണുവിനെ പലതരം ശസ്ത്രാസ്ത്രങ്ങളേല്പിച്ചു യശസ്സിടിഞ്ഞവനാക്കിത്തീർത്തു. മയൻ, ബലി മുതൽപേരുടേയും കാലനേമിപ്രഭൃതികളുടേയും കയററം കണ്ടിട്ടു കോപത്താൽ തൃക്കണ്ണു തുടുത്ത വിഷ്ണുഭഗവാൻ നോട്ടംകൊണ്ടുതന്നെ വീര്യം കെടുത്ത്, ശാർങ്ഗം ആഞ്ഞുവലിച്ചു മാറുകീറുന്ന വജ്രംപോലുള്ള നാരാചബാണനിരയെ, മേഘം മലകളിൽ മഴയെ എന്നപോലെ, തോരാനകതിരകളോടുകൂടിയ അവരിൽ തെരുതെരെ ചൊരിഞ്ഞു. നാരായണൻ പൊഴിച്ച കാലദണ്ഡിനൊത്ത നാരാചാർദ്ധചന്ദ്രബാണഗണങ്ങളാൽ മൂടപ്പെട്ട ബലിമയാദികൾ വല്ലാതെ പേടിച്ചേറി, ശതമഖപ്രമാഥിയായ കാലനേമി ദാനവേന്ദ്രനെ മുമ്പോട്ടയച്ചു.

അവൻ ദേവസേനാധിപനും അമിതബലനും ലോകനാഥനുമായ കേശവനോടെതിർത്തു. ഒരു മാമലയോളം പൊക്കമുള്ള ആ ഗദാപാണിയായ ശതശീർഷനെ കണ്ടിട്ട് വിഷ്ണു വെമ്പലോടെ ശാർങ്ഗമുപേക്ഷിച്ചു ചക്രം തൃക്കയ്യിലെടുത്തു. ദാനവനോ, തന്തിരവടിയോടേററിട്ട്, ദൈത്യവൃക്ഷങ്ങളെ മുറിച്ചുതള്ളുന്ന ആ വനമാലിയെ ഏറെനേരം പരിഹസിച്ച്, മേഘസ്വരത്തിൽ പറഞ്ഞു:—'ഇതാ, ദാനവസേനയെ ഭയപ്പെടുത്തുന്ന ആ ദൈത്യജേതാവായ ശത്രു, വല്ലാതെ ചൊടിച്ച് ആയുധമേന്തി എന്നെ തടുക്കുന്നു! ഇവനാണ് ഇരണ്യാക്ഷനെക്കൊന്നുകളഞ്ഞത്! പലതരം പുഷ്പങ്ങൾകൊണ്ട് പൂജിച്ചാൽ ഇവന് ബഹുരസമാണപോൽ! എന്റെ കൺമുമ്പിൽ പെട്ടിട്ട്, ഈ കഥയില്ലാത്ത മൂഢൻ എവിടെ പോകാനാണ്? ഈ താമരക്കണ്ണൻ ഇപ്പോൾ എന്നോടു പോരിന്നു നേരിടുകയാണെങ്കിൽ തീർച്ചയായും സ്വഗൃഹത്തിലേയ്ക്കു പോവുകയുണ്ടാവില്ല; എന്റെ മുഷ്ടിയേററു പൊടിഞ്ഞു വെണ്ണീറായി കിടക്കുന്നതു പേടിച്ചുഴന്ന കണ്ണുകൾകൊണ്ട് ദേവകൾക്കു കാണാം!!"

മധുസൂദനനെപ്പററി ഇപ്രകാരം ജല്പിച്ചിട്ട്, അരിശംകൊണ്ട് ചുണ്ടു വിറയ്ക്കുന്ന കാലനേമി, ഇന്ദ്രൻ പർവ്വതത്തിലേയ്ക്കു വജ്രമെന്നപോലെ ഗദ ഗദാധരന്റെ നേർക്കെറിഞ്ഞു. ദാനവൻ വിട്ട ആ ഘോര

ഗദ നേരെ വരുന്നതു കണ്ടിട്ട് വിഷ്ണു അതിനെ ചക്രംകൊണ്ട്, ദരിദ്രന്റെ മനോരാജ്യത്തെ പൂർവ്വകർമ്മമെന്നപോലെ മുറിച്ചു കളഞ്ഞു. ദാനവന്റെ ദാരുണതരമായ ഗദ മുറിച്ചു നേരെ ചെന്നിട്ട് ഭഗവാൻ അവന്റെ തടിച്ച കൈ രണ്ടും ഒരുക്കിൽ ഛേദിച്ചു. പ്രഭവിഷ്ണുവായ വിഷ്ണുവിനാൽ നികൃത്തഭുജനായ കാലനേമി, ഒരു തീ തട്ടിയ മലപോലെ കാണപ്പെട്ടു. പിന്നീട് അവന്റെ തലയും മാധവൻ ചക്രംകൊണ്ടു കൊയ്ത് ഒരു കരിമ്പനപ്പഴംപോലെ നിലത്തു വീഴ്ത്തി. കൈകളും തലയും പോയി, കാട്ടിലെ മൊട്ടക്കരിമ്പനപോലെയായിത്തീർന്ന അവൻ മേരുമാമലയ്ക്കൊപ്പം നിശ്ചലനായി നിന്നു. മുനേ, ഉടനെ അവനെ ഖഗേന്ദ്രനായ ഗരുഡൻ മാറുകൊണ്ടിടിച്ചു. മഹേന്ദ്രൻ ആകാശത്തു നിന്നു കുലിശംകൊണ്ടു മുറിഞ്ഞ രാഹുശിരസ്സിനെ എന്നപോലെ ഭൂമിയിൽ വീഴിച്ചു. ആ ദാനവപ്പടത്തലവൻ കൊലപ്പെട്ടപ്പോൾ, ത്രിദശരാൽ ഹിംസിക്കപ്പെട്ടന്ന ദൈത്യന്മാർ ബാണനൊഴിയെ എല്ലാവരും, തലമുടിയും വസ്ത്രവും ചട്ടയും അഴിഞ്ഞ് ആയുധങ്ങൾ ഇട്ടെറിഞ്ഞ് ഓടിപ്പോയി.

ശ്രീവാമനമഹാപുരാണം, വാമനാവതാരം, കാലനേമിവധം
എഴുപത്തിമൂന്നാമദ്ധ്യായം.

:o:

# എഴുപതിനാലാമദ്ധ്യായം

പുലസ്ത്യൻ:—ബാണൻ സേനയെ നിർത്തിയപ്പോൾ, ദാനവന്മാർ വീണ്ടും ആയുധങ്ങളേന്തി ദേവന്മാരോടു സത്വരം യുദ്ധത്തിനടുത്തു. അമിതതേജസ്സായ വിഷ്ണു, അവൻ മാബലിയുടെ മകനാണെന്നറിഞ്ഞിട്ട്, സുരന്മാരെയെല്ലാം വിളിച്ച്, അപ്രമത്തരായി പൊരുതുവാൻ ആജ്ഞാപിച്ചു. അതനുസരിച്ചു ശക്രാദി ദേവന്മാർ ദൈത്യന്മാരോടു പൊരുതിത്തുടങ്ങി. വിഷ്ണുവോ, മറഞ്ഞുകളഞ്ഞു. മാധവൻ പോയതറിഞ്ഞിട്ട് ശുക്രൻ മാബലിയോടു പറഞ്ഞു:—'മാബലി, വിഷ്ണു വിണ്ണവരെ ഉപേക്ഷിച്ചു കളഞ്ഞു; അതിനാൽ ഭവാൻ ഇപ്പോൾ ജയിച്ചുകൊള്ളുക!' പുരോഹിതവാക്യത്താൽ സന്തുഷ്ടനായിട്ട് തേജസ്വിയായ മാബലി, ജനാർദ്ദനൻ പോയ ലാക്കിൽ, ഗദയേന്തി ദേവപ്പടയോടെതി

ത്തു. ബാണൻ ആയിരം കൈകളിൽ ആയുധങ്ങളെടുത്തു് അമരസേനയോടു പോരെതിർത്തു്, ആയിരക്കണക്കായി നിഹനിച്ചു. മഹാബലനായ മയൻ മായകൊണ്ടു പലതരം വേഷങ്ങളും പൂണ്ടു ഗീർവ്വാണസൈന്യത്തോടു പടവെട്ടി. വിദ്യുജ്ജിഹ്വൻ, പരൻ, ഖലൻ, വൃഷപർവ്വാവ്, സിതേക്ഷണൻ, വിപാകൻ, വിക്ഷരൻ എന്നിവരും ദേവന്മാരോടു പോരാടിനാർ. ദൈതേയരാൽ ഹനിക്കപ്പെടുന്ന ശക്രാദി നിർജ്ജരന്മാർ മിക്കപേരും, വിഷ്ണു ഭഗവാൻ പോയതുനിമിത്തം പിന്തിരിച്ചു തുടങ്ങി. ആ ഘോര ദേവന്മാരെ ത്രിജഗതീവിദ്വേഷികളായ മാബലി, ബാണപ്രഭൃതികൾ എല്ലാവരും കൂടി പിന്തുടർന്നു. അസുരന്മാരുടെ ആക്രമത്തിൽ പേടിച്ചരണ്ട വാനവന്മാർ വാസവനോടു കൂടി സ്വർഗ്ഗം വെടിഞ്ഞു ബ്രഹ്മലോകത്തിലേയ്ക്കു നടകൊണ്ടു.

ഇങ്ങനെ ഇമയോർകോനും നിലിമ്പരും ബ്രഹ്മലോകത്തിലേയ്ക്കു പോയതിൽപ്പിന്നെ, മാബലി പുത്രബന്ധുഭൃത്യരൊന്നിച്ചു സ്വർഗ്ഗത്തിൽ വാണു: ബ്രാഹ്മണ, ബലവാനായ ബലി ഇന്ദ്രപട്ടം കൈക്കൊണ്ടു; ബാണൻ യമനായി; മയൻ വരുണനും, രാഹു ചന്ദ്രനും, കേതു സൂര്യനും, ശുക്രൻ ബൃഹസ്പതിയുമായി; മറ്റു ദേവന്മാരുടെ സ്ഥാനങ്ങളിലും അസുരന്മാർ തന്നെ! ദ്വാപരാവസാനത്തിൽ, അഘോരമത്ത കലിയുഗത്തിന്റെ ആരംഭത്തിലാണ്, മാബലി മഹേന്ദ്രനായിത്തീർന്നു ഘോരദേവാസുര യുദ്ധം നടന്നതു്. പാതാളങ്ങളും ഏഴും ഭൂർഭുവസ്സ്വർല്ലോകങ്ങളും മൂന്നും മാബലിക്കു കീഴടങ്ങി. അദ്ദേഹം താൻതന്നെ പത്തു ലോകത്തിന്നും അധിപതിയായി, അതിദുർല്ലഭങ്ങളായ ഭോഗങ്ങളും അനുഭവിച്ചുകൊണ്ടു സ്വർഗ്ഗത്തിൽ വസിച്ചു. അദ്ദേഹത്തിന്റെ അടുക്കൽ വിശ്വാവസു മുതലായ ഗന്ധർവ്വന്മാർ പാട്ടു പാടുകയും, തിലോത്തമ തുടങ്ങിയ അപ്സരസ്ത്രീകൾ നൃത്തം വയ്ക്കുകയും, യക്ഷവിദ്യാധരാദികൾ വാദ്യം കൊട്ടുകയും ചെയ്തുപോന്നു.

ഇങ്ങനെ സ്വർഗ്ഗസുഖം അനുഭവിക്കുന്ന ബലിദാനവേന്ദ്രൻ, തന്റെ മുത്തച്ഛനായ പ്രഹ്ളാദനെ മനസ്സുകൊണ്ടു സ്മരിച്ചു. പൌത്രനാൽ സ്മരിക്കപ്പെട്ട ആ മഹാ ഭാഗവതനായ ദൈത്യൻ വെമ്പലോടെ പാതാളത്തിൽ നിന്നു സനാതനമായ സ്വർഗ്ഗത്തിലെത്തിച്ചേർന്നു. അദ്ദേഹം വരുന്നതു കണ്ട ഉടനെ മാബലി സിംഹാസനം വിട്ടെഴുന്നേറ്റു തൊഴുകയ്യുമായി കാൽക്കൽ നമിച്ചു. കാൽക്കൽ വീണ വീരനായ

ബലിയെ പ്രഹ്ളാദൻ സതാപരം എഴുന്നേല്പിച്ച് ആലിംഗനംചെയ്ത്, സിംഹാസനത്തിൽ ഉപവിഷ്ടനായി. അദ്ദേഹത്തോടു വൈരോചന പറഞ്ഞു:—'മുത്തച്ഛ, ഇവിടത്തെ പ്രസാദത്താൽ ഞാൻ ദേവകളെ പടപൊരുതി ജയിച്ചു; ഇന്ദ്രന്റെ നാടും കൈക്കലാക്കി. ഞാൻ വീര്യംകൊണ്ടു ദേവശ്രേഷ്ഠരെ തോല്പിച്ചു നേടിയതായ ഈ ത്രൈലോക്യസാമ്രാജ്യം, ഇവിടുന്ന്, എന്നെ ഭൃത്യനാക്കി നിർത്തി, അനുഭവിച്ചുകൊണ്ടാലും! ഞാൻ നാൾതോറും അങ്ങയുടെ തൃക്കാൽ പൂജിച്ചും, അങ്ങയുടെ ഉച്ഛിഷ്ടം ഭുജിച്ചും പുണ്യവാനായിത്തീരട്ടെ! ഗുരുജനങ്ങളെ അനുവർത്തിക്കുകയും, ശുശ്രൂഷിക്കുകയും ചെയ്യാത്തവന്നു രാജ്യം നിലനിൽക്കുകയില്ല; മനസ്സന്തോഷവും ലഭിക്കുകയില്ല.'

മാബലി പറഞ്ഞതു കേട്ടിട്ടു പ്രഹ്ളാദൻ ധർമ്മാർത്ഥകാമങ്ങൾക്കനുകൂലമാംവണ്ണം മറുപടി പറഞ്ഞു:—'മകനേ, ഞാൻ പണ്ടു രാജ്യം നിഷ്പപത്നമാക്കി ഭരിച്ചു; സ്വഹൃത്തുക്കളെ സന്തോഷിപ്പിച്ചു; യഥേഷ്ടം ദാനങ്ങൾ ചെയ്തു; പുത്രന്മാരേയും ജനിപ്പിച്ചു. ഇപ്പോൾ യോഗപരിശീലനം ചെയ്യുന്നാണ്. ഞാൻ വഴിപോലെ സ്വീകരിച്ചിട്ടു നിനക്കുതന്നെ തിരിച്ചു തന്നു. നീ ഇപ്രകാരം എന്നെന്നും ഗുരുശുശ്രൂഷയിൽ ശ്രദ്ധിക്കുക!' ഇങ്ങനെ പറഞ്ഞിട്ട് അദ്ദേഹം ബലിയെ വലത്തുകൈയ്ക്കു പിടിച്ച് ഇന്ദ്രസിംഹാസനത്തിൽ ഇരുത്തി. സർവ്വരത്നമയമായ സ്വാരാജസിംഹാസനത്തിൽ ഉപവിഷ്ടനായ ആ ദാനവപ്രവരൻ ഇന്ദ്രനെപ്പോലെ തന്നെ പരിശോഭിച്ചു. അങ്ങനെ സ്ഥിതിചെയ്യുന്ന അദ്ദേഹം കൈകൾ കൂപ്പി പ്രഹ്ളാദനോടു മേഘഗംഭീരസ്വരത്തിൽ പറഞ്ഞു:—'അച്ഛ, ത്രൈലോക്യം പാലിച്ചു പോരുന്ന ഞാൻ ധർമ്മാർത്ഥകാമമോക്ഷങ്ങൾക്കു വേണ്ടി ഇന്നതാണു ചെയ്യേണ്ടതെന്ന് ഇവിടുന്ന് ആജ്ഞാപിച്ചാലും!' മാബലി പറഞ്ഞതോടുകൂടിത്തന്നെ ശുക്രനും പ്രഹ്ളാദനോടാവശ്യപ്പെട്ടു:—'മഹാബാഹോ, ഇദ്ദേഹത്തിനു തക്കതായ ഉത്തരം പറഞ്ഞുകൊടുക്കുക. ബലിയുടേയും ശുക്രന്റേയും വാക്കു കേട്ടിട്ടു ഭഗവൽഭക്തനായ പ്രഹ്ളാദദൈത്യൻ ധർമ്മാർത്ഥങ്ങളെപ്പററി ശ്രേഷ്ഠമായ ഉപദേശം നൽകി:—

'രാജാവേ, മൂന്നു ലോകത്തിന്നും ശുഭോദർക്കമായി വരുംവിധം ധർമ്മവിരുദ്ധമാകാതെ ധനം നേടുക എന്നതാകുന്നു അന്തർജ്ജനം. എല്ലാ പ്രാണികൾക്കും അനുകൂലവും, ത്രിവർഗ്ഗസാധകവും, ഇഹപര

ങ്ങളിൽ ശ്രേയസ്കരവും യാതൊന്നോ, ആ കർമ്മം നീ ചെയ്തുകൊള്ളുക. തേജസ്വിൻ, ഇന്നു ശ്ലാഘ്യതയും നാളെ കീർത്തിയും നിനക്കു സിദ്ധിക്കുമാറും, അയശസ്സു നേരിടാതിരിക്കുമാറും നീ പ്രവർത്തിക്കുക. വ്യസനത്തിൽ മുഴുകിപ്പോയ കുലീനൻ, ജ്ഞാതികളാൽ പുറത്താക്കപ്പെട്ട സ്നേഹിതൻ, വൃദ്ധൻ, ജ്ഞാതി, ഗുണവാനായ ബ്രാഹ്മണൻ എന്നിവരും, ശ്രേയസ്സും കീർത്തിയും നമ്മുടെ ഗൃഹത്തിൽ സുഖമായി വസിക്കണം' എന്നു കരുതിയിട്ടത്രെ, സൽപുരുഷന്മാർ മികച്ച സമ്പത്തു നേടുന്നതു്. മകനേ, അതിനാൽ, നാടുവാഴുന്ന കുലീനനായ നിങ്ങൾ ഇവരൊക്കെ വസിക്കുമാറു നീ യത്നം ചെയ്യുക. നീ നിഷ്കളങ്കങ്ങളായ സാത്ത്വികവ്യാപാരങ്ങൾ കൊണ്ടു് ലോകത്തിൽ കീർത്തിമാനായിത്തീരുക.

രാജ്യം ബ്രാഹ്മണാലംകൃതമായും ക്ഷത്രിയാന്വിതമായും വണിക്സേവിതമായും ശുശ്രൂഷകോപേതമായുമിരുന്നാലേ നരേന്ദ്രന്മാർക്കു സമൃദ്ധിയുണ്ടാകൂ. അതിനാൽ വേദശാസ്ത്രജ്ഞരായ ബ്രാഹ്മണശ്രേഷ്ഠന്മാർ രാജാക്കന്മാരെ യജിപ്പിക്കട്ടെ. നരപാലന്മാർ ദിവ്യങ്ങളായ യജ്ഞങ്ങൾ നടത്തട്ടെ. യജ്ഞാഗ്നിയുടെ പുകകൊണ്ടത്രേ രാജാവിനു ശാന്തി! നിന്റെ ആജ്ഞയാൽ ബ്രാഹ്മണർ തപസ്സ്വാദ്ധ്യായങ്ങളിലും യജനാദ്ധ്യാപനങ്ങളിലും സന്നദ്ധരായി ക്ഷത്രിയപൂജ്യരായി ഭവിക്കട്ടെ; ദൈത്യേന്ദ്ര, ക്ഷത്രിയർ അദ്ധ്യയനത്തിലും യജ്ഞത്തിലും നിരതരായി, ദാതാക്കളായി, ആയുധോപജീവികളായി പ്രജകളെ പാലിക്കട്ടെ; വൈശ്യർ യജ്ഞാദ്ധ്യയനദാന തല്പരരായി കൃഷി, ഗോരക്ഷ, കച്ചവടം എന്നിവ നടത്തട്ടെ; ശൂദ്രർ, അങ്ങയുടെ ആജ്ഞയനുസരിച്ചു്, ബ്രാഹ്മണ ക്ഷത്രിയ വൈശ്യരെ എന്നെന്നും ശുശ്രൂഷിച്ചുപോരട്ടെ.

ദിതിജേശ്വര, ജാതികൾ സ്വധർമ്മത്തിൽ നിന്നാലേ ധർമ്മം വർദ്ധിക്കൂ; ധർമ്മം വർദ്ധിച്ചേ രാജാവിനു സമൃദ്ധിവരൂ. അതിനാൽ നീ ജാതികളെ സ്വധർമ്മത്തിൽ നിറുത്തണം; അവരുടെ അഭിവൃദ്ധിയിൽ നിനക്കും അഭിവൃദ്ധിയും, ക്ഷയത്തിൽ ക്ഷയവും സംഭവിക്കും.'

മുനേ, ഈ ഉപദേശം കേട്ടിട്ടു്, ദാനവപ്പെരുമാളായ മാവേലി കുറച്ചുനേരം മിണ്ടാതിരുന്നു; പിന്നീടു്, 'ഇവിടുന്നാജ്ഞാപിക്കുന്നതുപോലെ ഞാൻ ചെയ്തുകൊള്ളാം' എന്നു സമ്മതിച്ചു.

ശ്രീവാമനമഹാപുരാണം, വാമനാവതാരം, പ്രഹ്ലാദോപദേശം

എഴുപത്തിനാലാമദ്ധ്യായം.



# എഴുപത്തഞ്ചാമദ്ധ്യായം

പുലസ്ത്യൻ:—തപോധന, ദേവകൾ ബ്രഹ്മലോകത്തേയ്ക്കു പോയതിൽപ്പിന്നെ, മാബലി സദാ ധർമ്മനിരതനായി ലോകം മൂന്നും പാലിച്ചുപോന്നു. അന്നു ലോകം കൃതയുഗത്തിലെന്നപോലെ ധർമ്മിഷ്ഠമായിച്ചമഞ്ഞു. ഈ സ്വഭാവനാശം കണ്ടിട്ട് കലി ബ്രഹ്മാവിനെ ശരണം പ്രാപിച്ചു. അവൻ സസുരാസുരമായ തന്റെ വാസസ്ഥാനത്തെ സ്വതേജസ്സുകൊണ്ട് ശോഭിപ്പിച്ചരുളുന്ന ഇന്ദ്രാദി ദേവാനചിതനായ തന്തിരുവടിയെ ചെന്നു കണ്ടു നമസ്കരിച്ചുണത്തിച്ചു:—'തിരുമേനി, മാബലി എന്റെ സ്വഭാവം നശിപ്പിച്ചുകളഞ്ഞു.' ഭഗവാൻ ബ്രഹ്മാവ് അരുളിച്ചെയ്തു:—'നിന്റെ മാത്രമല്ല, എല്ലാ ലോകത്തിന്റെയും സ്വഭാവം ആ ബലവാൻ അപഹരിച്ചിരിക്കുന്നു. എഴുന്നേറ്റ്, ദേവേന്ദ്രൻ വരുണൻ വായു മുതൽപേരെ നോക്കുക; സൂര്യനും ബലിയുടെ ബലംനിമിത്തം ദീനതയിൽ പെട്ടിരിക്കുന്നു. ത്രൈലോക്യത്തിൽ അവന്റെ അധികാരം നിർത്താൻ, സഹസ്രശിരസ്സും സഹസ്രപാദനുമായ വിഷ്ണുവല്ലാതെ ആരുമില്ല. ആ ബലി മന്നും വിണ്ണും നാടും ശ്രീയും യശസ്സും ബലവും കീഴടക്കി, ധർമ്മം പ്രചരിപ്പിക്കുകയാണ്.'

ബ്രഹ്മാവ് ഈ വിധം പറകയാൽ, അവ്യയനായ കലി ഇന്ദ്രാദികളുടെ വിവശത നോക്കിക്കണ്ട്, താന്നിക്കാട്ടിലേയ്ക്കു തിരിച്ചു. അപ്പോൾ മൂന്നുലോകത്തും കൃതയുഗം മുതിന്നു; കലി ഇല്ലാതായി. നാരദ, നാലുജാതിയിലും ധർമ്മം നാലുകാലുമൂന്നി നിന്നു. തപസ്സ്, അഹിംസ, സത്യം, ശൌചം, ഇന്ദ്രിയനിഗ്രഹം, ദയ, ദാനം, ആനൃശംസ്യം, ശുശ്രൂഷ, യജ്ഞം എന്നിവ എല്ലാം ലോകത്തിൽ വ്യാപിച്ചു. അതീതമായ കൃതയുഗം ബലേന ആരാധിച്ചു നിർത്തപ്പെട്ടു. ജാതികൾ സ്വധർമ്മങ്ങളിൽ സ്ഥിതരായി; ദ്വിജന്മാർ ആശ്രമങ്ങളിൽ വാണു; രാജാക്കന്മാർ എപ്പോഴും പ്രജാരക്ഷണധർമ്മം ആചരിച്ചു.

ബ്രാഹ്മണ, ഇങ്ങനെ ഭുവനം മൂന്നും, ധർമ്മോത്തരമായി വർത്തിക്കെ, ത്രൈലോക്യലക്ഷ്മി ദാനവപ്പുത്രമാരുടെ അടുക്കൽച്ചെന്നു. ആഗതയായ ആ ഐന്ദ്രലക്ഷ്മിയെ കണ്ടിട്ടു ബലി ചോദിച്ചു:—

ഭവതി ആരാണ്? പറയൂ: എന്തിനാണു വന്നത്?' ഇതു കേട്ടിട്ട് താമരപ്പൂമാലയണിഞ്ഞ ശ്രീദേവി പറഞ്ഞു:—'ദേവേന്ദ്ര, ഞാൻ അങ്ങയുടെ അടുക്കൽ വന്നത് ഇന്നതുകൊണ്ടാണെന്നു കേട്ടാലും: അചിന്ത്യബലനായി ചക്രഗദാധരനായിരിക്കുന്ന ഭഗവാനില്ലയോ, അവിടുന്നു ദേവേന്ദ്രനെ ഉപേക്ഷിച്ചുകളഞ്ഞു; അതിനാലത്രെ ഞാൻ അങ്ങയെ പ്രാപിച്ചത്. തന്തിരുവടി നാലുതരം സ്ത്രീകളെ സൃഷ്ടിച്ചിട്ടുണ്ട്; വെളുത്ത വസ്ത്രമാല്യാനുലേപനങ്ങൾ അണിയുന്നവളും വെള്ളാനപ്പുറത്തു കേറുന്നവളും ശ്വേതഗാത്രിയുമായ സാത്വികിയാണ് ഒന്നാമത്തവൾ. പിന്നത്തവൾ ചുകന്ന വസ്ത്രമാല്യാനുലേപനങ്ങൾ ധരിക്കുന്നവളും ചുകന്ന കുതിരമേൽ കേറുന്നവളും ദേഹം ചുകന്നവളുമാകുന്നു; അവൾ രാജസിയത്രെ. മഞ്ഞച്ച വസ്ത്രമാല്യാനുലേപനങ്ങളും മഞ്ഞനിറവും പൂണ്ട് പൊന്നിൻതേരിൽ കേറുന്ന മൂന്നാമത്തവൾ താമസിയാകുന്നു. നാലാമത്തവൾ കറുത്ത വസ്ത്രമാല്യാനുലേപനങ്ങൾ ധരിക്കുന്നവളും കാർവണ്ടിന്നൊപ്പം കറുത്തവളും കരിങ്കാളമേൽ കേറുന്നവളും ത്രിഗുണാത്മികയുമത്രെ.

വെളുത്ത ഉടുപ്പുമായി ആനപ്പുറത്തേറുന്ന സാത്വികി ബ്രഹ്മാവിനേയും ചന്ദ്രനേയും ചന്ദ്രാനുചരന്മാരേയും പ്രാപിച്ചു വാഴുന്നു. ചുകന്ന ഉടുപ്പുമായി കുതിരപ്പുറത്തേറുന്ന രക്തഗാത്രിയായ രാജസിയെ മഹേന്ദ്രന്നും മനുവിന്നും തൽപുത്രർക്കും കല്പിച്ചുകൊടുത്തു. പീതാംബരയായി തേരിലേറുന്ന കനകവർണ്ണയായ സുന്ദരി പ്രജാപാലർക്കും വൈശ്യർക്കും നൽകപ്പെട്ടു. നീലാംബരയായി ഭൃംഗവർണ്ണയായി കാളപ്പുറത്തേറുന്ന നാലാമത്തവൾ ദാനവന്മാരോടും രാക്ഷസന്മാരോടും ശൂദ്രരോടും വിദ്യാധരന്മാരോടും ചേർന്നു.

ആ ശ്വേതഗാത്രിയെ ബ്രാഹ്മണാദികൾ സരസ്വതി എന്നു പറയുന്നു; ബ്രഹ്മാവിനോടൊപ്പം യാഗങ്ങളിൽ പതിവായി മന്ത്രാദികൾകൊണ്ടു സ്തുതിക്കുകയും ചെയ്യുന്നു. ഇന്ദ്രനോടും മനുവിനോടും ചേർന്ന യശസ്വിനിയായ രക്തഗാത്രിയെ ക്ഷത്രിയൻ ജയശ്രീ എന്നുവിളിക്കുന്നു: പീതാംബരയായ കനകാംഗിയെ വൈശ്യരും പ്രജാപാലന്മാരും പതിവായി ലക്ഷ്മി എന്നു പുകഴ്ത്തുന്നു. നീലഗാത്രിയെ ശൂദ്രരും അസുരരും രാക്ഷസരും പ്രിയദേവി എന്നു പേരിട്ടു ഭക്തിപൂർവ്വം സ്തുതിച്ചു പോരുന്നു. ഇപ്രകാരമാണ് ആ സ്ത്രീകളെ വിഷ്ണുഭഗവാൻ വിഭജിച്ചത്.

ഇവരിലത്രെ അക്ഷയങ്ങളായ നിധികളുടേയും ഇരിപ്പ്: ഇതിഹാസപുരാണങ്ങളും, വേദങ്ങളും, വേദാംഗങ്ങളും, സുഭാഷിതങ്ങളും, അറുപത്തിനാലു കലകളും എന്നിവയും പത്മമെന്ന നിധിയും ശ്വേതയിൽ സ്ഥിതിചെയ്യുന്നു. രത്നസുവർണ്ണരജതഭൂഷണങ്ങളും രഥഗജാശ്വങ്ങളും അസ്ത്രശസ്ത്രാദികളും പത്മമെന്ന നിധിയും രക്തയുടെ അധീനതയിലാണ്. കാള, പോത്ത്, കഴുത, ഒട്ടകം മുതലായ നാൽക്കാലികളും, സുവർണ്ണവസ്ത്രങ്ങളും, ഭൂമി, ഔഷധികൾ എന്നിവയേയും മഹാനിലമെന്ന നിധിയേയും പീത പാലിച്ചുപോരുന്നു. എല്ലാ ജാതികൾക്കും പ്രതിഷ്ഠിതമായ ഏകജാതിയും മററുള്ളവയെ സംഹരിക്കുന്നവളും ശംഖനിധിയുടെ മേലാളുമാണ് നീലശാദ്രി.

ദാനവ, ഇവർ ചേർന്നിണങ്ങിയാൽ ആളുകൾക്ക് ഇന്നിന്ന അവസ്ഥകൾ വരുമെന്നുള്ളതും മനസ്സിലാക്കിക്കൊൾക: മഹാപത്മത്തോടു ചേർന്നവക്ക് സത്യവും ശൌചവും ബലവും ഔദാര്യവും ഉത്സവങ്ങളിൽ താല്പര്യവും ഉണ്ടാകും. പത്മത്തോടു ചേർന്നവർ യജ്വാക്കളും ധാരാളം ദക്ഷിണകൊടുക്കുന്നവരും രാജസൂചികളും സുഭഗന്മാരും അലംകൃതന്മാരും പരക്കെ സുഖിതന്മാരുമായി വരും. നേരും കളവും, ഔദാര്യവും പിശുക്കും, ന്യായവും അന്യായവും, വരവും ചെലവും ഇടകലർന്നവരായിരിക്കും മഹാനിലത്തോടു ചേർന്നവർ. ശംഖത്തോടു ചേർന്നവരൊ, നാസ്തികന്മാരും ശൌചരഹിതന്മാരും പിശുക്കന്മാരും അനുഭവിക്കാത്തവരും കള്ളന്മാരും നിർദ്ദയന്മാരുമായിത്തീരും.

ആ രാഗിണി എന്ന ജയശ്രീയാണ് അങ്ങയുടെ അടുക്കൽ വന്നിരിക്കുന്ന ഞാൻ. എനിയ്ക്കു സജ്ജനസമ്മതമായ ഒരു പ്രതിജ്ഞയുണ്ട്: ഞാൻ ശൂരനോടേ ചേരുകയുള്ളൂ; ഉശിരില്ലാത്തവനോട് ഒരു വിധത്തിലും ചേരുകയില്ല. മൂന്നുലോകത്തിലും അങ്ങയെപ്പോലുള്ള മററാരു ബലവാനില്ല. രാജാവേ, അങ്ങയുടെ ബലം എനിക്ക് അക്ഷയമായ സന്തോഷം വരുത്തിയിരിക്കുന്നു: അങ്ങു യുദ്ധത്തിൽ ആക്രമിച്ചു ദേവേന്ദ്രനെ ജയിച്ചുവല്ലൊ; ഇതിൽ എനിക്ക് എന്നും മായാത്ത മഹാസന്തോഷം ഉണ്ടായിരിക്കുന്നു. അങ്ങയുടെ സകലരിലും കവിഞ്ഞ നെഞ്ഞൂക്ക കണ്ടിട്ടാണ്, ഞാൻ ശൂരനും വീരനും മാനിയുമായ ഭവാന്റെ അടുക്കലെയ്ക്കു പോന്നത്. ഹിരണ്യകശിപുവിന്റെ വംശത്തിൽ പിറന്ന ദാനവശ്രേഷ്ഠനായ അങ്ങ് ഈ വിധമെല്ലാം ചെയ്തതിൽ

അത്ഭുതപ്പെടാനില്ല. ആ പ്രപിതാമഹനായ ദൈതേയനെ ഭവാൻ മെച്ചപ്പെടുത്തിവെച്ചു: അങ്ങ് പരന്മാരുടെ കയ്യിൽനിന്ന ലോകം മൂന്നും ക്രമേണ ജയിച്ചടക്കിയല്ലോ!'

ഈ വിധം പറഞ്ഞിട്ട്, ചന്ദ്രവദനയും ജഗന്മയിയുമായ ജയലക്ഷ്മി ദൈതേയപ്പെരുമാളിൽ പ്രവേശിച്ചു. അവൾ പ്രവേശിച്ചതോടുകൂടി, ലജ്ജ, കീർത്തി, ദ്യുതി, പ്രഭ, ഗതി, ക്ഷമ, ഭൂമി, വിദ്യ, നീതി, ദയ, മതി, ശ്രുതി, സ്മൃതി, ധൃതി, കാന്തി, ശാന്തി, ക്രിയ, പുഷ്ടി, തുഷ്ടി എന്നിവയും, മററു സത്തപസമൃദ്ധികൾ മുഴുവനും, വിധവമാരായ സ്ത്രീകളെന്നപോലെ, മാവെലിയെ വന്നാശ്രയിച്ചു സുഖമായി വസിച്ചു.

ഇത്ര ഗുണവാനും മഹാത്മാവും സൽബുദ്ധിയും ആത്മവാനും യജ്വാവും തപസ്വിയും ദയാലുവും സത്യവാദിയും ഉദാരനും നല്ല ശരണാഗതത്രാതാവും സ്വജനരക്ഷിതാവുമായിരുന്ന ബലിദാനവേന്ദ്രൻ. അദ്ദേഹം ത്രൈലോക്യം വാഴുന്ന കാലത്ത്, വിശന്നവനോ മലിനനോ ദീനനോ ആയിട്ട് ആരും ഉണ്ടായിരുന്നില്ല; എല്ലാവരും സദാ ഉജ്ജ്വലരായും ധർമ്മരതരായും ദാന്തരായും കാമങ്ങൾ ഭുജിച്ചുപോന്നു.

ശ്രീവാമനമഹാപുരാണം, വാമനാവതാരം, മാബലിമാഹാത്മ്യകഥനം
എഴുപത്തഞ്ചാമദ്ധ്യായം.

——(൦) ——

## എഴുപത്താറാമദ്ധ്യായം

പുലസ്ത്യൻ:—ത്രൈലോക്യരാജ്യം ദാനവന്മാൎക്കധീനമായതിൽപ്പിന്നെ, ശചീപതിയായ ശക്രൻ ദേവകളൊന്നിച്ചു ബ്രഹ്മാവിന്റെ ഗൃഹത്തിലേയ്ക്കു പോയി; അവിടെ ഋഷിമാരോടുകൂടി സ്ഥിതിചെയ്യുന്ന കമലോത്ഭവൻ തിരുവടിയേയും, തന്റെ അച്ഛനായ കശ്യപനേയും കണ്ടു. ഉടനെ വാനവരോടുകൂടിയ വാസവൻ ബ്രഹ്മാവിനേയും കശ്യപനേയും മററു മാമുനിമാരെല്ലാവരേയും കമ്പിട്ടു വണങ്ങി, പിതാമഹനായ ദേവേശനോടുണർത്തിച്ചു:—'പിതാമഹ, എന്റെ രാജ്യം ബലവാനായ ബലി കയ്യിലാക്കിക്കളഞ്ഞു.' 'ശക്ര

സ്വകർമ്മഫലമാണിതെ'ന്നു ബ്രഹ്മാവു മറുപടി പറഞ്ഞു. 'ഞാൻ എന്തൊരു ദുഷ്കൃതമാണ് ചെയ്തുപോയതെ'ന്നു പുരന്ദരൻ ചോദിച്ചു. അപ്പോൾ കശ്യപൻ പറഞ്ഞു:—'ദേവേന്ദ്ര, നീ ഭ്രൂണഹത്യ ചെയ്തിരിക്കുന്നു; ദിതിയുടെ ഗർഭത്തെ നീ പല കഷ്ണമാക്കി മുറിച്ചുകളഞ്ഞുവല്ലോ.' അമരർകോൻ അച്ഛനോടു പറഞ്ഞു:—'അച്ഛ, അമ്മയുടെ കുററത്താലാണ് ആ ഗർഭം ആ നിലയിലായതു്. അമ്മയ്ക്കു ശുദ്ധിയുണ്ടായിരുന്നില്ല.' കശ്യപൻ കഥിച്ചു:—'അമ്മയുടെ ദോഷത്താൽ അതു (ഗർഭശിശു) ദാസനായിപ്പോയി; എന്നിട്ടും, ദാസനെക്കൂടി, നീ ബലംകൊണ്ടു ഹനിച്ചുവല്ലോ!' കശ്യപൻെറ വാക്കു കേട്ടിട്ടു പുരുഹൂതൻ പിതാമഹനോടപേക്ഷിച്ചു:—'സ്വാമിൻ, എനിക്കു പാപശാന്തിക്കുള്ള പ്രായശ്ചിത്തം പറഞ്ഞുതരിക.' എല്ലാ ലോകത്തിനും വിശേഷിച്ചു ശക്രനുംവേണ്ടി, ബ്രഹ്മാവ്, കശ്യപൻ, വസിഷ്ഠൻ എന്നവർ ദേവേന്ദ്രനോടു പറഞ്ഞു:—'ശംഖചക്രഗദാപാണിയായി ലക്ഷ്മീപതിയായിരിക്കുന്ന പുരുഷോത്തമനെ ശരണം പ്രാപിച്ചുകൊൾക; അവിടുന്ന് എല്ലാം ചെയ്തുതരും.' ഗുരുക്കന്മാരുടെ ഉപദേശം കേട്ടിട്ടു സഹസ്രാക്ഷൻ പറഞ്ഞു:—'ചുരുങ്ങിയകാലംകൊണ്ട് ഒരു മഹത്തായ അഭ്യുദയം കണ്ടെത്തി!'

വിരിഞ്ചനും മരീചിയുടെ മകനായ കശ്യപനും മൈത്രാവരുണിയും ഉപദേശിച്ചതിൻവണ്ണം ദേവേന്ദ്രൻ വേഗത്തിൽ ഭൂമിയിലേയ്ക്കു പോന്ന്, കാലഞ്ജരത്തിനു വടക്കും ഹിമവാനു തെക്കും കുശസ്ഥലത്തിനു കിഴക്കും വസുപുരത്തിനു പടിഞ്ഞാറുമായി കിടക്കുന്ന പുണ്യസ്ഥലത്തു പാർപ്പുറപ്പിച്ചു. ഇവിടെ വെച്ചത്രെ, പണ്ടു ഗയനെന്ന രാജാവു പലവുരു ദക്ഷിണാഢ്യമായ അശ്വമേധവും, മനുഷ്യമേധവും അസുരരാൽ ദുർജ്ജയമായ മഹാമേധവും നടത്തിയതു്. അദ്ദേഹത്തിന്ന്, അവ്യക്തരൂപനായ വിഷ്ണുഭഗവാൻ അഴകൊത്ത മെയ്പൂണ്ടു ദ്വാരപാലനായി നില്ക്കുകയുണ്ടായി; അതിനാലാണ് ഗദാധരൻ എന്നപേർ വന്നതു്. ഇവിടെയുള്ള വേദശാസ്ത്രജ്ഞരായ ബ്രാഹ്മണശ്രേഷ്ഠന്മാർ ബ്രഹ്മാവിനു തുല്യരാകുന്നു. ഇവിടെവെച്ച്, ഒരു തവണ, ഭക്തിയാൽ ഏകാഗ്രഹൃദയനായി തൻെറ പിതൃക്കളെ പൂജിക്കുന്നവന് ഭഗവൽപ്രസാദത്താൽ മഹാമേധത്തിൻെറ അനന്തമായ ഫലം ലഭിക്കും. ജലരൂപേണ ഹിമാദ്രിയെ പ്രാപിച്ച് ഇവിടെ പ്രവഹിക്കു

ന്ന ജാഹ്നവീ മഹാനദി ദർശനസ്നാനപാനങ്ങൾ ചെയ്യുന്നവരെയെല്ലാം പാപനിർമ്മുക്തരാക്കുന്നു.

അവിടെ, മഹാനദിയുടെ അത്യുത്തരതീരത്തു ചെന്നിട്ട് ദേവേന്ദ്രൻ വിഷ്ണുവിനെ ആരാധിപ്പാനായി ഒരാശ്രമം ഉണ്ടാക്കി വസിച്ചു. പ്രാതഃസ്നാനം, വെറുംനിലത്തു കിടപ്പ്, യദൃച്ഛയാ കിട്ടിയതുകൊണ്ട് ഒരു നേരം ഭക്ഷണം എന്നീ നിലയിൽ, സഹസ്രാക്ഷൻ ഗദാധരദേവനെ സ്തുതിച്ചുകൊണ്ടു തപസ്സുചെയ്തുപോന്നു.

നാരദ, ഇങ്ങനെ, ഇന്ദ്രിയങ്ങളെയെല്ലാം ജയിച്ചു കാമക്രോധങ്ങൾ വെടിഞ്ഞു തപംചെയ്തുകൊണ്ട് ഒരു വർഷം മുഴുവൻ കഴിച്ച വാസവനോടു ഗദാധരൻ പ്രസാദിച്ചരുളിച്ചെയ്തു:—'പോയ്ക്കൊൾക; ഞാൻ ഭവാങ്കൽ സന്തുഷ്ടനായി. അങ്ങയ്ക്കിപ്പോൾ പാപമുക്തി വന്നു; ദേവേശ, സ്വന്തം രാജ്യവും താമസിയാതെ ഭവാൻ ലഭിക്കും. അങ്ങയ്ക്കു നന്മ വരുമാറു ഞാൻ യത്നിച്ചുകൊള്ളാം.' ഗദാധരൻ ഇങ്ങനെ അരുളിച്ചെയ്തയച്ചു. മഹേന്ദ്രൻ മഹാനദിയിൽ സ്നാനം ചെയ്യുമ്പോൾ, അദ്ദേഹത്തിന്റെ പാപങ്ങൾ മൂർത്തിമത്തുക്കളായി നിന്ന്, 'അടിയങ്ങളെ രക്ഷിക്കേണമെ' എന്നപേക്ഷിച്ചു. ആ ഘോരരൂപന്മാർക്ക് അമരർകോൻ സ്ഥാനം കല്പിച്ചു:—'എന്റെ പാപങ്ങളിൽ നിന്നു പിറന്നവരായ നിങ്ങൾ പുളിന്ദരെന്ന പേരോടെ ഹിമവൽകാലഞ്ജരമാമലകളുടെ മധ്യപ്രദേശത്തു പാർത്തുകൊൾവിൻ.'

ഇങ്ങനെ പുളിന്ദരോടു പറഞ്ഞിട്ട്, പാപമുക്തനായ പുരന്ദരൻ ദേവസിദ്ധയക്ഷന്മാരാൽ ആദരിക്കപ്പെട്ടുകൊണ്ടു ധർമ്മത്തിന്റെ ഇരിപ്പിടവും സ്തുത്യവുമായ അമ്മയുടെ ആശ്രമത്തിലേയ്ക്കു ഗമിച്ചു; അവിടെ അദിതിയെ കണ്ട്, കൈകൂപ്പി തലതാഴ്ത്തി, താമരപ്പൂവിനൊത്ത പാദങ്ങളിൽ പേർ പറഞ്ഞു നമസ്കരിച്ചു. അദിതി ദേവേന്ദ്രനെ സന്തോഷത്തോടെ നോക്കി, മുകർന്നു കെട്ടിപ്പുണർന്ന് ആഗമനകാരണം ചോദിച്ചു. അപ്പോൾ, താനും ദേവകളും ബലിയോടു തോററുപോയ വിവരം ഇന്ദ്രൻ അറിയിച്ചു. തന്റെ മകനെ ദൈത്യപുത്രന്മാർ തോല്പിച്ചതായി കേട്ടിട്ട് മനോവേദനയും ദുഃഖവും മുഴുത്ത അദിതി അനാദിയും സ്തുത്യനും ശരണ്യനുമായ വിഷ്ണുദേവനെ ശരണം പ്രാപിച്ചു."

നാരദൻ:—"മുനേ എന്നാണ്, ദേവപുത്രന്മാരുടെ മാതാവ്, ചരാചര കാരണമായി അനന്തനായി ആദ്യനായിരിക്കുന്ന ഹൃഷീകേശനെ ആരാധിച്ചത്? പറഞ്ഞുതന്നാലും!"

പുലസ്ത്യൻ:—"ദാനവപ്പെരുമാളോടു തോററ ദേവേന്ദ്രന്റെ ദീനത കണ്ട് ദേവമാതാവ്, മകരമാസം വെളുത്ത പക്ഷം ഏഴാംപക്കത്തിൽ സൂര്യൻ കിഴക്കുഭാഗത്ത് ഉദിച്ചുയരുമ്പോളാണ് ഘൃതാർച്ചിസ്സായ ഭഗവാനെ ഉപാസിപ്പാൻ തുടങ്ങിയത്. അവർ ഉപവാസവും മൌനവും പൂണ്ട് ഏകാഗ്രചിത്തയായി തന്തിരുവടിയെ സ്തുതിച്ചു:—

(കിളിപ്പാട്ട്)

'വിജയിച്ചാലും ദിവ്യപങ്കജം കൈക്കൊൾവോനേ!
വിജയിച്ചാലും വേദശാഖിക്കു കാരമേ!
വിജയിച്ചാലും പാപവിറകിന്നെരിതീയേ!
വൃജിനം പാടേ നീക്കമെങ്ങൾക്കു തൊഴാം, തൊഴാം!
തിരുമേനിക്കു തൊഴാം ദിവ്യഭാസ്കരമൂർത്തേ!
തിരുമേനിക്കു തൊഴാം ത്രൈലോക്യലക്ഷ്മീപതേ!
പാരിന്നൊക്കെയുമേകകാരണം ഭവാനല്ലോ;
പാലിക്ക വിശ്വാത്മാവേ, നാഥനായുള്ള ഭവാൻ!
ലോകേശ, ജഗന്മയനിവിടുന്നധീശനായ്
വാഴവേ മഹേന്ദ്രനു നഷ്ടമായ് നിജരാജ്യം;
പ്രതിപക്ഷരിൽനിന്നു തോല്വിയും പിണഞ്ഞുപോ-
യതിനാലിവിടുത്തെശ്ശരണം പ്രാപിച്ചേൻ ഞാൻ.'

ഇപ്രകാരം സ്തുതിച്ച്, ദേവദേവനെ രക്തചന്ദനം ചാർത്തിച്ച്, കണവീരപ്പൂക്കൾകൊണ്ടും ധൂപദീപങ്ങൾകൊണ്ടും ദിവ്യഭോജ്യങ്ങൾകൊണ്ടും പൂജിച്ച്, ഉപേന്ദ്രപ്രീതിക്കായി ഉത്തമമായ നെയ്ച്ചോറും നിവേദിച്ച്, പുണ്യമായ സ്തോത്രം ചൊല്ലിക്കൊണ്ട് യാതൊന്നും ഭക്ഷിക്കാതെ ഉപവസിക്കുകയും ചെയ്തു. പിറേറന്നു സ്നാനംചെയ്തു പരിശുദ്ധയായ ആ ദേവി യഥാവിധി പൂജിച്ചു നമസ്കരിച്ചു. ബ്രാഹ്മണർക്കു പൊന്നും എള്ളും നെയ്യും ദാനംചെയ്ത്, അവരുടെ മുമ്പിൽ നി

ന്നു. അതിൽ പ്രസന്നനായ ഭഗവാൻ ഘൃതാർച്ചിസ്സ് സൂര്യമണ്ഡലത്തിൽ നിന്നിറങ്ങി മുമ്പിലെഴുന്നള്ളി നിന്ന് ഇപ്രകാരം അരുളിച്ചെയ്തു:—'ദക്ഷനന്ദിനി, ഈ വ്രതംമൂലം ഭവതിയുടെ പേരിൽ ഞാൻ സന്തുഷ്ടനായിരിക്കുന്നു. എന്റെ പ്രസാദത്താൽ ഭവതിക്കു തീർച്ചയായും ദുർല്ലഭമായ അഭീഷ്ടം കൂടി ലഭിക്കും. ദേവമാതാവേ, ഭവതിയുടെ പുത്രന്മാർക്കു രാജ്യം ഞാൻ വീണ്ടുകൊടുത്തുകൊള്ളാം; ഞാൻ ഭവതിയുടെ ഗർഭത്തിൽത്തന്നെ ജനിച്ച് അസുരന്മാരെ മുടിച്ചേയ്ക്കാം.'

വാസുദേവന്റെ ഈ അരുളപ്പാടു കേട്ടിട്ട്, ദേവമാതാവ് വീണ്ടും വീണ്ടും വിറച്ചുംകൊണ്ട് ജഗദ്യോനിയോടുണർത്തിച്ചു:—'എങ്ങിനെയാണ് ദുർദ്ധരനായ നിന്തിരുവടിയെ ഞാൻ ഗർഭത്തിൽ ധരിക്കുക? ഇവിടുത്തെ തിരുവയറ്റിലാണല്ലൊ സർവ്വചരാചരലോകവും സ്ഥിതി ചെയ്യുന്നത്. നാഥ, അങ്ങയെ വഹിപ്പാൻ ആരാളാവും? അങ്ങു മൂന്നുലോകത്തേയും വഹിക്കുന്നവനാണല്ലോ; ഏഴു സമുദ്രങ്ങളും പർവ്വതങ്ങളും അങ്ങയുടെ തിരുവയറ്റിൽ സ്ഥിതിചെയ്യുന്നു. അതിനാൽ, ജനാർദ്ദന, ശക്രൻ വീണ്ടും ദേവപ്പെരുമാളായി വരുന്ന വിധത്തിലും, എന്റെ കഷ്ടപ്പാട് പാഴായിപ്പോകാത്തവിധത്തിലും കല്പിച്ചു ചെയ്യുക!'

വിഷ്ണു:—'മഹാഭാഗേ, ഇതു വാസ്തവം തന്നെ: ദേവാസുരന്മാർ ഒത്തൊരുമിച്ചാലും, എന്നെ വഹിപ്പാൻ കഴിയുന്നതല്ല. എന്നാലും ഞാൻ ദേവിയുടെ വയറ്റിൽ ജനിക്കും. എന്നെയും ലോകങ്ങളേയും പർവ്വതങ്ങളേയും കശ്യപനോടുകൂടിയ ഭവതിയേയും യോഗംകൊണ്ട് ഞാൻ വഹിച്ചുകൊള്ളാം. വെറുതേ വിഷാദിക്കേണ്ട. ഞാൻ ഭവതിയുടെ വയറ്റിൽ ജനിക്കുന്നതോടുകൂടിത്തന്നെ, ദാനവന്മാർ തേജസ്സില്ലാതായിപ്പോകും; സംശയമില്ല.'

ഇങ്ങനെ ആശ്വസിപ്പിച്ചിട്ട്, അരിമർദ്ദനനായ ഭഗവാൻ, ശക്രന്റെ നന്മയ്ക്കായി, സ്വതേജസ്സുകൊണ്ട് ദേവിയുടെ അംഗങ്ങളിലും ഉദരത്തിലും പ്രവേശിച്ചു.

ശ്രീവാമനമഹാപുരാണം, വാമനാവതാരം, അദിതിവരപ്രദാനം
എഴുപത്താറാമദ്ധ്യായം.

—(൧)—

# എഴുപത്തേഴാം അദ്ധ്യായം

പുലസ്ത്യൻ:—വിഷ്ണു വാമനാകൃതിയായി ദേവമാതാവിന്റെ വയററിൽ സ്ഥിതിചെയ്കെ, അസുരന്മാർ, വിശ്വയോനി അരുളിച്ചെയ്തതിൻവണ്ണം തേജസ്സററവരായിത്തീൎന്നു. അസുരന്മാരുടെ തേജഃക്ഷയം കണ്ടിട്ട് ദാനവപ്പെരുമാളായ മാബലി ദൈത്യപുംഗവനായ പ്രഹ്ളാദനോടു ചോദിച്ചു:—'അപ്പൂപ്പ, എന്തു കാരണത്താലാണ്, ദൈതേയന്മാൎക്കു തേജസ്സില്ലാതെപോയത്? പറഞ്ഞുതരിക. ഇവിടുന്നു നന്മതിന്മകൾ തിരിച്ചറിയുന്ന പരമജ്ഞാനിയാണല്ലോ.'

പൌത്രന്റെ ചോദ്യം കേട്ടിട്ട് പ്രഹ്ളാദൻ കുറേനേരം എന്തുകൊണ്ടാണ് ആരിൽനിന്നാണ് തേജോനാശം എന്നു ധ്യാനിച്ചുനോക്കി; അപ്പോൾ, വാസുദേവനിൽനിന്നു വന്ന ഭയം ദൈത്യന്മാൎക്കു നേരിട്ടിരിക്കുന്നതായി അദ്ദേഹം കണ്ടു. ഉടനെ, ആ യോഗി, വിഷ്ണു ഇപ്പോൾ എവിടെയാണെന്നു ചിന്തിച്ചു; നാഭിക്കു താഴെ ഏഴു പാതാളങ്ങളിലും, നാഭിക്കു മീതെ ഭൂൎല്ലോകാദികളിലും ക്രമേണ തിരഞ്ഞിട്ടു താമരപ്പൂവിനൊത്ത ഭൂമിയേയും, അതിന്റെ നടുവിൽ കൎണ്ണികപോലുള്ള പൊന്നിന്മലയായ മഹാമേരുവിനേയും ദൎശിച്ചു; അതിന്റെ മുകളിൽ ലോകപാലന്മാരുടെ എട്ടു രാജധാനികളും, അവയ്ക്കു മീതെ ബ്രഹ്മാവിന്റെ വൈരാജപുരവും ദൎശിച്ചു. അതിന്നു താഴെ, അതിപുണ്യമായി ദേവപൂജിതമായി മൃഗപക്ഷികൾ ചുഴന്ന ദേവമാതാവിന്റെ ആശ്രമം കാണുമാറായി. നാരദ, അദിതിയുടെ സൎവ്വാധികമായ തേജസ്സു കണ്ടിട്ട്, ആ അസുരേന്ദ്രൻ വിഷ്ണുവിനെ അന്വേഷിപ്പാനായി അവളിൽ പ്രവേശിച്ചു; സൎവ്വഭൂതവരേണ്യനായി ലോകനാഥനായ ലക്ഷ്മീപതിയെ വാമനരൂപത്തിൽ ദേവജനനിയുടെ വയററിൽ കണ്ടെത്തുകയും ചെയ്തു: ആ പുണ്ഡരീകാക്ഷൻ ശംഖചക്രങ്ങൾ ധരിച്ചിരുന്നില്ല; തിരുമെയ്യെങ്ങും ദേവാസുരനഗരങ്ങളെല്ലാം വ്യാപിക്കപ്പെട്ടിരുന്നു. അങ്ങിനെ യോഗത്താൽ വാമനനായിത്തീൎന്ന ദൈത്യതേജോഹരനായ വിഷ്ണുവിനെ കണ്ടതിന്നുശേഷം പ്രകൃതിസ്ഥനായ ബുദ്ധിയേറി

യ പ്രഹ്ലാദൻ വിഷ്ണുവിനെ വന്ദിച്ചു വിരോചനതനയനോട് മധുരമാംവണ്ണം പറഞ്ഞു:—

'കേൾക്കു; ഇന്നവനിൽ നിന്നാണ് നിങ്ങൾക്കു ഭയം നേരിട്ടതെന്നും, ഇന്നതുകൊണ്ടാണ് അസുരന്മാൎക്കു തേജസ്സില്ലാതായതെന്നും മററും ഞാൻ പറയാം: ഭവാനാൽ തോല്പിക്കപ്പെട്ട ഇന്ദ്രരുദ്രസൂൎയ്യപാവകാദി ദേവന്മാർ ത്രൈലോക്യനാഥനായ വിഷ്ണുഭഗവാനെ ശരണം പ്രാപിച്ചു. ആ മഹാഭുജനായ ജഗൽഗുരു അവൎക്കഭയം നൽകിയിട്ട് അവതാരാൎത്ഥം അദിതിയുടെ ഗൎഭത്തിൽ പ്രവേശിച്ചിരിക്കുന്നു. അത്തിരുവടിയാണ് നിങ്ങളുടെ തേജസ്സു കെടുത്തതെന്നു ഞാൻ വിചാരിക്കുന്നു. മകനേ, ഇരുട്ടു സൂൎയ്യോദയത്തെ സഹിപ്പാൻ ശക്തമാകില്ലല്ലോ!'

പ്രഹ്ലാദന്റെ അഭിപ്രായം കേട്ടിട്ട്, ഭവിതാശക്തിയാൽ അരിശംകൊണ്ടു ചുണ്ടു വിറച്ചു മാബലി പറഞ്ഞു:—'അപ്പാ, നമ്മെ ഭയപ്പെടുത്താൻ, ഈ വിഷ്ണു എന്നവൻ ആരാണ്! വാസുദേവനേക്കാൾ കരുത്തരായ അസംഖ്യം ദൈത്യന്മാർ എന്റെ കീഴിലുണ്ട്. ഇവർ ഇന്ദ്രരുദ്രവായുപാവകാദി ദേവന്മാരെ പോൎക്കളത്തിൽ പലവുരു തോല്പിച്ചു സപരിഗ്രഹമകററി സ്വൎഗ്ഗം വിട്ടോടിച്ചിരിക്കുന്നു. ഓടുന്ന സൂൎയ്യരഥത്തിന്മേൽ നിന്നു ചക്രം വലിച്ചെടുത്ത കരുത്തനായ വിപ്രചിത്തി എന്റെ പടത്തലവനാണ്. അയഃശ്ശീൎഷൻ, ശിബി, ശങ്കു, അസിലോമാവ്, വിരൂപാക്ഷൻ, ത്രിശിരസ്സ്, മകരാക്ഷൻ, വൃഷപൎവ്വാവ്, സിതാക്ഷൻ എന്നിവരും നാനാശസ്ത്രവിശാരദരായി മററു വളരെപ്പേരുമുണ്ട്. ഇവരിൽ ഓരോരുത്തന്റേയും പതിനാറിലൊന്നിനൊക്കുമോ വിഷ്ണു?'

പൌത്രന്റെ ഈ വാക്കു കേട്ടിട്ട് ക്രോധം മുഴുത്ത പ്രഹ്ലാദൻ വിഷ്ണുവിനെ ആക്ഷേപിക്കുന്ന ബലിയെ, ഛീ, ഛീ എന്നിങ്ങനെ ശകാരിച്ചു:—'ഛീ, നീ പാപിയും ദുൎബ്ബുദ്ധിയും കഥയില്ലാത്തവനുമാണ്. വിഷ്ണുവിനെ നിന്ദിക്കുന്ന നിന്റെ നാവു വീണുപോകയില്ലെന്നോ! ദുഷ്ടാ, നീ സജ്ജനങ്ങൾക്കു ശോച്യനും നിന്ദ്യനുമാകുന്നു; ബുദ്ധികെട്ട നീ ത്രിജഗൽഗുരുവായ വിഷ്ണുവിനെ നിന്ദിക്കയാണല്ലോ ചെയ്യുന്നതു്. ഇത്ര നിഷ്ഠുരനും ദേവനിന്ദകനുമായ മകൻ പിറന്നതുകൊണ്ടു നിന്റെ അപ്പനും ശോചനീയനായിപ്പോയി; സംശയമില്ല! നിനക്കും ഈ അസുരമുഖ്യന്മാൎക്കും അറിഞ്ഞുകൂടയോ, എനിക്കു വിഷ്ണുവിനെ

ക്കാരം പ്രിയപ്പെട്ടവനായി മറെറാരാളില്ലെന്ന്? ജനാർദ്ദനൻ എനിക്കുള്ളലോം പ്രിയപ്പെട്ടവനാണെന്നറിഞ്ഞിട്ടും ആ സർവേശ്വരേശ്വരനായ ദേവദേവനെ നീ നിന്ദിക്കുന്നതെന്തുകൊണ്ട്? അപ്പൂപ്പൻ നിനക്കു പൂജനീയനായ ഗുരുവാണ്; അവന്നും പൂജനീയനായ ഗുരുവാണ് ഞാൻ; എനിക്കും പൂജനീയനായ ഗുരുവാകുന്നു, ലോകഗുരുവായ ജനാർദ്ദനൻ. പാപിയായ മൂഢ, ഗുരുഗുരുവിൻെറ ഗുരുവായി പൂജ്യനായും പൂജ്യനായിരിക്കുന്ന തൃത്തിരുവടിയെ നിന്ദിക്കുന്ന നീ എങ്ങനെ അധഃപതിക്കുകയില്ല? ഈ ദാനവന്മാരെ നീ ദുർവൃത്തരും ശോചനീയരുമാക്കിത്തീർത്തു: വാസുദേവനെ നിന്ദിക്കുന്ന നിഷ്ഠുരനായ നീയാണല്ലോ ഇവർക്കു രാജാവ്! ആദരണീയനും അർച്ചനീയനുമായ വിഷ്ണുവിനെ നീ നിന്ദിച്ചുകളഞ്ഞുവല്ലോ; അതിനാൽ പാപശീലനായ നീ രാജ്യനാശം അനുഭവിക്കുക! എനിക്കു മനസാ കർമ്മണാ വാചാ വിഷ്ണുവിനെക്കാരം പ്രിയപ്പെട്ട മറെറാരു വസ്തുവില്ലെങ്കിൽ നീ രാജ്യഭ്രഷ്ടനായി കീഴ്പതിക്കുക! പതിനാലുലോകത്തിലും തൃത്തിരുവടിയല്ലാതെ മറെറാന്നുമില്ലെങ്കിൽ, നീ രാജ്യഭ്രഷ്ടനായി കീഴ്പതിക്കുക! എല്ലാ ഭൂതങ്ങൾക്കും ഉററ ശരണമായി ലോകത്തിൽ മറെറാന്നില്ലെങ്കിൽ, നീ രാജ്യഭ്രഷ്ടനായി എനിക്കു കാണുമാറാകുക!'

ഇങ്ങനെ ശപിച്ചപ്പോരം, ബലി ബദ്ധപ്പെട്ട് സിംഹാസനത്തിൽനിന്നിറങ്ങി, തൊഴുകൈകൂപ്പി വീണു വണങ്ങി അപേക്ഷിച്ചു:—'ഗുരോ, എങ്കൽ പ്രസാദിക്കണേ! കുട്ടികരം തെററുചെയ്താലും ഗുരുജനങ്ങരം ക്ഷമിക്കുമല്ലോ. ദാനവോത്തമ, അങ്ങ് എന്നെ ശപിച്ചതുകൊള്ളാം: ഞാൻ ശത്രുക്കളെയോ രാജ്യനാശത്തെയോ പേടിക്കുന്നില്ല. രാജ്യഭ്രഷ്ടനാകുന്നതിൽ എനിക്കു യാതൊരു ദുഃഖവുമില്ല; അങ്ങയ്ക്കു തെററു ചെയ്തു പോയതിലാണ് എനിക്കു വലുതായ ദുഃഖം. അപ്പൂപ്പ, എൻെറ അപരാധം ക്ഷമിക്കണേ! ഞാൻ കഥയില്ലാത്തവനും നീചനും ബുദ്ധികെട്ടവനുമാണ്. തെററു ചെയ്താലും ദീനരായ കുട്ടികരംക്കു ഗുരുജനങ്ങരം മാപ്പുകൊടുക്കാറുണ്ടല്ലോ.'

ഇതു കേട്ടപ്പോരം, മഹാത്മാവായ വിഷ്ണുഭക്തൻ വ്യാമോഹം നീങ്ങി, കുറെ നേരം ഈശ്വരോത്ഭുതത്തെപ്പററി ചിന്തിച്ചിട്ട് മകനോടു മധുരമാംവണ്ണം പറഞ്ഞു:—'വ്യാമോഹം നിമിത്തം എനിക്കു തൽക്കാലം ജ്ഞാനവും വിവേകവും അകന്നുപോയി; ഇതുകൊണ്ടത്രേ, വി

ഷ്ണു സർവ്വവ്യാപിയാണെന്നറിവുള്ള ഞാൻ നിന്നെ ശപിച്ചുകളഞ്ഞത്. മഹാബാഹോ, ധർമ്മാധർമ്മവിവേകം ഭവാനെ ബാധിച്ചുവോ; അത് എനിക്കും വിവേകമില്ലാതാക്കി. അതിനാൽ, നീ രാജ്യത്തെപ്പറ്റി വ്യസനിക്കരുത്: 'വരുവാനുള്ളതു വഴിയിൽത്തങ്ങില്ലല്ലോ.' പുത്രമിത്രകളത്രാദികളും രാജ്യഭോഗധനങ്ങളും വന്നാലും പോയാലും അഭിജ്ഞനൊരുപോലെയാണ്. പ്രാഗ്ജന്മകർമ്മത്താൽ വന്നുചേരുന്ന സുഖദുഃഖങ്ങളെല്ലാം മനുഷ്യൻ സഹിക്കുകതന്നെ വേണം. ആപത്തു വന്നതു കണ്ടാൽ ജിതേന്ദ്രിയൻ വ്യസനിക്കുകയില്ല; വാഞ്ഛിച്ച സമ്പത്തു ലഭിച്ചാൽ സന്തോഷിക്കയുമില്ല. സൽപുരുഷന്മാർ ധനനാശത്തിൽ ദുഃഖിക്കുകയോ ധനലാഭത്തിൽ സന്തോഷിക്കുകയോ ചെയ്യാതെ, എന്നെന്നും കർത്തവ്യങ്ങളിൽ ധീരരായി വർത്തിക്കുന്നു. ദൈത്യേന്ദ്ര, ഇതോർത്തിട്ടു നീ ഒരു വിധത്തിലും വിഷാദിക്കാതിരിക്കുക. നീ വിദ്വാനാണല്ലോ; പണ്ഡിതനു മാത്രം പറയേണ്ടതില്ല. നിനക്കു മറവുള്ളവക്കും ഹിതമായ മറെറാരു വലിയ സംഗതികൂടി കേൾക്കുക. കേട്ടിട്ട് അനുഷ്ഠിക്കുകയും ചെയ്യുക: നീ ആ ശരണ്യനായ പുരുഷോത്തമനെ ശരണം പ്രാപിച്ചുകൊൾക; തന്തിരുവടി ഈ ആപത്തിൽനിന്നു നിന്നെ കാത്തുരക്ഷിക്കും. അനാദിമദ്ധ്യാന്തം, ചരാചരഗുരുവും, നാഥനും നേതാവും, സംസാരക്കടലിൽ വീണവരെ കൈക്കൊട്ടുത്തു കേറുന്നവനുമായ വിഷ്ണുഭഗവാനെ ആശ്രയിക്കുന്നവർക്കു തീർച്ചയായും ലോകത്തിൽ സങ്കടം നേരിടുകയില്ല. നീ തന്മനസ്സായി തൽഭക്തനായി ഭവിക്കുക. ആ ജനാർദ്ദനൻ നിന്നെ രക്ഷിക്കും. ഞാനാകട്ടെ, പാപശാന്തിക്കായി തന്തിരുവടിയെ ആരാധിച്ചുകൊണ്ടു തീർത്ഥങ്ങളാടാൻ പോവുകയാണ്; എന്നാലേ എനിക്കു പാപം നീങ്ങുകയുള്ളു. നീ നരസിംഹമൂർത്തിയായ ജഗദീശനെ ഭജിച്ചുകൊൾക.'

ഇങ്ങനെ മാവേലിയെ ഉപദേശിപ്പിച്ച്, ദാനവത്തലവന്മാരോടെല്ലാം യാത്രയും പറഞ്ഞ് ആ മഹാത്മാവു യോഗേശ്വരനായ വിഷ്ണുവിനെ സ്മരിച്ചുകൊണ്ടു ശുഭമായ തീർത്ഥയാത്ര ചെയ്‌വാൻ നടകൊണ്ടു."

ശ്രീവാമനമഹാപുരാണം, വാമനാവതാരം, ബലിദീക്ഷാപ്രദാനം

ഏഴുപത്തേഴാമദ്ധ്യായം.

---(൧)---

# ഏഴുപത്തെട്ടാമദ്ധ്യായം

നാരദൻ:—"ബ്രാഹ്മണോത്തമ, ഏതെല്ലാം തീൎത്ഥങ്ങളിലാണ് പ്രഹ്ളാദൻ പോവുകയുണ്ടായത്? പ്രഹ്ളാദന്റെ തീൎത്ഥയാത്ര വഴിപോലെ പറഞ്ഞുതന്നാൽകൊള്ളാം."

പുലസ്ത്യൻ:—"കേട്ടുകൊള്ളുക; എല്ലാ പാപപാതകങ്ങളേയും ദോഷങ്ങളേയും പോക്കുന്ന പ്രഹ്ളാദതീൎത്ഥയാത്ര ഞാൻ പറഞ്ഞുതരാം; അദ്ദേഹം പൊന്നിന്മലയായ സുമേരുവിങ്കൽനിന്ന്, മാനസം എന്നു പുകഴ്പെട്ട ദേവസേവിതമായ പുണ്യതീൎത്ഥത്തിലേയ്ക്കു ഗമിച്ചു; ഇതിലത്രെ, പണ്ടു മത്സ്യരൂപനായ മാധവൻ സ്ഥിതിചെയ്തത്. ആ ശ്രേഷ്ഠതീൎത്ഥത്തിൽ സ്നാനംചെയ്ത്, പിതൃദേവകളെ തൎപ്പിച്ച്, വേദാനന്ദിതനായ വിശ്വനാഥനെ പൂജിച്ച്, വീണ്ടും ഉപവസിച്ചു ദേവർഷി പിതൃമാനുഷരെ ആരാധിച്ച്, കൌശികിയിലെ പാപനാശനനായ കല്പപം ദർശിപ്പാൻ നടകൊണ്ടു. ആ മഹാനദിയിൽ സ്നാനംചെയ്ത്, ലോകനാഥനെ പൂജിച്ച്, ശുചിയായി ഉപവസിച്ച്, ബ്രാഹ്മണൎക്കു ദക്ഷിണകൊടുത്തു കൂൎമ്മാകൃതിയായ വിഷ്ണുവിനെ നമസ്കരിച്ചു. പിന്നെ കൃഷ്ണയിൽ ഹയഗ്രീവസ്വാമിയെ ദർശിപ്പാൻ പോയി; അവിടെ ദേവഹ്രദത്തിൽ കളിച്ചു പിതൃദേവകളെ തൎപ്പിച്ചു ഹയഗ്രീവനെ പൂജിച്ചു ഹസ്തിനപുരത്തിലേയ്ക്കു യാത്രയായി. അവിടെ സ്നാനംചെയ്ത്, ചക്രപാണിയായ ഗോവിന്ദൻതിരുവടിയെ യഥാവിധി പൂജിച്ചു യമുനാനദിയിലേയ്ക്കു നടകൊണ്ടു. അതിൽ കളിച്ചു ശുദ്ധനായി, ദേവർഷി പിതൃക്കളെ തൎപ്പിച്ചു ദേവദേവേശനായ ത്രിവിക്രമസ്വാമിയെ ദർശിച്ചു."

നാരദൻ:—"ഇപ്പോഴം വിഷ്ണുഭഗവാൻ മൂന്നു ലോകത്തേയും ആക്രമിക്കുന്ന ദേഹം പൂണ്ട് ബലിയെ ബന്ധിപ്പാൻ തുടങ്ങുന്നതല്ലേ ഉള്ളു? ഇതിന്നു മുമ്പും എങ്ങനെയാണ് സ്വാമി ത്രിവിക്രമനായത്? ആരെയാണ് ബന്ധിക്കയുണ്ടായത്? അതുകൂടി പറഞ്ഞുതരിക."

പുലസ്ത്യൻ:—"ഇപ്രകാരം ത്രിവിക്രമൻ ഇന്നപ്പോഴാണവതരിച്ചതെന്നും, ഇന്നവനെയാണ് ബന്ധിച്ചതെന്നും ഞാൻ പറയാം; കേട്ടുകൊൾക:"

കശ്യപന്റെ ദനുവിൽ ജനിച്ച ഔരസപുത്രനായിട്ട്, മഹാബലപരാക്രമനായ ധുന്ധു എന്നൊരുത്തനുണ്ടായിരുന്നു. ആ ദാനവൻ തപസ്സുചെയ്തു ബ്രഹ്മാവിനെ പ്രസാദിപ്പിച്ച്, താൻ ഇന്ദ്രാദിദേവകളാൽ അവധ്യനായി വരണമെന്നപേക്ഷിച്ചു; തപസ്സുകൊണ്ടു സന്തുഷ്ടനായ തണ്ടാർമകൻ ആ വരം അവനു കൊടുക്കുകയും ചെയ്തു. ബലവാനായ ധുന്ധുവാകട്ടെ, നാലാമത്തെ കലിയുഗത്തിന്റെ ആരംഭത്തിൽ, ഹിരണ്യകശിപുവിന്റെ കാലത്ത്, സ്വർഗ്ഗത്തിൽ കേറിച്ചെന്നു വാസവനെയും വാനവരെയും ജയിച്ച് ഇന്ദ്രനായി വാണു. ബലവാനായ ഹിരണ്യകശിപു, അക്കാലത്തു ധുന്ധുവിന്റെ ആശ്രിതനായിട്ടു മന്ദരപർവ്വതത്തിൽ സഞ്ചരിക്കയായിരുന്നു.

സ്വർഗ്ഗത്തിൽ അസുരന്മാർ യഥേഷ്ടം പെരുമാറുകയായി; ദേവകൾ ദുഃഖത്തോടെ, ബ്രഹ്മലോകത്തു ചെന്നു പാർത്തു. ത്രിദശന്മാർ ബ്രഹ്മസദസ്സിൽ പാർത്തുവരുന്നതായി കേട്ടിട്ട് ധുന്ധു ദൈത്യന്മാരോടാജ്ഞാപിച്ചു:—"ദാനവന്മാരേ, നാം ശക്രാദി നിർജ്ജരന്മാരെ ജയിപ്പാൻ വിധാതാവിന്റെ സദസ്സിലേയ്ക്കു പുറപ്പെടുക!" അതു കേട്ടിട്ടു ദൈത്യന്മാർ ഉണർത്തിച്ചു:—"ലോകപാലക, പിതാമഹന്റെ ഗൃഹത്തിലേയ്ക്കു പോകാൻ നമുക്കു വഴിയില്ല. ആ മാർഗ്ഗം പരന്മാർക്കു ദുർലംഘ്യമത്രേ. ഇവിടെ നിന്ന് അനേകായിരം യോജനയ്ക്കപ്പുറം മഹർല്ലോകം എന്നൊന്നുണ്ട്; അവിടെ മഹർഷിമാർ വസിക്കുന്നു. അവരുടെ ഒരു നോട്ടമൊന്നുമാത്രം തട്ടിയാൽ അസുരന്മാർ പെട്ടെന്നു വെണ്ണീറടിച്ചുപോകും. അവിടെ നിന്ന് ഒരുകോടി യോജന ചെന്നാൽ ജനലോകമായി; അവിടെ ഗോമാതാക്കളും കുടികൊള്ളുന്നു. അവരെ നശിപ്പിക്കാൻ ഇവിടെ നമ്മുടെ ഇടയിൽ അസുരേന്ദ്രനുമില്ല. അവിടെ നിന്നു മുപ്പതുകോടി യോജനയ്ക്കപ്പുറമാണ്, അജയ്യവരം തന്ന ഭഗവാൻ വാഴുന്ന സഹസ്രസൂര്യപ്രകാശമായ സത്യലോകം. അന്തിവരെ വേദം ചൊല്ലുന്നതു കേട്ടാൽ ദേവകളും മനവും വികസിക്കും; അസുരന്മാരുടെ അന്തഃകരണമാകട്ടെ, സങ്കോചമടയും! അതിനാൽ, മഹാഭുജ, ഇവിടേയ്ക്ക് ഈ ബുദ്ധി തോന്നരുത്: ദേവരാജലോകം എന്നെന്നും മനുഷ്യർക്കു ദുഷ്പ്രാപമാകുന്നു.

അവർ അഭിപ്രായപ്പെട്ടതു കേട്ടിട്ട്, ദേവകളെ ജയിക്കുന്നതിന്നു ബ്രഹ്മലോകത്തേയ്ക്കു പോകാൻ ഇച്ഛിക്കുന്ന ധുന്ധു ദാനവരോടു ചോദിച്ചു:—'ദാനവപുംഗവന്മാരേ, എങ്ങിനെ, എന്തു ചെയ്താലാണ് പോകാൻ പാറുക? സഹസ്രാക്ഷനും ദേവകളും അവിടെ ചെന്നെത്തിയതെങ്ങിനെയാണ്?' ധുന്ധുവിന്റെ ചോദ്യം കേട്ടിട്ട് ദൈത്യമുഖ്യന്മാർ തിരുമനസ്സുണർത്തിച്ചു:—'അതു ഞങ്ങൾക്കറിഞ്ഞുകൂടാ; തീർച്ചയായും ശുക്രന്നറിവുണ്ടാവാം.' ദൈത്യന്മാർ ഉണർത്തിച്ചതുകേട്ടിട്ട് ധുന്ധു ദൈത്യപുരോഹിതനായ ശുക്രനോടു ചോദിച്ചു:—'എന്തു ചെയ്താലാണ് ബ്രഹ്മസദസ്സിൽ ചെല്ലാറാവുക'? ഉടനെ ശ്രീമാൻ ദൈത്യാചാര്യൻ വൃത്രഹന്താവായ ശക്രന്റെ കർമ്മം ധുന്ധുവിന്നു പറഞ്ഞുകൊടുത്തു:—'ദൈത്യേന്ദ്ര, സഹസ്രാക്ഷൻ പണ്ട് ഒരു നൂറശ്വമേധയാഗം കഴിച്ചിരിക്കുന്നു. അതുകൊണ്ടാണ് ബ്രഹ്മസദസ്സിൽ ചെല്ലാറായത്.' ഈ ശുക്രവാക്യം കേട്ടിട്ട്, വീര്യവാനായ ദാനവപ്പെരുമാൾ അശ്വമേധയാഗങ്ങൾ ചെയ്വാൻ തീർച്ചപ്പെടുത്തി.

എന്നിട്ട് അസുരാചാര്യനോടും ദാനവതലവന്മാരോടുമായി പറഞ്ഞു:—'ഞാൻ ശരിയായ ദക്ഷിണയോടുകൂടി അശ്വമേധയാഗങ്ങൾ കഴിക്കുന്നുണ്ട്. നമുക്ക് ഭൂമിയിലേയ്ക്കു പോവുക: ഭൂപാലന്മാരെ ചെന്നു ജയിച്ചിട്ട് വേണ്ടുംപോലെ അശ്വമേധങ്ങൾ ചെയ്യാം. നിധികളെ വിളിക്കുക; ഗുഹ്യകരോടാജ്ഞാപിക്കുക; ബ്രാഹ്മണശ്രേഷ്ഠരെ ക്ഷണിക്കുക. നമുക്കു ദേവികയുടെ തീരത്തേയ്ക്കു പോകാം: ആ പുണ്യമായ ശ്രേഷ്ഠനദി എല്ലാ സിദ്ധികളേയും നൽകുന്നതാണത്രേ. പ്രാചീനത്തിൽ സ്നാനം ചെയ്തിട്ട് അശ്വമേധങ്ങൾ ചെയ്യാം.' അങ്ങിനെ തന്നെ എന്ന്, അസുരയാജകന്മാർ സമ്മതിച്ചു. ധുന്ധു മനം കളിത്തു നിധീശനെ നിയോഗിച്ചിട്ട്, ദേവികയുടെ പാപനാശനമായ പ്രാചീനതീർത്ഥത്തിൽ, ഭാർഗ്ഗവോത്തമനായ ശുക്രനോടുകൂടി, അശ്വമേധത്തിന് ദീക്ഷ കൈക്കൊണ്ടു. ശുക്രന്റെ ചൊൽപ്പടിക്കു ഭൃഗുവംശത്തിലെ ബ്രാഹ്മണരും അഭിജ്ഞന്മാരായ ശുക്രശിഷ്യന്മാരും അതിൽ സദസ്യരും ഋത്വിക്കുകളുമായി; മുന്നേ, യജ്ഞഭാഗം ഭുജിക്കുന്നതിന്ന്, ദാനവേന്ദ്രൻ ശുക്രന്റെ അനുവാദപ്രകാരം കേതു മുതലായ അസുരന്മാരെയാക്കി.

പിന്നെ യജ്ഞം ആരംഭിച്ചു; കുതിരയേയും വിട്ടു. ശ്രീമാൻ അനിലോമാവെന്ന അസുരേന്ദ്രനാണ് അശ്വത്തെ അനുഗമിച്ചത്.

അഗ്നിയുടെ പുകകൊണ്ടു പത്രങ്ങളോടുകൂടിയ ഭൂമിയും ദിഗ്ഭിത്തികളും തിങ്ങി നിറഞ്ഞുപോയി. വാനിൽ വ്യാപിക്കുന്ന ആ തീക്ഷ്ണഗന്ധമോ, കാററിൽ ബ്രഹ്മലോകത്തു ചെന്നലച്ചു.

ആ ഗന്ധമേററിട്ട്, ധുന്ധു അശ്വമേധം ദീക്ഷിച്ചിരിക്കയാണെന്നറിഞ്ഞു വിണ്ണവന്മാർ വിഷണ്ണരായിത്തീർന്നു. ഉടനെ അവർ ഇന്ദ്രനോടുകൂടി, ലോകത്തിന്ന് ഏകാവലംബമായി ശരണ്യനായിരിക്കുന്ന ജനാർദ്ദനനെ ശരണം പ്രാപിച്ചു. വരദനായ പത്മനാഭൻതിരുവടിയെ വണങ്ങിയിട്ട് ദേവന്മാരെല്ലാവരുംകൂടി ഭയത്താൽ തൊണ്ടയിടറിക്കൊണ്ടുണർത്തിച്ചു:—'ഭഗവാനേ, ദേവദേവേശ, ചരാചരങ്ങൾക്കു മുഖ്യശരണമായുള്ളോവേ, വിഷ്ണോ, ദുഃഖനാശന, വിണ്ണവരുടെ അറിയിപ്പ് കേട്ടരുളിയാലും: കരുത്തനും പട മുഴന്നവനുമായ ധുന്ധു എന്ന ദാനവപ്പുംഗവൻ ശിവനൊഴികെ സകല ദേവന്മാരെയും തോല്പിച്ചു ത്രൈലോക്യം കൈക്കലാക്കിയിരിക്കുന്നു. ഞങ്ങളെ രക്ഷിപ്പാൻ മറെറാരാളില്ല. അവൻ ചികിത്സിക്കപ്പെടാത്ത രോഗമെന്നപോലെ മുതിർന്നുപോയി. ഇപ്പോഴ് ബ്രഹ്മലോകത്തും ഞങ്ങളെ ജയിപ്പാൻ വേണ്ടി, ശുക്രനോടനുവാദം വാങ്ങി അശ്വമേധം ദീക്ഷിച്ചിരിക്കയാണ്; ജിതേന്ദ്രിയനായ ആ ദാനവേന്ദ്രൻ ഒരു നൂറു യാഗംകഴിച്ച്, ത്രിദശന്മാരെ ജയിക്കുന്നതിന്ന്, ബ്രഹ്മലോകത്തെയും കേറുവാൻ ഭാവിക്കയാണ്. അതിനാൽ ജഗൽഗുരോ, അവന്റെ യാഗം നശിപ്പിക്കുന്നതിന്നു തക്ക ഉപായം ആലോചിച്ചാലും. എന്നാലേ ഞങ്ങൾക്കു സ്വാസ്ഥ്യം കിട്ടുകയുള്ളൂ.'

ദേവകളുടെ അപേക്ഷ കേട്ടിട്ട്, മഹാതേജസ്വിയായി മഹാബാഹുവായ മധുസൂദനൻ അഭയം നൽകി അവരെയെല്ലാം പിരിച്ചയച്ചു; അതിന്നുശേഷം അസുരേന്ദ്രന്റെ അജയ്യതയോർത്തിട്ട്, ധർമ്മനാശകരനായ അവനെ ബന്ധനത്തിലാക്കാൻ നിശ്ചയിച്ച്, നാഥനായ ഭഗവാൻ വാമനരൂപം ധരിച്ചു ചെന്ന്, ദേവികാജലത്തിൽ ചാടി ഒരു വെറും മരത്തുണ്ടുപോലെ കിടന്നു. തലമുടിയഴിഞ്ഞു ക്ഷണംപ്രതി മുങ്ങുകയും പൊങ്ങുകയും ചെയ്യുന്ന തന്തിരുവടിയെ യദൃച്ഛയാ ദൈത്യപ്രമുഖന്മാരും ദൈതേയന്മാരും ഋഷിമാരും കണ്ടെത്തി. ഉടനെ യജ്ഞകർമ്മം നിർത്തി, ബ്രാഹ്മണോത്തമന്മാർ വിപ്രനെ കരയ്ക്കു കേററാൻ വെമ്പലോടെ പാഞ്ഞുചെന്നു. ആ സദസ്യരും യജമാനനും ഓജസ്സേറിയ ഋത്വിക്കുകളും കൂടി, വെള്ളത്തിൽത്താഴുന്ന വാമനബ്രാഹ്മണനെ പി

ടിച്ചു കരയ്ക്കേററി. കരയ്ക്കു കേററിയിട്ട സന്തുഷ്ടരായ അവരെല്ലാവരും ചോദിച്ചു:—'ഭവാൻ എങ്ങിനെയാണിതിൽ വീണുപോയതു്? ആരെങ്കിലും പിടിച്ചുതള്ളിയതായിരിക്കുമോ?'

അവരുടെ ചോദ്യം കേട്ടിട്ടു്, വാമനൻ വീണ്ടും വീണ്ടും വിറച്ചുകൊണ്ടു് ധുന്ധു മുതൽപേരോടു പറഞ്ഞു:—'ഇതിന്റെ കാരണം കേട്ടാലും: വാരുണഗോത്രത്തിൽ, സർവ്വശാസ്ത്രജ്ഞനായി പ്രാജ്ഞനായി ഗുണവാനായി, പ്രഭാസൻ എന്നൊരു ബ്രാഹ്മണനുണ്ടായിരുന്നു. അദ്ദേഹത്തിനു മഹേശ്വരാനുഗ്രഹീതന്മാരായി, രണ്ടു പുത്രന്മാർ ഉണ്ടായി; ഒന്നു് എന്റെ ജ്യേഷ്ഠനും മററതു് അനുജനായ ഞാനും. ജ്യേഷ്ഠനു നേത്രഭാസൻ എന്നാണു് പേരു്; എനിക്കു് അച്ഛൻ കൌതുകത്താൽ ഗതിഭാസൻ എന്നു പേരിട്ടു. ത്രൈലോക്യവിഭവങ്ങളോടുകൂടിയതും സ്വർഗ്ഗംപോലെ ഐശ്വര്യവുമായിരുന്നു എന്റെ അച്ഛന്റെ ഗൃഹം. കുറേക്കാലം കഴിഞ്ഞപ്പോൾ ഞങ്ങളുടെ അച്ഛൻ മരിച്ചുപോയി. ഞങ്ങളിരുവരും കൂടി അദ്ദേഹത്തിനു ശേഷക്രിയ ചെയ്തു ഗൃഹത്തിൽ തിരിച്ചെത്തി. പിന്നീടു ഞാൻ ജ്യേഷ്ഠനോടു്, 'നമുക്കു തറവാട്ടുസ്വത്തു ഭാഗിക്കാം' എന്നാവശ്യപ്പെട്ടപ്പോൾ അദ്ദേഹം പറഞ്ഞു:—'നിനക്കിതിൽ പങ്കൊന്നുമില്ല: കുബ്ജൻ, വാമനൻ, ഖഞ്ജൻ, ക്ലീബൻ, ശ്വിത്രരോഗി, ഭ്രാന്തൻ, കുരുടൻ എന്നിവർക്കു സ്വത്തിന്നവകാശമില്ല. ആച്ഛാദനം, ഗൃഹത്തിൽത്താമസം, ഊണുടുപ്പു മുതലായതു്—ഇത്രമാത്രത്തിനേ അവർക്കു് അവകാശമൊള്ളൂ; സ്വത്തിൽ നിന്നു പങ്കു കിട്ടുകയില്ല.' ഉടനെ ഞാൻ അദ്ദേഹത്തോടു ചോദിച്ചു:—'എന്തുകൊണ്ടാണു്, എന്തു ന്യായംകൊണ്ടാണു്, അച്ഛന്റെ തറവാട്ടിലെ പകുതി സ്വത്തിനു ഞാൻ അർഹനല്ലാത്തതു്?' ഇതു കേട്ടിട്ടു്, കത്തനായ ജ്യേഷ്ഠൻ എന്നെ, തലമുടിക്കു പിടികൂടി എടുത്തു പൊക്കി പുഴയിലേയ്ക്കെറിഞ്ഞുകളഞ്ഞു; എനിക്കു നീന്താനറിഞ്ഞുകൂടതാനും. ഞാൻ ഈ പുഴയുടെ നടുവിൽ മുങ്ങിപ്പൊങ്ങിത്തുടങ്ങിയിട്ടു് ഒരു കൊല്ലമായി; എന്നാൽ, ചാവുന്നതിനുമുമ്പേ നിങ്ങൾ പിടിച്ചുകേററി.

സ്നേഹമുള്ള ബന്ധുക്കളെന്നപോലെ ഇവിടെ വന്നുചേർന്ന ഭവാന്മാർ ആരാണു്? നിങ്ങളുടെ നടുവിൽ ഇന്ദ്രതുല്യനായി കാണപ്പെടുന്ന ഇദ്ദേഹം ആരാണു്? വാസ്തവമെല്ലാം എന്നോടു പറയുക. നി

ങ്ങൾ മഹർഷിതുല്യന്മാരും എന്നെപ്പോലുള്ളവനിൽ മനസ്സലിവുള്ളവരുമാണല്ലോ!'

ഈ വാമനവചനം കേട്ടിട്ട് ഭാർഗ്ഗവദ്വിജേന്ദ്രന്മാർ പറഞ്ഞു:—'ബ്രഹ്മൻ, ഞങ്ങൾ ഭൃഗുവംശക്കാരായ ബ്രാഹ്മണരാണ്. ഈ തേജസ്വി ദാതാവും ഭോക്താവും ഭരണകർത്താവുമായ ധുന്ധു എന്ന ദാനവേന്ദ്രനത്രേ; ഇദ്ദേഹം യജ്ഞം ദീക്ഷിച്ചിരിക്കയാണ്'. ദേവേശനായ വാമനനോട് ഇത്രയും പറഞ്ഞിട്ട് ഭാർഗ്ഗവന്മാർ വാമനന്റെ കാര്യം സാധിക്കമാറ് ദൈത്യപ്പുത്രന്മാരോടഭിപ്രായപ്പെട്ടു:—'ദാനവേശ്വര, ഇദ്ദേഹത്തിന്, സർവ്വസാമഗ്രികളുമുള്ള ഒരു നല്ല പാർപ്പിടവും ദാസികളേയും പലതരം രത്നങ്ങളും ദാനംചെയ്യുക.' ഇതു കേട്ടിട്ട് ദൈതേയനാഥൻ പറഞ്ഞു:—'ബ്രാഹ്മണശ്രേഷ്ഠ, അങ്ങയ്ക്ക് വേണ്ടുന്ന ധനം—ദാസികൾ—ഗൃഹം—സ്വർണ്ണം—തേരാനകുതിരകൾ—ഗോക്കൾ—ഭൂമി—വസ്ത്രം മുതലായതു—ഞാൻ തന്നുകൊള്ളാം'

ദാനവേന്ദ്രന്റെ ആ വാക്കു കേട്ടിട്ട് വാമനദേവൻ തൻകാര്യസിദ്ധിയ്ക്കുതകുമാറ് ധുന്ധുദൈത്യനോടു പറഞ്ഞു:—'ഒരേ വയററിൽ പിറന്ന ഭ്രാതാവുപോലും ആരുടെ മുതൽ തട്ടിയെടുക്കുന്നുവോ; രാജേന്ദ്ര, അവന്ന് ധനം കൊടുത്തിട്ട് എന്താണു പ്രയോജനം? ദാസരേയും ദാസികളേയും ഭൃത്യരേയും ഗൃഹവും, രത്നങ്ങളും, സാമാനങ്ങളുമൊക്കെ മിടുക്കുള്ള ബ്രാഹ്മണമുഖ്യർക്ക് കൊടുത്തുകൊൾക. മഹാഭുജ, എനിയ്ക്ക്, എന്റെ വലുപ്പം നോക്കിയിട്ട് എന്റെ കാൽക്കു മൂന്നടിസ്ഥലം തന്നാൽ മതി. ഇതേ ഞാൻ അപേക്ഷിക്കുന്നുള്ളു. മഹാത്മാവ് ഇപ്രകാരം കഥിച്ചതു കേട്ടിട്ട് ദൈത്യരാജനും ഋത്വിക്കുകളുമൊക്കെ ചിരിച്ചുപോയി. ആ ജിതേന്ദ്രിയൻ വേറെയൊന്നും ആവശ്യപ്പെടാഞ്ഞതിനാൽ ധുന്ധു മൂന്നടി നിലം മാത്രം ബ്രാഹ്മണന്ന് ദാനംചെയ്തു.

ദാനവേന്ദ്രൻ മൂന്നടിസ്ഥലം കൊടുത്തു കഴിഞ്ഞതോടുകൂടി, അനന്തശക്തിയായ ഭഗവാൻ ചന്ദ്രനെപ്പോലെ വളൎന്ന്, മൂന്നുലോകവും അളക്കുന്നതിന്നായി ത്രിവിക്രമരൂപം ധരിച്ചു; എന്നിട്ട് ദൈത്യന്മാരെ ഹനിക്കുകയും മഹർഷിമാരെ നമിക്കുകയും ചെയ്ത്, തന്തിരുവടി, അലകളും മലകളും ഖനികളും നഗരങ്ങളും ചൂഴ്ന്ന ഭൂമി മുഴുവൻ ഒരടികൊണ്ടളന്നു; രണ്ടാമത്തെ അടികൊണ്ട്, ദേവപ്രിയൈഷിയായ ജഗ

ലം ആരാധിച്ചിട്ട് ആ ജ്ഞാനിയായ ഭക്തൻ വാരാഹതീർത്ഥത്തിൽ ഗരുഡധ്വജനെ ദർശിച്ചു പൂജിച്ചു. പിന്നെ ഭദ്രകർണ്ണത്തിൽ ചെന്നെത്തി ജയേശനായ ചന്ദ്രശേഖരനെ ഏകാഗ്രചിത്തനായി പൂജിച്ചിട്ട് വിപാശയിലേയ്ക്കു നടകൊണ്ടു. അതിൽ സ്നാനംചെയ്തു ദ്വിജപ്രിയനായ ദേവദേവനെ പൂജിച്ചിട്ട് ഇരാവതിയിൽ വിശ്വനാഥനായ പരമേശ്വരനെ ദർശിച്ചാരാധിച്ചു. ആ സനാതനനായ ലോകേശ്വരനെ പൂജിക്കയാൽ അദ്ദേഹത്തിന്നു ശ്രേഷ്ഠമായ സൌന്ദര്യവും ദുർല്ലഭമായ ഐശ്വര്യവും ലഭിച്ചു. തൃത്തിരുവടിയെ ആരാധിച്ചിട്ടത്രേ, കുത്സിതരൂപനായ ഇദ്ദേഹം നിസ്തുല്യമായ രൂപഗുണവും അക്ഷയമായ സമ്പത്തും നേടിയത്."

നാരദൻ:—"ദ്വിജോത്തമ, എങ്ങിനെയാണ് പുരൂരവസ്സ് വിഷ്ണുവിനെ ആരാധിച്ചു വൈരൂപ്യം വിട്ട് സൌന്ദര്യവും സമ്പത്തും നേടിയത്?"

പുലസ്ത്യൻ:—"തപോധന, കേൾക്ക; പണ്ടു ത്രേതായുഗത്തിന്റെ ആരംഭത്തിൽ നടന്ന മഹാ പാപനാശനമായ കഥ ഞാൻ പറയാം:

ബ്രാഹ്മണർ കൊണ്ടാടുന്ന മദ്രം എന്ന രാജ്യത്തിന്റെ തലസ്ഥാനമായ ശാകലനഗരത്തിൽ കച്ചവടക്കാരനായി സധർമ്മാവ് എന്നൊരു വൈശ്യൻ ഉണ്ടായിരുന്നു. ധാരാളം ധനവും സുഖസാമഗ്രികളുമുള്ളവനും ഗുണവാനും നാനാശാസ്ത്രവിശാരദനുമായ അദ്ദേഹം ഒരു വലിയ വണിക്സംഘത്തോടും പലതരം വാണിഭങ്ങളോടുംകൂടി, സ്വരാജ്യത്തിൽനിന്ന് സൌരാഷ്ട്രത്തിലേയ്ക്കു പുറപ്പെട്ടു. പോകുന്ന വഴിയ്ക്ക് ഒരു മരുഭൂമിയിൽവെച്ച് അദ്ദേഹത്തിന്നു രാത്രിയിൽ കവർച്ചക്കാരുടെ കഠിനമായ ആക്രമം നേരിട്ടു. മുതലൊക്കെ കള്ളന്മാർ കൊണ്ടുപോയ്ക്കളഞ്ഞു; കൂട്ടുകാരും വേർപെട്ടുപോയി. അതിനാൽ ദുഃഖം മുഴുത്ത ആ കച്ചവടക്കാരൻ ഒരു ഭ്രാന്തനെപ്പോലെ ആ മരുഭൂമിയിൽ ഉഴന്നു നടക്കുകയായി.

[illegible]ടെ, ഇങ്ങിനെ [illegible]പീഡിതനായി നിസ്സഹായനായി നടക്കുമ്പോൾ [illegible] ഭ്രമിച്ചു [illegible]. ആ മൃഗപക്ഷിവിഹീനമായ [illegible] കണ്ടപ്പോൾ വിശപ്പും ദാഹവുംമൂലം തളർന്നിരുന്ന

അദ്ദേഹം അതിന്റെ ചുവട്ടിൽ ചെന്നിരുന്നു കുറെ ഉറങ്ങി. ഉച്ചയ്ക്ക് ഉണർന്നെഴുന്നേററപ്പോൾ, അസംഖ്യം പ്രേതങ്ങളാൽ പരിവൃതനായി, ഒരു പ്രേതത്താൽ ചുമക്കപ്പെട്ട് ഒരു പ്രേതത്തലവൻ വരുന്നതു കാണുമാറായി. അവശരായി മുന്നോട്ടു പായുന്ന ഭയങ്കരാകൃതികളായ പ്രേതങ്ങളോടുകൂടി ഭൂമിയിൽ സഞ്ചരിക്കുന്നതായിരുന്ന ആ പ്രേതനാഥൻ ശമിയുടെ ചുവട്ടിൽ വന്നപ്പോൾ, ആ വണിക്കിനെ കണ്ടെത്തി; ഉടനെ അദ്ദേഹം സ്വാഗതം പറഞ്ഞുപചരിച്ചു. ഇരുവരും തമ്മിൽ സംസാരിച്ചു സന്തോഷത്തോടെ കുശലപ്രശ്നം ചെയ്ത്, മരത്തണലിൽ ഇരിപ്പായി. പിന്നീട് പ്രേതത്തലവൻ വണിക്കിനോടു ചോദിച്ചു:—'കച്ചവടക്കാരനായ സ്നേഹിത, എവിടെനിന്നാണ് വരുന്നത്? എവിടെയാണ് ഗൃഹം? ഈ മൃഗപക്ഷിരഹിതമായ വൻകാട്ടിൽ വന്നുചേർന്നതെങ്ങിനെയാണ്? ദയചെയ്ത് എല്ലാം പറഞ്ഞാൽകൊള്ളാം.' വണിക്ക് സ്വരാജ്യവും ധനനാശവുമെല്ലാം ചുരുക്കത്തിൽ പ്രേതത്തലവനോടു പറഞ്ഞു. ആ വൃത്താന്തം കേട്ടിട്ട് അദ്ദേഹത്തിന്റെ ദുഃഖത്താൽ ദുഃഖപൂർണ്ണൻ പ്രേതത്തലവൻ ഒരു സ്വന്തം ബന്ധുവെപ്പോലെ വൈശ്യനെ സമാശ്വസിപ്പിച്ചു:—'സുവ്രത, ഇങ്ങനെ വന്നു എങ്കിലും ഭവാൻ ദുഃഖിക്കരുത്. ഭോഗ ഭാഗ്യമുണ്ടെങ്കിൽ സമ്പത്ത് വീണ്ടും ഉണ്ടായിവരും. ഭാഗ്യം ക്ഷയിക്കുമ്പോൾ സമ്പത്തു ക്ഷയിക്കും; നല്ലകാലത്ത് വീണ്ടും ഉണ്ടാകയും ചെയ്യും. വിചാരംകൊണ്ട് ഈ ശരീരം ക്ഷയിച്ചുപോയാൽ അഭ്യുദയം സിദ്ധിക്കുകയില്ല.'

ഇങ്ങനെ പറഞ്ഞിട്ട് പ്രേതേശൻ, തന്റെ ഭൃത്യന്മാരെ വിളിച്ചാജ്ഞാപിച്ചു:—'ഇന്ന്, ഈ അതിഥിയെ സൽക്കരിക്കണം. ഈ കച്ചവടക്കാരൻ എന്റെ നാട്ടുകാരനായ ഭ്രാതാവാണ്. ഇദ്ദേഹത്തെ കണ്ടതിനാൽ എന്റെ ബന്ധുക്കളെ കണ്ടതായി ഞാൻ വിചാരിക്കുന്നു. പ്രേതങ്ങളേ, ഇദ്ദേഹത്തെ കണ്ടുമുട്ടിയതിൽ എനിക്ക് അതിരററ സന്തോഷം തോന്നുന്നു.' ഇപ്രകാരം പറയുന്നതിനിടയിൽ, തയിർച്ചോർ നിറച്ചതായ ഉറപ്പുള്ള ഒരു പുതിയ മൺപാത്രം യദൃച്ഛയാ അവിടെ വന്നുചേർന്നു; ഉടനെതന്നെ നല്ല വെള്ളം നിറച്ച ഒരു 'പിടിമൊന്ത'യും പ്രേതങ്ങളുടെ മുമ്പിൽ വന്നുനിന്നു. ചോറും വെള്ളവും വന്നെത്തിയതു കണ്ടിട്ട് ആ മഹാമനസ്സുകൻ പറഞ്ഞു:—'വണിക്പുത്ര, എഴുന്നേററു ദിനകൃത്യം കഴിക്കൂ.'

പിടിമാത്രയിലെ വെള്ളംകൊണ്ടു വണിക്കും പ്രേതപ്പരിഷയും വഴിപോലെ ദിനകൃത്യം കഴിച്ചു. പിന്നീടു പ്രേതത്തലവൻ തയിർച്ചോർ വണിക്കിന്നു വേണ്ടുവോളം കൊടുത്തിട്ട്, ബാക്കിയുള്ളതു പ്രേതങ്ങൾക്കെല്ലാവർക്കും നൽകി. എല്ലാവരും യഥേഷ്ടം ഉണ്ണുകയും വെള്ളം കുടിക്കുകയും ചെയ്തതിന്നുശേഷം പ്രേതപാലനും ഊൺകഴിച്ചു. ബ്രാഹ്മണ, പ്രേതത്തലവന്റെ ഊൺകഴിഞ്ഞതോടുകൂടി, അന്നപാത്രവും ജലപാത്രവും, വാണിജൻ കാൺകെ മറയുകയും ചെയ്തു.

ഈ അത്യത്ഭുതം കണ്ടിട്ട് കൌതുകപൂർണ്ണനായ ബുദ്ധിമാനായ വണിക്ക് പ്രേതപാലനോടു ചോദിച്ചു:—'ഭദ്ര, നിർജ്ജനമായ കാനനത്തിൽ അന്നം ഉണ്ടായതെങ്ങിനെ? ഈ ഒന്നാംതരം വെള്ളം നിറച്ച പിടിമാത്രയും എവിടെനിന്നു വന്നു? അങ്ങയുടെ ഭൃത്യന്മാർ അങ്ങയെക്കാൾ ചടച്ചവരും നിറം കുറഞ്ഞവരുമാണ്; അങ്ങുന്നോ, കുറെ പുഷ്ടിയും തേജസ്സും പൂണ്ടു വെള്ളവസ്ത്രം ധരിച്ചു വളരെപ്പേരുടെ രക്ഷിതാവായിരിക്കുന്നു. ഭവാൻ ആരാണ്? ഈ ശമീവൃക്ഷം ഏതാണ്? എല്ലാം എന്നോടു പറയുക.' വാണിജന്റെ ഈ ചോദ്യം കേട്ടിട്ട് പ്രേതത്തലവൻ, തന്റെ പൂർവ്വചരിത്രമെല്ലാം അദ്ദേഹത്തെ അറിയിച്ചു:—

ഞാൻ പണ്ടു ശാകലനഗരത്തിൽ, ബഹുലയുടെ മകനായ സോമശർമ്മാവ് എന്നൊരു ബ്രാഹ്മണനായിരുന്നു. എന്റെ അയൽപക്കത്തു വലിയ പണക്കാരനായി സോമശ്രവസ് എന്നൊരു കച്ചവടക്കാരനുണ്ടായിരുന്നു. വളരെ കീർത്തിമാനും വിഷ്ണുഭക്തനുമായിരുന്നു അദ്ദേഹം. ഞാനോ മൂഢൻ, പിശുക്കൻ, ദുർബ്ബുദ്ധി! സ്വത്തുണ്ടെങ്കിലും ബ്രാഹ്മണർക്ക് നൽകുകയോ, നല്ല ഭക്ഷണം കഴിക്കുകയോ ചെയ്യാറില്ല. ഓർക്കാതെയെങ്ങാനും തയിരോ പാലോ നെയ്യോ കൂട്ടി ഊൺ കഴിച്ചുപോയാൽ, രാത്രിയിൽ ഘോരമായ മുന്തു വടികൊണ്ടു തല്ലുകിട്ടുക പതിവാണ്; നേരം പുലർന്നാലോ, മൃത്യുവിനെപ്പോലെയുള്ള ഭയങ്കരവിഷൂചിക എന്നെ പിടികൂടും. ബന്ധുക്കളിൽ ആരും എന്റെ അടുക്കൽ ഇരിക്കുകയുമില്ല. ഒരു വിധത്തിൽ ഞാൻ പ്രാണനെ താങ്ങിപ്പോന്നു. ഇത്രത്തോളം പാപിയും നിഷ്ഠുരനുമായ ഞാൻ നാൾകഴിപ്പാൻ ലന്തക്കുരു, എള്ളിൻപിണ്ണാക്ക്, തവിട്, ശാകം മുതലായ

കെട്ടപദാർത്ഥങ്ങൾ ഭക്ഷിച്ചു ദേഹം ചടപ്പിച്ചുകൊണ്ടാണു് ജീവിച്ചിരുന്നതു്.

സ്നേഹിത, ഇങ്ങനെ കാലം വളരെ കഴിഞ്ഞു. ഒരു പ്രോഷ്ഠപദമാസത്തിൽ ശ്രവണദ്വാദശി വന്നു; അന്നു നഗരത്തിലെ ബ്രാഹ്മണക്ഷത്രിയാദിജനങ്ങൾ ഇരാവതിയും നഡ്വലയും കൂടിച്ചേരുന്നേടത്തു് സ്നാനംചെയ്വാൻ പോയിത്തുടങ്ങി. അയൽപക്കക്കാരോടൊപ്പം അങ്ങോട്ടു പോകാൻ എനിക്കും സംഗതിവന്നു. ഞാൻ ശുദ്ധനായി വ്രതം പൂണ്ടു് ഏകാദശി നോററു; പിറേറന്നാൾ സംഗമത്തിലെ ജലം നിറച്ചു ഒരു പുതിയ 'പിടിമൊന്ത'യും പണവും കുടയും ചെരുപ്പുകളും നല്ല തയിർച്ചോറ് നിറച്ച ഒരു മൺപാത്രവും കൂടി, ജാതികൊണ്ടും കർമ്മംകൊണ്ടും പരിശുദ്ധനായ ഒരു ബ്രാഹ്മണനു നൽകുകയും ചെയ്തു. വണിക്പുത്ര, ഈയൊരുദാനമേ എന്റെ ജീവകാലത്തിൽ ഞാൻ ചെയ്തിട്ടുള്ളു; എഴുപതു വയസ്സിന്നുള്ളിൽ മററു യാതൊന്നും കൊടുക്കുകയുണ്ടായിട്ടില്ല. ഞാൻ മരിച്ചിട്ടു് പ്രേതനാഥനായതു് ആ അന്നദാനത്താലത്രേ. ഇവരാകട്ടെ, ദാനം ചെയ്തിട്ടില്ലായ്കയാൽ എന്റെ ചോറുകൊണ്ടു് പുലരുന്നവരായിത്തീർന്നു. അന്നു കൊടുത്ത അന്നവും വെള്ളവുമാണു് നാൾതോറും ഉച്ചയ്ക്കു വന്നുചേരുന്നതു്. ഞാൻ ഊണു കഴിക്കുന്നതുവരെ അതിന്നു ക്ഷയം വരികയില്ല; എന്റെ അശനവും പാനവും കഴിഞ്ഞാൽ എല്ലാം മറയും. പാത്രദാനത്താൽ കിട്ടിയതാണു് ഈ ശമീവൃക്ഷം; ചെരുപ്പു കൊടുത്തതിനാൽ എനിക്കു പ്രേതം വാഹനമായി വന്നു. ഇതാ എല്ലാം ഞാൻ അങ്ങയോടു പറഞ്ഞു. ശ്രവണദ്വാദശീപുണ്യത്താലത്രേ എനിക്കു പ്രേതനായകത്വം കൈവന്നതു്.'

ഇതു കേട്ടിട്ടു് വാണിജൻ ആവശ്യപ്പെട്ടു:— താത, ഞാൻ ഇന്നതാണു് ചെയ്യേണ്ടതെന്നു പറഞ്ഞാൽക്കൊള്ളാം. നാരദ, കച്ചവടക്കാരൻ കഥിച്ചതുകേട്ടിട്ടു് പ്രേതത്തലവൻ തൻകാര്യസിദ്ധിക്കനുകൂലമാംവണ്ണം മറുപടി പറഞ്ഞു:—'മഹാമതേ, എനിക്കുവേണ്ടി ഭവാൻ എന്തു ചെയ്യേണമെന്നു ഞാൻ വഴിപോലെ പറയാം; അതു് ഭവാന്നും എനിക്കും ശ്രേയസ്കരമായിരിക്കും: അങ്ങു് ഗയാതീർത്ഥത്തിൽ സ്നാനം ചെയ്തു ശുചിയായിട്ടു് എന്റെ പേർ സങ്കല്പിച്ചു് പിണ്ഡം വെയ്ക്കുക. സ്നേഹിത, അവിടെ പിണ്ഡംവെച്ചാൽ, ഞാൻ പ്രേതത്വത്തിൽ നിന്നൊഴിഞ്ഞു് ദാതാക്കന്മാർക്കുള്ള ലോകം പ്രാപിക്കുന്നതാ

ണ്ട്. പ്രോഷ്ഠപദമാസത്തിൽ ബുധനാഴ്ചയും തിരുവോണവും ചേൎന്ന ദ്വാദശിയത്രെ, അധികം നല്ല ദിവസം.' ഇങ്ങനെ പറഞ്ഞ് അനാകുലാചിതനായ പ്രേതനായകൻ വിരമിച്ചപ്പോൾ, ആ വിശിഷ്ടനായ വാണിജൻ അതുപ്രകാരം ചെയ്യാമെന്നു സമ്മതിച്ചു.

പിന്നീട് ഒരു പ്രേതം ചുമലിലെടുത്ത് ആ മരുഭൂമി കടത്തിവിട്ടു കച്ചവടക്കാരൻ രമ്യമായ ശൂരസേനരാജ്യത്ത് ചെന്നുചേൎന്നു. അവിടെ അദ്ദേഹം സ്വജാതിധൎമ്മം അനുഷ്ഠിച്ച് അനവധി ധനം സമ്പാദിച്ചിട്ട് ശ്രേഷ്ഠമായ ഗയാതീൎത്ഥത്തിലേയ്ക്കു ഗമിച്ചു; അവിടെ ആ പ്രേതങ്ങൾക്കൊക്കെ ക്രമേണ പിണ്ഡം വെച്ചതിന്നുശേഷം തന്റെ ബന്ധുപിതൃക്കൾക്ക് പിണ്ഡം വെച്ചു; പിന്നെ എല്ലാംകൂടാതെ തനിക്കും മഹാശ്രാദ്ധം ഊട്ടിയിട്ട്, മററു ചാത്തക്കാൎക്കും പിണ്ഡം വെച്ചു.

ഇങ്ങനെ ഭക്തിപൂൎവ്വം പഞ്ചപിണ്ഡങ്ങൾ വെയ്ക്കുകയാൽ ആ ബ്രാഹ്മണരെല്ലാം പ്രേതത്വം വിട്ട് ബ്രഹ്മലോകം പ്രാപിച്ചു. കച്ചവടക്കാരനോ, സ്വഗൃഹത്തിൽ തിരിച്ചെത്തി; പിന്നെ അദ്ദേഹം ശ്രവണദ്വാദശി നോററു കാലധൎമ്മമടഞ്ഞ്, ഗന്ധൎവ്വലോകത്തിൽ വളരെക്കാലം ദുർല്ലഭങ്ങളായ ഭോഗങ്ങൾ ഭുജിച്ച്, വീണ്ടും മനുഷ്യജന്മം നേടി ശാകലത്തിൽ വണിക്കായി ജനിച്ചു; അപ്പോഴും സ്വധൎമ്മം അനുഷ്ഠിച്ച് ശ്രവണദ്വാദശി നോററു പോന്നതിനാൽ മരിച്ചിട്ട് യക്ഷലോകം പ്രാപിച്ചു വളരെ നാൾ യഥേഷ്ടം ഭോഗങ്ങൾ ഭുജിച്ചുവാണു; പിന്നെയും മനുഷ്യലോകത്തിൽ ഒരു രാജകുമാരനായി പിറന്ന്, ക്ഷത്രിയധൎമ്മത്തിൽ ഉറച്ചുനിന്ന്, ദാനവും ഭോഗവും സാധിച്ച്, ഗോഗ്രഹത്തിൽ ശത്രുക്കളെ ജയിച്ച്, കാലധൎമ്മമടഞ്ഞു സ്വൎഗ്ഗം പ്രാപിച്ചു ദേവകളെല്ലാം പൂജിതനായി; പുണ്യം ക്ഷയിച്ചപ്പോൾ കീഴ്പതിച്ച്, സാകലത്തിൽ ഒരു ബ്രാഹ്മണനായി ജനിച്ചു.

വിരൂപനെങ്കിലും എല്ലാ ശാസ്ത്രത്തിന്റേയും മറുകര പൂകവനായിതന്ന അദ്ദേഹം സൌന്ദൎയ്യത്തിൽ കിടയില്ലാത്ത ഒരു ബ്രാഹ്മണപുത്രിയെയാണ് വേളികഴിച്ചതു്. ആ സുന്ദരിക്ക്, സുശീലയെങ്കിലും വിരൂപനായ ഭൎത്താവിന്റെ പേരിൽ പ്രേമം തോന്നിയില്ല. അതിൽ ദുഃഖിതനായിത്തീൎന്ന ആ ശ്രീമാൻ നിൎവ്വേദം പൂണ്ട് ഇരാവതീതീരത്തിലെ മഹത്തായ ആശ്രമത്തിൽ പോയി, രൂപധാരി എന്ന ലോകെ

ശങ്കരനെ നക്ഷത്രപുരുഷം കൊണ്ട് ആരാധിച്ച്, അതേ ജന്മത്തിൽ തന്നെ സൌന്ദര്യം സമ്പാദിച്ചു; അപ്പോൾ ഭാര്യയുടെ പ്രീതിക്കു പാത്രീഭവിച്ച്, സുഖമായി വസിച്ചു; പൂർവ്വവാസനയാൽ ശ്രവണദ്വാദശിയും നോററുപോന്നു.

ഇപ്രകാരമത്രേ, പണ്ടു വിരൂപനായ ആ ബ്രാഹ്മണോത്തമൻ ഭഗവൽപ്രസാദത്താൽ കാമസുന്ദരനായിച്ചമഞ്ഞതു്. അദ്ദേഹം പിന്നെ മരിച്ച്, പുരൂരവസ്സ് എന്ന രാജാവായി ജനിച്ചു."

**ശ്രീവാമനമഹാപുരാണം, വാമനാവതാരം, പ്രഹ്ലാദതീർത്ഥയാത്ര, പുരൂരവസ്സുപാഖ്യാനം എഴുപത്തൊമ്പതാമദ്ധ്യായം.**

——(o)——

# എൺപതാമദ്ധ്യായം

നാരദൻ:—"ദ്വിജശ്രേഷ്ഠ, പുരൂരവസ്സ് ലക്ഷ്മീനാഥൻതിരുവടിയെ നക്ഷത്രപുരുഷംകൊണ്ട് ആരാധിച്ചതെങ്ങനെയാണെന്നു പറഞ്ഞുതരിക."

പുലസ്ത്യൻ:—"നാരദ, നക്ഷത്രപുരുഷവ്രതം കേട്ടുകൊൾക; ദേവന്റെ നക്ഷത്രാംഗങ്ങൾ ഇന്നിന്നവയാണെന്നു പറയാം:

മൂലം രൂപധാരിയായ വിഷ്ണുവിന്റെ തൃക്കാലിണയും, രോഹിണി കണങ്കാലുകളും, പൂരാടം ഉത്രാടം എന്നിവ 'ആസന'വും, പൂരുരുട്ടാതി ഉത്രട്ടാതി എന്നിവ ഗുഹ്യവും, കാർത്തിക അരക്കെട്ടും, പൂരം ഉത്രം എന്നിവ പാർശ്വങ്ങളും, രേവതി അശ്വതി എന്നിവ ഉദരവും, അനിഴം മാറിടവും, അവിട്ടം പുറവും, ശാഖം കൈകളും, അത്തം കൈപ്പടങ്ങളും, പുണർതം ഞെരിയാണികളും, ആയില്യം നഖങ്ങളും, കേട്ട കഴുത്തും, തിരുവോണം കർണ്ണങ്ങളും, പൂയം മുഖവും, ചോതി പല്ലും, ചതയം ഹനു (അണ)വും, മകം നാസികയും, മകയിരം കണ്ണുകളും, ചിത്ര നെററിയും, ഭരണി ശിരസ്സും, തിരുവാതിര തലമുടിയുമാകുന്നു. ഇതത്രേ വിഷ്ണുവിന്റെ നക്ഷത്രരൂപം. ഇനി, ഇന്നവിധം പൂജിച്ചാൽ ഭഗവാൻ അഭീഷ്ടം നൽകുമെന്നും പറഞ്ഞുതരാം:

ചൈത്രമാസത്തിൽ വെളുത്ത അഷ്ടമിയും മൂലനക്ഷത്രവും ചേർന്ന ദിവസം നക്ഷത്രപുരുഷവ്രതം കൈക്കൊണ്ട് നാരായണന്റെ തൃക്കാലുകൾ വഴിപോലെ പൂജിക്കണം; ബ്രാഹ്മണന് ദക്ഷിണകൊടുക്കുകയും വേണം. രോഹിണിനാളിൽ കാൽമുട്ടുകൾ ഭക്തിപൂർവ്വം പൂജിച്ച് നെയ്ച്ചോറു നിവേദിക്കണം; ബ്രാഹ്മണനെ ഊട്ടുകയും ചെയ്യണം. പൂരാടം ഉത്രാടം എന്നീ നാളുകളിൽ അഭിജ്ഞൻ 'ആസന'ത്തെ പൂജിക്കണം; അന്നു നിവേദ്യത്തിനു നല്ല പച്ചവെള്ളം. പൂരുരുട്ടാതി ഉത്രട്ടാതി എന്നീ നാളുകളിൽ ഗുഹ്യത്തെ പൂജിച്ച് പശുവിൻപാൽ നിവേദിക്കുക; ബ്രാഹ്മണഭോജനവും വേണം. കാർത്തികനാളിൽ, ഉപവസിച്ച് ജിതേന്ദ്രിയനായി അരക്കെട്ട് പൂജിച്ച്, നല്ല സൌരഭ്യമുള്ള പുഷ്പജലം നിവേദിക്കുക. പൂരം, ഉത്രം എന്നീ നാളുകളിൽ പാർശ്വഭാഗങ്ങളെ ശരിക്കു പൂജിച്ച് ചെന്നെല്ലരികൊണ്ടുള്ള ശർക്കരപ്പായസം നിവേദിക്കുന്നത് ഭഗവാനു പ്രീതികരമത്രേ. രേവതി, അശ്വതി എന്നീ നാളുകളിൽ ഉദരത്തെ പൂജിച്ച് ഉഴുന്നിൻകൊഴുക്കട്ട നിവേദിക്കണം. അനിഴംനാളിൽ മാറിടത്തെ പൂജിച്ച് നവരച്ചോറു നിവേദിക്കുക. അവിട്ടംനാളിൽ പൃഷ്ഠത്തെ പൂജിക്കുക; നിവേദ്യത്തിനു ചെന്നെല്ലരിച്ചോറ്. ശാഖംനാളിൽ കൈകളെ പൂജിച്ച് പാൽപ്പായസവും, അത്തംനാളിൽ ഹസ്തങ്ങളെ പൂജിച്ച് യവച്ചോറും, പുണർതം നാളിൽ ഞെരിയാണികളെ പൂജിച്ചു പടോലവും നിവേദിക്കണം; ആയില്യംനാളിൽ നഖങ്ങളെ ആരാധിക്കുക; നിവേദ്യത്തിനു തിത്തിരിപ്പക്ഷിയുടെ മാംസം. കേട്ടനാളിൽ കഴുത്തിനെ പൂജിച്ച് എള്ളുണ്ടയും, തിരുവോണംനാളിൽ ചെവികളെ പൂജിച്ചു തയിർച്ചോറും, പൂയംനാളിൽ മുഖത്തെ പൂജിച്ചു നെയ്പ്പായസവും, ചോതിനാളിൽ പല്ലുകളെ പൂജിച്ച് എറം മുരുക്കം നിവേദിക്കണം; ബ്രാഹ്മണനു ദക്ഷിണയും നൽകണം. ചതയംനാളിൽ ഹനുക്കളെ മനസ്സുവെച്ചു പൂജിച്ചു തിനയരിച്ചോറു നിവേദിക്കണം. മകംനാളിൽ പൂജിക്കേണ്ടതു നാസികയും, നിവേദിക്കേണ്ടതു മധുരഘൃതവുമാകുന്നു; മകയിരം നാളിൽ കണ്ണുകളെ പൂജിച്ച് മൃഗമാംസവും, ചിത്രനാളിൽ നെററിയെ പൂജിച്ചു സ്വാദുള്ള അന്നവും ഭരണിനാളിൽ ശിരസ്സിനെ പൂജിച്ചു സ്വാദുള്ള ഫലാഹാരവും നിവേദിക്കണം. തിരുവാതിരനാളിൽ തലമുടിയെ ഭക്തിപൂർവ്വം പൂജിച്ച് 'വെല്ലവും ഇഞ്ചിയും ചേർത്തു' നിവേദിച്ചു ബ്രാഹ്മണരെ ഊട്ടണം. ഓരോ നാളിലും ഇതുപ്രകാരം ജഗദീശനെ പൂജിച്ചിട്ട്, ഒടുവിൽ വേദങ്ങളുടെ മറു

കരപ്പുകൾ ബ്രാഹ്മണന്നു ദക്ഷിണ കൊടുക്കണം: കുട, ചെരുപ്പ്, വസ്ത്രം, സപ്തധാന്യങ്ങൾ, സ്വർണ്ണം, നെയ് നിറച്ച പാത്രം, കറവുള്ള പശു എന്നിവ ബ്രാഹ്മണർക്കു ദാനം ചെയ്യണം. എല്ലാ നക്ഷത്രത്തിലും ബ്രാഹ്മണരെ ഊട്ടുകയും നക്ഷത്രജ്ഞനായ ഒരു ബ്രാഹ്മണന്നു വേറെ ദക്ഷിണ കൊടുക്കുകയും വേണം.

നക്ഷത്രപുരുഷമെന്ന വ്രതം വ്രതങ്ങളിൽ വെച്ചു മികച്ചതും സർവ്വപാപങ്ങളെയും നശിപ്പിക്കുന്നതുമാകുന്നു. ഇതു പണ്ടു ശ്രീ അനുഷ്ഠിക്കുകയുണ്ടായി. ഭഗവാന്റെ അംഗോപാംഗങ്ങൾ പൂജിക്കുന്നവർക്ക് അംഗപ്രത്യംഗങ്ങളെല്ലാം അഴകൊത്തവയായിത്തീരും. ഏഴു ജന്മത്തിൽ ചെയ്തുപോയതും അച്ഛനമ്മമാരിൽ നിന്നുണ്ടായതും കലിസംസർഗ്ഗത്താൽ സംഭവിച്ചതുമായ എല്ലാ പാപവും കേശവൻ നശിപ്പിക്കും. എല്ലാ നന്മകളും കൈവരും. മികച്ച ആരോഗ്യവും, അററമില്ലാത്ത മനസ്സന്തോഷവും, അതിശോഭനമായ അഴകും, വാങ്മാധുര്യവും, കാന്തിയും, മറെറന്തഭീഷ്ടവും നക്ഷത്രപുരുഷനായ നാരായണനെ ആരാധിച്ചാൽ സിദ്ധിക്കുന്നതാണ്.

നാരദ, ഈ നക്ഷത്രങ്ങളിൽ മുറയ്ക്കു വ്രതം അനുഷ്ഠിച്ചിട്ടത്രെ മഹാഭാഗയായ അരുന്ധതി മഹത്തായ കീർത്തി നേടിയത്. അദിതി പുത്രാർത്ഥമായി നക്ഷത്രാത്മാവായ ലക്ഷ്മീശനെ ഏകാന്തത്തിൽ വെച്ചാരാധിച്ചതിനാൽ പുത്രനുണ്ടായി. രംഭയ്ക്കു സൌന്ദര്യവും, തിലോത്തമയ്ക്കു വാങ്മാധുര്യവും ലഭിച്ചു; പുരൂരവസ്സു ചന്ദ്രനെപ്പോലെ മികച്ച കാന്തിയും രാജ്യവും നേടി. ഇതു പവിത്രവും ശുഭപ്രദവും യശസ്യവും ആരോഗ്യകരവുമാകുന്ന ശ്രേഷ്ഠമായ നക്ഷത്രപുരുഷവ്രതം. ഇനി, പുണ്യമായ തീർത്ഥയാത്ര കേട്ടുകൊൾക:

ശ്രീവാമനമഹാപുരാണം, വാമനാവതാരം, പ്രഹ്ളാദതീർത്ഥയാത്ര,

നക്ഷത്രപുരുഷകഥനം എൺപതാമദ്ധ്യായം.

——(0)——

# എൺപത്തൊന്നാമദ്ധ്യായം

പുലസ്ത്യൻ:—പ്രഹ്ലാദൻ ഇരാവതിയിൽച്ചെന്ന് ആ പുണ്യയായ ഋഷികന്യകയിൽ സ്നാനംചെയ്ത്, ചൈത്രാഷ്ടമിയിൽ ജനാർദ്ദനനെ പൂജിച്ച് ശ്രേയസ്കരമായ നക്ഷത്രപുരുഷവ്രതം അനുഷ്ഠിച്ച്, കുരുക്ഷേത്രത്തിലേയ്ക്കു ഗമിച്ചു. അവിടെ സുദർശനചക്രതീർത്ഥത്തിൽ ഐരാവതമന്ത്രം ജപിച്ച് വേദോക്തപ്രകാരം സ്നാനംചെയ്ത് കുരുധ്വജനെ ഭക്തിപൂർവ്വം പൂജിച്ച് ഒരു രാവ് ഉപവസിച്ചിട്ട് കൃതശൌചത്തിൽ നരസിംഹമൂർത്തിയെ ദർശിപ്പാൻ നടകൊണ്ടു. ദേവികയിൽ സ്നാനംചെയ്ത് നരസിംഹമൂർത്തിയെ പൂജിച്ച് ഒരു രാത്രി ഉപവസിച്ചിട്ട് ഗോകർണ്ണത്തിലേയ്ക്കു ഗമിച്ചു. അവിടെ സ്നാനംചെയ്ത് വിശ്വയോനിയായ മഹേശനെ പൂജിച്ചിട്ട് പ്രാചീനത്തിൽ കാമേശ്വരനെ ദർശിപ്പാൻ യാത്രയായി. അവിടെ സ്നാനവും ദർശനവും കഴിച്ച് ശിവനെ പൂജിച്ചിട്ട് മഹാംഭസ്സിൽ പുണ്ഡരീകനെ ദർശിപ്പാൻപോയി. അവിടെ മഹാംഭസ്സിൽ സ്നാനംചെയ്ത് പിതൃദേവകളെ തർപ്പിച്ച്, പുണ്ഡരീകനെ പൂജിച്ച് മൂന്നു നാൾ ഉപവസിച്ചു. പിന്നെ വിശാഖയൂപത്തിൽ ചെന്ന് കൃഷ്ണതീർത്ഥത്തിൽ സ്നാനംചെയ്ത് അജിതദേവനെ ദർശിച്ച് മൂന്നു രാത്രി പാർത്തു. അവിടെനിന്ന് ദാനവോത്തമൻ ഹംസപദത്തിലെത്തി ഹംസൻ തിരുവടിയെ ദർശിച്ചു പൂജിച്ചിട്ട്, പയോഷ്ണിയിൽ അഖണ്ഡദേവനെ ദർശിപ്പാൻ നടകൊണ്ടു. പയോഷ്ണിയിൽ സ്നാനംചെയ്ത് ലോകേശനായ അഖണ്ഡനെ പൂജിച്ചിട്ട്, ആ ബുദ്ധിമാൻ വിതസ്തയിൽ കുമാരിലദർശനത്തിനു ഗമിച്ചു. അതിൽ സ്നാനംചെയ്ത് ദേവേശനെ അർച്ചിച്ച്, ബാലഖില്യമരീചികളാൽ ആരാധിക്കപ്പെടുന്ന പാപനാശനമായ ഹ്രദത്തിലേയ്ക്കു യാത്രയായി. യാതൊരേടത്താണോ, ആ സുരഭിദേവി ദേവപ്രീതിക്കും ലോകനന്മയ്ക്കുമായി ശ്രേഷ്ഠകപില [illegible] പുത്രിയെ പ്രസവിച്ചത്; ആ ദേവഹ്രദത്തിൽ സ്നാനംചെയ്ത് ശിവനെ ഭക്തിയോടെ പൂജിച്ച് വിധിപോലെ വ്രതവുമനുഷ്ഠിച്ച്, മണിമാനിലേയ്ക്കു നടകൊണ്ടു. അവിടെ പ്രാജാപത്യ

തീൎത്ഥത്തിൽ സ്നാനംചെയ്തു് ശംഭുവിനേയും ബ്രഹ്മാവിനേയും വിഷ്ണുവിനേയും ദൎശിച്ചു് വിധിപോലെ പൂജിച്ചു് ആരാത്രി പാൎത്തിട്ടു് മധുനന്ദിനിയിലേയ്ക്കു പോയി. അസുരപുംഗവൻ അതിൽ സ്നാനംചെയ്തു് ചക്രപാണിയായ ശിവനേയും, ശൂലപാണിയായ വിഷ്ണുവിനേയും ദൎശിച്ചു."

നാരദൻ:—"എന്തിനാണു് ശംഭുഭഗവാൻ സുദൎശനവും വാസുദേവൻ ശൂലവും കൈക്കൊണ്ടതു്? അതെനിക്കു പറഞ്ഞുതരിക."

പുലസ്ത്യൻ:—"കേൾക്കു; ഈ പുരാണകഥ ഞാൻ പറയാം:

ജലോത്ഭവൻ എന്നപേരായി, അപാരവീൎയ്യനായ ഒരസുരേന്ദ്രൻ ഉണ്ടായിരുന്നു. അവൻ കഠിനതപസ്സുചെയ്തു് ബ്രഹ്മാവിനെ ആരാധിച്ചു. പിതാമഹൻ പ്രസാദിച്ചു വരം നൽകുകയും ചെയ്തു. വിരിഞ്ചവരത്താൽ അവൻ യുദ്ധത്തിൽ ദേവാസുരന്മാൎക്കു് അജയ്യനും എന്തൊരായുധംകൊണ്ടും അമൎത്ത്യരാൽ അവദ്ധ്യനും ശാപങ്ങളേൽക്കാത്തവനുമായിത്തീൎന്നു. ഈ വിധം പ്രഭാവം പൂണ്ട ആ ദൈത്യപുംഗവൻ ദേവകളേയും മഹൎഷിമാരേയും മനുവന്മാരേയും പലമാതിരി ഉപദ്രവിച്ചുംകൊണ്ടു് ഊഴിയിലെങ്ങും സഞ്ചരിച്ചു കൎമ്മങ്ങളെല്ലാമൊക്കെ മുടക്കി.

അന്നു ഭൂമിയിൽ പാൎപ്പാക്കിയ ദേവന്മാർ ശരണ്യനായ ശാൎങ്ഗിഭഗവാനെ ശരണം പ്രാപിച്ചു. തന്തിരുവടി അവരോടുകൂടി മുക്കണ്ണൻ വസിച്ചിരുന്ന ഹിമാദ്രിയിലേയ്ക്കു ഗമിച്ചു. അവിടെ വെച്ചു് ദേവൎഷികൾക്കു ഹിതമായ കാൎയ്യം ആലോചിച്ചുറച്ചു് ആ ദേവനാഥന്മാരിരുവരും ശത്രുസംഹാരത്തിനൊരുങ്ങി നിരായുധന്മാരായിച്ചുററിനടന്നു. സുരശ്രേഷ്ഠന്മാരായ വിഷ്ണുശൎവ്വന്മാർ തന്നെ കൊല്ലാൻ വരികയാണെന്നും, അവർ എത്ര ശത്രുസൈന്യങ്ങൾക്കും ജയിക്കാവുന്നവരല്ലെന്നും കണ്ടിട്ടു് അസുരൻ പേടിച്ചു് നദിയിൽ ചാടി മുങ്ങിക്കളഞ്ഞു. ഇന്ദ്രവൈരി പക്ഷികളും മത്സ്യങ്ങളുംനിറഞ്ഞ വിശാലാനദിയിൽ മുഴുകിയതറിഞ്ഞിട്ടു് ദേവന്മാരിരുവരും ക്ഷണത്തിൽ കരയ്ക്കുചെന്നു് ഒളിച്ചു നില്പായി. അതുകണ്ടിട്ടു് കാതരാക്ഷനായ ദാനവൻ ചിക്കെന്നു ഉത്തുംഗമായ ഹിമവാനിലേയ്ക്കു കേറി. ശത്രു പൎവ്വതത്തിന്റെ കൊടുമുടിമേൽ ഉഴന്നുനടക്കുന്നതായറിഞ്ഞിട്ടു് വിഷ്ണുവും ശിവനും വെമ്പപ്പെട്ടു് ആയുധമെടുത്തു പാഞ്ഞെത്തി. വിഷ്ണു ത്രിശൂലവും, ശി

വൻ ചക്രവുമെടുത്തത്. കനകവർണ്ണനായ ദാനവൻ ആ ദേവശ്രേഷ്ഠന്മാരുടെ ദൃഷ്ടിയിൽപ്പെടുകയും, ചക്രവും ശൂലവുമേറ്റു ദേഹം പിളർന്ന്, ആകാശത്തിൽനിന്ന് ഒരു മനുഷ്യനക്ഷത്രംപോലെ, പർവതത്തിന്മേൽ നിന്നു പതിക്കുകയും ചെയ്തു.

ഇപ്രകാരം ശത്രുവിനെ കൊല്ലുന്നതിനാത്രേ വിഷ്ണു ത്രിശൂലവും ശംഭു ചക്രവും കൈക്കൊണ്ടത്. ആഗതരായ വാമദേവ വാസുദേവന്മാരെ കണ്ടറിഞ്ഞ ജലോത്ഭവൻ ശൂലവും ചക്രവുമേറ്റിട്ട് മാമലമേൽ നിന്നു മനിടത്തിൽ ഏറ്റവിടെ ജലമൊഴുകി വീണപ്പോൾ; ആ വിഷ്ണുശിവപാദ്യാർച്ചിതമായ തീർത്ഥത്തിൽ ചെന്നിട്ട് ദൈത്യോത്തമൻ ആത്മശുദ്ധിക്കായി ഭക്തിപൂർവം ഉപവസിച്ചു ശിവവിഷ്ണുമാരെയും ദർശിപ്പാനായി ഹിമാലയമഹാദ്രിയിലേയ്ക്കു ഗമിച്ചു. അദ്ദേഹം അതിഥികളെ പൂജിച്ച് ബ്രാഹ്മണർക്ക് ദാനം നൽകി, വിതസ്താമൈഥമവതികരം കൂടിച്ചേരുന്ന ഉത്തുംഗത്തിലേയ്ക്കു പോയി. ഇവിടെ വെച്ചത്രേ പരമേശ്വരൻ സുരശ്രേഷ്ഠനായ വിഷ്ണുവിനു മികച്ച ചക്രായുധം നൽകിയത്. അതുകൊണ്ടാണല്ലോ, ശങ്കരനിൽ നിന്ന് അസ്ത്രബലം അറിഞ്ഞ തന്തിരുവടി ശത്രുസൈന്യത്തെ വെട്ടിനുറുക്കിയതും.”

ശ്രീവാമനമഹാപുരാണം, വാമനാവതാരം, പ്രഹ്ലാദതീർത്ഥയാത്രേ,
ജലോത്ഭവ വധാഖ്യാനം എൺപത്തൊന്നാമദ്ധ്യായം.

—(o)—

## എൺപത്തിരണ്ടാമദ്ധ്യായം

നാരദൻ:—“ഭഗവാനേ, എന്തിനു വേണ്ടിയാണ് ജഗദീശനായ വിഷ്ണുവിനു ശിവൻ ലോകപൂജിതമായ ചക്രായുധം കൊടുത്തത്?”

പുലസ്ത്യൻ:—“ചക്രം കൊടുത്തതിനെ സംബന്ധിച്ചു ഈ ശിവപ്രശസ്തിപരമായ പുരാണകഥ മനസ്സിരുത്തി കേട്ടുകൊള്ളുക:”

വേദവേദാംഗപാരഗനായി മഹാഭാഗനായി ഗൃഹസ്ഥാശ്രമിയായിട്ട്, വീതമന്യു എന്നൊരു ബ്രാഹ്മണശ്രേഷ്ഠൻ ഉണ്ടായിരുന്നു. അത്രിവംശജയായ ധർമ്മശീല എന്ന സുശീലയായിരുന്നു അദ്ദേഹത്തി

ന്റെ ഭാര്യ; ആ മഹാഭാഗയായ പതിവ്രത ഭർത്താവിനെ പ്രാണനായി ഗണിച്ചുവന്നു. നിരപത്യനായിരുന്ന വീതമന്യുവിന്ന്, ഋതുകാലത്തു പത്നിയെ ഗമിച്ചതിനാൽ, ഉപമന്യു എന്നൊരു ശ്രീമാനായ പുത്രൻ ജനിച്ചു. ആ മുനിബാലനെ ദരിദ്രയായിരുന്ന മാതാവ് അരിമാവു കലക്കിയവെള്ളം പാലാണെന്നു പറഞ്ഞു കൊടുത്തുകൊണ്ടാണ് പോററിപ്പോന്നതു്. പാലിന്റെ സ്വാദ് അറിഞ്ഞിട്ടില്ലാത്ത പൈതലാകട്ടെ, ആ മാവുവെള്ളം പാലാണെന്നുതന്നെ കരുതിപ്പോന്നു.

ഒരുദിവസം അവൻ അച്ഛനൊന്നിച്ച്, ഒരു ബ്രാഹ്മണഗൃഹത്തിൽനിന്ന് പ്രാണികൾക്കു പുഷ്ടിപ്രദമായ പാൽച്ചോറു കൊതിയോടെ ഭക്ഷിപ്പാൻ സംഗതിവന്നു. അങ്ങിനെ പാലിന്റെ നിസ്തുല്യമായ സ്വാദറിഞ്ഞ മുനികുമാരൻ, പിറേറന്നാൾ അമ്മ കൊടുത്ത മാവു വെള്ളം തൊട്ടതേ ഇല്ല; കുട്ടിയാകയാൽ, വേഴാമ്പൽ വെള്ളത്തിന്നെന്നപോലെ, കരഞ്ഞും തുടങ്ങി. കരയുന്ന കുഞ്ഞിനോട് അമ്മ തൊണ്ടയിടറിക്കൊണ്ടു പറഞ്ഞു:—'മകനേ, പാർവ്വതീപതിയായി പശുപതിയായി ത്രിശൂലധാരിയായിരിക്കുന്ന ത്രിലോചനസ്വാമി പ്രസാദിക്കാതെയുണ്ടോ ക്ഷീരഭോജനം ലഭിയ്ക്കുന്നു? നിനക്കു സർവ്വപുഷ്ടികരമായ പാൽ കഴിക്കേണമെന്നുണ്ടെങ്കിൽ, ആ വിരൂപാക്ഷൻതിരുവടിയെ ആരാധിച്ചുകൊൾക; സർവ്വമംഗളപ്രദാതാവായ ആ ജഗന്നിവാസൻ പ്രസാദിച്ചാൽ അമൃതപാനംകൂടി സാധിയ്ക്കും; പിന്നെയാണോ ക്ഷീരഭോജനം?' മകൻ കരച്ചിൽ മാററി അമ്മയോടു ചോദിച്ചു:—'അമ്മ ആരാധിപ്പാൻ പറഞ്ഞ ഈ വിരൂപാക്ഷൻ ആരാണ്?' ഉടനെ ധർമ്മശീല ധർമ്മയുക്തമാംവണ്ണം പുത്രനോടു പറഞ്ഞു:—'ഈ വിരൂപാക്ഷൻ ഇന്ന ആളാണെന്നു ഞാൻ പറഞ്ഞുതരാം; കേൾക്ക:

പണ്ടു ശ്രീദാമാവ് എന്നൊരു ദാനവപ്പെരുമാളുണ്ടായിരുന്നു. അവൻ ലോകമെല്ലാം ആക്രമിച്ച്, താൻ വിഷ്ണുവാണെന്നു ഭാവിച്ചുപോന്നു. മൂന്നുലോകങ്ങളിലും ആ ദുരാത്മാവുമൂലം അലക്ഷ്മി ബാധിച്ചു. വാസുദേവന്റെ ശ്രീവത്സംകൂടി കൈക്കലാക്കേണമെന്ന് അവൻ നിശ്ചയിച്ചു. അവന്റെ ദുർവ്വിചാരം അറിഞ്ഞ വിഷ്ണുഭഗവാൻ, അവനെ കൊല്ലാൻവേണ്ടി, ശിവന്റെ അരികിലേയ്ക്കു പോയി. അന്ന്, സനാതനനായ ശങ്കരൻ യോഗമൂർത്തി പൂണ്ട്, ചെതമിമിന്നപ്പി

ക്കപ്പെട്ട ഹിമാചലത്താഴ്വരയിൽ വാണരുളുകയായിരുന്നു. അവിടെച്ചെന്നിട്ട് ലോകനാഥനായ വിഷ്ണു, താൻതന്നെയായ സഹസ്രശീർഷസ്വാമിയെ താൻതന്നെ ആരാധിച്ചു. യോഗിധ്യേയമായി നിരാകാരമായിരിക്കുന്ന സനാതനബ്രഹ്മത്തെ ധ്യാനിച്ചുകൊണ്ട് ഓരായിരം സംവത്സരം മുഴുവൻ അവിടുന്നു കാൽപ്പെരുവിരലിന്മേൽ നിലകൊണ്ടു.

അതിന്നുശേഷം പ്രസന്നനായ പരമേശ്വരൻ പ്രത്യക്ഷതേജസ്സിണങ്ങിയ ദിവ്യമായ സുദർശനചക്രം വിഷ്ണുവിന്നു കല്പിച്ചുകൊടുത്തു. ആ കാലചക്രസദൃശമായ ചക്രം ദേവദേവന്നു കൊടുത്തിട്ട്, സർവ്വഭൂതാത്മകനായ ശർവൻ തിരുവടി വിഷ്ണുവിനോടരുളിച്ചെയ്തു:—'ദേവേശ, ഈ സുദർശനമെന്ന ശ്രേഷ്ഠായുധം എല്ലാ ആയുധങ്ങളേയും മുടിക്കുന്നതും, പന്തിരണ്ട് അഴികളോടും ആറു നാഭികളോടും കൂടിയതും പക്ഷിക്കൊത്ത വേഗമുള്ളതുമാകുന്നു. ഇതിന്റെ അഴികളിൽ ചൈത്രംമുതൽ ഫാല്ഗുനംവരെയുള്ള മാസങ്ങളും രാശികളും ആറ് ഋതുക്കളും ശിഷ്ടരക്ഷണത്തിന്നായി സ്ഥിതിചെയ്യുന്നു. അഗ്നി, സൂര്യൻ, ചന്ദ്രൻ, വരുണൻ, ഇന്ദ്രൻ, വിശ്വേദേവകൾ, പ്രജാപതിമാർ, ബലവാനായ വായു, അശ്വിനീദേവകൾ, ധന്വന്തരി, തപസ്വികൾ, തപസ്സ് എന്നിവരും ഇതിന്മേൽ വസിക്കുന്നുണ്ട്. ഭവാൻ ഈ ചക്രം കൈക്കൊണ്ടു നിർജ്ജരവൈരിയെ നിഗ്രഹം ഹനിച്ചുകൊൾക. ഈ ദേവരാജപൂജിതമായ അമോഘായുധം, ഞാൻ തപോബലംകൊണ്ടു മന്ത്രത്താൽ നിർമ്മിച്ചതാകുന്നു. ശങ്കരൻ ഇങ്ങനെ അരുളിച്ചെയ്തപ്പോൾ ശാർങ്ഗപാണി ചോദിച്ചു:—'ശംഭോ, അമോഘമോ മോഘമോ എന്ന്, ഞാൻ എങ്ങിനെ നിർണ്ണയിക്കും? ഈ ചക്രം അമോഘവും എതിടത്തും തടവില്ലാത്തതുമാണോ എന്നറിയുന്നതിന്ന് ഞാൻ അങ്ങയുടെ നേർക്കുതന്നെ പ്രയോഗിച്ചുനോക്കാം. ഏറുകൊണ്ടാലും!' വാസുദേവന്റെ ഈ വാക്കുകേട്ടിട്ട് വാമദേവൻ, 'അങ്ങിനെയാണെങ്കിൽ പ്രയോഗിച്ചുകൊൾക' എന്നു നിശ്ശങ്കം അനുവദിച്ചു.

ഉടനെ വിഷ്ണു സുദർശനത്തെ വീര്യമറിയുന്നതിന്നായി, ശിവന്റെ നേർക്ക് ആഞ്ഞുവിട്ടു. മുരാരിയുടെ കയ്യിൽനിന്നു പാഞ്ഞ ചക്രം നേരെ ചെന്ന്, വിശ്വേശ്വരനായി യജ്ഞേശനായി യജ്ഞയാജകനാ

യിരിക്കുന്ന ശൂലപാണിയെ മുരാരി ദർശിച്ചു. മുന്നായ്ച്ചുവന്ന മുക്കണ്ണനെ കണ്ടിട്ട് മഹാത്മാവായ മാധവൻ വളരെക്കൊണ്ടു പൂജി സാഷ്ടാംഗം നമസ്കരിച്ചു. കാൽക്കൽ വീണ കൈടഭാരിയെ കണ്ടിട്ട് മനം തെളിഞ്ഞ മഹേശ്വരൻ, 'എഴുന്നേൽക്ക, എഴുന്നേൽക്ക' എന്നായി അരുളിച്ചെയ്തു:—'മഹാഭാഗ, ബ്രഹ്മമായ എന്റെ പ്രാകൃതവികാരമാണ് മുറിക്കപ്പെട്ടത്; യഥാർത്ഥരൂപം ഭേദിക്കാവുന്നതോ ദഹിപ്പിക്കാവുന്നതോ അല്ല. കേശവ, ചക്രത്താൽ മുറിക്കപ്പെട്ട ഈ അംഗങ്ങൾ മൂന്നും പുണ്യകരങ്ങളായിത്തീരും—ഹിരണ്യാക്ഷൻ, സുവർണ്ണാക്ഷൻ, വിരൂപാക്ഷൻ എന്നീ പേരുകൾ പൂണ്ടു മനുഷ്യർക്കു പുണ്യം നൽകും— സംശയമില്ല. എഴുന്നേൽക്ക; ദേവവൈരിയെ വധിപ്പാൻ പോയ്ക്കൊൾക. ശ്രീദാമാവിനെ കൊന്നതറിഞ്ഞു ദേവകൾ സന്തോഷിക്കട്ടെ!'

ശിവൻ ഇപ്രകാരം ചൊല്ലിയയച്ചു ഗരുഡധ്വജൻ മഹാമേരുവിന്റെ താഴ്വരയിൽ ചെന്നു ശ്രീദാമാവിനെ കണ്ടെത്തി. ദേവകളുടെ ഗർവുകെടുക്കുന്ന ആ ദൈത്യനെ കണ്ട ഉടൻ വിഷ്ണുഭഗവാൻ, 'നിന്റെ കഥ കഴിഞ്ഞു' എന്നു പറഞ്ഞുംകൊണ്ട്, ചക്രം ആഞ്ഞെറിഞ്ഞു; ആ നിസ്തുല്യവീര്യമായ ചക്രം അസുരന്റെ തല കൊയ്യുകയും, ഛിന്നശിരസ്സായ അവൻ പർവതത്തിൽ നിന്ന്, വജ്രമേററ പർവതശൃംഗം പോലെ കീഴ്പതിക്കുകയും ചെയ്തു. അവനെ കൊന്നതിന്നുശേഷം, മുരാന്തകൻ വിരൂപാക്ഷനായ മഹേശനെ ആരാധിച്ച് അത്യുത്തമായുധമായ ചക്രം വാങ്ങി, പാൽക്കടലാകുന്ന പാർപ്പിടത്തിലേയ്ക്കു തിരിച്ചു.

മകനേ, ഈ ദേവദേവനായ മഹേശ്വരനത്രേ വിരൂപാക്ഷൻ. ക്ഷീരഭോജനം വേണമെന്നുണ്ടെങ്കിൽ തിരുവടിയെ ആരാധിച്ചു കൊൾക.' അമ്മയുടെ ഉപദേശം കേട്ടിട്ട് വീതമന്യുപുത്രൻ, 'വിരൂപാക്ഷനെ ആരാധിച്ചു ഞാൻ ക്ഷീരഭോജനം നേടും' എന്നു നിശ്ചയം ചെയ്തു.

പാപവൃക്ഷത്തെ വേരറുക്കുന്നതും പവിത്രവുമായ ഈ മുരാരിചരിതം ഞാൻ ഭവാനോടു പറഞ്ഞു. അവിടെയുള്ള തീർത്ഥത്തിലാണ്, പ്രഹ്ലാദൻ പുണ്യസിദ്ധിക്കായി, ചെന്നെത്തിയത്.

**ശ്രീവാമനമഹാപുരാണം, വാമനാവതാരം, പ്രഹ്ലാദതീർത്ഥയാത്ര, ശ്രീദാമനിധനാഖ്യാനം എൺപത്തിരണ്ടാമദ്ധ്യായം.**

:O:

# എൺപത്തിമൂന്നാമദ്ധ്യായം

പുലസ്ത്യൻ:—ആ ശ്രേഷ്ഠതീൎത്ഥത്തിൽ സ്നാനംചെയ്തു് സുവൎണ്ണാക്ഷനായ മുക്കണ്ണൻ തിരുവടിയെ ദൎശിച്ചു പൂജിച്ചിട്ടു് ദൈത്യോത്തമൻ നൈമിശത്തിലേയ്ക്കു നടകൊണ്ടു. അവിടെ ഗോമതിയുടേയും ശുഭദയായ കാഞ്ചനാക്ഷിയുടേയും മദ്ധ്യത്തിൽ മുപ്പതിനായിരം പാപനാശതീൎത്ഥങ്ങളുണ്ടു്; അവകളിൽ സ്നാനംചെയ്തു് പീതാംബരനായ ദേവദേവനേയും നൈമിശാരണ്യത്തിലെ മാമുനിമാരേയും മഹേശ്വരനേയും വഴിപോലെ പൂജിച്ചിട്ടു് ഗയയിൽ ഗോപതിയെ ദൎശിപ്പാൻ യാത്രയായി. അവിടെ ബ്രഹ്മതടാകത്തിൽ സ്നാനം ചെയ്തു് അതിനെ വലംവെച്ചിട്ടു പിതൃക്കൾക്കു പുണ്യമായ പിണ്ഡംവെയ്ക്കൽ കഴിച്ചു; പിന്നെ ഉദപാനത്തിൽ സ്നാനംചെയ്തു് അവിടെയും പിണ്ഡംവെച്ചു്, ഗദാപാണിയേയും ഗോപതിയായ ശിവനേയും പൂജിച്ചു; അപ്രകാരം ഇന്ദ്രതീൎത്ഥത്തിലും കളിച്ചു പിതൃദേവകളെ തൎപ്പിച്ചു്, മഹാനദിയിൽ സ്നാനംചെയ്തു ഗോപ്രതാരത്തിൽ കശേശയനെ വിനയനമ്രനായി പൂജിച്ചു് ഒരു രാവുപവസിച്ചു. പിന്നെ രജസ്തീൎത്ഥത്തിൽച്ചെന്നു സ്നാനംചെയ്തു് പിതൃക്കൾക്കു പിണ്ഡം നൾകിയിട്ടു്, പുരുഷോത്തമനെ ദൎശിപ്പാൻ നടകൊണ്ടു. ആ പരബ്രഹ്മരൂപനായ പങ്കജാക്ഷനെ ദൎശിച്ചു്, പരിശുദ്ധനായി ആറു രാവുപവസിച്ചു തെക്കെ മഹേന്ദ്രത്തിലേയ്ക്കു ഗമിച്ചു. അവിടെ, അൎദ്ധനാരീശ്വരനായ ദേവദേവനെ ദൎശിച്ചു്, പിതൃക്കളെ പൂജിച്ചിട്ടു വടക്കെ മഹേന്ദ്രത്തിൽ ചെന്നെത്തി. അവിടെ സോമതീൎത്ഥത്തിൽ സ്നാനംചെയ്തു്, സോമപനായ ഗോപാലനെന്ന ശിവനെ ദൎശിച്ചിട്ടു സഹ്യാദ്രിയിലേയ്ക്കു നടകൊണ്ടു. അവിടെ മഹോദകിയിൽ കളിച്ചു വൈകുണ്ഠനെ ഭക്തിപൂൎവ്വം പൂജിച്ചു്, പിതൃദേവകളെ തൎപ്പിച്ചിട്ടു പാരയാത്രപൎവ്വതം പ്രാപിച്ചു. അവിടെ ലാംഗലിനിയിൽ സ്നാനംചെയ്തു് അപരാജിതനെ പൂജിച്ചു്, കശേരുദേശത്തു ചെന്നെത്തി വിശ്വരൂപനെ ദൎശിച്ചു. ഇവിടെവെച്ചാണു്, യോഗ

ജ്ജനായ ശിവൻ ഗണങ്ങളാൽ പൂജിതനായിട്ട് അവൾക്ക് തന്റെ വിശ്വരൂപം കാട്ടിക്കൊടുത്തതു്. അവിടെ മങ്കണികയിൽ കുളിച്ചു മഹേശ്വരനെ പൂജിച്ചിട്ട്, പ്രഹ്ലാദൻ മലയപർവ്വതത്തിൽ ചെന്നു മഹാഹ്രദത്തിൽ സ്നാനം ചെയ്തു സൌഗന്ധി എന്ന മഹാദേവനെ ദർശിച്ചു. അവിടെനിന്ന്, സദാശിവനെ ദർശിപ്പാൻ വിന്ധ്യനിൽ ചെന്നെത്തി. അവിടെ വിപാശയിൽ കുളിച്ചു സദാശിവനെ സംപൂജിച്ചു മൂന്നു രാവുപവസിച്ചിട്ട് അവന്തീനഗരിയിലേയ്ക്കു നടകൊണ്ടു.

അവിടെ ശിപ്രയിൽ സ്നാനംചെയ്തു ധിഷ്ണ്യനെ ഭക്തിപൂർവ്വം പൂജിച്ചു്, മഹാകാലനായ ശിവനെ ദർശിപ്പാൻ ശ്മശാനത്തിൽ ചെന്നെത്തി. യാതൊരു തമോമയരൂപം പൂണ്ടിട്ടാണോ, ശങ്കരൻ സർവ്വഭൂതങ്ങളേയും സംഹരിക്കുന്നതു്; ആ രൂപം പൂണ്ടു് അവിടെ വാണരുളുന്നു. ദേവേശ്വരൻ സർവ്വഭൂതസംഹർത്താവായ കാലനെ ദഹിപ്പിച്ചിട്ട് ശ്വേതകി (കൻ) എന്ന രാജാവിനെ രക്ഷിക്കയുണ്ടായി. ശിവൻ ദേവപൂജിതവിഗ്രഹനായി അനേകംകോടി പ്രമഥരാൽ പരിവൃതനായിട്ട്, അവിടെ എന്നെന്നും തിരുവുള്ളം തെളിഞ്ഞു വാണരുളുന്നു. കാലകാലനും അന്തകാന്തകനും യമസംയമനനും മൃത്യുമൃത്യുവും ചിത്രവിചിത്രനുമായ ആ ശ്മശാനമഹാകാലൻതിരുവടിയെ ദർശിച്ചു പൂജിച്ചിട്ട് അദ്ദേഹം നിഷധത്തിലേയ്ക്കു് നടകൊണ്ടു. അവിടെ അമരേശ്വരദേവനെ ദർശിച്ചു ഭക്തിയോടെ പൂജിച്ചിട്ട്, മഹോദയത്തിൽച്ചെന്നു ഹയഗ്രീവനെ ദർശിച്ചു. അവിടെ അശ്വതീർത്ഥത്തിൽ കുളിച്ചു ഹയഗ്രീവനേയും ശ്രീധരസ്വാമിയെയും പൂജിച്ചു്, പാഞ്ചാലദേശം പ്രാപിച്ചു് ഈശ്വരഗുണങ്ങളുള്ള വൈശ്രവണപുത്രനായ പാഞ്ചാലികനെ ദർശിച്ചു പ്രയാഗത്തിലേയ്ക്കു പ്രയാണംചെയ്തു. പ്രയാഗത്തിൽ ഭുവനപ്രസിദ്ധമായ യാമുനപുണ്യതീർത്ഥത്തിൽ സ്നാനംചെയ്തു വടേശ്വരനായ രുദ്രനേയും, യോഗശാലിയായ മാധവനേയും ഭക്തിപൂർവ്വം ദർശിച്ചു പൂജിച്ചു്, മാഘമാസം മുഴുവൻ ഉപവസിച്ചിട്ടു കാശിയിലേയ്ക്കു നടകൊണ്ടു. ആ പുണ്യക്ഷേത്രത്തിലെ സർവ്വപാപാപഹരങ്ങളായ തീർത്ഥങ്ങളിൽ വെവ്വേറെ സ്നാനംചെയ്തു പിതൃദേവകളെ തർപ്പിച്ചു്, പട്ടണം വലത്തുവെച്ചു് അവിമുക്തനേയും കേശവനേയും ലോലാർക്കസൂര്യനേയും ദർശിച്ചു പൂജിച്ചിട്ട് മധുവനത്തിൽ ചെന്നണഞ്ഞു. അവിടെ സ്വയംഭൂദേവനെ ദർശി

ച്ചു പൂജിച്ചിട്ട്, തേജസ്സേറിയ ദൈത്യേന്ദ്രൻ പുഷ്കരാരണ്യം പ്രാപിച്ചു മൂന്നു തീർത്ഥങ്ങളിലും സ്നാനംചെയ്തു പിതൃദേവകളെ തർപ്പിച്ചു.

അഗസ്ത്യമഹർഷിപ്രോക്തമായ ഈ പരമ പവിത്രപുരാണം ചൊല്ലുകയോ കേൾക്കുകയോ ലേഖിക്കയോ ചെയ്താൽ പാപമെല്ലാം നീങ്ങി പുണ്യവും പുകളും ഉണ്ടായിവരും.

**ശ്രീവാമനമഹാപുരാണം, വാമനാവതാരം, പ്രഹ്ളാദതീർത്ഥ യാത്രാവർണ്ണനം, എൺപത്തിമൂന്നാം അദ്ധ്യായം.**

:o:

# എൺപത്തിനാലാമദ്ധ്യായം

പുലസ്ത്യൻ:—ദാനവോത്തമനായ പ്രഹ്ളാദൻ തീർത്ഥങ്ങളാടി സഞ്ചരിക്കെ, അദ്ദേഹത്തെ കാണ്മാനായി ശുക്രമഹർഷി കുരുക്ഷേത്രത്തിൽ ചെന്നു. ആ പുണ്യതമമായ തീർത്ഥത്തിലേയ്ക്കു ദ്വിജേന്ദ്രനായ ഭാർഗ്ഗവൻ ബ്രാഹ്മണശ്രേഷ്ഠരെ ക്ഷണിച്ചു. ഉശനസ്സിനാൽ ക്ഷണിക്കപ്പെട്ട ഉടനെ ഗൌതമാത്രേയ കൌശികാംഗിരസരായ തപോധനന്മാർ കുരുക്ഷേത്രത്തിൽ വന്നുചേർന്നു. പിന്നെ എല്ലാവരുംകൂടി ശതദ്രു (സരയൂ) നദിയിൽ സ്നാനംചെയ്വാനായി വടക്കോട്ടു യാത്രയായി. ശതദ്രുനദിയിൽ സ്നാനംചെയ്തതിനുശേഷം അവർ പ്രഹ്ളാദന്റെ താൽപര്യം അറിഞ്ഞിട്ട് വിപാശിയിൽ ചെന്നെത്തി സ്നാനംചെയ്തു പിതൃദേവകളെ തർപ്പിച്ചു. പിന്നെ മഹർഷിമാരെല്ലാവരുംകൂടി, സൂര്യകിരണത്തിൽ നിന്നൊഴുകിയ കിരണ എന്ന പുണ്യനദിയിൽ പോയി സ്നാനംചെയ്തിട്ട് സുപുണ്യോദകയായ വേഗവതിയിലേയ്ക്കു ഗമിച്ചു. അവിടെനിന്നു ദേവികയിലും പയോഷ്ണിയിലും ചെന്നു സ്നാനം കഴിച്ചു ഭാർഗ്ഗവാദി തപോധികർ യമുനയിൽ സ്നാനത്തിനിറങ്ങി.

ദ്വിജശ്രേഷ്ഠ, അപ്പോൾ ഒരത്ഭുതമുണ്ടായി: വെള്ളത്തിൽ മുങ്ങിയപ്പോഴും പൊങ്ങിയപ്പോഴും തങ്ങളുടെ ഓരോ പ്രതിബിംബങ്ങ

പ്രഹർ കാണമാറായി. ഇതിൽ വിസ്മയം പൂണ്ട മഹർഷിമാരെല്ലാം ക ളിച്ചുകേറി, പുഷ്കരസ്ഥനായ അയോഗന്ധിയേയും ബ്രഹ്മാവിനേയും പൂജിച്ചു. വീണ്ടും അവർ ത്രൈലോക്യവിഖ്യാതമായ സരസ്വതീതീ ർത്ഥത്തിൽ സ്നാനംചെയ്തു. പിന്നെ കോടിതീർത്ഥത്തിൽ കുളിച്ചു രുദ്ര കോടിയായ വൃഷഭധ്വജനെ ദർശിച്ചു. നൈമിശം, മഗധം, സിന്ധു, ധ ർമ്മാരണ്യം, പുഷ്കരം, ദണ്ഡകാരണ്യം, ചമ്പ, താരകച്ചം, ദേവികാ തീർത്ഥം എന്നിവിടങ്ങളിലെ തപസ്വികളായ ഒരുകോടി ബ്രാഹ്മണോ ത്തമന്മാർ ഋഷികൾ അവിടെ ശിവദർശനത്തിന്ന വരികയുണ്ടായി. ശ ങ്കരനെ തൊഴാനുള്ള അത്യുൽകണ്ഠയാൽ, നിഷ്പന്നർഷരായ ആ മഹ ർഷിമാർ, 'ഞാൻ മുമ്പേ, ഞാൻ മുമ്പേ' എന്നിങ്ങനെ തിക്കിത്തിരക്കി ത്തുടങ്ങി. അതു കണ്ടിട്ടു മഹാദേവൻ ഒരുകോടി രൂപങ്ങൾ ധരിച്ചു. അപ്പോൾ സന്തുഷ്ടരായ താപസന്മാരെല്ലാം പുരാരിയെ പൂജിച്ച്, വെ റെ വെറെ തീർത്ഥം ഉണ്ടാക്കി സ്ഥിതിചെയ്തു. ഇതുനിമിത്തമാണ്, ശം ഭുവിന്ന രുദ്രകോടി എന്നപേർ വന്നത്.

തേജസ്വിയും ഭക്തനും ജിതേന്ദ്രിയനുമായ പ്രഹ്ളാദൻ ആ കോടിതീർത്ഥത്തിൽ കുളിച്ചു വസുക്കളേയും പിതൃക്കളേയും തർപ്പിച്ചു രുദ്രകോടിയെ പൂജിച്ചിട്ട് കുരുക്ഷേത്രത്തിലേയ്ക്കു തിരിച്ച്, അവിടെ സരസ്വതീജലത്തിൽ മുഴുകി സ്ഥിതിചെയ്യുന്ന സ്ഥാണുദേവനെ ദർശി ച്ചു: സരസ്വതിയിൽ സ്നാനം ചെയ്തിട്ട്, സുരപൂജിതനായ പാർവ്വതീവല്ല ഭനെ ഭക്തിപൂർവ്വം പൂജിച്ചു. പിന്നെ ദശാശ്വമേധത്തിൽ കുളിച്ചു പിതൃ ദേവകളെ തർപ്പിച്ചു. സഹസ്രലിംഗതീർത്ഥത്തിൽ സ്നാനംചെയ്തു സ ഹസ്രലിംഗത്തെയും പൂജിച്ചു പുരോഹിതനായ ശുക്രനെ വണങ്ങി സോമതീർത്ഥത്തിലേയ്ക്കു നടകൊണ്ടു. അതിൽ സ്നാനംചെയ്ത് പിതൃ ക്കളെ തർപ്പിച്ചു സോമനെ ഭക്തിയോടെ പൂജിച്ചിട്ട്, ക്ഷീരികാവാസ ത്തിൽ ചെന്നു സ്നാനം കഴിച്ചു വൃക്ഷത്തെ വലംവെച്ച് വരുണനെ പൂ ജിച്ചു. വീണ്ടും ആ ബുദ്ധിമാൻ കുരുധ്വജദർശനം കഴിച്ചു പത്മാക്ഷി എന്ന നഗരം പ്രാപിച്ചു മിത്രാവരുണന്മാരെയും ലോകപൂജിതരായ ഭാസ്കരനേയും പൂജിച്ചിട്ട് കുമാരധാരയിൽ ചെന്നെത്തി സ്വാമിയെ ദർശിച്ചു.

കുമാരധാരയിൽ കുളിച്ചു പിതൃദേവർഷികളെ തർപ്പിച്ചു സ്കന്ദനെ ദർശിച്ചു പൂജിച്ചിട്ടു നർമ്മദയിലേയ്ക്കു നടകൊണ്ടു. അതിൽ സ്നാനംചെ

ള്ള വാസുദേവനായ ശ്രീപതിയെ പൂജിച്ചിട്ട്, ശ്രീധരനായ വിഷ്ണുവിനെ ദർശിപ്പാൻ വരാഹാദ്രിയിലേയ്ക്കു ഗമിച്ചു. കോകാമുഖതീർത്ഥത്തിൽ കളിച്ചു ശ്രീധരനെ പൂജിച്ചിട്ട് ത്രിസൗവർണ്ണമഹാദേവനെ തൊഴാൻ മധുരേശത്തു ചെന്നെത്തി. അവിടെ നാരീഹ്രദത്തിൽ സ്നാനംചെയ്ത് പുരാരിയെ പൂജിച്ച്, കാലഞ്ജരത്തിൽ പോയി നീലകണ്ഠനെ തൊഴുതു. നീലതീർത്ഥത്തിൽ നീരാടി നീലലോഹിതനെ പൂജിച്ചിട്ട്, സമുദ്രത്തിനടുത്ത പ്രഭാസത്തിൽ ഈശ്വരദർശനത്തിനു ചെന്നെത്തി. അവിടെ സരസ്വതീനദിയും സമുദ്രവും കൂടിച്ചേരുന്നേടത്ത് സ്നാനം ചെയ്തിട്ട്, ലോകനാഥനായ ശശിശേഖരനേയും കപർദ്ദിയേയും ദർശിച്ചു. ദക്ഷശാപത്താൽ ഖേദനായി ക്ഷയം പിടിച്ച ചന്ദ്രനെ പോഷിപ്പിച്ചുളിയ ശിവമാധവന്മാരെ പൂജിച്ചിട്ട് പ്രഹ്ളാദൻ മഹാലയത്തിൽ ചെന്നുചേർന്നു; അവിടെ രുദ്രനെ പൂജിച്ചിട്ട് വടക്കേ കുരുരാജ്യത്തേയ്ക്കു നടകൊണ്ടു.

അവിടെ പത്മനാഭനെ പരിപൂജിച്ചിട്ട്, സപ്തഗോദാവരത്തിൽ പോയി സ്നാനംചെയ്ത് ത്രൈലോക്യവന്ദിതനായ ശ്രീമൻതിരുവടിയെ പൂജിച്ചു. അവിടെനിന്ന് ദാരുവനത്തിൽ പോയി ശ്രീലിംഗം ദർശിച്ചു പൂജിച്ചിട്ട്, ബ്രാഹ്മണിയിൽ ചെന്നെത്തി സ്നാനം കഴിച്ചു ത്രിദശേശ്വരനെ പൂജിച്ചു. പിന്നീട് പ്ലക്ഷാവതരണം പുക്കു ശ്രീനിവാസനെ വന്ദിച്ചു. അവിടെനിന്ന് കുണ്ഡിനത്തിലേയ്ക്കു പോയി പ്രാണതൃപ്പണനേയും ശൂർപ്പാരകത്തിൽ ചതുർബാഹുവിനേയും യഥാവിധി പൂജിച്ചു. അനന്തരം മഗധാരണ്യം പ്രാപിച്ച്, സുധാപതിയായ വിശ്വേശനെ തൊഴുതു പ്രജാമുഖത്തിലേയ്ക്കു പ്രയാണംചെയ്തു. അവിടെ മഹീതീർത്ഥത്തിൽ കളിച്ചു വാസുദേവനെ വണങ്ങിയിട്ട്, ശോണത്തിൽ ചെന്നെത്തി വൃഷഭവാഹനായ ഈശ്വരനേയും, മഹാകോശിയിൽ പോയി ഹംസമഹാദേവനേയും പൂജിച്ച് ശ്രേഷ്ഠമായ സൈന്ധവാരണ്യത്തിലേയ്ക്കു നടകൊണ്ടു.

അവിടെ ഹരിയെ പൂജിച്ചിട്ട്, കനഖലത്തിൽ ചെന്നെത്തി, ഭദ്രകാളീശ്വരനേയും വീരഭദ്രനേയും ധനാധിപനേയും ദേവകനേയും തൊഴുതു ഗിരിവ്രജത്തിലേയ്ക്കു ഗമിച്ചു. അവിടെ ലോകനാഥനായ പശുപതി എന്ന മഹേശ്വരനെ വഴിപോലെ വന്ദിച്ചിട്ട് കാമരൂപത്തിൽ ചെന്നെത്തി. അവിടെ ശശിപ്രഭനായ ത്രിലോചനൻ തിരുവടിയേയും മൃഡാനിയേയും തൊഴുതിട്ട്, ശ്രേഷ്ഠമായ മഹാതീർത്ഥം പ്രാപിച്ച്

മഹാദേവനെ പൂജിച്ചു. അവിടെ നിന്ന് സുമേധസ്വതനായ ത്രികൂടഗിരിയിലേയ്ക്കു നടകൊണ്ട്, ചക്രപാണിയെ ഭക്തിപൂർവ്വം പൂജിച്ച്, പരമപവിത്രമായ ഗജേന്ദ്രമോക്ഷണസ്തോത്രം ജപിച്ചു. മൂന്നുമാസം മൂലഫലജലങ്ങൾ ഭക്ഷിച്ചുകൊണ്ട് അവിടെ കഴിച്ചു ബ്രാഹ്മണശ്രേഷ്ഠർക്കു സ്വർണ്ണം നൽകിയിട്ട് ഹിരണ്യകശിപുപുത്രൻ ദണ്ഡകാവനത്തിലേയ്ക്കു യാത്രയായി.

അവിടെ, വമ്പിച്ച കൊമ്പുകളുള്ള ഒരു ദിവ്യവനസ്പതിയായി ദുഷ്ടമൃഗങ്ങളെ തടുത്തുകൊണ്ട് വാണരുളുന്ന പുണ്ഡരീകാക്ഷനെ തൊഴുത്, മഹാഭാഗവതനായ പ്രഹ്ലാദൻ സാരസ്വതസ്തോത്രം ചൊല്ലിക്കൊണ്ട്, അതിന്റെ ചുവട്ടിൽ മൂന്നുരാത്രി വെറുംനിലത്തു കിടന്നു കഴിച്ചുകൂട്ടി. പിന്നെ, സർവ്വപാപപ്രണാശനമായ ശ്രേഷ്ഠതീർത്ഥത്തിൽ ചെന്നെത്തി, സർവ്വ പാപനാശനനായ വിഷ്ണുവിനെ തൊഴുതു; തന്തിരുവടിയുടെ മുന്നിൽ നിന്ന്, പണ്ട് വരാഹമൂർത്തിയായ ജനാർദ്ദനഭഗവാൻ അരുളിച്ചെയ്ത രണ്ടു പാപമോചനസ്തോത്രങ്ങൾ ചൊല്ലുകയും ചെയ്തു. അവിടെ നിന്നു ദൈത്യേന്ദ്രൻ, തൃണകളിലും സ്ഥാവരങ്ങളിലും കൂടി വിഷ്ണുസാന്നിധ്യമുള്ളതും മഹാഫലപ്രദവുമായ സാലഗ്രാമത്തിൽ ചെന്നെത്തി. അവിടെ, വിഷ്ണുവിന്റെ സർവ്വവ്യാപിത്വം കണ്ടിട്ട്, ആ മഹാഭാഗവതൻ കുറെനാൾ ഭഗവാനെ ഭജിച്ചു പാർത്തു.

ഇങ്ങനെ, മഹർഷിമാരാൽ സേവിക്കപ്പെട്ട മഹാപുണ്യമായ പ്രഹ്ലാദതീർത്ഥയാത്ര അങ്ങയോട് ഞാൻ പറഞ്ഞു. ഇതു ചൊല്ലുകയോ, കേൾക്കുകയോ, സ്മരിക്കുകയോ ചെയ്താൽ മനുഷ്യർക്ക് പാപമെല്ലാം വിട്ടൊഴിയും.”

ശ്രീവാമനമഹാപുരാണം, വാമനാവതാരം, പ്രഹ്ലാദതീർത്ഥയാത്രാവർണ്ണനം, എൺപത്തിനാലാമധ്യായം.

——(൦)——

# എൺപത്തഞ്ചാമദ്ധ്യായം

നാരദൻ:—"ഭഗവൽഭക്തിയാൽ പ്രഹ്ലാദാസുരൻ ജപിക്കുകയുണ്ടായ ഗജേന്ദ്രമോക്ഷണാദിസ്തോത്രങ്ങൾ നാലും എനിക്കു ചൊല്ലിത്തരിക."

പുലസ്ത്യൻ:—"തപോധന, കേൾക്ക, ആ സ്തോത്രങ്ങൾ ഞാൻ പറഞ്ഞുതരാം; അവയെ ചൊല്ലുകയോ കേൾക്കുകയോ സ്മരിക്കുകയോ ചെയ്താൽ ദുസ്സ്വപ്നം ഉണ്ടാവുകയില്ല. ഒന്നാമത്തു ഗജേന്ദ്രമോക്ഷണസ്തോത്രവും, പിന്നെ സാരസ്വതസ്തോത്രവും, പുണ്യങ്ങളായ പാപമോചനസ്തോത്രങ്ങളും കേട്ടുകൊൾക;

(ശീതങ്കൻ തുള്ളൽ)

ഭൂമീധരേന്ദ്രനായ്ബ്ഭാസ്കരകാന്തിയാം
മാമേരുതന്നുടെയാരോമലുണ്ണിയായ്,
ദുഗ്ദ്ധമഹാംഭോധിയെയലച്ചുയന്നതായ്,
ശ്രീമാൻത്രികൂടമെന്നുണ്ടൊരു പർവ്വതം.
പാലാഴിവീചികളന്നനായ് കഴുകുന്ന
പാറപ്പുറങ്ങളുംസർവ്വതങ്ങളും
നീരൊഴുക്കങ്ങളും ചേരമിതിങ്കലു-
ണ്ടാരമിക്കുന്നു ഗീർവ്വാണഗന്ധർവ്വരും,
ചാരണ കിന്നര ഗുഹ്യക യക്ഷരും,
ചാരുസർവ്വാംഗിമാരപ്സരസ്ത്രീകളും,
സിദ്ധവിദ്യാധരന്മാരും, ദമംകൊണ്ടു
ബദ്ധേന്ദ്രിയരായ താപസമുഖ്യരും;
കാടിനടക്കുന്ന ചെന്നായ്ക്കളും, മാൻ,മരം-
ചാടി,സിംഹം,പുലി,മതംഗജങ്ങളും,
പാതിരി,കൂവളം,നെല്ലി,പയൻ,പുന്ന,
ചൂതം,കടമ്പു,കിൽ, ചമ്പകം,കൊങ്ങകം,
താലം,തമാലം, മരുതു, ചരളങ്ങളും,
മാലയം മുമ്പായ നാനാമരങ്ങളും

ആകെ നിറഞ്ഞു വിളങ്ങുന്നിതിഗ്ഗിരി
കേകി ചകോര ദാത്യൂഹനിനാദിതം
ചിത്രധാതുചിത്രിത ശൃംഗത്രയത്താലു-
മുട്ടിപ്രവിഷ്ടിന്ന സാനുക്കളേവമേ
ഒന്നതിൽപ്പൊന്മുടി സൂര്യനിരിപ്പിട-
മുന്നതു നാനാസുഗന്ധമത്യുത്തമം;
വെള്ളിമയമായ രണ്ടാംകൊടുമുടി
വെൺമുകിൽപോലുള്ളതിന്ദുവിൻ പാർപ്പിടം;
വൈഡൂര്യവജ്രേന്ദ്രനീലരത്നാഭയെ-
പ്പാടേ വിതറുന്ന മൂന്നാംശിഖരമോ,
ബ്രഹ്മനികേതമാണെല്ലാററിലുംവെച്ചു
മേന്മയേറീടുമതിനെയൊരിക്കലും
കാണുകയില്ല കൃതഘ്നൻ, ദുരാശയൻ,
കൌണപൻ, പാപി, തപോഹീനനെന്നിവർ,
പൊന്താമരപ്പൊയ്കയൊന്നാഗ്ഗിരിയിലു-
ണ്ടതാ ഹംസകാരണ്ഡവാദ്യാന്വിതം,
ഗായന്മത്താളിജാലങ്ങളും പൊന്നണി-
ത്താരമിണങ്ങിയ പൊന്താമരകളാൽ
പാരംവിളങ്ങീ സരസ്സതിന്ദീവര
കൈരവ കൽഹാര പുണ്ഡരീകാവൃതം.

ഇമ്പിച്ചുള്ളയുള്ള മുതലക്കൂട്ടം ചുഴച്ചുഴന്ന ആ പൊയ്കയിൽ ഒരു ദുഷ്ടനക്രം വെള്ളത്തിന്നടിയിൽ ഒളിച്ചു പാർത്തിരുന്നു. ഏററവും കരുത്തുള്ള അതിനെ വമ്പിച്ച കൊമ്പനാനകൾക്കുകൂടി എതിർക്കാൻ കഴിയില്ല. ഒരു ദിവസം തിളങ്ങുന്ന കൊമ്പുകളുള്ള ഒരു മദഗജം, നടക്കുന്ന മലയോ എന്നു തോന്നുമാറു്, വെള്ളംകുടിപ്പാൻ അവിടെ വന്നെത്തി. മദത്താൽ ദൃഷ്ടികൾ വട്ടം ചുഴന്നു മദമണം വീശുന്ന ആ ഐരാവതപ്രതിമനാം അഞ്ജനാദ്രിസമമായ കരീന്ദ്രം ദാഹത്താൽ മജ്ജനാർത്ഥിന്നായി വെള്ളത്തിലെയ്ക്കിറങ്ങി, തന്റെ കൂട്ടുകാരാൽ പരിവൃതനായിട്ടു താമരക്കൂട്ടത്തിൽ കളിയാടുകയായി. ഈ ലാക്കിൽ ആ നിഗ്രഹമൂർത്തിയായ ഭയങ്കര നക്രം അവനെ പിടികൂടിക്കളഞ്ഞു. പിടിയാനകൾ ഉറക്കെ മുറയിട്ടുംകൊണ്ടു നോക്കിനില്ക്കെ, കരുത്തേറിയ മുതല കൊമ്പ

ണെ കീഴ്പോട്ടു കൊണ്ടുപോയ്ത്തുടങ്ങി. ആന കരയിലേയ്ക്കും മുതല വെള്ളത്തിലേയ്ക്കും വലിക്കുകയായി.

അവർ തമ്മിൽ ഓരായിരം ദിവ്യാബ്ദംമുഴുവൻ വലിച്ചു പോർ നടന്നു. ഒടുവിൽ ആന വാരുണപാശങ്ങൾകൊണ്ടു ബന്ധിക്കപ്പെട്ടു് അവശനായിച്ചമഞ്ഞു. ഘോരപാശങ്ങൾകൊണ്ടു മുറുകെ ചുററിവരിയപ്പെട്ട ഗജേന്ദ്രൻ ആവുംപോലെ കുടഞ്ഞുനോക്കിയും അത്യുച്ചത്തിൽ മുറയിട്ടുകൊണ്ടും, ഒന്നു വീർപ്പുമുട്ടിയും നില്പായി. ഇങ്ങനെ ഘോരനക്രം പിടികൂടിയതിനാൽ അത്യാപത്തിലാപ്പെട്ട ഹസ്തിശ്രേഷ്ഠൻ മനസ്സുകൊണ്ടു മാധവനെ ധ്യാനിച്ചു—ആ നാരായണപരായണൻ തന്തിരുവടിയെത്തന്നെ സർവ്വാത്മനാ ശരണം പ്രാപിച്ചു; അനേകജന്മങ്ങളിലെ വാസനയാൽ വിഷ്ണുവിങ്കൽ ഭക്തിനേടി അനുഗൃഹീതനായിരുന്ന ആ വിശുദ്ധചിത്തൻ ഏകാഗ്രചിത്തനായി, തുമ്പിക്കൈകൊണ്ടു പൊന്നിൻതാമരപ്പൂവു പറിച്ചെടുത്തു്, കടയുന്ന പാൽക്കടലിന്റെ നുരയൊത്ത നിറം പൂണ്ടവനും ശംഖം ചക്രവും ഗദയും കൈക്കൊണ്ടവനും ഓരായിരം തിരുനാമങ്ങളുള്ളവനും അജനും വിഭുവും ആദിദേവനുമായ ജനാർദ്ദനൻതിരുവടിയെ പൂജിക്കുകയും, ആപന്മോചനത്തിന്നായി സ്തുതിക്കുകയും ചെയ്തു:—

(പാന)

ഓം നമോസ്തുതേ ദേവ, പരം മിക-
വാന്ന മൂലപ്രകൃതേ, നിരാശ്രയ,
നിസ്പൃഹാജിതാവ്യക്ത, വാമാർഷനോ
നിഷ്കളാദിപ്രവൃത്തിയാമാദ്യനേ!
ഗുഹ്യ, ഗൂഢ, ഗുണമേ, ഗുണസ്ഥിത,
നിസ്തുലാപ്രതർക്ക്യമേയ കൈതൊഴാം.
ശാന്ത, നിശ്ചിന്ത, കീർത്തിശാലിൻ, ശിവ,
ശാശ്വത തൊഴാം പൂർവ്വപുരാണനേ!
നിർഗ്ഗുണ, ഗുണാത്മാവേ, ജഗത്തുകൾ-
ക്കൊക്കെയ്യനായ ഗോവിന്ദ, കൈതൊഴാം!
സാരസനാഭ, സാംഖ്യയോഗോത്ഭവ,
പാരിന്നീശ്വര, വിഷ്ണോ, തൊഴാം തൊഴാം!
കൈവണങ്ങാമഗുണ, ഗുണാത്മാവേ,
ദേവ, വിഭോ, ചിദ്രൂപ, നാരായണ!

ത്രിവിക്രമ, കാരണവാമന,
പുരുഷോത്തമ, കൈതൊഴാം, കൈതൊഴാം!
ചക്രശാർങ്ഗ കൃപാണ ഗദകളെ-
ത്തൃക്കരങ്ങളിലേന്തും ഹരേ, തൊഴാം!
താമരപ്പൂന്തടംകണ്ണാ, മഹോരഗ,
ഭീമശക്രാശചാരണസംസ്തുത,
ദൈത്യമാഥിൻ, നൃസിംഹ, ചതുർഭുജ,
പേർത്തുമച്യുത, സർവ്വഭൂതേശ, തൊഴാം!
പാലരിപ്പൂന്ത പച്ചക്കിളി മുകിൽ-
മാലനേർനിറംപൂണ്ട മനോജ്ഞനേ,
മഞ്ഞതാളിശ്ശ്രേഷ്ഠമെയ്യിൽസ്ഫുരിപ്പോനേ,
മഞ്ഞവസ്ത്രനേ, മഞ്ജുകോടീരനേ,
കൈതൊഴാമുറാതനുരനേ, മധു-
കൈടഭാന്തക, വിശ്വാദിമാക്ഷര!
നാന്മുഖൻവാണ നാഭീപത്മത്തോടും
മേന്മയുള്ള പൊൻതോൾവളച്ചാർത്തോടും
പാൽക്കടലിങ്കൽവാഴും യശോധര,
ശ്ലാഘ്യനാംവരദായിൻ, തൊഴാം തൊഴാം!
ഭക്തവത്സല, ദീപ്രസുദർശന,
ശക്തിയാൽ ശക്രനല്ലൽകെടുപ്പോനേ,
ഫുല്ലപത്മായതാക്ഷ, യോഗേശ്വര,
നല്ലോരു വരദായിൻ, തൊഴാം തൊഴാം!
ദേവതാതന, ബ്രഹ്മപരായണ,
വിഷ്ടപായന, സ്വാത്മഹിതായന,
ആത്മഭാസനനായ നാരായണ,
ശ്രീവരാഹസ്വരൂപ, തൊഴാം തൊഴാം!
പാരവൃതിയിൽശ്ശ്രേഷ്ഠിക്കമാദിമൻ,
കാരണം, പരാ പൂരുഷനവ്യക്തൻ,
ഭാവനാതീതനാദിദേവൻ വിഭു
ദേവദേവനെനിക്കൊരാശ്രയം!
സ്വപ്രഭവൻ പ്രകൃതിക്കതീതനായ്
നില്പവൻ, യോഗനായകൻ, ക്ഷേത്രജ്ഞൻ,

വ്യക്തനവ്യക്തനാദിദേവനജ-
നെന്നുമുളം സൂക്ഷ്മരൂപി നാരായണൻ,
ഏവനപൂജ്യ, ശർവദേവ, തൊഴാം!
ദേവദേവേശനങ്ങെനിക്കാശ്രയം!
ഏകലോകപ്പൊരുളേ, പരാല്പര,
ശ്രീകമലാക്ഷ, ഭക്താഭയപ്രദ,
ആശ്രിതനാകുമെന്നെ രക്ഷിച്ചരുൾക.
കായിരംതലചേർന്നമനന്ത, നീ!
നീയൊരാശ്രയം ബ്രഹ്മാദികൾക്കുമെ-
ന്നായുരയ്ക്കുന്നു സർവമുനീന്ദ്രരും.'

ആ ഗജേന്ദ്രന്റെ ഭക്തി കണ്ടിട്ട്, അമോഘജന്മാവായ ശംഖചക്രഗദാധരൻ പ്രസാദിച്ച്, ഗരുഡന്റെ പുറത്തേറി, ആ സരസ്സിൽ എഴുന്നള്ളി വന്നു. ലോകനാഥനായി ലോകാധാരമായി അപ്രമേയാത്മാവായിരിക്കുന്ന തിരുവടി മുതലയാൽ കടിക്കപ്പെട്ട ഗജേന്ദ്രനേയും ആ മുതലയേയും വെള്ളത്തിൽനിന്നു കരയ്ക്കു കേറ്റി, മുതലയെ ചക്രംകൊണ്ടു പിളർത്തി, ശരണാഗതനായ മദിരേന്ദ്രനെ പാശബന്ധത്തിൽനിന്നു വേർപെടുത്തി. ഇങ്ങനെ, ദേവശാപത്താൽ മുതലയായിക്കിടന്നിരുന്ന ഹൂഹൂ എന്ന ഗന്ധർവ്വത്തലവൻ വിഷ്ണുവിങ്കൽനിന്നു ശാപമോക്ഷമടഞ്ഞു സ്വർഗ്ഗത്തിലേയ്ക്കു ഗമിച്ചു; ആനയും വിഷ്ണുവിന്റെ സ്പർശത്താൽ ഒരു ദിവ്യപുരുഷനായിച്ചമഞ്ഞു. ഗജേന്ദ്രനും, ഗന്ധർവമുഖ്യനും, രണ്ടുപേരും ഒരുമിച്ചു പാപമുക്തരായിത്തീർന്നു. അവരാൽ പൂജിക്കപ്പെട്ട്, ശരണാഗതവത്സലനായ പുണ്ഡരീകാക്ഷൻ തിരുവടി പ്രസന്നനായി സ്ഥിതിചെയ്തു.

മുനിപുംഗവ, പിന്നീട്, യോഗിയായ മധുസൂദനഭഗവാൻ ശരണാഗതനായ ഗജേന്ദ്രനോടായി മധുരമാംവണ്ണം അരുളിച്ചെയ്തു:—'എന്നേയും, നിന്നേയും, ഈ സരസ്സിനേയും, നക്രദാരണത്തേയും, ഇവിടുത്തുള്ള മുളംകൂട്ടത്തേയും, ത്രികൂടത്തിന്റെ വടിവിനേയും, അനിലനേയും, ആദിത്യനേയും, ഗംഗയേയും, നൈമിശാരണ്യത്തേയും ഉപസ്മരിപ്പിച്ചു സ്മരിക്കുകയോ, ഭക്തിപൂർവം കീർത്തിക്കുകയോ, കേൾക്കുകയോ ചെയ്യുന്ന മനുഷ്യർക്കു ദുഃസ്വപ്നം ഇല്ലാതാകും; സുസ്വപ്നം ഉണ്ടാകയും ചെയ്യും. മത്സ്യ കൂർമ്മ വരാഹ നരസിംഹ വാമനാവതാര

ങ്ങളേയും, ഗരുഡനേയും, ശേഷനേയും, സൃഷ്ടിപ്രളയകൎത്താവിനേയും രാവിലെ ഉണൎന്നെഴുന്നേററു സംസ്മരിക്കുന്നവർ പാപമെല്ലാമൊഴിഞ്ഞു പുണ്യലോകങ്ങൾ പൂകും.'

ഇപ്രകാരം ഗജേന്ദ്രനോടരുളിച്ചെയ്തിട്ട് ഗരുഡധ്വജൻ ആനയേയും ഗന്ധൎവ്വനേയും തൃക്കൈകൊണ്ടു സ്പർശിച്ചു. ദിവ്യരൂപനായിച്ചമഞ്ഞ ദ്വിരദേന്ദ്രനാകട്ടെ, നാരായണപരായണനായി വിഷ്ണുവിനെ വണങ്ങിനിന്നു. അത്ഭുതകൎമ്മാവായ ഭഗവാൻ ലക്ഷ്മീവല്ലഭൻ പാശബന്ധത്തിൽനിന്നു ഗജേന്ദ്രനേയും ശാപത്തിൽനിന്നു ഗന്ധൎവ്വനേയും വേർപെടുത്തി, ദേവഗുഹ്യപരായണരായ മുനിമാരാൽ സ്തുതിക്കപ്പെട്ടുകൊണ്ടു തിരിയെ എഴുന്നള്ളി. ഗജേന്ദ്രമോക്ഷണം കണ്ടിട്ട് ശക്രാദി ദേവന്മാർ മഹാപ്രഭാവനായ നാരായണസ്വാമിയെ വന്ദിച്ചു; മഹൎഷിമാരും ചാരണന്മാരും വിസ്മയത്താൽ കണ്ണുകൾ വിടൎന്നു വിഷ്ണുവിനെ സ്തുതിച്ചുതുടങ്ങി.



ചക്രപാണി ഗജേന്ദ്രനെ വേർപെടുത്തിയതു കണ്ടിട്ട് പ്രജാപതികളുടെ പതിയായ ബ്രഹ്മാവ് ഇപ്രകാരം ഉരിയാടുകയുണ്ടായി:—'ഇതു രാവിലെ ഉണൎന്നെഴുന്നേററു പതിവായി ശ്രവിക്കുന്നവനു ദുസ്സ്വപ്നം ഇല്ലാതാകും; മികച്ച സിദ്ധി ലഭിക്കുകയും ചെയ്യും.' തപോധന, ഗജേന്ദ്രമോക്ഷം ചൊല്ലുകയോ കേൾക്കുകയോ സ്മരിക്കുകയോ ചെയ്താൽ ഏതു പാപവും നശിച്ചുപോകും. ഈ പരമപവിത്രപുണ്യമായ മുരാരിചരിതം പാരായണം ചെയ്യേണ്ട ഒന്നാകുന്നു. ഇതു വായിക്കുന്നവൻ, ആ ഗജം എന്നപോലെ, മഹാപാപബന്ധനത്തിൽനിന്നു മുക്തനായി വരും. അജനും, വരേണ്യനും, പത്മനാഭനും, ബ്രഹ്മനിധിയും, സുരശരണനും, ദേവഗുഹ്യനും, പുരാണപുരുഷനും, ലോകനാഥനുമായ ആ നാരായണസ്വാമിയെ ഞാൻ വന്ദിച്ചുകൊള്ളുന്നു!

ശ്രീവാമനമഹാപുരാണം, വാമനാവതാരം,

ഗജേന്ദ്രമോക്ഷണാഖ്യാനം എൺപത്തഞ്ചാമദ്ധ്യായം.

:0:

# എൺപത്താറാമദ്ധ്യായം

പുലസ്ത്യൻ:—ബ്രാഹ്മണദ്രോഹിയായി, പിശുനനായി, ഒരു ക്ഷത്രിയാധമനുണ്ടായിരുന്നു. പ്രകൃത്യാതന്നെ നിർദ്ദയനായ ആ ക്ഷുദ്രന്നു പരന്മാരെ പീഡിപ്പിക്കുന്നതിലാണ് രസം. അയാറം ഒരിക്കലും പിതൃക്കളെയോ ദേവകളെയോ ബ്രാഹ്മണരെയോ പൂജിക്കുകയുണ്ടായിട്ടില്ല; ആ സ്വകർമ്മദോഷത്താൽ ആ മഹാപാപി മറുജന്മത്തിൽ ഒരു രാക്ഷസനായി ജനിച്ചു. രാക്ഷസനായപ്പോറം വിശേഷിച്ചും ക്രൌര്യം കൊണ്ടായി നിത്യവൃത്തി. അങ്ങിനെ പാപം ചെയ്തുകൊണ്ടു കാലം വളരെ കഴിഞ്ഞു. പ്രാക്കർമ്മദോഷംമൂലം മറുപജീവനം അവനിഷ്ടമായിരുന്നില്ല: കണ്ടെത്തുന്നവയും കയ്യിൽ കിട്ടുന്നവയുമായ ജന്തുക്കളെയെല്ലാം ആ ഘോരകർമ്മാവായ രാക്ഷസൻ തിന്നുകഴിച്ചു പോന്നു. ഇങ്ങനെ ജന്തുക്കളെ കൊന്നുകൊണ്ടു് ആ പരമദുഷ്ടന്ന കാലം വളരെ കഴിഞ്ഞു; വാർദ്ധക്യവും വന്നുചേർന്നു.

ഒരുദിവസം അവൻ, നദീതീരത്തിൽ ജിതേന്ദ്രിയനായി ഊർദ്ധ്വഭുജനായി തപസ്സുചെയ്യുന്ന ഒരു മഹാഭാഗനായ തപോനിധിയെ കണ്ടെത്തി. യോഗാചാര്യനും ശുചിയും ദക്ഷനുമായ ആ വിഷ്ണുഭക്തൻ ഈയൊരു രക്ഷയാൽ സുരക്ഷിതനായിരുന്നു:—

(ശ്ലോകങ്ങൾ)

കിഴക്കു ചക്രിയാം വിഷ്ണു, തെക്കു വിഷ്ണു ഗദാധരൻ
മേക്കു പാലിക്കുമേ ശാർങ്ഗി, വിഷ്ണുഖഡ്ഗി വടക്കുമേ!
കോണുതോറും ഹൃഷീകേശനിടതോറും ജനാർദ്ദനൻ,
മന്നിങ്കൽപ്പോത്രിയാം വിഷ്ണു, വാനിങ്കൽ നരകേസരി!
ഇതാ, ചുറ്റുന്ന നിശിതം സ്വച്ഛചക്രം സുദർശനം;
അതിൻ ദുഷ്പ്രേക്ഷ്യമാം രശ്മി കൊൽക പ്രേതനിശാടരെ!
ഇതുല്ലുള സഹസ്രാർച്ചിസ്സൗർഭം കൊൽക വൃകങ്ങളെ
പിശാചഡാകിനീഭൂതരക്ഷോഗണനിഷൂദനം!
കൊന്നൊടുക്കട്ടെയമ്പാട്ടും വിഷ്ണുവിൻ ശാർങ്ഗവില്ലൊലി
എന്മാറാരാം മർത്ത്യ തിര്യക്പ്രേത കൂശ്മാണ്ഡമുഖ്യരെ!

വാളിൻവായ്ത്തലതൻ മിന്നൽകൊണ്ടുഴന്നെന്റെ വൈരികൾ
താന്നടങ്ങട്ടെ സർപ്പങ്ങൾ താർക്ഷ്യനാൽപ്പോലെ തൽക്ഷണം!
കൂഷ്മാണ്ഡപ്രേതയക്ഷന്മാരസുരന്മാർ, നിശാചരർ,
ക്രൂരമർത്ത്യർ, വിഹംഗങ്ങൾ, ജൃംഭകങ്ങൾ, വിനായകർ,
സിംഹാദി നാൽക്കാലികളും മഹോഗ്രകോരഗങ്ങളും
താന്നടങ്ങട്ടെയപ്പോഴും വിഷ്ണുശംഖൂത്തലയ്ക്കയാൽ!
ചിത്തം കവരുവോരേവരോർമ്മ കെടുക്കുവോർ
ബലൗജോഹാരികളേവരവർ കാന്തിയകറ്റുവോർ
ഏവർ ഭോഗ്യം കവരുവോരവർ ഭോഗലക്ഷണം
അക്കൂഷ്മാണ്ഡർ നശിക്കട്ടെ വിഷ്ണുചക്രരയത്തിനാൽ!
ബുദ്ധിസ്വാസ്ഥ്യം മനസ്സ്വാസ്ഥ്യമിന്ദ്രിയസ്വാസ്ഥ്യമെന്നിവ
സിദ്ധിക്കണമെ മുകുന്ദന്റെ തിരുനാമം ജപിക്കയാൽ!

തെക്കും വടക്കും മേ പിന്നിൽ മുന്നിലും
കോണിങ്കലും വാഴ്ക ജനാർദ്ദനൻ ഹരി
സമീഡ്യനീശാനനനന്തനച്യുതൻ
പ്രാണേശ്വരൻ മേ! വലയാ തദാശ്രിതൻ!!

സനാതനബ്രഹ്മമവ്യയപ്രകാശമീ-
ജ്ജഗത്തുമാകെക്കേശവനേകനെങ്കിലോ,
അവന്റെ തൃപ്പേരുകളുച്ചരിക്കയാൽ
നശിച്ചുപോകേണം ത്രിവിധാർത്തങ്ങളും!'

ആത്മരക്ഷയ്ക്കായി ഇപ്രകാരം വിഷ്ണുപഞ്ജരം നിർമ്മിച്ചാണ് അദ്ദേഹം സ്ഥിതിചെയ്തിരുന്നത്. കരുത്തനായ രാക്ഷസനാകട്ടെ, അദ്ദേഹത്തിന്റെ നേരെ പാഞ്ഞടുത്തു. തൽക്ഷണം അവൻ ബ്രാഹ്മണനിയുക്തയായ രക്ഷയാൽ അനങ്ങാൻ വയ്യാത്തവനായിട്ട് നാലുമാസം—ബ്രാഹ്മണൻ സമാധി നിർത്തുന്നതുവരെ—നിലകൊണ്ടു. ധ്യാനാവസാനത്തിൽ അദ്ദേഹം ആ രാക്ഷസനെ കണ്ടു. കെൽപ്പും ഉത്സാഹവും ഉശിരുംകെട്ട് പേടിച്ചരണ്ടു വിവശനായിരുന്ന ആ നിശാചരനെ കണ്ടു മനംകനിഞ്ഞ മഹർഷി അവനെ ആശ്വസിപ്പിച്ചിട്ട് വന്നതിന്റെ കാരണം ചോദിച്ചു. അവൻ, തന്റെ ഉന്നടപടിയും രക്ഷയാൽ സംഭവിച്ച ബലനാശവും വഴിപോലെ പറഞ്ഞറിയിച്ചതിനുശേഷം, സ്വകർമ്മത്താൽ നിർവ്വേദം തോന്നുകയാൽ, ബ്രാഹ്മണനോ

ട് 'പ്രസാദിക്കണെ' എന്നപേക്ഷിച്ചു:—'അടിയൻ വളരെ പാപങ്ങൾ ചെയ്തുപോയിട്ടുണ്ട്; വളരെ സജ്ജനങ്ങളെ കൊലപ്പെടുത്തിയിരിക്കുന്നു; വളരെ സ്ത്രീകളെ വിധവകളും നഷ്ടപുത്രകളുമാക്കിയിരിക്കുന്നു; അനേകം നിരപരാധജന്തുക്കളെ നശിപ്പിച്ചിരിക്കുന്നു. നിന്തിരുവടി പ്രസാദിച്ച് അടിയനെ ഈ പാപത്തിൽ നിന്ന് വേർപെടുത്തിയാൽകൊള്ളാം! ഈ പാപത്തെ നശിപ്പിക്കാൻ മതിയായ ധർമ്മം അടിയനെ പഠിപ്പിക്കുക—ഏതൽപാപശാന്തിക്ക് ഉപദേശം കല്പിച്ചുതരിക!'

രാക്ഷസന്റെ ഈ അപേക്ഷ കേട്ടിട്ട് ബ്രാഹ്മണശ്രേഷ്ഠൻ ചോദിച്ചു:—'നിശാചര, എങ്ങിനെയാണ്, ക്രൂരസ്വഭാവനും ദുഷ്ടനുമായ നിനക്ക് പെട്ടെന്നു ധർമ്മജിജ്ഞാസ വന്നുകൂടിയത്?'

രാക്ഷസൻ:—'അടിയൻ നിന്തിരുവടിയുടെ നേർക്ക് പാഞ്ഞണഞ്ഞപ്പോൾ രക്ഷയാൽ പിന്നോക്കം തള്ളപ്പെട്ടു; ഇതിന്റെ സംസർഗ്ഗത്താലത്രെ അടിയനു നിർവ്വേദം വന്നത്. ഈ രക്ഷ എന്താണെന്നും, ഇതിന്റെ മഹിമ എന്താണെന്നും അടിയനറിഞ്ഞുകൂടാ. എന്നാൽ ഇതിന്റെ സംസർഗ്ഗംമൂലമാണ് അടിയനു മികച്ച നിർവ്വേദം തോന്നിത്തുടങ്ങിയത്. ധർമ്മജ്ഞനായ തിരുമേനിക്ക് അടിയന്റെ മേൽ കനിവും അലിവുമുണ്ടാകണം! അടിയന്റെ പാപം നീങ്ങാൻ വേണ്ടതു ചെയ്തുതരിക!'

രാക്ഷസൻ ഇപ്രകാരം അപേക്ഷിച്ചപ്പോൾ, ആ മഹാഭാഗനായ മുനി വളരെ നേരം ആലോചനയിലിരുന്നിട്ട് അവനോട് മറുപടി പറഞ്ഞു:—'ഭദ്ര, നീ സ്വകർമ്മത്താൽ നിർവ്വേദം പൂണ്ട് എന്നോട് ഉപദേശം ചോദിക്കുന്നതു യുക്തം തന്നെ; പാപനിവൃത്തി ഗുണകരമാണല്ലോ. എന്നാൽ രാക്ഷസർക്ക് ഞാൻ ധർമ്മോപദേശം ചെയ്യുകയില്ല; പ്രവചനം നടത്തുന്ന ബ്രാഹ്മണരോട് ചോദിച്ചുകൊൾക.'

ഇതു കേട്ടിട്ട് രാക്ഷസൻ ആ ബ്രാഹ്മണരെ തേടി നടന്നു. 'എങ്ങിനെയാണ് പാപം നീങ്ങുക' എന്ന ചിന്തയാൽ പര്യാകുലനായ അവൻ, എത്ര വിശന്നാലും, ജന്തുക്കളെ പിടിച്ചു തിന്നാതായി; ആറാറു നേരം കൂടുമ്പോൾ ഒരു ജന്തുവിനെ മാത്രം ഭക്ഷിച്ചുപോന്നു. ഒരു നാൾ അവൻ പശി മുഴുത്തു വൻകാട്ടിൽ നടക്കുമ്പോൾ കായ്കൾ പ

രിപ്പാൻ വന്ന ഒരു ബ്രഹ്മചാരിയെ കണ്ടെത്തി. ഉടനെ രാക്ഷസൻ ആ മുനികുമാരനെ പിടികൂടി. അപ്പോൾ ജീവിതത്തിൽ നിരാശനായിത്തീൎന്ന ആ കുട്ടി രാക്ഷസനോടു നല്ലവാക്കു പറവാൻ തുടങ്ങി:—'അനഘ, ഭവാൻ എന്തിനാണ് എന്നെ പിടികൂടിയതെന്നു പറയുക; ഭവാനു നല്ലതുവരട്ടെ. ഞാൻ ഭവാനുവേണ്ടി എന്തും ചെയ്‌വാൻ സന്നദ്ധനാണ്.'

രാക്ഷസൻ:—'ആറാംനേരത്തു വിശന്നു ഭക്ഷണം തിരയുമ്പോൾ അങ്ങയെയാണ് എനിക്കു കിട്ടിയത്. ഒരു ബ്രാഹ്മണദ്രോഹിയും നിർദ്ദയനും നിഷ്ഠുരനും മഹാപാപിയുമാണ് ഞാൻ.'

ബ്രാഹ്മണൻ:—'നിശാചര, ഭവാനു തീർച്ചയായും എന്നെ തിന്നേണമെന്നുണ്ടെങ്കിൽ, കായ്കൾ ഗുരുനാഥനു കൊണ്ടുകൊടുത്തിട്ടു ഞാൻ ക്ഷണത്തിൽ തിരിച്ചുവരാം. ഗുരുവിനു വേണ്ടിയിട്ടാണ് ഞാൻ വന്ന് ഈ കായ്കൾ പറിച്ചത്. ഞാൻ ഇപ്പോൾ മരിച്ചാൽ, ഗുരുനാഥനു കായ്കൾ കൊണ്ടുകൊടുപ്പാൻ മററാരാണ്? അതിനാൽ ഇത്തിരിനേരം—ഞാൻ ഗുരുവിനു കായ്കൾ കൊണ്ടുകൊടുത്തു വരുന്നതുവരെ—ഭവാൻ ഇവിടെത്തന്നെ എന്നെ കാത്തുനിൽക്കുക.'

രാക്ഷസൻ:—'ബ്രാഹ്മണ, ആറാമത്തെ നേരത്ത് ഒരുത്തൻ എന്റെ പിടിയിൽപ്പെട്ടു, ഒരു ദേവൻതന്നെയായാലും ഒഴിഞ്ഞുപോവുകയില്ല. ഇങ്ങനെയാണ് എന്റെ പാപജീവനം. അങ്ങയ്ക്കു ഒഴിഞ്ഞുപോകാൻ ഒരൊററമാൎഗ്ഗമേ ഉള്ളൂ. അതു കേട്ടുകൊൾക. അതുപ്രകാരം ചെയ്യാമെങ്കിൽ അങ്ങയെ ഞാൻ തീർച്ചയായും വിട്ടയയ്ക്കാം.'

ബ്രാഹ്മണൻ:—'ഗുരുവിന് അപ്രിയമല്ലാത്തതും, ധൎമ്മത്തിനു വിരുദ്ധമല്ലാത്തതും, എന്റെ വ്രതത്തിന് ഇടിവുവരുത്താത്തതുമാണെങ്കിൽ ഞാൻ ചെയ്തുതരാം.'

രാക്ഷസൻ:—'ബ്രാഹ്മൻ, പ്രകൃതിയാലും വിശേഷിച്ചു ജാതിദോഷത്താലും ഞാൻ വിവേകമില്ലാതെ എപ്പോഴും പാപം ചെയ്തുപോന്നിരിക്കുന്നു. ബാല്യം മുതൽക്കെ പാപത്തിലല്ലാതെ ധൎമ്മത്തിൽ

എന്റെ മനസ്സു ചെല്ലാറില്ല. ആ പാപമെല്ലാം നീങ്ങി എനിക്കു മോക്ഷം കിട്ടേണ്ടിയിരിക്കുന്നു. ഈ ദുഷ്ടജാതിയിൽ ജനിച്ച് അറിവില്ലാത്തതു ഞാൻ ചെയ്തുപോയിട്ടുള്ള പാപം മുഴുവൻ വേർപെടുവാൻ വേണ്ടതു പറഞ്ഞുതരിക! ബ്രാഹ്മണകുമാര, ഇതു തികച്ചും പറഞ്ഞുതരാമെങ്കിലേ വേണ്ടൂ, വിശപ്പിനാൽ പീഡിതനായ എന്റെ കയ്യിൽനിന്നു വിടുതി കിട്ടുകയുള്ളു. പൈദാഹങ്ങൾ പൂണ്ട പാപിയായ ഞാൻ അന്നം ഭക്ഷിക്കാറില്ല; ആറാവുനേരം കൂടുമ്പോൾ വല്ല ജന്തുവിനേയും പിടിച്ചുതിന്നും!'

ആ ഘോരരാക്ഷസൻ ഇപ്രകാരം പറഞ്ഞപ്പോൾ, മുനികുമാരൻ അതുപദേശിച്ചുകൊടുപ്പാൻ ആളല്ലാത്തതിട്ട് വലിയ ചിന്തയിൽപ്പെട്ടുപോയി. അതിയായ സംശയത്തിൽ മുങ്ങിയ ആ ബ്രാഹ്മണക്കുട്ടി വളരെനേരം ആലോചിച്ചിട്ട്, ജ്ഞാനലബ്ധിക്കായി അഗ്നിയെ ശരണം പ്രാപിച്ചു:—ഞാൻ അഗ്നിയെ ശുശ്രൂഷിച്ചിട്ടുണ്ടെങ്കിൽ—ഗുരുശുശ്രൂഷയാൽ വ്രതങ്ങൾ ശരിയായി ആചരിച്ചിട്ടുണ്ടെങ്കിൽ—സപ്താർച്ചിസ്സ് എന്നെ രക്ഷിക്കുമാറാകട്ടെ! അമ്മയെക്കാളും അച്ഛനെക്കാളും മീതെയായിട്ടാണ് ഞാൻ ഗുരുവിനെ കരുതാറുള്ളതെങ്കിൽ, പാവകൻ എന്നെ പാലിക്കുമാറാകട്ടെ! മനസാ വാചാ കർമ്മണാ ഞാൻ ഗുരുവിനെ അനാദരിക്കാറില്ലെങ്കിൽ, പാവകൻ എന്നെ പാലിക്കുമാറാകട്ടെ!'

ഇപ്രകാരം മനസ്സുകൊണ്ടു സത്യമാംവണ്ണം ശപഥങ്ങൾ ചെയ്തു അഗ്നി നിയോഗിച്ചയച്ചു സരസ്വതി അവന്നു കാണുമാറായി. രാക്ഷസൻ പിടികൂടിയതിനാൽ കുഴക്കിലായ ബ്രാഹ്മണകുമാരനെ ആ ദേവി ആശ്വസിപ്പിച്ചു:—'ദ്വിജപുത്ര, ഭയപ്പെടേണ്ട. നിന്നെ സങ്കടത്തിൽനിന്നു ഞാൻ വേർപെടുത്തുന്നുണ്ട്. ഞാൻ നിന്റെ നാവിന്മേൽ ഇരുന്ന്, ഈ രാക്ഷസന്നു ശ്രേയസ്കരമായിട്ടുള്ളതെല്ലാം പറഞ്ഞുകൊടുത്തുകൊള്ളാം. എന്നാൽ നിനക്കു വിടുതി കിട്ടുമല്ലോ.' സരസ്വതി രാക്ഷസനാൽ അദൃശ്യയായി നിന്ന് ഇപ്രകാരം അരുളിച്ചെയ്തു മറഞ്ഞു; ഉടനെ ആ ദ്വിജൻ രാക്ഷസനോടു പറഞ്ഞു:—'നിനക്കും മറ്റു പാപികൾക്കും ശ്രേയസ്കരമായിട്ടുള്ളതും, എല്ലാ പാപവും നീങ്ങി പുണ്യം വർദ്ധിപ്പാൻ പുലർച്ചയ്ക്കോ ഉച്ചയ്ക്കോ സന്ധ്യയ്ക്കോ ജപിക്കാനുള്ളതും ഇന്നതാണെന്നു കേട്ടുകൊൾക. ഇതു പതിവായി ജപിച്ചാൽ തീർച്ചയായും ശാന്തി പുഷ്ടികൾ സിദ്ധിക്കും:—

(കിളിപ്പാട്ട്)

'ഓം വിശ്വനാഥൻ ഹൃഷീകേശനച്യുതൻ വാസു-
ദേവനെ വണങ്ങുന്നേൻ; പോക്കുകെൻ പാപമവൻ!
ഗോവിന്ദൻ ജഗൽഗ്ഗുരു സർപ്പേന്ദ്രതല്പൻ മഹാ-
ദേവനെ വണങ്ങുന്നേൻ; പോക്കുകെൻ പാപമവൻ!
മാല ശംഖരി ശാർങ്ഗം ചാർത്തിയ ലക്ഷ്മീപ്രേമ-
പാലനെ വണങ്ങുന്നേൻ; പോക്കുകെൻ പാപമവൻ!
പരമൻ പത്മേക്ഷണൻ സ്തുത്യരാൽ സ്തുതൻ ദാമോ-
ദരനെ വണങ്ങുന്നേൻ; പോക്കുകെൻ പാപമവൻ!
പാരിന്നാധാരം നരൻ മാധവൻ നാരായണൻ
ശൌരിയെ വണങ്ങുന്നേൻ; പോക്കുകെൻ പാപമവൻ!
ത്രയീതല്ലജൻ കൃഷ്ണൻ കേശി കംസാരിഷ്ഠഘ്ന-
നായോനെ വണങ്ങുന്നേൻ; പോക്കുകെൻ പാപമവൻ!
ശ്രീധരൻ ശ്രീവത്സവാൻ ശ്രീനിധി ശ്രീവല്ലഭൻ
ശ്രീശനെ വണങ്ങുന്നേൻ; പോക്കുകെൻ പാപമവൻ!
അക്ഷരനനിർദ്ദേശ്യനാത്യഷിമാരാൽ ധ്യാത-
നസ്സർവ്വഭൂതേശനാം കൃഷ്ണനെബ്ഭജിക്കുന്നേൻ.
മാനസം വിഷയത്തിൽ നിന്നെല്ലാം പിൻവലിച്ചോർ
ധ്യാനിച്ചുപോരും വാസുദേവനെബ്ഭജിക്കുന്നേൻ.
സർവ്വൻ സർവ്വാധാരമീശ്വരൻ വാസുദേവൻ
സർവ്വമാകും പരബ്രഹ്മത്തെബ്ഭജിക്കുന്നേൻ.
കർമ്മക്ഷയത്തിൽസ്സക്തർ പൂകുമക്ഷയാവ്യക്ത-
നാമഹരാപരാത്മാവാം ദേവനെബ്ഭജിക്കുന്നേൻ.
നന്മതിന്മകൾ വിട്ട യോഗികളാരിൽച്ചേർന്നാൽ
ജന്മമില്ലയോ വിഭുവവനെബ്ഭജിക്കുന്നേൻ.
ബ്രഹ്മാവായ്സ്സുരാസുരമനുഷ്യജഗത്തെല്ലാം
നിർമ്മിക്കുമിടിവററ പോററിയെബ്ഭജിക്കുന്നേൻ.
ബ്രഹ്മാവാമേതീശന്റെയാനനങ്ങളിൽനിന്നു
നന്മറ നാലുണ്ടായിതവനെബ്ഭജിക്കുന്നേൻ.
സൃഷ്ടിയിൽ ബ്രഹ്മാവിന്റെ മെയ്പൂണ്ടു വസിക്കുന്ന
വിശ്വപ്രഭവമാം വിഷ്ണുവെ വണങ്ങുന്നേൻ.

പാരിനെയുദ്ധരിച്ചു, ദൈത്യരെക്കൊന്നു, സുര-
ന്മാരെ രക്ഷിച്ച മധുമാഥിയെ വണങ്ങുന്നേൻ.
യജ്ഞത്താൽ ദ്വിജാതികൾ യജിയ്ക്കും യജ്ഞേശനാം
യജ്ഞദേവനാം യജ്ഞപുമാനെപ്പണിയുന്നേൻ.
പാദങ്ങൾ പാതാളാന്തമമർന്നിച്ചു മുടികളും സം-
ഹാരതന്ത്രനാം ജനാർദ്ദനനെപ്പണിയുന്നേൻ.
തീർത്ഥവർണ്ണമേ പാരിതൊട്ടുക്ക ഭജിച്ചിട്ടു
കൃതാർത്ഥം തദാത്മാവാം ഹരിയെപ്പണിയുന്നേൻ.
ദേവ ദാനവ പിതൃ യക്ഷ ഗന്ധർവ്വാദര-
രെവൻ തൻകലകളാം വിഷ്ണുവെപ്പണിയുന്നേൻ.
ദേവജാതിയും മർത്ത്യജാതിയുമൊട്ടുക്കേതു
ദേവൻറെ കലകളാം വിഷ്ണുവെപ്പണിയുന്നേൻ.
വീരുദ്വൃക്ഷാദ്യങ്ങളും പശുപക്ഷ്യാദികളു-
മാരുടെയൊരംശമാം വിഷ്ണുവെപ്പണിയുന്നേൻ.
ആരൊരാളല്ലാതില്ലൊ,ന്നൊന്നെയൊരു,ഖിലവു-
മാരിലാ മഹാത്മാവാം നിത്യനെ നമിയ്ക്കുന്നേൻ.
ദാരുതോറുമേ തീ പോലെന്തിലുമുറഞ്ഞുന്നവൻ
ശൌരിയാം വിളവെങ്കിൽ, നീങ്ങുകെൻ പാപംമുററും!
ബ്രഹ്മാവുമുമ്പാം ലോകമൊക്കെയുമറിയാവ-
തൊട്ടുക്കമേകൻ വിഷ്ണുവെങ്കിൽ, നീങ്ങുകെൻപാപം!
സദസൽസത്വരജസ്തമസ്സവനെങ്കിൽ,-
സ്സഹസ്രജന്മാർജ്ജിതമാമെൻപാപം നശിക്കട്ടെ!
അല്ലിലുമുഷസ്സിലുമുച്ചയ്ക്കുമതിൽപ്പിമ്പു-
മല്ലന്തിയ്ക്കും വപുസ്സാലോ വാക്കാലോ മനസ്സാലോ
നടക്കുമ്പോഴുമിരിയ്ക്കുമ്പോഴുമെഴുന്നേറ്റു
കിടക്കുമ്പോഴുമറിയാതെ താനറിഞ്ഞുതാൻ
മദത്താലുഴറിത്താൻ ചെയ്ത ദുഷ്കർമ്മം മുററും
മധുജിന്നാമോച്ചാരംകൊണ്ടെല്ലാം നശിയ്ക്കുമേ!
പരസ്ത്രീരതി, പരദ്രവ്യേച്ഛ, പരദ്രോഹം,
പരപൂരുഷനിന്ദയിവയാലുണ്ടായതും,
പേയാപേയഭോജ്യഭക്ഷ്യചോഷ്യലേഹ്യോത്പന്നവു-
മായ പാപവും നീരിലുപ്പുപോലലിയട്ടേ!

ബാല്യത്തിൽക്കൌമാരത്തിൽ യൌവനത്തിലും വൃദ്ധ-
പ്രായത്തിൽ മുൻജന്മത്തും ചെയ്ത പാതകവും മേ;
ശ്രീമഹാവിഷ്ണോ കൃഷ്ണഗോവിന്ദ മുകുന്ദേതി
നാമകീർത്തനാൽ നീരിലുപ്പുപോലലിയട്ടേ!
ശ്രീവാസുദേവ, വിഷ്ണോ, മാധവ, ജനാർദ്ദന,
കാർവർണ്ണ, ഹരേ, തൊഴാം, വീണ്ടുമേ തൊഴാം തൊഴാം!
കേശവ തൊഴാം, മേലിൽ നരകാസുരകംസ-
കേശിചാണൂരാരിഷ്ടദൈത്യരെ വധിപ്പോനേ!
നിങ്ങളല്ലാതാരുണ്ടാകും ബലിയെത്തോല്പിക്കുവാ-
ന്നിങ്ങല്ലാതെവൻ പോക്കും മഹാഭയേശപ്പം?
മറെറവനങ്ങെന്നല്ലാതാഴിയിൽച്ചിറകെട്ടും?
മറെറവൻ ക്രുദ്ധത്തോടെ കൊല്ലുമാദ്ദശാസ്യനെ?
ഏതവനമ്പാടിയിൽ കൂത്താടാൻ ഭവാനെന്ന്യേ
പൂതനാപ്രലംബാദിദുഷ്ടരെയൊടുക്കാനും?'

ഇപ്രകാരം, പുണ്യവും ഉത്തമവുമായ വിഷ്ണുസ്തോത്രത്തെ വേണ്ടിയോ വേണ്ടാതെയോ അറിഞ്ഞോ അറിയാതെയോ ജപിക്കുന്ന മനുഷ്യന് ഏഴു ജന്മത്തിലെ പാപവും മഹാപാപവും ഉപപാപവും ജപഹോമവ്രതാദി കാര്യകർമ്മഫലങ്ങളും, വെള്ളത്തിൽ പച്ചക്കട്ടയെന്നപോലെ, നശിച്ചുപോകും. ഒരു കൊല്ലം മുഴുവൻ നാളും തോറും പതിനാറു എറംപ്പാത്രങ്ങൾ ദാനം ചെയ്തുകൊണ്ടും ഇതു ജപിച്ചുകൊണ്ടും വിഷ്ണുവിനെ സ്മരിച്ചുകൊണ്ടും ബ്രഹ്മചര്യത്തിലിരിക്കുന്നതായാൽ തീർച്ചയായും വിഷ്ണുലോകം കിട്ടും. ഇപ്പറഞ്ഞതിൽ വാസ്തവമേ ഉള്ളു; ഭോഷ്ക്കു ലേശംപോലുമില്ലയെങ്കിൽ, സ്വസ്ഥസർവ്വാംഗനായ എന്നെ ഈ രാക്ഷസൻ വിട്ടുമാറാകട്ടെ!'

ഇതുച്ചരിച്ചതോടുകൂടി ബ്രാഹ്മണനെ രാക്ഷസൻ അറിയാതെതന്നെ പിടിയിൽനിന്നു വിട്ടു. അദ്ദേഹം വീണ്ടും ആ നിശാചരനോടു പറഞ്ഞു:—"ഭദ്ര, ഇതാ, സരസ്വതി ചൊല്ലിത്തന്ന പാപനാശനമായ സാരസ്വത വിഷ്ണുസ്തോത്രം ഞാൻ അങ്ങയോടു പറഞ്ഞു. അഗ്നിയാൽ ആജ്ഞാപിക്കപ്പെട്ടിട്ടാണ് ആ ദേവി എന്റെ നാവിന്മേലിരുന്ന്, ഈ സർവ്വോപശാന്തിപ്രദമായ വിഷ്ണുസ്തവം അരുളിച്ചെയ്തത്. ഇതുകൊണ്ടുതന്നെ ഭവാൻ ലോകേശനായ കേശവനെ ആരാധിച്ചു

കൊൾക; വിഷ്ണുവിനെ സ്തുതിച്ചാൽ അതായ്ക്കു് പാപമുക്തി വരും. ഒരുവൻ നാൾതോറും ഹൃഷീകേശനിൽ ഭക്തിയുറപ്പിച്ചു് ഈ സ്തോത്രം ചൊല്ലിയാൽ പാപത്തിൽ നിന്നു വേർപെട്ടുകൊള്ളും. സ്തുതിചെയ്താൽ വിഷ്ണു തീർച്ചയായും പാപങ്ങളെ നശിപ്പിക്കും—ഭക്തിയോടെ വിഷ്ണുവിനെ സ്തുതിക്കുന്നവൎക്കു് എല്ലാ പാപങ്ങളും നീങ്ങും.'

അനന്തരം ആ രാക്ഷസൻ ബ്രാഹ്മണകുമാരനെ വണങ്ങി വിട വാങ്ങി, അപ്പോൾതന്നെ തപസ്സു തുടങ്ങാനായി ശാലിഗ്രാമത്തിലേയ്ക്കു ഗമിച്ചു. ഈ സാരസ്വതസ്തോത്രം തന്നെ രാപ്പകൽ ജപിച്ചു ദേവപൂജയും ചെയ്തുകൊണ്ടാണു് അവൻ തപസ്സനുഷ്ഠിച്ചതു്. അവിടെ പുരുഷോത്തമനായ ജഗദീശനെ ആരാധിച്ചു് സർവ്വപാപനിർമ്മുക്തനായിട്ടു് അവൻ ഉത്തമമായ വിഷ്ണുലോകം പ്രാപിക്കുകയും ചെയ്തു.

ബ്രാഹ്മണ, വിപ്രകുമാരന്റെ മുഖത്തിനുന്നു സരസ്വതി വഴിപോലെ അരുളിച്ചെയ്തതായ സാരസ്വതവിഷ്ണുസ്തോത്രം, ഇതാ, ഞാൻ അങ്ങയോടു പറഞ്ഞു. ഈ പരമമായ വാസുദേവസ്തോത്രം ചൊല്ലുന്ന മനുഷ്യനു് എല്ലാ ദുഃഖങ്ങളും വിട്ടൊഴിയും.

ശ്രീവാമനമഹാപുരാണം, വാമനാവതാരം, സാരസ്വതവിഷ്ണുസ്തോത്രകഥനം, എൺപത്താറാമദ്ധ്യായം.

—— (0) ——

# എൺപത്തേഴാമദ്ധ്യായം

പുലസ്ത്യൻ:—

(ശ്ലോകങ്ങൾ)

'നമസ്തേസ്തു ജഗന്നാഥ! ദേവദേവ നമോസ്തു തേ!
വാസുദേവ നമസ്തേസ്തു! ബഹുരൂപ, നമോസ്തു തേ!
ഏകശൃംഗ, നമസ്തേസ്തു! നമസ്തേസ്തു! വൃഷാകപേ!
ശ്രീനിവാസ, നമസ്തേസ്തു! നമസ്തേ ഭൂതഭാവന!
വിഷ്വക്സേന, നമസ്തേസ്തു! നാരായണ, നമോസ്തു തേ!
ധ്രുവധ്വജ, നമസ്തേസ്തു! സത്യധ്വജ, നമോസ്തു തേ!
യജ്ഞധ്വജ, നമസ്തേസ്തു! ധർമ്മധ്വജ, നമോസ്തു തേ!
താലധ്വജ, നമസ്തേസ്തു! നമസ്തേ ഗരുഡധ്വജ!

വരേണ്യ, വിഷ്ണോ, വൈകുണ്ഠ, നമസ്തേ പുരുഷോത്തമ!
തൊഴാം ജയന്ത, വിജയ, ജയാനന്താപരാജിത!
കൃതാവർത്ത, മഹാവർത്ത, മഹാദേവ നമോസ്തുതേ!
അനാദ്യാദ്യന്തമദ്ധ്യാന്ത, നമസ്തേ പത്മജപ്രിയ!
പുരംജയ, നമസ്തേസ്തു! ശത്രുംജയ, നമോസ്തുതേ!
ധനംജയ നമസ്തേസ്തു! സൃഭംജയ, നമോസ്തുതേ!
സൃഷ്ടിഗർഭ നമസ്തേസ്തു! ശുചിശ്രവ, പൃഥുശ്രവ!
തൊഴാം ഹിരണ്യഗർഭനെ! പത്മഗർഭനെ കൈതൊഴാം!
തൊഴാം കമലനേത്രനെ! കാലനേത്രനെ കൈതൊഴാം!
കാലനാഭ, നമസ്തേസ്തു! മഹാനാഭ, നമോസ്തുതേ!
വൃഷ്ണിമൂല, മഹാമൂല, മൂലാവാസ, നമോസ്തുതേ!
ധർമ്മാവാസ, ജലാവാസ, ശ്രീനിവാസ, നമോസ്തുതേ!
ധർമ്മാദ്ധ്യക്ഷ, പ്രജാദ്ധ്യക്ഷ, ലോകാദ്ധ്യക്ഷ, നമോസ്തുതേ!
സേനാദ്ധ്യക്ഷ, നമസ്തേസ്തു! കാലാദ്ധ്യക്ഷ, നമോസ്തുതേ!
ലക്ഷ്മീധര, ശ്രുതിധര, ചക്രധാരിൻ, ഗദാധര,
വനമാലാധര, ഹരേ, നമസ്തേ ധരണീധര!
ആർഷ്ണിഷേണ, മഹാസേന, നമസ്തേസ്തു പുരുഷ്ടുത!
ബഹുകല്പ, മഹാകല്പ, നമസ്തേ കല്പനാമുഖ!
സർവ്വാത്മൻ, സർവ്വഗ, വിഭോ, വിരിഞ്ചെ, ശ്വേത, കേശവ,
തൊഴാം നീല, മഹാനീല, കൈതൊഴാമനിരുദ്ധ തേ!
ദ്വാദശാത്മക, കാലാത്മൻ, സാമാത്മൻ, പരമാത്മക,
വ്യോമാകാശാത്മക, സുബ്രഹ്മൻ, സൂക്ഷ്മാത്മക, നമോസ്തുതേ!
ഹരികേശ, മഹാകേശ, ഗുഡാകേശ, നമോസ്തുതേ!
മുഞ്ജകേശ, ഹൃഷീകേശ, സർവ്വനാഥ, നമോസ്തുതേ!
സൂക്ഷ്മ, സ്ഥൂല, മഹാസ്ഥൂല, മഹാസൂക്ഷ്മ, ശുഭങ്കര,
ശ്വേത, പീതാംബരധര, നീലാംബരക, നമോസ്തുതേ!
കുശേശയ, നമസ്തേസ്തു! പത്മേശയ, ജലേശയ,
ഗോവിന്ദ, പ്രീതികർത്താവേ, ഹംസ, പീതാംബരപ്രിയ!
അധോക്ഷജ, നമസ്തേസ്തു! ശാർങ്ഗധ്വജ, ജനാർദ്ദന!
കൈതൊഴാം വാമനാത്മാവേ! കൈതൊഴാം മധുസൂദന!
സഹസ്രശീർഷനെ തൊഴാം! ബ്രഹ്മശീർഷനെ കൈതൊഴാം!
തൊഴാം സഹസ്രചക്ഷുസ്സേ, സോമസൂര്യാനലേക്ഷണ!

തൊഴാമഹന്മൂർദ്ധാവേ, മഹാശീർഷ്ണ കൈതൊഴാം!
കൈതൊഴാം ധർമ്മനേത്രന്നു! മഹാനേത്രന്ന കൈതൊഴാം!
തൊഴാം സഹസ്രപാദന്നെസ്സഹസ്രഭുജമന്യവേ!
തൊഴാം യജ്ഞവരാഹന്നു! മഹാരൂപന്ന കൈതൊഴാം!
വിശ്വദേവ, നമസ്തേസ്തു വിശ്വാത്മൻ, വിശ്വസംഭവ!
വിശ്വരൂപ, തൊഴാം! വിശ്വം നിങ്കൽനിന്നുളവായതാം.
ഘോരാൽമരം മഹാശാഖം നീ മുരട്ടിൽസ്സമർച്ചിതൻ;
സ്കന്ധപത്രാംകുരലതാപല്ലവാന്വിത, തേ തൊഴാം!
മുരടന്തണരല്ലോ; നിൻസ്കന്ധം ക്ഷത്രിയർ താൻ പ്രഭോ;
വൈശ്യർ ശാഖകൾ, തോൽശ്ശൂദ്രർ കൈതൊഴാംതേ വനസ്പതേ!
സാഗ്നിവിപ്രൻ തവ മുഖാൽ, കൈമേൽനിന്നസ്ത്രവാൻനൃപൻ,
വൈശ്യന്തുടയിൽ നിന്നുണ്ടായ് കാലിന്മേൽ നിന്നു ശൂദ്രനാം;
നയനാൽ ഭാനു, ചരണാൽ ഭൂമി, കർണ്ണാൽ കകുപ്പുകൾ,
നാഭിസ്ഥാനാൽ നഭസ്സുണ്ടായ് നെഞ്ചിൽനിന്നമൃതാംശുവും.
പ്രാണങ്കൽനിന്നു പവനൻ കാമാലുണ്ടായി നാൻമുഖൻ,
ക്രോധത്തിൻനിന്നു മുക്കണ്ണൻ, ദ്യോവുണ്ടായ്തേ ശിരസ്ഥലാൽ.
ഇന്ദ്രാഗ്നികൾ മുഖോത്ഭൂതർ; പത്രങ്ങൾ മലജാതർ തേ
രോമോൽപന്നങ്ങൾ ചെടികൾ; നീ വിരാട്ടങ്ങയെത്തൊഴാം!
പുഷ്പഹാസ, നമസ്തേസ്തു! മഹാഹാസ, നമോസ്തു തേ!
ഓംകാരം നീ; വഷട്കാരം വൌഷട്ടും നീ; സ്വധാസ്വയം;
സ്വാഹയും നീ; നമസ്തേസ്തു! ഹന്തകാര, നമോസ്തു തേ!
സർവ്വാകാരനിരാകാര, വേദാകാര, നമോസ്തു തേ!
നീതാൻ വേദമയൻ ദേവൻ; സർവ്വദേവമയൻ ഭവാൻ;
സർവ്വതീർത്ഥമയൻ നീതാൻ സർവ്വയജ്ഞമയൻ ഭവാൻ.
യജ്ഞഭാഗം ഭുജിപ്പോനേ, തൊഴാം തേ യജ്ഞപൂരുഷ!
സഹസ്രധാരന്നു തൊഴാം! ശതധാരന്ന കൈതൊഴാം!
ഭൂർഭുവസ്സ്വസ്സ്വരൂപിൻ, ഗോദായകാമൃതദായക,
സ്വർണ്ണബ്രഹ്മദാതാവേ, സർവ്വദായിൻ നമോസ്തു തേ!
ബ്രഹ്മേശാന നമസ്തേസ്തു ബ്രഹ്മാദേ, ബ്രഹ്മവിഗ്രഹ!
പരബ്രഹ്മമേ, ശബ്ദബ്രഹ്മമേ, തവ കൈതൊഴാം!
വിദ്യനീ; വേദ്യരൂപൻനീ; വേദ്യമാനനമജ്ഞതാൻ;
ബുദ്ധിനീ; ബോദ്ധ്യവും നീതാൻ; ബോദ്ധാവുംനീ നമോസ്തു തേ!

ഹോതാവു ഹോമം ഹവ്യംനീ ഹൂയമാനൻ ഹുതാശനം;
പാതാവു പൂതൻ പോതാവു പാവനീയനാമങ്ങൾതാൻ.
ഹന്താവു ഹന്യമാനൻനീ; ക്രിയമാണനാമങ്ങൾതാൻ;
നേതാവു നീതികർത്താവു പൂജ്യാഗ്ര്യൻ വിശ്വധാരിനീ.
സ്രുക്സ്രുവം വിശ്വധാമൻ നീ കപാലോലൂഖലാരണി;
യജ്ഞപാത്രാരണിദ്രവ്യമേകൻനീ വേദ്യധാത്രിധാ!
യജ്ഞംനീ; യജമാനൻനീ; യഷ്ടവ്യൻ യാജകൻ ഭവാൻ;
ജ്ഞാതാവും ജ്ഞേയവും ജ്ഞാനം ധ്യാതാവും ധ്യേയവും ഭവാൻ-
നീ ധ്യാനയോഗം; നീ യോഗി; ഗതിമോക്ഷംസുഖം ധൃതി
യോഗാംഗങ്ങളുമീശൻനീ; സർവ്വഗൻനീ; നമോസ്തുതേ!
ബ്രഹ്മാവു ഹോതാവുൽഗാതാ സോമയൂപങ്ങൾ ദക്ഷിണ
ദീക്ഷയുംനീ പുരോഡാശം പശുവും പശുഘാതിയും.
ഈഡ്യൻ ധാതാവു നീതന്നെ; നരൻ നാരായണൻ ഭവാൻ;
മഹാജനൻ നിരായണൻ സഹസ്രാക്ഷേന്ദ്രരൂപി നീ.
ഷണ്ണാഭിദ്വാദശാരാഢ്യം ത്രിവ്യൂഹദ്വിഗുണാന്വിതം
കാലചക്രം സുമേധസ്സേ, നീതാൻ ശർവ്വേന്ദ്രർ വായുവും.
മിത്രാവരുണരൂപൻ നീയശ്വിപാനാഘാച്യുതൻ,
പ്രാഗ്വംശാഗമാവു ഭൂതാദി മഹാഭൂതൻ ദ്വിജൻ ശുഭൻ.
നീയൂർദ്ധ്വകേതുരൂർദ്ധ്വധരനൂർദ്ധ്വരേതസ്സ്; തേ തൊഴാം!
മഹാപാപം മുടിപ്പോൻ നീയുപപാപാപഹൻ ഭവാൻ
മുനീശൻ സർവ്വപാപഘ്നൻ; നിന്നെശ്ശരണമാക്കിനേൻ!'

ഇങ്ങനെയുള്ള സർവ്വപാപപ്രമോചനമായ പരമസ്തോത്രം, പണ്ട് ശിവൻ കാശിയിൽ ശുഭമായ തീർത്ഥത്തിൽ സ്നാനംചെയ്ത് വിഷ്ണുവിന്റെ തിരുമുമ്പിൽനിന്നു ജപിച്ചതാണ്. അപ്പോഴുംതന്നെ രുദ്രന് ഉപശമവും ലഭിച്ചു. മഹാനേ, മുപ്പുരാരി ചൊല്ലിയതായ ഈ പാപശമനസ്തോത്രം ജപിക്കുന്നവൻ പാപങ്ങൾ വേർപെട്ട് ഉപശമം നേടി, വിഷ്ണുലോകത്തിൽ ദേവസിദ്ധന്മാരാൽ പൂജിതനായി വാഴും.

ശ്രീവാമനമഹാപുരാണം, വാമനാവതാരം,
പാപപ്രശമനസ്തോത്രകഥനം, എൺപത്തേഴാം അദ്ധ്യായം.

—(o)—

# എൺപത്തെട്ടാമദ്ധ്യായം

പുലസ്ത്യൻ:—രണ്ടാമത്തെ പാപപ്രശമനസ്തോത്രവും പറഞ്ഞുതരാം. ഇതും വഴിപോലെ ജപിച്ചാൽ പാപങ്ങൾ നശിക്കും:—

'തൊഴാം മീനായ ദേവേശ! തൊഴാം ദേവേശ, കൂർമ്മമേ!
ഹയശീർഷ, തൊഴുന്നേൻ ഞാൻ ഭവ, വിഷ്ണോ, ത്രിവിക്രമ!
തൊഴാം ശ്രീധര, ഗൌരീശ, ഹൃഷീകേശ, കമാരില!
നാരായണ, വണങ്ങുന്നേൻ; തൊഴാം തേ ഗരുഡാസന!
ജയേശ, നരസിംഹാത്മൻ, ശൂലധാരിൻ, കുരുധ്വജ,
ഖണ്ഡധരേ, കാമപാല, തൊഴുന്നേൻ ബ്രാഹ്മണപ്രിയ.
വിശ്വകർമ്മന്നജിത, ഹേ പുണ്ഡരീകദ്വിജപ്രിയ,
ഹരേ, ശംഭോ, വണങ്ങുന്നേനാദി ബ്രഹ്മൻ, പ്രജാപതേ.
ശൂലബാഹോ തൊഴുന്നേൻ ഞാൻ തൊഴാം ചക്രധര, പ്രഭോ!
ശിവ, വിഷ്ണോ, സുവർണ്ണാക്ഷ, പിംഗളാംബര, ഗോപതേ.
വണങ്ങുന്നേൻ ഗദാപാണേ; വണങ്ങുന്നേൻ കുശേശയ;
അർദ്ധനാരീശ്വര, വിഭോ, തൊഴുന്നേൻ പാപനാശന.
തൊഴാം ഗോപാല, വൈകുണ്ഠ! തൊഴുന്നേൻ ദേവ, സോമപ;
വിശ്വരൂപ, തൊഴുന്നേൻ ഞാൻ; തൊഴാം, ജ്യേഷ്ഠേശ, പങ്കജ!
ഉപശാന്ത വണങ്ങുന്നേൻ, മാർക്കണ്ഡേയസജംബുക;
തൊഴുന്നേൻ പത്മകിരണ; തൊഴുന്നേൻ വഡവാമുഖ.
കാർത്തികേയ വണങ്ങുന്നേൻ ശംഖിൻ,ബാഹ്ലീക കൈതൊഴാം.
തൊഴുന്നേൻ പത്മകിരണ; വണങ്ങുന്നേൻ കുശേശയ.
തൊഴുന്നേനനഘ, സ്ഥാണോ; തൊഴുന്നേൻ വനമാലിയെ
തൊഴുന്നേൻ ലാംഗലീനാഥ; തൊഴുന്നേൻ ശ്രീമണാളനെ;
വണങ്ങുന്നേൻ, ത്രിണയന, തൊഴുന്നേൻ ഹവ്യവാഹനെ
വണങ്ങുന്നേൻ ത്രിസൌവർണ്ണ; തൊഴുന്നേൻ ധരണീധര.
ത്രിണാചികേത, ബ്രഹ്മാവേ, തൊഴുന്നേൻ ശശിശേഖര;
തൊഴുന്നേനാമയം പാടെ കളയുന്ന കപർദ്ദിയെ,
തൊഴുന്നേൻ ചണ്ഡ, മാർത്താണ്ഡ, ധ്രുവ, ഭദ്ര, മഹാദ്യുതേ;
പത്മനാഭ, ഹിരണ്യാക്ഷ, തൊഴുന്നേൻ സ്കന്ദ, ശാശ്വത.
വണങ്ങുന്നേൻ ഭീമ, ഹംസ, തൊഴുന്നേൻ ഹാടകേശ്വര;

തൊഴുന്നേൻ സന്തതം ഹംസ; തൊഴുന്നേൻ പ്രാണതർപ്പണ.
തൊഴുന്നേൻ ശംഖകവച, മഹായോഗിൻ, മഹേശ്വര;
ശ്രീനിവാസ, വണങ്ങുന്നേൻ; തൊഴുന്നേൻ പുരുഷോത്തമ.
വണങ്ങുന്നേൻ ചതുർബാഹോ; വണങ്ങുന്നേൻ സുധാപതേ;
വനസ്പതേ, മധുപതേ, തൊഴുന്നേൻ നിത്യനാം മനോ.
ശ്രീകണ്ഠ, ഹേ വാസുദേവ, നീലകണ്ഠ, സദാശിവ,
ശർവ്വാനഘ, വണങ്ങുന്നേൻ ശൌരീശ, ലോകധേശ്വര.
മനോഹര, വണങ്ങുന്നേൻ കൃഷ്ണേശ ധൃതചക്രനേ;
യശോധര, മഹാബാഹോ, വണങ്ങുന്നേൻ കർമ്മപ്രിയ.
ഭൂധര, ഭൂഷിതഗദ, സുനേത്ര, സുരശംസിത,
ഭദ്രാക്ഷ, ഹേ വീരഭദ്ര, ശങ്കുകർണ്ണ, തൊഴുന്നു ഞാൻ.
വൃഷധ്വജ, മഹേശാന, വിശ്വാമിത്ര, ശശിപ്രഭ,
ഉപേന്ദ്ര, ഗോവിന്ദ, പണിഞ്ഞീടുന്നേൻ പങ്കജപ്രിയ.
തൊഴാം സഹസ്രമൂർദ്ധാവാം ദേവനെക്കുന്ദമാലിയെ;
കാലാഗ്നേ, രുദ്ര, ദേവേശ, കൃത്തിവസ്ത്ര, തൊഴുന്നു ഞാൻ.
ഛാഗലേശനെ വന്ദിപ്പൻ; പങ്കജാസനനെത്തൊഴാം;
സഹസ്രാക്ഷ, തൊഴാം കോകനദ, മാധവശങ്കര!
അഗസ്ത്യ, വിഷ്ണോ, ഗരുഡ, കപില, ബ്രഹ്മവാങ്മയ,
ബ്രഹ്മൻ, സനാതന, പരബ്രഹ്മമേ, പണിയുന്നു ഞാൻ.
അപ്രതർക്ക്യ, ചതുർബാഹോ, സഹസ്രാംശോ, തപോമയ,
തൊഴുന്നേൻ ധർമ്മരാജാവേ, ദേവാരി, ഗരുഡവാഹന.
സർവ്വഭൂതനാഥനേ, ശാന്ത, സർവ്വലക്ഷണ, നിർമ്മല,
അവ്യക്ത, ഹേ മഹായോഗിൻ, തൊഴുന്നേൻ പാപനാശന.
നിരഞ്ജന, നിരാകാര, നിത്യായതന, നിർഗ്ഗുണ,
തൊഴുന്നേൻ പാപഹര; ഞാൻ ശരണ്യ, ശരണാഗതൻ.'

പണ്ട് അഗസ്ത്യമഹർഷി ചൊല്ലിയതായ ഈ ശ്രേഷ്ഠസ്തവം പഠിക്കുകയോ കേൾക്കുകയോ സ്മരിക്കുകയോ ചെയ്താൽ പാപങ്ങൾ നശിച്ച് സമൃദ്ധിയും, യശസ്സും ഉണ്ടായി വരും.

ശ്രീവാമനമഹാപുരാണം, വാമനാവതാരം,

ചിതിയ പാപപ്രശമനസ്തോത്രകഥനം എൺപത്തെട്ടാമദ്ധ്യായം.

—:o:—

# എൺപത്തൊമ്പതാമദ്ധ്യായം

പുലസ്ത്യൻ:—ദാനവോത്തമനായ പ്രഹ്ലാദൻ തീർത്ഥയാത്രയായി സഞ്ചരിക്കെ, വിരോചനാത്മജനായ ബലി ദർശനത്തിന്നായി കുരുക്ഷേത്രത്തിൽ ചെന്നെത്തി. ആ മഹാധർമ്മവത്തായ തീർത്ഥത്തിലെയ്ക്കു ബ്രാഹ്മണപുംഗവനായ ശുക്രൻ ദ്വിജശ്രേഷ്ഠരെ ക്ഷണിച്ചു. ഭാർഗ്ഗവന്റെ ക്ഷണനത്താൽ ആത്രേയഗൌതമകൌശികാംഗിരസാദികളായ തപോധനികൾ കുരുക്ഷേത്രത്തിൽ വന്നുചേർന്നു. അവർ പിന്നെ സരയൂനദിയിലെയ്ക്കായി വടക്കോട്ടു നടകൊണ്ടു. സരയൂവിൽ സ്നാനംചെയ്തു പിതൃദേവകളെ പൂജിച്ചിട്ടു് സൂര്യകിരണത്തിൽ നിന്നൊഴുകിയ കിരണാനദിയിലെയ്ക്കു ഗമിച്ചു. അതിൽ സ്നാനം ചെയ്തിട്ടു് മഹർഷിമാരെല്ലാം പുണ്യജലയായ ഐരാവതിയിലും കുളിച്ചു ദേവികയിൽ ചെന്നെത്തി. ദേവികയിൽ സുസ്നാതരായ ആത്രേയാദി താപസന്മാർ പയോഷ്ണിയിൽ സ്നാനത്തിന്നിറങ്ങിയപ്പോൾ ഒരു വലിയ അത്ഭുതമുണ്ടായി: വെള്ളത്തിനടിയിൽ മുങ്ങിയപ്പോഴും പൊങ്ങിയപ്പോഴും തങ്ങളുടെ പ്രതിബിംബം കാണപ്പെട്ടു. ഇതിൽ എല്ലാവക്കും ആശ്ചര്യം തോന്നി. പിന്നെ കുളിച്ചു കേറിയിട്ടു്, ഇതെന്തായിരിക്കാം എന്നു സവിസ്മയം ചിന്തിച്ചുകൊണ്ടും തമ്മിൽ സംസാരിച്ചുകൊണ്ടും അവർ യാത്ര തുടൎന്നു.

വഴിക്കു്, കാർനിരപോലെ കറുത്തിരുണ്ട പക്ഷികൾക്കു വിശ്രമം നൽകുന്ന ഒരു വിസ്തീർണ്ണമായ കാനനം അകലെ നിന്നു കാണുമാറായി. അതു് അത്യുന്നതികൊണ്ടു് ആകാശത്തെയും പടൎന്നുപിടിച്ച വള്ളികൾകൊണ്ടു ഭൂമിയെയും മറച്ചിരുന്നു. പൂക്കളും കായ്കളും നിറഞ്ഞ വൃക്ഷങ്ങളാൽ നിബിഡമായ ആ വനം നക്ഷത്രഭൂഷിതമായ ആകാശംപോലെ ശോഭിച്ചു. കമല പുണ്ഡരീക കോകനദവ്യാപ്തമായ ആ കാനനത്തെ, ഒരു താമരപ്പൊയ്കയെ എന്നപോലെ കണ്ടിട്ടു് അതിയായ സന്തോഷത്താൽ അവൎക്കു മനസ്സു ഉള്ളോളം കുളിൎത്തു. ഹംസങ്ങൾ ഒരു വലിയ സരസ്സിലെന്നപോലെ ആ മുനീന്ദ്രന്മാർ അതിൽ പ്രവേശിച്ചപ്പോൾ, ലോകത്തെ നിലനിൎത്തുന്ന നാലു പുരുഷാൎത്ഥങ്ങളുടെ

ലോകപൂജിതമായ പുണ്യാശ്രമം നടുവിലായി കാണപ്പെട്ടു. ധർമ്മത്തിന്റെ ആശ്രമം കിഴക്കോട്ടു മുഖമായി പിലാശ്രമങ്ങളാൽ പരിവൃതമായും, അർത്ഥത്തിന്റെ ആശ്രമം പടിഞ്ഞാട്ടു മുഖമായി പൂമരങ്ങളാൽ പരിവൃതമായും, കാമത്തിന്റെ ആശ്രമം തെക്കോട്ടു മുഖമായി അശോകരംഭാപരിവൃതമായും, മോക്ഷത്തിന്റെ ആശ്രമം വടക്കോട്ടുമുഖമായി തനിപ്പളുങ്കുപോലെ നിർമ്മലമായും പരിലസിച്ചു. മോക്ഷം കൃതയുഗത്തിന്റെ ഒടുവിലും, കാമം ത്രേതാവസാനത്തിലും, അർത്ഥം ദ്വാപരത്തിന്റെ ഒടുവിലും, ധർമ്മം കലിയുടെ അവസാനത്തിലും ആശ്രമംപൂക്ക് സ്ഥിതിചെയ്യുന്നു.

ആ ആശ്രമങ്ങളെ ദർശിച്ചിട്ട് ആത്രേയാദി മഹർഷിമാർ അവിടെത്തന്നെ അഖണ്ഡതീർത്ഥത്തിൽ വസിപ്പാനാരംഭിച്ചു. ചതുർമ്മൂർത്തിയായി ലോകനാഥനായ വിഷ്ണുഭഗവാനെ അവിടെ അഖണ്ഡൻ എന്ന പേരിൽ പണ്ടേ പ്രതിഷ്ഠിച്ചിട്ടുണ്ട്. നാരദ, തന്തിരുവടിയെ ശുശ്രൂഷയാലും തപസ്സാലും ബ്രഹ്മചര്യത്താലും ആരാധിച്ചുകൊണ്ട് ആ ബഹുശ്രുതന്മാരായ യോഗികൾ മറ്റുവരൊന്നിച്ച് അവിടെ താമസിച്ചു. അങ്ങനെയിരിക്കെ, അസുരഭയംമൂലം ചിലർ ഖണ്ഡപർവ്വതങ്ങളിൽ ചെന്നുകൂടി; അശ്മകുട്ടന്മാരും മരീചിപന്മാരുമായ മററു ചിലർ കാളിന്ദിയിൽ സ്നാനം കഴിച്ചു തെക്കോട്ടു നടകൊണ്ട്, അവന്തിരാജ്യത്തുചെന്ന് വിഷ്ണുസന്നിധിയിൽ പാർപ്പാക്കി; അവിടെ വിഷ്ണുപ്രഭാവത്താൽ അസുരന്മാർ കേറുകയില്ല. ബ്രഹ്മചാരികളായ ബാലഖില്യരാകട്ടെ, ദാനവരെ പേടിച്ചു പോയി ഭദ്രകോടിയെ പ്രാപിച്ചു സ്ഥിതിചെയ്തു.

ഗൗതമാംഗിരസപ്രഭൃതികളായ വിപ്രന്മാർ ഇപ്രകാരം പോയതിനുശേഷം, ഭൃഗുഗോത്രക്കാരെയെല്ലാം ശുക്രൻ ബലിയുടെ യാഗത്തിന്നു കൊണ്ടുപോന്നു. മറ്റുവരുടെ മേൽനോട്ടത്തിൽ യാഗം ആരംഭിച്ചു; അദ്ദേഹം തേജസ്സേറിയ മാബലിയെ യഥാവിധി യജ്ഞത്തിന്നു ദീക്ഷിച്ചു. അസുരേന്ദ്രൻ വെളുത്ത വസ്ത്രമുടുത്ത് വെളുത്ത പൂമാലയും കുറിക്കൂട്ടുമണിഞ്ഞ് മാൻതോൽകൊണ്ടു പുതച്ച് മയിൽപ്പീലി ചൂടി, സദസ്യരാലും ഹയഗ്രീവപ്രമുഖരായ ബാണപ്രഭൃതികളാലും ചുററപ്പെട്ടു യജ്ഞത്തിൽ ഏർപ്പെട്ടിരിപ്പായി. അദ്ദേഹത്തിന്റെ മറ്റു ആയിരം സ്ത്രീകൾക്കു മേലാളായ വിന്ധ്യാവലിയും യജ്ഞകർമ്മത്തിൽ ദീക്ഷ കൈ

കൊണ്ടു. വസന്തമാസത്തിൽ ഒരു ലക്ഷണമൊത്ത വെളുത്ത കുതിരയെ ഭൂമിയിലെങ്ങും സഞ്ചരിപ്പാനായി ശുക്രൻ വിട്ടു; താരകാക്ഷനാണു് അതിന്റെ കൂടെ പോയിരുന്നതു്.

ഇങ്ങനെ അശ്വത്തെ വിട്ടു് യജ്ഞം തുടങ്ങി, അഗ്നിയിൽ ഹോമവും ദൈത്യപൂജയും നടന്നുകൊണ്ടു് മൂന്നുമാസം കഴിഞ്ഞതിന്നുശേഷം, സൂര്യൻ മിഥുനത്തിൽ നിൽക്കെ, ദേവമാതാവു വാമനമൂർത്തിയായ ലക്ഷ്മീവല്ലഭനെ പ്രസവിച്ചു. മഹർഷേ, നാഥനായി, ജഗദീശനായി പുരാണപുരുഷനായിരിക്കുന്ന ഭഗവാൻ നാരായണൻ അവതരിച്ച ക്ഷണത്തിൽ, ബ്രഹ്മാവു് മഹർഷിമാരൊന്നിച്ചു വന്നെത്തി സ്തോത്രം ചൊല്ലുകയായി:—

(ശ്ലോകങ്ങൾ)

'നമോസ്തുതേ മാധവ, സത്വമൂർത്തേ!
നമോസ്തുതേ സാത്വത, വിശ്വരൂപ!
നമോസ്തുതേ ശത്രുവനേന്ധനാഗ്നേ!
നമോസ്തുതേ പാപമഹാദവാഗ്നേ!

നമോസ്തു പുണ്ഡരീകാക്ഷ! നമസ്തേ വിശ്വഭാവന!
നമസ്തേ ജഗദാധാര! നമസ്തേ പുരുഷോത്തമ!
നാരായണ, ജഗന്മൂർത്തേ, ജഗന്നാഥ, ഗദാധര,
പീതാംബര, ശ്രീരമണ, ജനാർദ്ദന, നമോസ്തുതേ!

ഭവാൻ ത്രാതാവു ഗോപ്താവു വിശ്വാത്മാ സർവ്വഗൻ ധ്രുവൻ;
സർവ്വധാരിൻ, ധരാധാരിൻ, രൂപധാരിൻ, നമോസ്തുതേ!

വർദ്ധിഷ്ണോ, വർദ്ധിതാശേഷത്രൈലോക്യ, സുരപൂജിത,
തുടച്ചുകളകിന്ദ്രന്റെ കണ്ണുനീർ ദേവനാഥ, നീ!
നീ ധാതാവു വിധാതാവു; സംഹർത്താവു മഹേശ, നീ
മഹാലയൻ മഹായോഗി യോഗശായി; നമോസ്തുതേ!'

ഈവിധം സ്തുതിക്കപ്പെട്ട ജഗദീശനും സർവ്വാത്മാവും സർവ്വവ്യാപിയുമായ വിഷ്ണുഭഗവാൻ 'വിഭോ, എനിക്കുപനയനം കഴിക്കുക' എന്നരുളിച്ചെയ്തു. ഉടനെ, തേജസ്സേറിയ ബൃഹസ്പതി ഗോത്രജനും സർവ്വശാസ്ത്രജ്ഞനുമായ ഭരദ്വാജമഹർഷി ദേവന്നു ജാതകർമ്മവും മററും

കഴിച്ച്, വ്രതബന്ധം നടത്തി. പിന്നീടു എല്ലാവരും മുറയ്ക്ക് ഓരോന്നു ദാനംചെയ്തു: പുലഹൻ പൂണൂലും, പുലസ്ത്യൻ രണ്ടു വെള്ളവസ്ത്രവും, അഗസ്ത്യൻ മാൻതോലും, ഭരദ്വാജൻ മേഖലയും, ബ്രഹ്മപുത്രനായ മരീചി പിലാശിൻ ദണ്ഡം, വസിഷ്ഠൻ അക്ഷസൂത്രവും, അംഗിരസ്സ് കുശചീരവും, ഇന്ദ്രൻ കുടയും, ഭൂമി ഒരു ജോടി ചെരുപ്പും, ബൃഹത്തേജസ്സായ ബൃഹസ്പതി കമണ്ഡലുവും; വിഷ്ണുവിന്നു കൊടുത്തു. ഉപനയനാനന്തരം ഭൂതഭാവനനായ ഭഗവാൻ ഋഷിമാരാൽ സ്തുതിക്കപ്പെട്ടുകൊണ്ടു് വേദങ്ങളും വേദാംഗങ്ങളും പഠിച്ച് അംഗിരോഗോത്രജനായ ഭരദ്വാജനിൽ നിന്നാണ്, മഹത്തായ സ്വരത്തോടും മഹത്തായ ആഖ്യാനത്തോടും സംഗീതത്തോടും കൂടിയ സാമവേദം പഠിച്ചതു്. ഒരു മാസംകൊണ്ട്, ലോകാചാരപ്രവൃത്തിക്കായി ഭഗവാൻ വേദമഹാസമുദ്രത്തിന്റെ മറുകരകണ്ടു വിദ്വാനായിച്ചമഞ്ഞു.

എല്ലാശ്ശാസ്ത്രങ്ങളിലും നൈപുണ്യം നേടിയതിനുശേഷം സനാതനനായ തന്തിരുവടി ബ്രാഹ്മണശ്രേഷ്ഠനായ ഭരദ്വാജനോട്ട് ഇപ്രകാരം അരുളിച്ചെയ്തു:—'ബ്രാഹ്മണ, അനുജ്ഞതന്നാലും; ഞാൻ മഹോദയമായ കുരുക്ഷേത്രത്തിലേയ്ക്കു പോകയാണ്. അവിടെ അസുരപ്പെരുമാളുടെ പുണ്യമായ അശ്വമേധം നടക്കുന്നുണ്ട്. ഭൂമിയിൽ തേജസ്സുകൾ ഒന്നിച്ചു ചേർന്നിരിക്കുന്നതു കണ്ടാലും; ഇതുകൾ പുണ്യവർദ്ധനങ്ങളായ എന്റെ അംശങ്ങളാകുന്നു. അതിനാൽ, ബലി കുരുക്ഷേത്രത്തിൽ ചെന്നിട്ടുണ്ടാകുമെന്നു ഞാൻ വിചാരിക്കുന്നു.'

ഭരദ്വാജൻ:—'ഭഗവൻ, യഥേഷ്ടം ചെയ്യാം; പുറപ്പെടുക. ഞാൻ നിന്തിരുവടിയോട്ട് അനുജ്ഞാപിക്കുകയില്ല! നമുക്കു വേഗത്തിൽ ബലിയുടെ യാഗത്തിന്നു പോകാം. എന്നാൽ ഇവിടത്തോടു ഞാൻ ഒന്നു ചോദിക്കട്ടെ: പുരുഷോത്തമ, ഏതേതിടങ്ങളിലാണ് ഭവാൻ എല്ലായ്പോഴും സന്നിധി കൊള്ളുന്നതു്? അരുളിച്ചെയ്യാലും; ശരിയായി അറിവാൻ എനിക്കാഗ്രഹമുണ്ട്.'

വിഷ്ണു:—'ഗുരോ, ഞാൻ പല രൂപങ്ങൾ പൂണ്ടു് ഏതേതു പുണ്യസ്ഥലങ്ങളിൽ വസിക്കുന്നു എന്നതു പറയാം; കേട്ടുകൊൾക: എന്റെ പലതരം അവതാരങ്ങളാൽ വ്യാപിക്കപ്പെട്ടവയാണ് ഭൂമിയും നഭസ്സും പാതാളവും സമുദ്രങ്ങളും സ്വർഗ്ഗവും ദിക്കുകളും

പൎവ്വതങ്ങളും മേഘങ്ങളുമൊക്കെ. ദിവ്യങ്ങളും, ഭൌമങ്ങളും, ജലത്തിലും ആകാശത്തും ചരിക്കുന്നവയും, സ്ഥാവരങ്ങളും, ഇന്ദ്രസൂൎയ്യചന്ദ്രയമവരുണവസുവഹ്നികളും പശുപക്ഷികളും—ബ്രഹ്മാവു മുതൽ സ്ഥാവരംവരെയുള്ളവയും, മൂൎത്തിമത്തുക്കളും അമൂൎത്തങ്ങളും—ഇങ്ങനെ പലതരത്തിലുള്ളവ മുഴുവനും ലോകപൂരണത്തിന്നായി എന്നിൽനിന്നു ജനിച്ചവയാകുന്നു. ദ്വിജശ്രേഷ്ഠ, ഭൂമിയിലുള്ള എന്റെ ഈ പുണ്യസ്ഥാനങ്ങളും സുരസിദ്ധദാനവമാനവന്മാരാൽ പൂജനീയങ്ങളും, ദൎശിക്കുകയോ കീൎത്തിക്കുകയോ ചെയ്താൽ പെട്ടെന്നു് പാപത്തെ നശിപ്പിക്കുന്നവയുമത്രെ.

**ശ്രീവാമനമഹാപുരാണം, വാമനാവതാരം,**
**വാമനോല്പത്തി എൺപത്തൊമ്പതാമദ്ധ്യായം.**

——:o:——

# തൊണ്ണൂറാമദ്ധ്യായം

(ശ്ലോകങ്ങൾ)

വിഷ്ണു:—വാഴ്‌വൂ മാനസതീൎത്ഥത്തിലാദ്യമെൻ മത്സ്യവിഗ്രഹം,
കീൎത്തനാരാധനാദ്യത്താൽ സൎവ്വപാപപ്രണാശനം;
കൌശികീസിദ്ധിമേവുന്നു ധൎമ്മരൂപമലാപഹം;
ഹയഗ്രീവൻ കൃഷ്ണയിങ്കൽ; ഗോവിന്ദൻ ഹസ്തിനാപുരേ;
ത്രിവിക്രമൻ യമുനയിൽ; ലിംഗഭേദത്തിലാം ഭവാൻ;
കേദാരത്തിലിരുട്ടപ്പൻ; കുബ്ജാമ്രേ കൃഷ്ണമൂൎദ്ധജൻ
നാരായണൻ ബദരിയിൽ; വാരാഹേ ഗരുഡധ്വജൻ;
ജയേശൻ ഭദ്രകൎണ്ണത്തിൽ; വിപാശാന്തേ ദ്വിജപ്രിയൻ;
രൂപധാരിയിരാവത്യാം; കുരുക്ഷേത്രേ കുരുധ്വജൻ;
നൃസിംഹം കൃതശൌചത്തിൽ; ഗോകൎണ്ണേ വിശ്വധാരിതാൻ
പുണ്ഡരീകൻ മഹാംഭസ്സിൽ; പ്രാചീനേ കാമപാലനാം;
വിശാഖയൂപേ അജിതൻ; ഹംസൻ ഹംസപദസ്ഥിതൻ;
പയോഷ്ണിയിലഖണ്ഡൻ താൻ; വിതസ്തായാം കുമാരിലൻ;
മണിമത്യന്തികേ ശംഭു; ബ്രഹ്മണ്യത്തിൽ പ്രജാപതി;

മധുവാററിൽച്ചക്രധരൻ; ശൂലബാഹു ഹിമാദ്രിയിൽ;
വിഷ്ണുതാനോഷധിപ്രസ്ഥത്തിങ്കൽ വാഴ്വൂ മഹാമുനേ;
ഭൃഗുതുംഗേ സുവർണ്ണാക്ഷൻ, നൈമിശേ പിംഗളാംബരൻ;
ഗയയിൽഗ്ഗോപതിഗദാപാണിമാരായ് വസിപ്പുതാൻ
ഗോപ്രതാരേ ത്രിലോകേശൻ വരദായി കുശേശയൻ;
തെക്കേമഹേന്ദ്രശൈലത്തിലർദ്ധനാരീശ്വരൻ സ്ഥിതൻ;
വടക്കേതാം മഹേന്ദ്രത്തിൽഗ്ഗോപാലൻ വാഴ്വുസോമപൻ;
വൈകുണ്ഠൻ സഹ്യനിൽ; പ്പാരിയാത്രത്തിലപരാജിതൻ;
കശേരുനാട്ടിൽ വാഴുന്ന വിശ്വരൂപൻ തപോധന;
സൌഗന്ധിമലയത്തിങ്കൽ; വിന്ധ്യഭൂവിൽസ്സദാശിവൻ;
അവന്തിനാട്ടിലാം ധിഷ്ണ്യൻ; നിഷധത്തിൽസ്സുരേശ്വരൻ,
മഹോദയേ ഹയഗ്രീവൻ; പ്രയാഗേ യോഗശായി താൻ,
പാഞ്ചാലനാട്ടിൽ ബ്രഹ്മർഷേ, വാഴ്വൂ പാഞ്ചാലികൻ സദാ;
മധുകാട്ടിൽ സ്വയംഭൂവാം, ഞാനയോഗന്ധി പുഷ്കരേ.
കാശിയിൽക്കേശവൻ വാഴ്വിത,ങ്ങതാനവിമുക്തനാം,
പമ്പയിൽപ്പത്മകിരണനാഴിയിൽബ്ബഡവാമുഖൻ;
കുമാരധാരേ ബാഹ്ളീശൻ; ബർഹണേ കാർത്തികേയനാം;
ഓജസത്തിൽ ഗുഹൻ ശർവൻ; സ്ഥാണുതാൻ കുരുഭൂമിയിൽ;
കിഷ്കിന്ധക്കാർ ശരിയ്ക്കെന്നൊച്ചൊല്ലുന്ന വനമാലിയായ്;
വീരൻ കുവലയാശ്രുധൻ ശംഖചക്രഗദാധരൻ
ശ്രീവത്സാങ്കനുദാരാംഗൻ ശ്രീനാഥൻ നർമ്മദാ തടേ;
വാഴ്വൂ ത്രിണയനൻ മാഹിഷ്മതിയിൽത്താൻ ഹുതാശനം;
അർബ്ബുദത്തിൽ ത്രിസൌവർണ്ണൻ, ഭൂധരൻ സൂകരാദ്രിയിൽ;
ത്രിണാചികേതൻ ബ്രഹ്മർഷേ; പ്രഭാസത്തിൽക്കപർദ്ദിയും
കുടികൊള്ളുന്ന പുകഴും ശശിശേഖരനാം സദാ;
ഉദയത്തിൽദ്ദിനകരൻ മൃഗാങ്കൻ ധ്രുവനെന്നിവർ;
ഹേമകൂടേ ഹിരണ്യാക്ഷൻ; സ്കന്ദൻ ശരവണസ്ഥിതൻ;
മഹാലയസ്ഥിതൻ രുദ്രൻ; വടക്കേക്കുരുഭൂമിയിൽ
പത്മനാഭൻ മുനിശ്രേഷ്ഠ, സർവ്വസൌഖ്യപ്രദായകൻ;
സപ്തഗോദാവരത്തിങ്കൽ ബ്രഹ്മർഷേ ഹാടകേശ്വരൻ;
അവിടെത്താൻ മഹാഹംസൻ; പ്രയാഗത്തിൽ മഹേശനാം;
ശോണസ്ഥൻ രുക്മകവചൻ; കുണ്ഡിനേ ഘ്രാണതർപ്പണൻ;

ഭില്ലിക്കാട്ടിൽ മഹായോഗി; മദ്രത്തിൽപ്പുരുഷോത്തമൻ;
പ്ലക്ഷാവതരണത്തിങ്കൽ ശ്രീനിവാസൻ ദ്വിജോത്തമ;
ശൂർപ്പാരകേ ചതുർബാഹു; മഗധത്തിൽസ്സുധാപതി;
ഗിരിവ്രജേ പശുപതി; ശ്രീകണ്ഠൻ യമുനാതടേ;
വനസ്പതിപ്പേർ കൈക്കൊണ്ടു ദണ്ഡകക്കാട്ടാൽവാഴ്‌വുഞാൻ;
കാലഞ്ജരേ നീലകണ്ഠൻ; സരയ്വാം സമനുത്തമൻ;
ഹംസദേവൻ മഹാകോശീ വാസി സർവ്വാഘനാശനൻ;
ശർവ്വൻ ദക്ഷിണഗോകർണ്ണേ; വാസുദേവൻ പ്രജാമുഖേ;
വിന്ധ്യാദ്രിമേൽ മഹാശൗരൻ; കന്ധാസ്ഥൻ മധുസൂദനൻ;
ത്രികൂടമുടിമേൽ ധ്രുവമൻ വാഴുന്ന ചക്രപാണി ഞാൻ;
ലോഹദണ്ഡേ ഹൃഷീകേശൻ; കോസലത്തിൽ മഹാമയൻ;
സുരാഷ്ട്രത്തിൽ മഹാവാസൻ; നവരാഷ്ട്രേ യശോധരൻ;
ശ്രീധരൻ ദേവികാവാസി; വിദേഹത്തിൽക്ഷമപ്രിയൻ;
ഗോമത്യാം ഛാദിതഗദൻ; ശംഖോദ്ധാരത്തു ശംഖിഞാൻ;
സുനേത്രൻ സൈന്ധവാരണ്യേ; ശൂരൻ ശൂരപുരസ്ഥിതൻ;
ഹിരണ്വതീസ്ഥൻ ഭദ്രാക്ഷൻ; വീരഭദ്രൻ ത്രിവിഷ്ടപേ;
ശങ്കുകർണ്ണൻ നീലവനേ; ഭീമൻ സാലവനസ്ഥിതൻ;
വിശ്വാമിത്രൻ ഘടിതഗൻ; കൈലാസത്തിൽ വൃഷധ്വജൻ;
മഹേശൻ മഹിളാശൈലേ; കാമരൂപേ ശശിപ്രഭൻ;
ഗോമിത്രൻ ഞാൻ വളഭിയിൽ; കടാഹേ ബ്രാഹ്മണപ്രിയൻ;
ഉപേന്ദ്രൻ സിംഹളദ്വീപിൽ;ശ്ശകത്തിൽക്കന്ദമാലിഞാൻ;
സഹസ്രമൂർദ്ധാവ്, രസാതലത്തിങ്കൽ മഹാമുനേ,
കാലാഗ്നി കപിലൻ കൃത്തിവാസസ്സിങ്ങിനെ മൂവ്വരും;
സുതലത്തിൽ സ്ഥിരം കൂർമ്മം; വിതലേ പങ്കജാസനൻ;
മഹാതലത്തിൽസ്സുഖവാം ദേവേശൻ വൃഷലേശ്വരൻ
തലത്തിങ്കൽസ്സഹസ്രാംഘ്രി സഹസ്രഭുജനീശ്വരൻ
സഹസ്രാക്ഷൻ ദിതിജരെ മുസലത്താലിഴയ്ക്കുവോൻ;
പാതാളത്തിൽ വസിക്കുന്നു യോഗീശൻ ഹരിശങ്കരൻ;
ധരാതലേ കോകനാദത്തുഗിയിൽച്ചക്രപാണി ഞാൻ;
ഭുവർല്ലോകത്തു ഗരുഡൻ; സ്വർല്ലോകേ വിഷ്ണുശാശ്വതൻ;
മഹർല്ലോകത്തഗസ്ത്യൻ ഞാൻ; കപിലൻ ജനലോകഗൻ;
തപോലോകത്തു ഞാൻ സപ്തസംയുതബ്രഹ്മവാങ്മയൻ;

ബ്രഹ്മലോകത്തതിൻവണ്ണം ബ്രഹ്മാവായ് വാണിടുന്നു ഞാൻ;
സനാതനൻ ശൈവപുരേ; സൽബ്രഹ്മം വൈഷ്ണവത്തിൽത്തൊ
അപ്രതർക്ക്യൻ നിരാലംബേ; നിരാകാരേ തപോമയൻ; [ൻ;
ജംബൂദ്വീപിൽച്ചതുർബാഹു; കശദ്വീപിൽക്കശേശയൻ;
പ്ലക്ഷദ്വീപിൽ മുനിശ്രേഷ്ഠ, വാഴ്വൂ ഗരുഡവാഹനൻ;
ക്രൗഞ്ചത്തിൽപ്പത്മനാഭൻ ഞാൻ; ശാല്മത്തിൽ വൃഷധ്വജൻ;
ശാകദ്വീപിൽസ്സഹസ്രാക്ഷൻ പുഷ്കരത്തിങ്കൽ വാമനൻ;
ആമട്ടേ ഭൂമിയിൽസ്സാലിഗ്രാമത്തിലുമിരിപ്പൂ ഞാൻ
തണ്ണീരിലും കരയിലുമശേഷസ്ഥാവരത്തിലും.

ഇവയെയാക്കെയാണ്, എന്റെ സനാതനങ്ങളായ പുരാതനപുണ്യ മഹാക്ഷേത്രങ്ങൾ; ഇവയെ കീർത്തിച്ചാൽ പാപമെല്ലാം നീങ്ങി പരിശുദ്ധിയും സായൂജ്യവും സിദ്ധിക്കും. പേർ പറഞ്ഞാൽത്തന്നെ പാപം നശിക്കും; ദർശനം ചെയ്താലൊ, ദേവസാധ്യമനുഷ്യാദികൾക്കു ധർമ്മാർത്ഥകാമമോക്ഷങ്ങൾ കൈവരും.

എന്റെ ഈ പുണ്യസ്ഥാനങ്ങൾ അങ്ങയോടു പറഞ്ഞുകഴിഞ്ഞു. ഇനി, എഴുന്നേൽക്കുക; നാം ദേവഹിതത്തിന്നായി ദൈത്യപ്പെരുമാളുടെ യാഗസ്ഥലത്തേയ്ക്കു പോവുക.' ഇപ്രകാരം ഭരദ്വാജമഹർഷിയോടരുളിച്ചെയ്തിട്ടു മഹാരമാവായ വിഷ്ണു മാമലയിൽ നിന്നു സവിലാസമന്ദഗമനനായി കുരുക്ഷേത്രത്തിലേയ്ക്കെഴുന്നള്ളി.

ശ്രീവാമനമഹാപുരാണം, വാമനാവതാരം,
വിഷ്ണുസ്ഥാനകഥനം തൊണ്ണൂറാമദ്ധ്യായം

—(o)—

# തൊണ്ണൂററൊന്നാമദ്ധ്യായം

പുലസ്ത്യൻ:—വാസുദേവൻ എഴുന്നള്ളുമ്പോൾ ഭൂമി കലങ്ങി; പർവ്വതങ്ങൾ വിറച്ചു; സമുദ്രങ്ങൾ കലങ്ങി; ആകാശത്ത് എല്ലാലോകവും കീഴ്മേൽ മറിഞ്ഞു. യജ്ഞം വലിയ വിവശതയിലായി:—'എന്നെ മധുസൂദനൻ എന്തു ചെയ്യുമോ ആവോ? ശിവൻ എന്നെ ദഹിപ്പിച്ച സ്ഥിതിക്ക്, വാസുദേവനു് എന്തുതന്നെ

ചെയ്യുകയോ?' ഇപ്പ്രാമന്ത്രാഹുതികൾകൊണ്ടു ഹോമിക്കപ്പെടുന്ന ആ ആസുരാഗ്നികൾ വിഷ്ണുവിനെ പേടിച്ചിട്ട്, ബ്രാഹ്മണേന്ദ്രരാൽ നൽകപ്പെട്ട ഭക്ഷ്യങ്ങളെ കൈക്കൊള്ളാതായി.

ഈ ദുർന്നിമിത്തം കണ്ടിട്ടു ദാനവപ്പെരുമാൾ ഔശനസനായ ശുക്രനെ വണങ്ങിത്തൊഴുതു ചോദിച്ചു:—'ഗുരോ, എന്തുകൊണ്ടാണു സപർവ്വതയായ ഭൂമി, കാററത്തു വാഴ എന്നപോലെ ഇളകിച്ചമഞ്ഞതു്? അസുരന്മാരുടെ അഗ്നികൾ ഹവിസ്സുകളെ കൈക്കൊള്ളാത്തതെന്തുകൊണ്ടാണു്? എന്തു കാരണത്താലാണു് സമുദ്രങ്ങൾ കലങ്ങിയതും ആകാശത്തു നക്ഷത്രങ്ങൾ മുമ്പേത്തെപ്പോലെ സഞ്ചരിയ്ക്കാത്തതും? ദിക്കുകൾ ഇരുട്ടടഞ്ഞതു് ആരുടെ ദോഷത്താലായിരിക്കാം? എനിക്കു പറഞ്ഞുതരിക.'

വൈരോചനിയുടെ വചനം കേട്ടിട്ട് ശുക്രൻ ഇതിന്റെ കാരണം മനസ്സിലാക്കി, മറുപടി പറഞ്ഞു:—'ദൈത്യേശ്വര, മന്ത്രപൂർവ്വം ഹോമിയ്ക്കപ്പെട്ട ഹുതാശനന്മാർ അസുരമുഖ്യന്മാരുടെ ഹവിസ്സു സ്വീകരിക്കാത്തതെന്തുകൊണ്ടാണെന്നു കേട്ടുകൊൾക: വാസുദേവൻ ഇങ്ങോട്ടെഴുന്നള്ളുന്നുണ്ടു്. തന്തിരുവടിയുടെ കാൽവെപ്പു താങ്ങായ്കയാലാണു് സപർവ്വതയായ ഭൂമിയും, ദിക്കുകളും വിറച്ചുപോയതും, സമുദ്രങ്ങൾ കരകവിഞ്ഞു കലങ്ങിമറിഞ്ഞതും'. ശുക്രന്റെ വാക്കുകേട്ടിട്ടു മാബലി ധർമ്മ്യവും സത്യവും പഥ്യവും സന്തോഷസാഹയ്യുക്തവുമാംവണ്ണം ഭാർഗ്ഗവനോടു പറഞ്ഞു:—'ഭഗവാനേ, വാസുദേവൻ എഴുന്നള്ളിവന്നാൽ, ധർമ്മകാമാർത്ഥയുക്തമായി ഞാൻ ചെയ്യേണ്ടതെന്താണു്? രത്നകാഞ്ചനധനങ്ങളെയോ, രാജ്യമോ, ഭൂമിയോ, എന്താണു ദാനംചെയ്യേണ്ടതു്? മുരാരിയോട് എന്തു പറയണം? എനിക്കോ തന്തിരുവടിക്കോ ഹിതമായി എന്തു പ്രവർത്തിക്കണം? തഥ്യവും പഥ്യവും ശ്രേയസ്കരവുമായിട്ടുള്ളതു് ഉപദേശിച്ചുതന്നാലും; അങ്ങിനെയുള്ളതേ ഞാൻ ചെയ്യൂ.'

നാരദ, ദാനവപ്പെരുമാളുടെ ചോദ്യം കേട്ടിട്ടു ഭാർഗ്ഗവൻ ഭൂതഭവ്യങ്ങളെ ആലോചിച്ചു മറുപടി പറഞ്ഞു:—'ഭവാൻ വേദമാർഗ്ഗത്തെ നിരസിച്ചു് അസുരേന്ദ്രരെ യജ്ഞഭാക്കുകളാക്കിയിരിക്കുന്നു. വേദപ്രാമാണ്യത്താൽ ദേവകൾക്കത്രെ യജ്ഞഭാഗത്തിന്നവകാശം; അതിന്നായിട്ടാണു് വിഷ്ണു എഴുന്നള്ളുന്നതു്. തന്തിരുവടി യാഗത്തിൽ വന്നുചേർന്നാൽ, എന്തുചെയ്യണമെന്നാണല്ലോ അങ്ങു ചോദിക്കുന്നതു്. ചെയ്യേണ്ടതു

കേറംകഃ: ഭൂമി, സ്വർണ്ണം മുതലായതിരിക്കട്ടെ, ഒരു പുല്ലിൻതുമ്പുപോലും വിഷ്ണുവിന്നു ദാനം ചെയ്യരുതു്. 'സ്വാമിൻ, ഇവിടെയ്ക്കു വേണ്ടതു തരുവാൻ ആരാളാവും? തിരുവടിയുടെ ഉള്ളിലാണല്ലോ, ഭൂർഭുവസ്സ്വർല്ലോകനാഥന്മാരും പാതാളപാലകന്മാരുമൊക്കെ സർവ്വദാ കുടികൊള്ളുന്നതു്' എന്നിങ്ങനെ വെറും സാമവാക്കു പറയുകയേ പാടുള്ളൂ!'

ബലി:—'ആചാര്യ, അങ്ങുപദേശിച്ചതിൻവണ്ണം എങ്ങിനെ ചെയ്യേണ്ടു? ഒരു താണ നിലയിലുള്ള യാചകൻ വന്നാൽക്കൂടി, ഞാൻ ദാനം ചെയ്യാതിരിക്കാറില്ല; പിന്നെയാണോ, തന്തിരുവടി എഴുന്നള്ളിയാൽ? മഹർഷേ, ജഗദീശനായ ജനാർദ്ദനൻ എഴുന്നള്ളി വന്നാൽ, ഞാനെങ്ങിനെ 'ഇല്ല' എന്നു പറയും? ലോകത്തിൽ സജ്ജനങ്ങൾ ഇപ്രകാരം പറയുന്നതു കേട്ടിട്ടുണ്ടു്: 'ഐശ്വര്യം തേടുന്നവൻ ബ്രാഹ്മണരെ ആദരിക്കുകതന്നെ വേണം. ബ്രാഹ്മണോത്തമ, അതു വാസ്തവമായി കാണപ്പെടുന്നുമുണ്ടു്. മനുഷ്യർ ഇതരയോനിയിൽ ജനിച്ചാൽക്കൂടി, വാങ്മനഃകായകർമ്മങ്ങൾ മുൻജന്മത്തിലെ വാസനയ്ക്കൊത്തിരിയ്ക്കും. പണ്ടു മലയത്തിൽ വെച്ചു നടന്ന കോശകാരസുതന്റെ കഥ ഇവിടുന്നു കേട്ടിട്ടില്ലയോ?'

ശുക്രൻ:—'മഹാബാഹോ, കോശകാരപുത്രന്റെ പുരാണകഥ പറയുക; എനിക്കു വളരെ കൗതുകം തോന്നുന്നു.'

ബലി:—'കേട്ടാലും; ഭൃഗുകുലോത്തമ, മുൻവാസനയെപ്പററിയുള്ള ഈ വാസ്തവകഥ യാഗത്തിന്നിടയിൽ ഞാൻ പറയാം:

മുൽഗലമുനിയുടെ പുത്രനായിട്ടു്, കോശകാരൻ എന്നൊരു ജ്ഞാനവിജ്ഞാനപാരഗനായ തപോധനൻ ഉണ്ടായിരുന്നു. ധർമ്മിഷ്ഠ എന്ന വാത്സ്യായനപുത്രിയായിരുന്നു അദ്ദേഹത്തിന്റെ ഭാര്യ. ആ ധർമ്മശീലയായ പതിവ്രതയിൽ അദ്ദേഹത്തിന്നു പ്രകൃത്യാ ജഡനായ ഒരു പുത്രൻ ജനിച്ചു. അവൻ മിണ്ടാതെ മൂകനെപ്പോലെയും, കാഴ്ചയില്ലാതെ കുരുടനെപ്പോലെയുമിരുന്നു. ആ ജഡനും മൂകനും കുരുടനുമായ മകനെ, പെററതിന്റെ ആറാംദിവസം, അമ്മ ഗൃഹത്തിന്റെ പടിക്കൽ കൊണ്ടിട്ടു.

ഉടനെ ജാതഹാരിണിയായ (കുട്ടികളെ അപഹരിക്കുന്ന) ശൂൎപ്പാക്ഷി എന്ന ദുഷ്ടരാക്ഷസി, തന്റെ മെലിഞ്ഞ കുട്ടിയേയുംകൊണ്ട് അവിടെ വന്നെത്തി. അവൾ, തന്റെ മകനെ അവിടെയിട്ട് ബ്രാഹ്മണപുത്രനെ കൈക്കലാക്കി, അവനേയും കൊണ്ട്, തീൻകഴിപ്പാനായി ശാലോദരപൎവ്വതത്തിലേയ്ക്കു തിരിച്ചു. അവൾ തിരിച്ചെത്തിയപ്പോൾ, അവളുടെ ഘടോദരൻ എന്ന കരുത്തനായ ഭൎത്താവ്, 'ഓമനെ, നീ എന്താണ് കൊണ്ടുവന്നിട്ടുള്ളത്' എന്നു ചോദിച്ചു. അവൾ പറഞ്ഞു:—'രാക്ഷസേന്ദ്ര, ഞാൻ നമ്മുടെ കുട്ടിയെ കോശകാരദ്വിജന്റെ ഗൃഹത്തിലിട്ടിട്ട്, അദ്ദേഹത്തിന്റെ മകനെ കൊണ്ടുപോന്നു.' അവൻ പറഞ്ഞു:—'ഭദ്രേ, നീയിച്ചെയ്തതു നന്നായില്ല; ആ ബ്രാഹ്മണശ്രേഷ്ഠൻ വലിയ ജ്ഞാനിയാണ്; അദ്ദേഹം കോപിച്ചു നമ്മെ ശപിച്ചേയ്ക്കും; സുന്ദരി, അതിനാൽ, ആപൽകരനായ ഇവനെ അവിടെത്തന്നെ കൊണ്ടിട്ടു മററാരുടെയെങ്കിലും മകനെ വേഗത്തിൽ കൊണ്ടുവരിക.' ഇതു കേട്ടിട്ട് ആ കാമരൂപിണിയായ (യഥേഷ്ടം വേഷംമാറുന്ന) ഘോരരാക്ഷസി വെമ്പലോടെ മേല്പോട്ടു കുതിച്ചു ആകാശത്തിലൂടെ നടകൊണ്ടു.

പടിക്കൽ ഇട്ടപ്പെട്ട ആ രാക്ഷസപുത്രനാകട്ടെ, പെരുവിരൽ വായിൽ വെച്ചു ഉറക്കെ കരഞ്ഞുതുടങ്ങി. ആ ശബ്ദം കേട്ടിട്ടു ധൎമ്മിഷ്ഠ ഭൎത്താവിനോടു പറഞ്ഞു:—'മുനിശ്രേഷ്ഠ, നോക്കു; അങ്ങയുടെ മകനു താനേ ശബ്ദമുണ്ടായി!' ഉടനെ സംഭ്രമം പൂണ്ട ആ തപസ്വിനിയും ബ്രാഹ്മണശ്രേഷ്ഠനും കൂടി ഗൃഹത്തിൽനിന്നു പുറത്തേയ്ക്കിറങ്ങി; അപ്പോൾ ആ കുട്ടിയെ അവർ കണ്ടു. അവൻ നിറത്തിലും വടിവിലും മററും അവരുടെ പുത്രനെപ്പോലെതന്നെയായിരുന്നു. കോശകാരൻ ചിരിച്ചു ഭാൎയ്യയോടു പറഞ്ഞു:—'ധൎമ്മിഷ്ഠേ, ഇതു ഒരു ഭൂതത്തിന്റെ ബാധയായിരിക്കണം; ആരോ, നമ്മെ ചതിപ്പാൻ അതേ ആകൃതിയിൽ നിലത്തു കിടക്കുകയാണ്.' ഇങ്ങനെ പറഞ്ഞിട്ട്, അദ്ദേഹം ആ രാക്ഷസപുത്രനെ, മൎമ്മ കയ്യിലെടുത്തു മന്ത്രം ജപിച്ചു ഭൂമിയിൽ വരച്ച്, ബന്ധിച്ചുകളഞ്ഞു.

അപ്പോഴേയ്ക്കും ശൂൎപ്പാക്ഷി അദൃശ്യയായി വന്ന്, ബ്രാഹ്മണപുത്രനെ ദൂരത്തുനിന്നു ഗൃഹമുററത്തേയ്ക്കിട്ടു. ഉടനടി കോശകാരൻ സ്വപുത്രനെ എടുത്തു. രാക്ഷസിയാകട്ടെ, ചെന്നു തന്റെ മകനെ എടു

പ്പാൻ നോക്കി; സാധിക്കാഞ്ഞതിനാൽ, അവൾ അങ്ങുമിങ്ങും വീണുരുണ്ടുകൊണ്ടു ഭർത്താവിന്റെ അടുക്കൽ തിരിച്ചെത്തി, സ്വന്തം കുട്ടിയെ കിട്ടാഞ്ഞ വിവരം അറിയിച്ചു.

രാക്ഷസി പോയപ്പോൾ, മഹാത്മാവായ ബ്രാഹ്മണൻ ആ രാക്ഷസക്കുട്ടിയെ ഭാര്യയുടെ പക്കലേല്പിച്ചു; തന്റെ മകനെയാകട്ടെ അദ്ദേഹം തന്നെ സ്വന്തം പശുവിന്റെ പാലും തയിരും കരിമ്പിൻനീരും മററും കൊടുത്തു പോററിപ്പോന്നു. ബാലന്മാരിരുവരും വളൎന്നു ഏഴുവയസ്സായി. ദിവാകരൻ എന്നും നിശാകരൻ എന്നുമാണ് അച്ഛൻ അവൎക്കു പേരിട്ടിരുന്നത്. രാക്ഷസപുത്രൻ ദിവാകരൻ; ബ്രാഹ്മണാത്മജൻ നിശാകരൻ. ക്രമേണ ബ്രാഹ്മണൻ അവരെ ഉപനയിപ്പിച്ചു. ഓലിട്ടതിന്നുശേഷം ദിവാകരൻ വേദം പഠിച്ചു; നിശാകരനാകട്ടെ ജഡനാകയാൽ പഠിച്ചില്ല. അവനെ ബന്ധുക്കളും അച്ഛനമ്മമാരും ഭ്രാതാവും ഗുരുവും, മലയവാസികൾ സകലരും, ഒരുപോലെ നിന്ദിച്ചു. അച്ഛനോ, അരിശപ്പെട്ട് അവനെ ഒരു പൊട്ടക്കിണററിലിട്ടുകളഞ്ഞു, അതിന്നുമേൽ ഒരു വലിയ കല്ലു വെച്ചടച്ചു.

കിണററിലിടപ്പെട്ട നിശാകരൻ വളരെ സംവത്സരം ജീവിച്ചിരുന്നു. അതിൽ, ഭക്ഷണത്തിന്ന്, കായയുള്ള ഒരു നെല്ലിപ്പടൎപ്പുണ്ടായിരുന്നു. ഒടുവിൽ, പത്തുകൊല്ലങ്ങൾക്കുശേഷം, അവന്റെ അമ്മ കിണററിന്നടുക്കൽ വന്നപ്പോൾ, അതു കല്ലുകൊണ്ടടച്ചിട്ടുള്ളതായി കണ്ടു. ഒരു മലയോളം പോന്ന കല്ലിനാൽ മൂടപ്പെട്ടതു കണ്ടിട്ട്, ആ സ്ത്രീ 'ആരാണ് ഈ കല്ലു കിണററിന്മേൽ വെച്ചത്' എന്നുറക്കെ ചോദിച്ചു. കിണററിലുള്ള മകൻ നിശാകരൻ മാതാവിന്റെ ചോദ്യം കേട്ടിട്ട്, 'അമ്മേ, അച്ഛനാണ് കിണർ ഈ കല്ലുകൊണ്ടടച്ചത്' എന്നു വിളിച്ചുപറഞ്ഞു. അമ്മ വല്ലാതെ ഭയപ്പെട്ടു ചോദിച്ചു:—'കിണററിന്നടിയിൽ അത്ഭുതസ്വരനായ നീ ആരാണ്? 'വേദിയുടെ മകൻ നിശാകരനാണ് ഞാൻ' എന്നായി അവൻ. അവൾ പറഞ്ഞു:—'ദിവാകരൻ എന്നൊരു മകനാണ് എനിക്കുള്ളത്; നിശാകരൻ എന്നു പേരായിട്ട് ഒരു മകൻ എനിക്കില്ല.' അപ്പോൾ ആ പുത്രൻ തന്റെ മുൻജന്മകഥയും, മുമ്പുണ്ടായതുമെല്ലാം അമ്മയോടു വിവരിച്ചുപറഞ്ഞു. ഉടനെ ആ സുന്ദരി കല്ലു പറിച്ചു നീക്കുകയും, അവൻ കിണററിൽനിന്നു കേറി അമ്മയുടെ കാൽക്കൽ നമസ്കരിക്കുകയും ചെയ്തു.

ധൎമ്മിഷ്ഠ, തന്റെ ഛായയുള്ള മകനെ കണ്ടിട്ട്, സ്വജനങ്ങളുടെ മുമ്പിൽവെച്ചു അവനെ കൈയ്യോടു ഭർത്താവിന്റെ അടുക്കൽ ചെന്നു മകന്റെ കഥയൊക്കെ പറഞ്ഞുകേൾപ്പിച്ചു. ബ്രാഹ്മണൻ മകനോടു ചോദിച്ചു:—'ഈ ദുർദ്ദശയ്ക്കു കാരണമെന്താണ്? മുൻ ജന്മത്തിൽ എന്താണുണ്ടായത്? എനിക്കു വളരെ കൌതുകം തോന്നുന്നു!' ഇതുകേട്ടിട്ടു ധീമാനായ പുത്രൻ കോശകാരപിതോത്തമനാകുന്ന അച്ഛനോടും അമ്മയോടും അത്ഭുതകരമാംവണ്ണം പറഞ്ഞു.

നിശാകരൻ:—'അച്ഛ, എനിക്കു മൂകത്വവും ജഡത്വവും അന്ധത്വവും വരുവാൻ കാരണമെന്താണെന്നു കേട്ടുകൊള്ളുക.

മുൻ ജന്മത്തിൽ ഞാൻ, ഒരു ശ്രേഷ്ഠകുടുംബത്തിൽ വൃഷാകപിക്കു മാലയുടെ ഗർഭത്തിൽ ജനിച്ച മകനായിരുന്നു. അച്ഛൻ എന്നെ ധർമ്മാർത്ഥകാമമോക്ഷപ്രതിപാദകങ്ങളായ ശാസ്ത്രങ്ങളും ഇതിഹാസങ്ങളും വേദങ്ങളുമൊക്കെ പഠിപ്പിച്ചു. അങ്ങിനെ ഞാൻ പരാപരജ്ഞനായ ഒരു പരമപണ്ഡിതനായിത്തീൎന്ന്, അതിൽ ഗർവ്വു പൂണ്ടു മതിമറന്നു ദുഷ്കൎമ്മങ്ങൾ ചെയ്തുതുടങ്ങി. ഗർവ്വു നിമിത്തം ലോഭം വന്നുകൂടി; അതിനാൽ വിവേചനം നശിച്ചു വിവേകം ഇല്ലാതായി, ഞാൻ വെറും മൂഢനായിപ്പോയി; മൂഢതയാൽ പാപങ്ങളിൽ ഏൎപ്പെടുകയും ചെയ്തു: പരസ്ത്രീകളിലും പരസ്വത്തിലുമായി എന്റെ മനസ്സ്. പരസ്ത്രീഗമനത്താലും പരസ്വാപഹരണത്താലും ഞാൻ തൂങ്ങിമരിക്കേണ്ടതായി വന്നു; അതിനാൽ രൌരവനരകത്തിൽ പതിച്ചു. ആയിരം സംവത്സരങ്ങൾക്കുശേഷം, ആ പാപത്തിന്റെ അവശേഷത്താൽ, ഞാൻ ഒരു കാട്ടിൽ മൃഗങ്ങളെക്കൊല്ലുന്ന ദുഷ്ടവ്യാഘ്രമായി ജനിച്ചു. വ്യാഘ്രത്വത്തിൽ വൎത്തിക്കുന്ന എന്നെ ഒരു രാജാവു കുടുക്കി കൂട്ടിലാക്കി നഗരത്തിലേയ്ക്കു കൊണ്ടുപോന്നു. വ്യാഘ്രയോനിയിൽ ജനിച്ചു കുടുങ്ങി കൂട്ടിൽപ്പെട്ടപ്പോഴും, എനിക്കു ധൎമ്മാർത്ഥകാമശാസ്ത്രങ്ങൾ മനസ്സിൽ സ്ഫുരിച്ചിരുന്നു.

ഒരു ദിവസം ആ രാജേന്ദ്രൻ ശരവസ്ത്രമെടുത്തു ഗദയും കയ്യിലെടുത്തു നഗരത്തിൽനിന്നു പുറത്തേയ്ക്കു പോയി. അദ്ദേഹത്തിന്റെ ഭാൎയ്യ, അജിത എന്ന നിസ്തുല്യസുന്ദരിയായിരുന്നു; അവൾ, ഭർത്താവു പുറത്തുപോയിരിക്കെ, എന്റെ അടുക്കൽ വന്നുചേൎന്നു. അവളെ കണ്ടപ്പോൾ, എനിക്കു പൂൎവ്വവാസനയാൽ കാമം വർദ്ധിച്ചു. ഞാൻ

അവളോടു കാമശാസ്ത്രാനുരൂപമായി പറഞ്ഞു:—'ഭദ്രേ, നവയൗവനശാലിനിയായ രാജപുത്രി, ഭവതി എന്റെ മനസ്സിനെ, ഒരു പെൺകുയിൽ പാട്ടുകൊണ്ടെന്നപോലെ അപഹരിക്കുന്നു!' ഇതു കേട്ടിട്ട് ആ കൃശോദരി ചോദിച്ചു:—'വ്യാഘ്രമേ, നാമിരുവരും തമ്മിൽ എങ്ങിനെയാണു സംഗമിക്കുക?' അപ്പോൾ, ഉടനെ ഞാൻ ആ രാജകുമാരിയോടാവശ്യപ്പെട്ടു. 'ഭവതി വാതിൽ തുറന്നുതരിക; ഞാൻ ക്ഷണത്തിൽ പുറത്തെയ്ക്കിറങ്ങാം.' അവൾ പറഞ്ഞു:—'പകലാകയാൽ ആളുകൾ കാണും; രാത്രി തുറന്നുതരാം. എന്നിട്ടു നമുക്കു യഥേഷ്ടം രമിക്കാം.' ഞാൻ വീണ്ടും നിർബന്ധിച്ചു:—'താമസം എനിക്കു സഹിപ്പാൻ വയ്യ; ഇപ്പോൾതന്നെ വാതിൽ തുറന്ന് എന്നെ ബന്ധനത്തിൽനിന്നു വേർപെടുത്തുക.' ഉടനെ, പീനനിതംബയായ അവൾ വാതിൽ പതുക്കെത്തുറന്നു. വാതിൽ തുറന്നു കിട്ടിയതോടുകൂടി, ഞാൻ പുറത്തേയ്ക്കു ചാടി, ചങ്ങലക്കെട്ടും മറ്റും ബലേന മുറിച്ചുകളഞ്ഞു, ആ രാജപത്നിയെ രമിപ്പാനായി പിടികൂടി. അതു മഹാ വിക്രമികളായ രാജഭൃത്യന്മാർ കണ്ടെത്തി; അവർ ആയുധങ്ങൾ കൈക്കൊണ്ട് എന്നെ നാലുപാടും വളഞ്ഞു മുൾത്തടികൾ കൊണ്ടടിച്ച്, വലിച്ചു കയറുകൾ കൊണ്ടും ചങ്ങലകൾകൊണ്ടും കെട്ടിവരിഞ്ഞു; അപ്പോൾ ഞാൻ, 'എന്നെ ഇങ്ങനെ കൊല്ലരുത്' എന്ന് അവരോടപേക്ഷിച്ചു. തപോധന, അതു കേട്ടിട്ട് അവർ, ഞാനൊരു രാക്ഷസനാണെന്നുവെച്ച് എന്നെ ഒരു പേരാലിന്മേൽ മുറുക്കെക്കെട്ടി തല്ലിക്കൊന്നു.

വീണ്ടും പരദാരേച്ഛയാൽ, ഞാൻ നരകത്തിൽ വീണു; ആയിരത്താണ്ടിനുശേഷം ഞാൻ, വളരെ കളത്രങ്ങളുള്ള അഗ്നിവേശ്യബ്രാഹ്മണന്റെ ഗൃഹത്തിൽ, ഒരു വെള്ളക്കഴുതയായി പിറന്നു. അന്നും എനിക്കു ജ്ഞാനമെല്ലാം മനസ്സിൽ സ്ഫുരിച്ചിരുന്നു. ബ്രാഹ്മണസ്ത്രീകളെ ചുമന്നുകൊണ്ടു പോവുകയായിരുന്നു എന്റെ ജോലി. ഒരു നാൾ ആ ബ്രാഹ്മണന്റെ ഭാര്യ, നവരാഗക്കാരിയായ വിമതി എന്നവൾ, അച്ഛന്റെ ഗൃഹത്തിലേയ്ക്കു പോകാൻ നിശ്ചയിച്ചു. ഭർത്താവ് അവളോടു പറഞ്ഞു:—'ഈ ഗർദ്ദഭത്തിന്റെ പുറത്തു കേറി പോയ്ക്കൊൾക. ഒരു മാസത്തിനുള്ളിൽ തിരിയെ വരണം; അതിലധികം താമസിക്കരുത്.' ഭർത്താവു പറഞ്ഞതിൻവണ്ണം, അവൾ ഗർദ്ദഭമായ എന്നെ കെട്ടഴിച്ചുവിട്ട്, പുറത്തുകേറി ക്ഷണത്തിൽ യാത്രയായി. പകുതിവഴി ചെന്നപ്പോൾ ആ തന്വി എന്റെ പുറത്തുനിന്നിറങ്ങി, ഒരു

പുഴയിൽ കുളിപ്പാൻ പോയി. വസ്ത്രങ്ങൾ നനഞ്ഞ അവളുടെ സർവ്വാംഗസൌന്ദര്യം കണ്ടിട്ട് ഞാൻ അവളോട്ടു പാഞ്ഞുചെന്ന്, അവളെ പിടിച്ചു വെള്ളത്തിൽ വീഴിച്ച്, കാമപാരവശ്യത്താൽ അവളുടെ മേൽ വീണു. അന്ന്, അവളുടെ തുണക്കാരൻ കണ്ടെത്തി. അവൻ ഒരു വടിയോങ്ങി എന്റെ അരികത്തേയ്ക്കു പാഞ്ഞുവന്നു. ഭയംമൂലം ഞാൻ അവളെ വിട്ടു തെക്കോട്ടോടി. കുതിച്ചു പായുന്നതിനിടയിൽ കടിയൊരാൺ വായിൽക്കുടുങ്ങി എന്നെ അസമാധാനമാക്കിക്കളഞ്ഞു. ഒരു നാഴികയ്ക്കിടയിൽ, അവളെത്തന്നെ സ്മരിച്ചുകൊണ്ടു ഞാൻ മരിച്ചുപോയി.

ഞാൻ വീണ്ടും നരകത്തിൽ വീണു. പിന്നെ ഒരു തത്തയായിട്ടാണു ജനിച്ചതു്. അന്ന്, വൻകാട്ടിൽവെച്ച്, എന്നെ ഒരു ദുഷ്ടനായ കാട്ടാളൻ കുടുക്കി കൂട്ടിലാക്കി, കച്ചവടക്കാരനായ ഒരു വൈശ്യയുവാവിന്നു വിറ്റു. ആയാൾ, ഞാൻ ഒരു സച്ഛാസ്ത്രജ്ഞനും ശോഭനാംഗനുമാണെന്നു കണ്ടിട്ട്, അന്തഃപുരത്തിനുള്ളിൽ സ്ത്രീകളുടെ അടുക്കൽ പാർപ്പിച്ചു. ആ യുവതിമാർ എന്നെ, പതിവായി ചോറും മാതളമ്പഴങ്ങളും മററും തന്നു വളർത്തിപ്പോന്നു. ഒരു ദിവസം വൈശ്യയുവാവിന്റെ ഭാര്യ—താമരപ്പൂവിതളിനൊത്ത കണ്ണുകളും കനത്ത കുളിർകൊങ്കകളും പരന്ന നിതംബവും മെലിഞ്ഞ അരക്കെട്ടും ചേർന്ന സുന്ദരാംഗിയും യൌവനമദ്ധ്യസ്ഥയുമായ ചന്ദ്രാവലി—കൂട്ടുതുറന്ന് എന്നെ രണ്ടു കൈകൊണ്ടും എടുത്ത്, പോർമുലമേൽ അണച്ചു. അപ്പോൾ മനസ്സിളകിയ ഞാൻ അവളിൽ പെരുമാറുന്നതിന്നായി ഒന്നു തത്തിപ്പാറി. ആ പാറലിൽ ഞാൻ വാതിൽത്തഴുതിന്നിടയിൽപ്പെട്ടു ചതഞ്ഞുപോയി.

പിന്നെയും മഹാദുഷ്ടനായ ഞാൻ ഘോരനരകത്തിൽ ആണ്ടു. അതിൽനിന്ന് ഒരു ചണ്ഡാലപ്പാളയത്തിൽ കാളയായി പിറന്നു. ഒരു നാൾ ആ ചണ്ഡാലൻ എന്നെ വണ്ടിക്കു പൂട്ടി, തന്റെ വിലാസിനിയെയും കേററി, കാട്ടിലേയ്ക്കു പുറപ്പെട്ടു. അവൻ മുമ്പേനടന്നു; അവൾ അവന്റെ പിന്നാലെ പാട്ടുപാടിക്കൊണ്ടാണു പോന്നിരുന്നതു്. അതു കേട്ടിട്ട് എനിയ്ക്കു മനസ്സിളകിപ്പോയി. ഞാൻ പിന്നിലേയ്ക്കു തിരിഞ്ഞു നോക്കുകയാൽ അടിതെററി വിരണ്ടു നിലംപൊത്തുകയും, വായ്ക്കയർക്കുരുക്കിൽപ്പെട്ടു ചാവുകയുംചെയ്തു.

വീണ്ടും ആയിരത്താണ്ടു നരകത്തിൽക്കിടന്നതിന്നുശേഷം, ഞാൻ മുൻജന്മസ്മരണയോടുകൂടി, അച്ഛന്റെ ഗൃഹത്തിൽ വന്നു ജനിച്ചു. കഴിഞ്ഞ ജന്മങ്ങളെല്ലാം മുറയ്ക്കു് എന്റെ ഓർമ്മയിൽ കിടപ്പുണ്ടു്. മുൻജന്മത്തിൽ ശാസ്ത്രങ്ങൾ ശീലിച്ചതുകൊണ്ടാണു് എനിക്കു സംസാരിക്കാറായതും. അതിനാൽ, ജ്ഞാനം സിദ്ധിച്ച ഞാൻ മനസ്സുകൊണ്ടോ ദേഹംകൊണ്ടോ വാക്കുകൊണ്ടോ ഘോരമായ പാപം ഒരുവിധത്തിലും ചെയ്യുകയില്ല. നന്മയോ തിന്മയോ, വേദപാഠമോ, ശാസ്ത്രം വിറ്റുന്നലോ, ബന്ധനമോ, വധമോ, വന്നുകൂടുന്നതു പൂർവ്വവാസനയാലത്രെ. അച്ഛ, മുൻജന്മസ്മരണ എപ്പോൾ സിദ്ധിക്കുമോ; അപ്പോൾ മനുഷ്യൻ ആ പാപങ്ങളിൽ നിന്നു നിവൃത്തനായിത്തീരും.

അതിനാൽ, പാപം നീങ്ങി പുണ്യം വർദ്ധിക്കുന്നതിന്നായി ഞാൻ കാട്ടിലേയ്ക്കു പോകയാണു്. അച്ഛൻ ഈ സൽപുത്രനായ ദിവാകരനെ ഗൃഹസ്ഥനാക്കി വാഴിച്ചുകൊൾക.

മഹാമുനേ, ഇപ്രകാരം പറഞ്ഞു മാതാപിതാക്കന്മാരെ വന്ദിച്ചിട്ടു് ആ നിശാകരൻ, നാരായണൻ വാണരുളുന്ന പുണ്യമായ ബദര്യാശ്രമത്തിലേയ്ക്കു നടകൊണ്ടു.

ഇങ്ങനെ പൂർവ്വവാസനയാലത്രെ മനുഷ്യന്നു ജ്ഞാനാദ്ധ്യയനാദികൾ സിദ്ധിക്കുന്നതു്. ഞാനും മുൻജന്മത്തിൽ, 'ഇല്ലെ'ന്നു പറയാതിരിപ്പാൻ ശീലിച്ചിട്ടുണ്ടായിരിക്കാം. ദാനം—തപസ്സ്—അദ്ധ്യയനം എന്നിവയോ, ചൌര്യം—മഹാപാപം—തീവെപ്പ് എന്നിവയോ, ജ്ഞാനങ്ങളോ ധർമ്മാർത്ഥയശസ്സുകളോ, എല്ലാം പൂർവ്വാഭ്യാസംകൊണ്ടേ വന്നുചേരുകയുള്ളൂ.'

തന്റെ ഗുരുനാഥനായ ശുക്രനോടു് ഇപ്രകാരം പറഞ്ഞിട്ടു്, ബലവാനായ ദൈത്യപ്പുത്രൻ, മധുകൈടഭാരിയായി ചക്രഗദാഖഡ്ഗധാരിയായിരിക്കുന്ന നാരായണനെ ധ്യാനിച്ചുംകൊണ്ടു സ്ഥിതിചെയ്തു.

ശ്രീവാമനമഹാപുരാണം, വാമനാവതാരം, ശുക്രബലിസംവാദം,
നിശാകരോപാഖ്യാനം തൊണ്ണൂറൊന്നാമദ്ധ്യായം.

:0:

# തൊണ്ണൂററിരണ്ടാമദ്ധ്യായം

പുലസ്ത്യൻ:—ആ സമയത്ത് വാമനാകൃതിയായ ഭഗവാൻ യാഗശാലയ്ക്കരികിൽ വന്നെത്തി, ഇപ്രകാരം ഉച്ചത്തിൽ ഉച്ചരിച്ചു:—

(കിളിപ്പാട്ട്)

'ഓംകാരപൂർവ്വങ്ങളാം വേദങ്ങളീ യജ്ഞത്തി-
ലോജസ്സോടെയുള്ളന്ത്യതാപസശ്രാപങ്ങളായ്;
അശ്വമേധമാം യാഗമധ്വരങ്ങളിൽ മുഖ്യം;
വിശ്വസിച്ചസുരേന്ദ്ര, ചെയ്തീലും യഥായോഗ്യം!'

ഈ ഗാനം കേട്ടിട്ട്, ജിതേന്ദ്രിയനായ ദാനവപ്പെരുമാറും അർഘ്യപാത്രം കൈക്കൊണ്ട്, അതിവേഗത്തിൽ എഴുന്നള്ളി നിൽക്കുന്നേടത്തേയ്ക്കു ചെന്നു; എന്നിട്ട് ദേവദേവേശനെ വേണ്ടതിൻവണ്ണം പൂജിച്ചുണർത്തിച്ചു:—'മാനദനായ ഭഗവാനേ, ഞാൻ ഇവിടുത്തേയ്ക്ക് എന്താണ് ദാനം ചെയ്യേണ്ടത്?' അവ്യയനായ മധുവൈരി ഹരേനേരം ചിരിച്ചു ശരണാഗതനെ തൃക്കൺപാർത്തിട്ട്, ദൈത്യനാഥനോടരുളിച്ചെയ്തു:—'എന്റെ ഗുരുനാഥന്റെ ഗുരുനാഥന് അഗ്നി സൂക്ഷിയ്ക്കലുണ്ട്; അദ്ദേഹം അഗ്നിയെ അന്യന്റെ ഭൂമിയിൽ വെയ്ക്കുകയില്ല. അസുരേന്ദ്ര, അതിന്നായിട്ട് ഞാൻ യാചിയ്ക്കുന്നു: എന്റെ കാലിന്ന് മൂന്നടി സ്ഥലം തരുമാറാകണം!' മുരാരിയുടെ അരുളപ്പാട് കേട്ടിട്ട് മാബലി ഭാര്യയോടും മകനായ ബാണനോടുമായി, ഇപ്രകാരം പറഞ്ഞു:—'ദേഹവലുപ്പത്തിൽ മാത്രമല്ല, മനോരാജ്യത്തിലും ഇദ്ദേഹം വാമനനാണ്. എന്നെപ്പോലുള്ളവനോടുപോലും മൂന്നടിസ്ഥലമാണല്ലോ യാചിയ്ക്കുന്നത്. പ്രായേണ, ശ്രേഷ്ഠപുണ്യമൊന്നും ഇല്ലാത്ത അല്പബുദ്ധികൾക്ക് ഈശ്വരൻ ധനവും മററും ഏറെ കൊടുക്കാറില്ല. അവരുടെ അനുഗ്രഹവും വിഷ്ണുവിന്റേതുപോലെ ലഘുവായിരിക്കും. ദൈവം ഭാഗ്യഹീനന്ന് കൊടുക്കുക പതിവില്ല. ദാതാവായ എന്റെ അടുക്കൽ മൂന്നടിസ്ഥലമാണല്ലോ ഇദ്ദേഹം യാചിക്കുന്നത്!'

ഈ വിധം പറഞ്ഞിട്ട് മാബലി വീണ്ടും മാധവനോടുണർത്തിച്ചു:—'വിഷ്ണോ, ആന-കുതിര-ദാസിമാർ-സ്വർണ്ണം എന്നിവയെയും

മററു വേണ്ടുന്നവയേയും യാചിച്ചുകൊൾക. ഭഗവാനേ, നിന്തിരുവടിയാണ് യാചകൻ; ദാതാവോ, ലോകനാഥനായ ഞാൻ. മൂന്നടിസ്ഥലം തരുവാൻ എനിക്കു ലജ്ജ തോന്നില്ലയോ? പാതാളമോ, ഭൂമിയോ, ഭുവർല്ലോകമോ, സ്വർഗ്ഗമോ, ഏതെങ്കിലും ഞാൻ തരാം. വാമനാ, മടികൂടാതെ യാചിച്ചു കൊൾക.'

വാമനൻ:—'ആന, കുതിര, ഭൂമി, സ്വർണ്ണം മുതലായതൊക്കെ അതു വേണ്ടുന്നവർക്കു കൊടുക്കാം; രാജാവേ, എനിക്കിതേ വേണ്ടു: മൂന്നടിസ്ഥലം തന്നേയ്ക്കുക.'

മഹാത്മാവായ വാമനൻ ഇങ്ങനെ പറകയാൽ മാബലി ജലപാത്രമെടുത്തു മൂന്നടിസ്ഥലം വിഷ്ണുവിനു ദാനം ചെയ്തു. നീർ ഉക്കത്തിൽ വീണതോടുകൂടി, ഭഗവാൻ ലോകം മൂന്നും അളക്കുന്നതിനു വലുംപോലുമുള്ള ദിവ്യമായ വിശ്വരൂപം ധരിച്ചു. ഭൂമി മുപ്പാരളക്കുന്ന ദേവദേവന്റെ കാലടിയിലായി; ആകാശം കണങ്കാലിലും, സത്യതപോലോകങ്ങൾ കാൽമുട്ടുകളിലും, മേരുമന്ദരങ്ങൾ തുടകളിലും, സ്ഥിതിചെയ്തു; വിശ്വദേവകൾ അരക്കെട്ടിലും, ദേവകൾ വസ്തിയിലും, മന്മഥൻ ലിംഗത്തിലും, പ്രജേശൻ വൃഷണത്തിലും, ഏഴു സമുദ്രങ്ങൾ കുക്ഷിയിലും, ലോകങ്ങൾ വയററത്തും, നദികൾ ത്രിവലികളിലും വർത്തിച്ചു; യജ്ഞം, ഇഷ്ടാപൂർത്താദിക്രിയകൾ, മന്ത്രങ്ങൾ എന്നിവ വയററിനുള്ളിലും, വസുദേവകൾ പൃഷ്ഠത്തിലും, രുദ്രന്മാർ തോളിലും കുടികൊണ്ടു; ദിക്കുകളൊക്കെ കൈകളും, അഷ്ടവസുക്കൾ കൈപ്പടങ്ങളുമായി; ബ്രഹ്മം ഹൃദയത്തിലും, വജ്രം ഹൃദയാസ്ഥികളിലും, അസംഖ്യം ലക്ഷ്മിമാർ മാർത്തടത്തിലും, ചന്ദ്രൻ മനസ്സിലും, ദേവമാതാവായ അദിതി കഴുത്തിലും, വിദ്യകൾ കണ്ഠരേഖകളിലും, അഗ്നിയോടുകൂടിയ വിപ്രന്മാർ മുഖത്തും, സംസ്കാരങ്ങൾ—ധർമ്മാർത്ഥകാമമോക്ഷശാസ്ത്രങ്ങൾ എന്നിവ ചുണ്ടുകളിലും, ത്വഷ്ടാവ് പൂഷാവ് എന്നിവർ നെററിയിലും, അശ്വിനീദേവകൾ കർണ്ണങ്ങളിലും, വായു ശ്വാസത്തിലും, മരുത്തുക്കൾ സന്ധികളിലും, സുഭാഷിതങ്ങൾ ദന്തങ്ങളിലും, സരസ്വതീദേവി നാവിന്മേലും, സൂര്യചന്ദ്രന്മാർ കണ്ണുകളിലും, കൃത്തികാദികൾ നേത്രരോമങ്ങളിലും, വിധാതാവ് പുരികമദ്ധ്യത്തിലും, നക്ഷത്രങ്ങൾ രോമകൂപങ്ങളിലും, മഹർഷിമാർ രോമങ്ങളിലും സ്ഥിതിചെയ്തു.

ഭൂതഭാവനനായ ഭഗവാൻ ഗുണങ്ങൾകൊണ്ടു സർവ്വാത്മാവായി നിന്നിട്ട് ചരാചരങ്ങളുടങ്ങിയ ഭൂമി മുഴുവൻ ഒരടികൊണ്ടളന്നു. തന്തിരുവടി വമ്പിച്ച ദേഹം പൂണ്ടു മേല്പോട്ടുയരുമ്പോൾ, ചന്ദ്രൻ വലംകാലു് നഖവും, സൂര്യൻ ഇടംകാൽ നഖവുമായി. മൂന്നാമത്തെ അടിവെപ്പുകൊണ്ടു സ്വർമ്മഹർജ്ജനതപോലോകങ്ങൾ ആക്രമിക്കപ്പെട്ടു; പകുതിയാൽ വൈരാജപുരവും, പകുതിയാൽ ആകാശവും നിറഞ്ഞു. വീണ്ടും വലുതായ വിഷ്ണു ക്ഷണേന ബ്രഹ്മാണ്ഡോദരം ആക്രമിച്ചു നിരാലോകത്തിൽ ചെന്നെത്തി. നീട്ടുന്ന തൃക്കാൽ തട്ടിയിട്ട് ബ്രഹ്മാണ്ഡകടാഹം പിളർന്നതിനാൽ, മുകളിൽ നിന്നു കപിലാനദി വിഷ്ണുപാദത്തിലൂടെ പശ്ചാകലയായി സ്രവിച്ചു. അതിനാലത്രെ, അതിന്നു വിഷ്ണുപദി എന്നു താപസന്മാർ പുകഴ്ത്തുന്നതു്.

മൂന്നാമത്തെ അടി തികയാത്തതിനാൽ വിഷ്ണുഭഗവാൻ മഹാബലിയോടടുത്തു്, കുറഞ്ഞൊന്നു വിറച്ച ചുണ്ടുമായി, അരുളിച്ചെയ്തു:—'ദൈത്യേന്ദ്ര, കടം വന്നാൽ ഭയങ്കരമായ ബന്ധനം പററിപ്പോകും; അതിനാൽ എനിക്ക് അടി തികച്ചുതരിക. അല്ലെങ്കിൽ, അങ്ങയെ ഞാൻ ബന്ധനത്തിലാക്കട്ടെ.' മുരാരിയുടെ അരുളപ്പാടു കേട്ടിട്ട്, മഹാബലിയുടെ മകനായ ബാണൻ ചിരിച്ചുകൊണ്ടു സയുക്തികമായി മറുപടി പറഞ്ഞു:—"ജഗദീശ, ലോകേശ്വരന്മാരെപ്പോലും സൃഷ്ടിച്ച നിന്തിരുവടി താൻതന്നെ ഭൂമിയെ ഇത്രയും ചെറുതാക്കി നിർമ്മിച്ചിട്ട് വലുതാക്കിക്കിട്ടാൻ ബലിയോടു യാചിക്കുന്നതെന്തുകൊണ്ടാണ്? ഭവാൻ ഇതിനെ പരപ്പുള്ളതായിട്ടല്ലല്ലോ പണ്ടുണ്ടാക്കി വെച്ചതു്! സ്വാമിൻ, ലോകത്തിന്നുള്ളിൽ ആകെ എത്ര ഭൂമി നിന്തിരുവടിയാൽ നിർമ്മിക്കപ്പെട്ടിട്ടുണ്ടോ; അത്രയും ഭൂമി അച്ഛൻ ഇവിടെയെല്ലാം തന്നിരിക്കുന്നു. പിന്നെ, വല്ലതും പറഞ്ഞു് ഇദ്ദേഹത്തെ ബന്ധനത്തിലാക്കാമോ? ഭവാൻ മുമ്പെ ഉണ്ടാക്കിയിട്ടുള്ളതെത്രയോ; അത്രയുംകൊണ്ടേ അങ്ങയെ പൂജിപ്പാൻ ഈ ദാനവപ്പെരുമാൾക്കു കഴിവുള്ളൂ. അതിനാൽ, വിഷ്ണോ, മനംകനിഞ്ഞു ബന്ധനം വിധിക്കാതിരിക്കണം! നാഥ, ഭവാൻതന്നെ വേദത്തിൽ അരുളിച്ചെയ്തിട്ടുണ്ടല്ലോ. ദാനം പാത്രത്തിലും പുണ്യദേശത്തും പുണ്യകാലത്തുമായാൽ മംഗളകരമാകുമെന്ന്. അതു മുഴുവനും ചക്രപാണിയിൽ കാണുന്നുണ്ട്: ഭൂമിയാണ് ദാനം;

സൎവകാമപ്രദാതാവായി അജിതാത്മാവായിരിക്കുന്ന നിന്തിരുവടിയാകുന്നു പാത്രം; കാലമോ, ചന്ദ്രൻ തൃക്കേട്ടയോടും മൂലത്തോടും ചേരുന്നതു്; കുരുക്ഷേത്രം പുണ്യദേശമെന്നു പ്രസിദ്ധവുമാണല്ലോ. എന്നെപ്പോലെയുള്ള ബുദ്ധിഹീനന്മാർ നന്മതിന്മകൾ ഉപദേശിക്കേണ്ടവനാണോ നിന്തിരുവടി? താൻതന്നെയാണു് വേദങ്ങളുടെ ആദികൎത്താവു്; സദസജ്ജഗദ്രൂപനും താൻതന്നെ. ദേഹവലുപ്പം താൻതന്നെ കുറച്ചിട്ടല്ലയോ നിന്തിരുവടി മൂന്നടിസ്ഥലം യാചിച്ചതു്? പിന്നെ, ലോകവന്ദിതമായ വലിയ ശരീരംപൂണ്ടു് അളന്നെടുക്കുന്നതെന്തുകൊണ്ടാണു്? ലോകേശ്വര, ജഗത്തു മുഴുവൻ ഇവിടത്തെ മൂന്നടിക്കടങ്ങിയതിൽ ഒരാശ്ചൎയ്യവുമില്ല; ഒരടികൊണ്ടുതന്നെ ലോകമെല്ലാം അളക്കാൻ നിന്തിരുവടി ശക്തനാണല്ലോ. പരമനാഥ, നിന്തിരുവടി താൻതന്നെ ഭൂമിയെ വലുപ്പം കുറഞ്ഞതാക്കിയിട്ടു ബലിയെ ബന്ധിച്ചുകളയാമൊ? സ്വാമിയായ ഭവാൻ എന്തിച്ഛിക്കുന്നുവൊ, അതു കല്പിച്ചു ചെയ്തുകൊൾക!'

ബലിയായ ബലിപുത്രൻ ഈവിധം പറഞ്ഞപ്പോൾ, ആദികൎത്താവായ ജനാർദ്ദനഭഗവാൻ അരുളിച്ചെയ്തു:—'ബലിപുത്ര, നീ പറഞ്ഞതിന്നൊക്കെ ശരിയായിട്ടുള്ള എന്റെ മറുപടി കേട്ടുകൊൾക: 'രാജാവെ, എന്റെ കാൽക്കു മൂന്നടിസ്ഥലം തരിക' എന്നാണല്ലോ, നിന്റെ അച്ഛനോടു ഞാൻ ആദ്യമെ പറകയുണ്ടായതു്; അതു സമ്മതിക്കുകയും ചെയ്തു. നിന്റെ അച്ഛന്നു് എന്റെ വലുപ്പം അറിഞ്ഞുകൂടെയോ? സംശയം കൂടാതെയാണല്ലോ, എന്റെ അളവിന്നു മൂന്നടിസ്ഥലം തന്നതു്. ഒരടികൊണ്ടുതന്നെ ഭൂർഭുവർല്ലോകാദികൾ അളക്കാമെന്നിരിക്കെ, ഞാൻ രണ്ടടികൊണ്ടളന്നതു ബലിയുടെ നന്മയ്ക്കുവേണ്ടിയാണു്. നിന്റെ അച്ഛൻ എന്റെ കയ്യിൽ ശ്രേഷ്ഠമായ ദാനോദകം വീഴ്ത്തിത്തന്നതുകൊണ്ടു്, ഇവന്നു് ഒരു കല്പം മുഴുവൻ ആയുസ്സുണ്ടാകും!

ബലിപുത്രനായ ബാണനോടു് ഇത്രയും അരുളിച്ചെയ്തിട്ടു്, ത്രിവിക്രമദേവൻ, ബലിയുടെ അടുക്കൽച്ചെന്നു മധുരമാംവണ്ണം ഉരിയാടി:—'രാജാവേ, ദക്ഷിണ തന്നതിനാലുള്ള മഹത്തായ ഫലം കൈക്കൊണ്ടാലും! ഭവാൻ സുതലമെന്ന പാതാളത്തിൽ പോയി സുഖമായി വസിച്ചുകൊൾക.'

ബലി:—'നാഥ, സുതലത്തിൽ വസിക്കുന്ന എനിക്ക് എന്തൊന്നും ഉപജീവനത്തിനെന്തായിരിക്കും? അതുണ്ടെങ്കിലല്ലേ, സുഖമായി വസിക്കുമാറാകൂ?'

ത്രിവിക്രമൻ:—'ദൈത്യേന്ദ്ര, സുതലത്തിൽ ഭവാന് മികച്ച ഭാഗ്യങ്ങൾ ഇന്നവയൊക്കെയാണെന്നു ഞാൻ പറഞ്ഞുതരാം: വഴിപോലെയല്ലാതെ ചെയ്യു ദാനവും; ശ്രോത്രിയൻ കൂടാത്ത ശ്രാദ്ധവും, വ്രതമില്ലാത്തവരുടെ വേദപഠനവും ഭവാനപഹരിക്കും. വേറെ പുണ്യമായ ഉത്സവവും ലഭിക്കും: ഇന്ദ്രമഹോത്സവത്തിനു ശേഷം വിളക്കു വെയ്ക്കുക എന്നതു് ഭവാനുള്ള മഹോത്സവമായി വരും. അന്നു ഭവാനെ, സജ്ജനങ്ങൾ ഹൃഷ്ടപുഷ്ടരായി ആഭരണമണിഞ്ഞു്, പുഷ്പദീപപ്രദാനംകൊണ്ടു് സഗൗരവം പൂജിക്കും. ആ മുഖ്യതമമായ ഉത്സവം ലോകത്തിൽ ഭവാന്റെ പേർകൊണ്ടു് അടയാളപ്പെട്ടതായി വരും: ഇപ്പോൾ ഭവാന് രാജപദവിയിൽ എങ്ങിനെയോ, അങ്ങിനെ തന്നെയായിരിക്കും ആ 'കൌമുദി.'

ഈ വിധം അരുളിച്ചെയ്തു് ഭാര്യാപുത്രാന്വിതനായ ദൈത്യരാജനെ പിരിച്ചയച്ചു്, ഭൂമിയെ കൈക്കൊണ്ടിട്ടു്, ശക്രാദിദേവഗണോപാസിതനായ മധുസൂദനൻ വേഗത്തിൽ തിരിച്ചെഴുന്നള്ളി, സ്വർഗ്ഗം മഹേന്ദ്രനു കൊടുക്കുകയും, ദേവകളെ യജ്ഞാംശഭോക്താക്കളാക്കുകയും ചെയ്തിട്ടു് വിശ്വപതിയായ തന്തിരുവടി, ദേവശ്രേഷ്ഠന്മാർ നോക്കിനിൽക്കേ മറഞ്ഞു.

ധാതാവായ വാസുദേവൻ സ്വർഗ്ഗം പ്രാപിച്ചതിന്നുശേഷം, സാലൻ സൌഭമെന്നൊരു വിമാനം സമ്പാദിച്ചു് ഒരു വമ്പിച്ച അസുരപ്പടയുമായി അന്തരീക്ഷത്തിൽ യഥേഷ്ടം സഞ്ചരിച്ചുപോന്നു. മഹാത്മാവായ താരകാക്ഷൻ മയനെക്കൊണ്ടു് പൊന്നും ചെമ്പും ഇരുമ്പുമായ മുപ്പുരം നിർമ്മിച്ചു്, വൈദ്യുതനോടും മിത്രകളത്രങ്ങളോടുംകൂടി നിവസിക്കുകയായി. ബാണനാകട്ടെ, വിഷ്ണു സ്വർഗ്ഗം പൂകുകയും ബലി പാതാളത്തിൽ ബദ്ധനാകയും ചെയ്തതിന്നുശേഷം, ഭൂമിയിൽ സുരക്ഷിതമായി ശോണിതം എന്നൊരു പുരം തീർപ്പിച്ചു്, ദാനവതലവന്മാരോടൊന്നിച്ചു പാർത്തു.

ഇപ്രകാരമത്രേ, പണ്ട് ചക്രപാണിയായ വിഷ്ണു വാമനരൂപം പൂണ്ട് ശക്രന്റെ പ്രിയത്തിനും ദേവകാര്യത്തിനും ഗോബ്രാഹ്മണഹിതത്തിനുമായി, ബലിയെ ബന്ധനത്തിലാക്കിയത്. മഹർഷേ, പുണ്യവും പവിത്രവും മനോഹരവുമായ വാമനാവതാരം അങ്ങയോടു പറഞ്ഞു; ഇത് കേൾക്കുകയോ, ചൊല്ലുകയോ, സ്മരിക്കുകയോ ചെയ്താൽ പാപം നീങ്ങുകയും പുണ്യം കൈവരികയും ചെയ്യും. പുണ്യശ്ലോകനായ മാബലിയെ ബന്ധിച്ചതായ വാമനചരിതം ഇതാ, ഞാൻ പറഞ്ഞുതന്നു. ഇനി, വേറെ വല്ലതും കേൾക്കേണമെന്നുണ്ടെങ്കിൽ ചോദിച്ചുകൊൾക; എല്ലാം ഞാൻ പറഞ്ഞുതരാം."

ശ്രീവാമനമഹാപുരാണം, വാമനാവതാരം, ബലിബന്ധനം
തൊണ്ണൂററിരണ്ടാമദ്ധ്യായം.

—(o)—

# തൊണ്ണൂററിമൂന്നാമദ്ധ്യായം

നാരദൻ:—"മഹാത്മാവായ ഭഗവാൻ ബലിയെ ബന്ധിച്ച കഥ കേട്ടുകഴിഞ്ഞു. ഇതിൽ മറെറന്താണു ചോദിപ്പാനുള്ളത്? സർവ്വാത്മാവായ തന്തിരുവടി സ്വർഗ്ഗം ദേവേന്ദ്രനു കൊടുത്തിട്ട് മറ്റെങ്ങോട്ടാണെഴുന്നള്ളിയത്? ഇതോ, പറഞ്ഞുതരിക."

പുലസ്ത്യൻ:—പിന്നീട് ബ്രഹ്മാവ് പൂജാദികൾകൊണ്ട് വിഷ്ണുവിനെ ശരിക്കു പരിചരിച്ചിട്ട്, 'ദേവൻ ഇത്രകാലമായിട്ട് എവിടെ പോയിരുന്നു' എന്നു ചോദിക്കുകയുണ്ടായി. അപ്പോൾ ജഗദീശൻ അരുളിച്ചെയ്തു:—'ഞാൻ ദേവകൾക്കു ശത്രുജയത്തിനായി ബലിയെ ബന്ധിക്കുക എന്ന വൻകാര്യം നടത്തുകയായിരുന്നു.' അതു കേട്ടിട്ട് മനംകുളിർത്ത പിതാമഹൻ, 'എങ്ങിനെ, എങ്ങിനെ? അതെനിക്കു കാട്ടിത്തരിക' എന്നപേക്ഷിച്ചു.

ഉടനെ ഗരുഡധ്വജനായ ഭഗവാൻ ആ സർവ്വദേവമയമായ സ്വരൂപം കാട്ടിക്കൊടുത്തു. പുണ്ഡരീകാക്ഷനെ അനേകം യോജന വണ്ണത്തിലും പൊക്കത്തിലുമായി കണ്ടിട്ട് പത്മജൻ വീണു വണങ്ങി, 'കൊള്ളാം, കൊള്ളാം, കൊള്ളാം; നന്നായി!' എന്നിങ്ങനെ ഉച്ചരിച്ച്, ഭക്തിപൂർവ്വം ഭഗവാനെ സ്തുതിച്ചു:—

‘ഓം നമസ്തേ ദേവാധിദേവ, വാസുദേവ, ഏകശൃംഗ, ബഹുരൂപ, വൃഷാകപേ, ഭൂതഭാവന, സുരാസുരവൃഷ, സുരാസുരമഥന, സുരപതിവാസ, സുരനിർമ്മാണ, അനിരുദ്ധ, കപില, മഹാകപില, വിഷ്വക്സേന, നാരായണ, ധ്രുവധ്വജ, ശതധ്വജ, വൈകുണ്ഠ, പുരുഷോത്തമ, വരേണ്യ, വിഷ്ണോ, അപരാജിത, ജയ, ജയന്ത, വിജയ, കൃതാവർത്ത, മഹാവർത്ത, അനാദേ, അനന്ത, അനാദ്യന്തമദ്ധ്യനിധന, പുരഞ്ജയ, ധനഞ്ജയ, സുശ്രുത, പൃഥുശ്രവഃ, പൃശ്നിഗർഭ, ഹിരണ്യഗർഭ, കമലഗർഭ, കമലായതാക്ഷ, കമലാലയപ്രിയ, വൃഷ്ണിമൂല, ഭൂതാധിവാസ, വജ്രദ്ധ്യക്ഷ, ഗദാധര, ശ്രീധര, വനമാലാധര, ലക്ഷ്മീധര, ധരണീധര, പത്മനാഭ, വിരിഞ്ച, ആർഷ്ടിഷേണ, മഹാസേന, സേനാദ്ധ്യക്ഷ, പരിഷ്ടുത, ബഹുകല്പ, മഹാകല്പ, കല്പനാമുഖ, അനിരുദ്ധ, സർഗ്ഗ, സർവ്വാത്മക, ദ്വാദശാത്മക, ശർവ്വാത്മക, സോമാത്മക, കലാത്മക, ഭൂതാത്മക, രസാത്മക, സനാതന, മുഞ്ജകേശ, ഹരികേശ, ഹൃഷീകേശ, ഗുഡാകേശ, കേതുമൻ, നീല, സൂക്ഷ്മ, സ്ഥൂല, പീത, രക്ത, ശ്വേത, ശ്വേതാധിവാസ, രക്താംബരപ്രിയ, പ്രീതികര, പ്രീതിവാസ, ഹംസ, ശീലധ്വജ, നീലവാസഃ, സർവ്വലോകാധിവാസ, കുശേശയ, അധോക്ഷജ, ഗോവിന്ദ, ജനാർദ്ദന, മധുസൂദന, വാമന, നമസ്തേസ്തു!

ഓം സഹസ്രശീർഷോ അസി; സഹസ്രദൃഗസി; സഹസ്രപാദോസി; അധോമുഖോസി; മഹാപുരുഷോസി; സഹസ്രബാഹുരസി; സഹസ്രമൂർത്തിരസി; ത്വാം വേദാഃ പ്രാഹുഃ സഹസ്രവദനം; നമസ്തേ, നമസ്തേ!

ഓം നമസ്തേ വിശ്വദേവേശ, വിശ്വഭൂത, വിശ്വാത്മക, വിശ്വരൂപ, വിശ്വസംഭവ! ത്വത്തോ വിശ്വമിദം ഭവൽ: ബ്രാഹ്മണാസ്തേ മുഖമാസീൽ; ക്ഷത്രിയോ ദോഃ സമുദ്ഭവൽ; ഊരുയുഗ്മാദ്വിശോഭവൻ; ശൂദ്രാശ്ചരണകമലേഭ്യഃ നാഭേസ്തേഹ്യന്തരിക്ഷം ച; ഇന്ദ്രാഗ്നീ വക്ത്രപങ്കജാൽ; മനസസ്തു ശശീ ജാതഃ; പ്രസാദാത്തവ ചാപ്യഹം; ക്രോധാജ്ജാതസ്തു ത്ര്യംബകഃ; പ്രാണാജ്ജാതോ മാതരിശ്വാ; ശിരസോ ദ്യൗരജായത; ശ്രോത്രാദ്ദിശോ ഭവൻ സപാദാദ്ഭോ; ഭൂമിശ്ചരണാജ്ജാതാ ഗോത്രാണ്യപതിശോഭിതാ. ത്വം നദ്യശ്ച സമുദ്രാശ്ച സ്വേദാദുദ്ഭിജ്ജാസ്തു ഹ്യണ്ഡജാഃ മൂർത്താമൂർത്താ ചാപ്യമൂർത്താശ്ച സർവ്വേ ത്വത്തസ്സമു

ത്മവാൻ. അതോ വിശ്വാത്മനാമാത്മാസി ഓം നമസ്തേ! പുഷ്പഹാസോസി; പരമോസി; മഹാഹാസോസി; ഓംകാരോസി; വഷട്കാരോസി; സ്വാഹാകാരോസി; മാതരിശ്വാസി; യജ്ഞചരോസി; ത്രികോശിരസി; ഹോതാസി; ഹോമോസി; ഹൂയമാനോസി; പോതാസി; പവിതാസി; ഹന്താസി; ഹന്യമാനോസി; നീതിരസി; മേധാസി; അഗ്നിരസി; വിശ്വധാമാസി; അർഘോസി; പരമധാമാസി; സ്രുഗ്ഭാണ്ഡാസി; അരണിരസി; അഗ്നീധ്രോസി; ജ്ഞാനമയോസി; ധ്യാനമസി; ധ്യേയോസി; ജ്ഞേയോസി; സ്രഷ്ടാസി; യഷ്ടാസി; ദാനമസി; പശുരസി; പൂജ്യോസി; ഇജ്യോസി; ഹോതാസി; ഗീതോസി; ഉദ്ഗാതാസി; യജമാനോസി; ഗതിമാനസി; ജ്ഞാനിനാം ജ്ഞാനമസി; യോഗിനാം യോഗോസി; മോക്ഷഗാമിനാം മോക്ഷോസി; ശ്രീമതാം ശ്രീരസി; ഗുഹ്യോസി; ധാതാസി; പരമസി; സോമോസി; സൂര്യോസി; ദക്ഷിണാസി; ദീക്ഷിതോസി; നരോസി; ത്രിനയനോസി; ആദിത്യപ്രഭോസി; ശുചിരസി; ശുക്രോസി; നഭോസി; നഭസ്യോസി; യജ്ഞോസി; സഹോസി; സഹസ്യോസി; തപോസി; തപസ്യോസി; മധുരസി; മാധവോസി; കാലോസി; സംക്രമോസി; വിക്രമോസി; പരാക്രമോസി; അശ്വഗ്രീവോസി; മഹാമേധോസി; ശങ്കരോസി; ഹരീശ്വരോസി; സ്വാമാസി; ബ്രഹ്മചാര്യസി; സ്വരസി; മിത്രാവരുണോസി; പ്രാഗ്വംശപ്രകാശോസി; ഋതാദിരസി; മഹാവ്രതോസി; ഊർദ്ധ്വകർമ്മാന്തകർത്താസി; വ്യാപ്തോസി; സർവ്വപാപവിമോചനോസി; ത്രിവിക്രമോസി; നമസ്തേ!

പിതാമഹൻ ഇപ്രകാരം സ്തുതിച്ചപ്പോൾ, എന്നെന്നും അത്ഭുതകർമ്മാവായ വിഷ്ണു, 'നിർമ്മലസത്വവ്രത, വരം വാങ്ങിക്കൊൾക' എന്നു ബ്രഹ്മാവിനോടരുളിച്ചെയ്തു. അതിൽ പ്രീതനായ പിതാമഹൻ അപേക്ഷിച്ചു:—'ഈയൊരു വരം എനിക്കു കല്പിച്ചുതരിക: സ്വാമിൻ, നിന്തിരുവടി ഈ പുണ്യരൂപത്തോടെ എൻെറ ഗൃഹത്തിൽ വന്നരുളുമാറാകണം!' ബ്രഹ്മാവ് ഇപ്രകാരം വരം ചോദിച്ചതിനാൽ, വരേണ്യനായ ദേവൻെറ ആ വാമനസ്വരൂപത്തോടെ പൂജയേറ്റുകൊണ്ട് വിരിഞ്ചഭവനത്തിൽ വാണു. അവിടെ അപ്സരസ്സുകൾ നൃത്തം വെയ്ക്കുകയും, ദേവസ്ത്രീകൾ പാട്ടുപാടുകയും, വിദ്യാധരന്മാർ പടഹം കൊട്ടുകയും, സുരാസുരസിദ്ധസംഘങ്ങൾ സ്തുതിക്കുകയും ചെയ്തുപോന്നു. വിഷ്ണുഭഗവാനെ ആരാധിച്ചു നിർമ്മലനായി പരിശുദ്ധനായി

ത്തിന്ന് പരമസംഭവൻ തൃത്തിരുവടിയെ പുണ്യമായ സ്വഗൃഹത്തിൽ വസിപ്പിച്ചു് യഥാതിൻവണ്ണം പൂജിച്ചു.

സ്വർഗ്ഗത്തിൽ ഒരായിരം യോജന വട്ടപ്പത്തിലത്രെ, വാമനനായ വിഷ്ണു സ്ഥിതിചെയ്യുന്നതു്. അവിടെ തൃത്തിരുവടിയെ ശക്രൻ ബ്രഹ്മാവിനൊപ്പംതന്നെ ആരാധിച്ചു.

മഹാത്മാവായ ഭഗവാൻ ത്രിവിക്രമൻ ബലിയെ പാതാളത്തിലാക്കി ദേവകാംക്ഷ ഹിതം കല്പിച്ചു ചെയ്തതു് ഇതാ, ഭവാനോടു ഞാൻ പറഞ്ഞു.

ശ്രീവാമനമഹാപുരാണം, വാമനാവതാരം,
ബ്രഹ്മകൃത വാമനസ്തുതി തൊണ്ണൂററിമൂന്നാമദ്ധ്യായം.

—(o)—

# തൊണ്ണൂററിനാലാമദ്ധ്യായം

പുലസ്ത്യൻ:—മാബലി പാതാളത്തിൽ ചെന്നിട്ടു്, മികച്ച രത്നപ്പണികളോടും പളുങ്കു കല്പുകളോടും കൂടിയ ഒരു രാജധാനി പണിയിച്ചു; അതിവിശാലമായ അതിൻെറ നടുവിലായിട്ടു്, അനേകം മണ്ഡപങ്ങളും മുത്തിൻതൊങ്ങൽ തൂക്കിയ വാതിലുകളുമുള്ള ഒരു കൊട്ടാരവും വിശ്വകർമ്മാവു നിർമ്മിച്ചു. അതിൽ, വൈരോചിനി ദിവ്യാഭരണങ്ങളുമായ പലതരം ഭോഗങ്ങൾ ഭുജിച്ചുംകൊണ്ടു നിവസിച്ചു. അദ്ദേഹത്തിൻെറ വിന്ധ്യാവലി എന്ന സുശീലയായ ഭാര്യ ആയിരം തരുണിമാർക്കു മേലാളായിരുന്നു; അവളോടുകൂടി രമിച്ചും സുഖിച്ചും ആ തേജസ്വി സുതലത്തിൽ വസിക്കുന്ന കാലത്തു്, ദാനവരുടെ തേജസ്സു പോകുന്ന സുദർശനം പാതാളത്തിൽ ചെന്നെത്തി.

ചക്രം കടന്നുചെന്നതിനാൽ ദൈതേയന്മാർക്കു വലിയ പേടിയായി; അവരുടെ ഹാഹാശബ്ദം കടലിരമ്പംപോലെ മുഴങ്ങി. ആ കോലാഹലം കേട്ടിട്ടു് അസുരപുംഗവനായ മാബലി ഉടവാൾ കയ്യിലെടുത്തു്

'ഏയ്', ഇതെന്താണിങ്ങനെ' എന്നു ചോദിച്ചു. ഉടനെ, ഋഷിപുത്രയായ ഭാര്യ, വിന്ധ്യാവലി ഭർത്താവിനെ അടങ്ങിപ്പിച്ച് വാരം ഉറയിൽ വെപ്പിച്ച്, മധുരമാംവണ്ണം തീർത്തുപറഞ്ഞു:—"ദൈത്യേന്ദ്ര, ഇതു മഹാത്മാവായ വാമനന്റെ ദൈത്യചക്രപ്രണാശനമായ ദിവ്യചക്രമാകുന്നു. ഇതിനെ പൂജിക്കയാണു വേണ്ടതു്.' ഈ വിധം പറഞ്ഞു് ആ പതിവ്രതയായ സുന്ദരി പുറത്തേയ്ക്കിറങ്ങി. അപ്പോഴേയ്ക്കും സഹസ്രാരമായ വിഷ്ണുവിന്റെ സുദർശനചക്രം അടുത്തെത്തി. ഉടനെ അസുരേന്ദ്രൻ തൊഴുകയ്യുമായി ചക്രത്തെ ശരിക്കു പൂജിച്ചു് ഇപ്രകാരം സ്തുതിച്ചു:—

'ആയിരം സൂര്യന്മാരെക്കാൾ തേജസ്സും ആയിരം നാഴിക്കാലുകളുമുള്ളതും, അസുരചക്രത്തെ പിളർക്കുന്നതുമായ വിഷ്ണുവിന്റെ സുദർശനചക്രത്തെ ഞാൻ നമസ്കരിക്കുന്നു. താമരത്താരിന്റെ നാഭിയിൽ നാന്മുഖനും, മുക്കിൽ ത്രിശൂലപാണിയായ ശിവനും, അഴിക്കാൽ കയ്യൂടൽ മാമലകളും, അഴിക്കാലുകളിൽ ഇന്ദ്രസൂര്യപാവകാദി ദേവകളും, പാർശ്വിലിൽ പൃഥിവ്യപ്തേജോവായ്വാകാശങ്ങളും, അഴിക്കാലെപ്പുകളിൽ മേഘവിദ്യുത്തനക്ഷത്രങ്ങളും, പുറത്തു ബാലഖില്യാദി മഹർഷിമാരും കുടികൊള്ളുന്നവോ; ആ ശ്രേഷ്ഠായുധമായ വൈഷ്ണവചക്രത്തെ ഞാൻ ഭക്തിപൂർവ്വം നമസ്കരിക്കുന്നു. അല്ലയോ കതിർതിളങ്ങുന്ന സുദർശനവിഷ്ണുചക്രമേ, എന്റെ ത്രികരണജന്യമായ പാപത്തെ നിന്തിരുവടി ചുട്ടെരിക്കേണമേ! കലഹത്താൽ സംഭവിച്ചതോ, അച്ഛനമ്മമാരെ സംബന്ധിച്ചതോ ആയ മഹാപാപത്തെയും നിന്തിരുവടി ചിക്കെന്നു നശിപ്പിക്കേണമേ! അച്യുതായുധമേ, അങ്ങേയ്ക്കു നമസ്കാരം! ഭവന്നാമോച്ചാരണത്താൽ എനിക്ക് ആപത്തുകൾ അകലട്ടെ! വ്യാധികൾ ശമിക്കട്ടെ! ദുരിതം നശിക്കട്ടെ.'

ഇങ്ങിനെ സ്തുതിച്ചു്, മതിമാനായ മാബലി, സർവ്വപാപങ്ങളും പോക്കുന്ന പുണ്ഡരീകാക്ഷനെ സ്മരിച്ചുകൊണ്ടു ഭക്തിപൂർവ്വം പൂജിച്ചു. മുനേ, ബലിയാൽ ആരാധിതമായ ചക്രം അസുരന്മാർക്കു തേജസ്സില്ലാതാക്കിയിട്ടും, ബലിയുടെ ഗൃഹത്തിൽ പാതാളത്തിൽ നിന്നു നിഷ്ക്രമിച്ചു.

സുദർശനം പോയതിന്നുശേഷം, വിവശനായിത്തീർന്ന വൈരോചനി വർദ്ധിച്ച ദുഃഖം പൂണ്ടു് തന്റെ മുത്തച്ഛനെ സ്മരിച്ചു. സ്മരിച്ച ക്ഷ

ണ്ടതിൽത്തന്നെ ആ ദാനവോത്തമൻ സുതലത്തിൽ എത്തിച്ചേർന്നു. മഹാബലി അർഘ്യപാദ്യാദികളെക്കൊണ്ട് ആ പിതൃപിതാവിനെ ശരിക്കു പൂജിച്ചിട്ട്, തൊഴുകൈയോടുകൂടി ഇപ്രകാരം പറഞ്ഞു:— 'ഞാൻ മനോവിഷാദംമൂലം സ്മരിച്ച ക്ഷണത്തിൽ, ഭവാൻ വന്നു ചേർന്നുവല്ലോ. എനിക്ക ഹിതവും പത്ഥ്യവും ശ്രേയസ്കരവും ശ്രേഷ്ഠവുമായിട്ടുള്ളത് ഉപദേശിച്ചുതരിക: അല്ലാ, സംസാരത്തിൽ വർത്തിക്കുന്നവൻ, അവന്റെ ബന്ധം പരിഹരിക്കാൻ ചെയ്യേണ്ടതെന്താണ്? സംസാരസമുദ്രത്തിൽ മുഴുകിയ അല്പബുദ്ധികളായ മനുഷ്യരെ ആർ കരയേറ്റുമെന്നും പറഞ്ഞുതന്നാൽക്കൊള്ളാം.'

പൌത്രന്റെ അപേക്ഷ കേട്ടിട്ട്, ദാനവോത്തമനായ പ്രഹ്ലാദൻ സംസാരത്തിൽ തികച്ചും ഹിതമായിട്ടുള്ളത് ആലോചിച്ചു പറഞ്ഞുകൊടുത്തു:—

'മാനവപുംഗവ, കൊള്ളാം. ഭവാന് ഈ ബുദ്ധി തോന്നിയല്ലോ. ഭവാനും മററു മനുഷ്യർക്കും ഹിതമായിട്ടുള്ളത് ഞാൻ പറയാം: സംസാരസമുദ്രത്തിലെ വിഷയവിഷമജലത്തിൽ മോഹക്കാററിടിയേററും പുത്രപുത്രീകളത്രാദികളാകുന്ന ഭാരത്താൽ വലഞ്ഞും കിടക്കുന്ന മനുഷ്യർക്ക് വിഷ്ണുവാകുന്ന കപ്പലൊന്നേ ശരണമായിട്ടുള്ളൂ. അനന്തനായി ആദ്യനായി സ്തുത്യനായി ദേവഗുരുവായി ശ്രേഷ്ഠനായി വരേണ്യനായി ശുദ്ധനായി ഗരുഡവാഹനനായി ലക്ഷ്മീപതിയായിരിക്കുന്ന നാരായണസ്വാമിയെ ആർ ആശ്രയിക്കുന്നുവോ; അവർ അന്തകാലയം പൂകുകയില്ല. പാശപാണികളായ തന്റെ ആളുകളോടു യമൻ ചെവിയിൽ പറയാറുണ്ട്:—'ഹരിസേവകന്മാരുടെ അടുക്കൽ പോകരുതേ! മററുള്ളവരെയല്ലാതെ വൈഷ്ണവന്മാരുടെ മേൽ എനിക്കധികാരമില്ല.' വേറെ, ഭക്തനായ ഇക്ഷ്വാകുരാജാവും പറകയുണ്ടായിട്ടുണ്ട്:— 'ഭൂമിയിൽ വിഷ്ണുഭക്തി ആർക്കുണ്ടോ; അവരിൽ കാലൻ കൈവെയ്ക്കുകയില്ല.'

യാതൊന്നു ഹരിയെ സ്തുതിക്കുന്നുവോ, അതാണ് നാവ്; തിരുവടിയിൽ അർപ്പിച്ചിട്ടുള്ളതാണ് മനസ്സ്. തിരുവടിയെ പൂജിക്കുന്നവ മാത്രമാണ് ശ്ലാഘനീയങ്ങളായ കൈകൾ; വിഷ്ണുവിന്റെ പാദപത്മം പൂജിക്കാത്തവ തീർച്ചയായും കൈകളല്ല, മരക്കൊമ്പുകളാ

തളിരുകളാണ്. കണ്ഠശാല്യകമൊ പ്രതിജിഹ്വികയൊ മററു വല്ല രോഗവ്യൂഹമോ ആകുന്നു, വിഷ്ണുഗുണങ്ങളെ വർണ്ണിക്കാത്ത നാവ്. പരമപുരുഷന്റെ പാദാംബുജത്തെ ഭക്തിപൂർവം പൂജിക്കാത്തവൻ, ബന്ധുക്കൾക്കു ശോചനീയനാംവണ്ണം, ജീവിച്ചിരിക്കെ മരിച്ചവനത്രേ. വാസുദേവനെ പതിയായി പൂജിക്കുന്നവരാകട്ടെ, മരിച്ചാലും ശോചനീയരല്ല. ശാരീരവും മാനസികവും വാചികവും മൂർത്താമൂർത്തങ്ങളും ചരാചരങ്ങളും ദൃശ്യാദൃശങ്ങളും സ്പൃശ്യവും—എല്ലാം വിഷ്ണുമയം തന്നെ!

യാതൊരാൾ ത്രിവിക്രമനെ നാലുപ്രകാരത്തിലും പൂജിച്ചുവോ; അവൻ തീർച്ചയായും സുരാസുരനമിതമായ ലോകമെല്ലാം പൂജിച്ചു കഴിഞ്ഞു! മകനെ, സമുദ്രത്തിൽ രത്നങ്ങൾ എപ്രകാരമോ അപ്രകാരം അസംഖ്യങ്ങളാകുന്നു ജനാർദ്ദനനിൽ ഗുണങ്ങൾ. ശംഖചക്രശാർങ്ഗപത്മങ്ങൾ കൈക്കൊണ്ടവനായി ഗരുഡധ്വജനായി വരദനായിരിക്കുന്ന ലക്ഷ്മീവല്ലഭനെ ആശ്രയിച്ചവർ സങ്കടത്തിൽപ്പെടുകയില്ല; വീണ്ടും സംസാരകുണ്ഡിൽ വീഴുകയുമില്ല. ആരുടെ മനസ്സിൽ സദാ ഗോവിന്ദൻ വാണരുളുന്നുവോ; അവർക്കു പരാജയമാകട്ടെ, മൃത്യുഭയമാകട്ടെ നേരിടുന്നതല്ല. ശാർങ്ഗപാണിയായ വിഷ്ണുദേവനെ ശരണം പ്രാപിച്ചവർക്കു യമലോകം പൂകേണ്ടിവരില്ല; നരകത്തിൽ പാർക്കയും വേണ്ടിവരില്ല.

അസുരപുംഗവ, വേദശാസ്ത്രവിശാരദന്മാർ യാതൊന്നിനെ അടയുന്നുവോ; അതേ സൽഗതി വിഷ്ണുഭക്തികൊണ്ടു മാത്രം സിദ്ധിക്കും. യുദ്ധത്തിൽ വധിക്കപ്പെട്ടവരുടേതിലും മികച്ചതായ സൽഗതിയത്രേ വിഷ്ണുഭക്തരായ പുരുഷോത്തമന്മാർ പൂകുന്നത്. ധർമ്മശീലന്മാരും സാത്വികന്മാരുമായ മഹാത്മാക്കൾക്കു യാതൊരു ഗതിയോ; ആ ഗതിതന്നെയാണ് ഭഗവൽസേവകന്മാർക്കും. എല്ലാററിനും ഇരിപ്പിടമായി സൂക്ഷ്മനായി അവ്യക്തരൂപനായി സംസാരഭേദിയായിരിക്കുന്ന വാസുദേവനെ ദർശിക്കുന്ന മഹാത്മാക്കൾ തീർത്ഥതുല്യരത്രേ. തന്തിരുവടിയെ ഭജിച്ചു വന്ദിക്കുന്നവനു സംസാരത്തിൽ പുനർജ്ജന്മമില്ല. അവൻ മഹാതേജസ്വിയായി എന്നെന്നും കർമ്മങ്ങളിൽ ഏർപ്പെട്ടു കളിയാടുന്നു. ഏതു ദേഹത്തിലിരുന്നാലും അവനു കർമ്മബന്ധം വരികയില്ല. വിഷ്ണു എന്നെന്നും ആർക്കു പ്രിയനോ; അ

വർ വിഷ്ണുവിനും സദാ പ്രിയപ്പെട്ടവരാകുന്നു. തന്തിരുവടിയിൽ ഭക്തിയോടെ തന്തിരുവടിയെ ആശ്രയിക്കുന്നവർ വീണ്ടും ജനിക്കുകയില്ല.

മാനവേന്ദ്ര, ദാമോദരനെ ധ്യാനിക്കുകയും ഭക്തിനമ്രനായി പൂജിക്കുകയും ചെയ്യുന്നവർ ഈ സംസാരച്ചുളിയിൽ ആണ്ടുപോവുകയില്ല. ഉഷസ്സിൽ ഉണർന്നെഴുന്നേറ്റിട്ടു മധുസൂദനനെ സ്മരിക്കുകയും ശ്രവിക്കുകയും ശ്രവിപ്പിക്കുകയും ചെയ്യുന്നവർ ദുഃഖങ്ങളെ കടന്നുപോകുന്നു. വിഷ്ണുകഥാമൃതം ശ്രവണപാത്രങ്ങൾകൊണ്ടു നുകർന്ന് മനം കുളിർക്കുന്നവർ ദുർഗ്ഗങ്ങളെ കടന്നുപോകുന്നു. ചക്രഗദാധരനിൽ ഉറച്ച ഭക്തിയുള്ളവരോ; അവർ തീർച്ചയായും യോഗേശ്വരനായ വിഷ്ണുവിന്റെ ലോകം പ്രാപിക്കും. വിഷ്ണുധർമ്മസക്തിയാൽ കിട്ടുന്ന പരമഗതി, ആയിരം ജന്മങ്ങളിലെ തപസ്സുകൊണ്ടുപോലും ലഭിക്കുകയില്ല. എപ്പോഴും മധുസൂദനനിൽ ഉറച്ച ഭക്തിയില്ലാത്തവർക്ക് സ്തോത്രംകൊണ്ടെന്താണ്? മന്ത്രംകൊണ്ടെന്താണ്? തപസ്സുകൊണ്ടെന്താണ്? ആശ്രമങ്ങൾ കൊണ്ടെന്താണ്? വിഷ്ണുദ്രോഹിക്കു യജ്ഞം വെറുതേ; ദാനം വെറുതേ; ധർമ്മം വെറുതെ; ആശ്രമം വെറുതേ; തപസ്സു വെറുതേ; കീർത്തി വെറുതെ! ഭവാനിൽ ഭക്തിയുള്ളവർക്ക് വളരെ മന്ത്രങ്ങൾ എന്തിനാണ്? 'നമോ നാരായണായ' എന്ന മന്ത്രം ഒന്നു മതി സർവാർത്ഥസിദ്ധിക്ക്. വിഷ്ണു ആരിലോ, അവർക്ക് ജയമേ ഉള്ളൂ; ഇന്ദീവരശ്യാമളനായ ഇന്ദിരാരമണൻ ഹൃദയത്തിലിരിക്കുന്നവർക്കുണ്ടോ പരാജയം?

സർവമംഗലമാംഗല്യനായി വരേണ്യനായി വരദനായിരിക്കുന്ന നാരായണസ്വാമിയെ നമസ്കരിച്ചിട്ടുവേണം ഏതു കർമ്മവും ആരംഭിക്കാൻ. വിഷ്ടികളും വ്യതിപാതങ്ങളും മററു ദോഷങ്ങളും വിഷ്ണുനാമസ്മരണയാൽ ഒഴിഞ്ഞുപോയ്ക്കൊള്ളും. നൂറോ ആയിരമോ കോടി തീർത്ഥങ്ങൾപോലും ഒരു വിഷ്ണുനമസ്കാരത്തിന്റെ പതിനാറിലൊന്നില്ല! അച്യുതന്റെ ഒരു തിരുനാമം ജപിച്ചാൽ ഭൂമിയിലെ തീർത്ഥങ്ങളും പുണ്യക്ഷേത്രങ്ങളും മുഴുവൻ സേവിച്ചുകഴിഞ്ഞു! നാരായണനെ നമസ്കരിക്കുന്നവർക്ക് കിട്ടുന്ന ലോകങ്ങൾ വ്രതികൾക്കാകട്ടെ തപസ്വികൾക്കാകട്ടെ പ്രാപ്യങ്ങളല്ല. അന്യദേവതാഭക്തൻ വെറുതെ പുഷ്കരാക്ഷനെ പൂജിക്കുന്നതായാൽ, അവനുംപോലും പുണ്യവാന്മാരായ സജ്ജനങ്ങളുടെ മഹാസ്ഥാനം പൂകുമാറാകും; വാസ്തവമായിട്ടു

വാസുദേവനെ പൂജിച്ചാലത്തെ ഫലമാകട്ടെ, കേമമായി തപസ്സുചെയ്താൽക്കൂടി, ഒരിക്കലും കൈവരുന്നതല്ല. മൂന്നു സന്ധ്യയിലും മുരവൈരിയെ നമസ്കരിക്കുന്ന സൽബുദ്ധികൾക്ക് ഉപവാസത്തിന്റെ ഫലം കിട്ടും, സംശയമില്ല.

മകനേ, നീ പതിവായി ശാസ്ത്രോക്തപ്രകാരം ശാർങ്ഗിയെ പൂജിച്ചുകൊൾക; തന്തിരുവടിയുടെ പ്രസാദത്താൽ, നിനക്കു ശാശ്വതമായ മഹാസിദ്ധി സിദ്ധിക്കും. തന്മനസ്സായി തൽഭക്തനായി തദ്യാജിയായി തദുപാസനം അനുഷ്ഠിക്കുക; തന്തിരുവടിയെ മാത്രം ആശ്രയിച്ചാൽ നിനക്കു സുഖം നേടാം. ആദ്യനും അനന്തനും അജരനും അവ്യയനും സർവ്വവ്യാപിയും പുരാണപുരുഷനും പരബ്രഹ്മവുമായ വിഷ്ണുവിനെ വീതരാഗരായി ഭജിക്കുന്നവർ യാവ ചിലരോ; അവർ സനാതനമായ വൈഷ്ണവപദം പ്രാപിക്കും. സുരശ്രേഷ്ഠനായ നാരായണനെ എല്ലാപ്പോഴും സ്മരിക്കുന്നവർ പാപം നീങ്ങി പരിശുദ്ധരായിട്ട് രാജഹംസങ്ങളെപ്പോലെ സംസാരസമുദ്രത്തിന്റെ മറുകരയടയും. താമരത്താരിതൾപോലെ നീണ്ട തൃക്കണ്ണുകളുള്ള നിഷ്കളങ്കനായ ഹൃഷീകേശസ്വാമിയെ യാവചിലർ നിരന്തരം ധ്യാനിക്കുന്നവരോ, ആ ധ്യാനത്താൽ പെട്ടെന്നു ദോഷമെല്ലാം നീങ്ങിയ അവർക്ക് വീണ്ടും അമ്മയുടെ മുലപ്പാൽ കുടിക്കേണ്ടി വരികയില്ല. വരദനായി ശംഖചക്രഗദാപത്മചാപഖഡ്ഗപാണിയായി ലക്ഷ്മീമുഖമാകുന്ന താമരയിന്നു വണ്ടായിരിക്കുന്ന നാളീകനാഭനെ കീർത്തിക്കുന്നവർ തീർച്ചയായും വൈകുണ്ഠസദനത്തിൽ ചെന്നുചേരും. ആദ്യനായ ഭഗവാനെ കീർത്തിക്കുന്നതു ദൃഢഭക്തിയോടെ ശ്രവിക്കുന്നവരും ജനനം മുതൽക്കു ചെയ്ത പാപമെല്ലാമൊഴിഞ്ഞ് അമൃതു വേണ്ടുവോളം കുടിച്ചവരെപ്പോലെ സുഖികളായിത്തീരും. അതിനാൽ, മനുഷ്യർ സർവ്വദാ വിഷ്ണുവിനെ സ്മരിക്കുകയോ ധ്യാനിക്കുകയോ കീർത്തിക്കുകയോ സജ്ജനങ്ങൾ കീർത്തിക്കുന്നതു കേൾക്കുകയോ ചെയ്യണം. ഇതു പൂജയ്ക്കു തുല്യമാണെന്നു ദേവകൾ പ്രശംസിക്കുന്നു. പുറംകൊണ്ടും അകംകൊണ്ടും യോഗേശനായ കേശവനെ ആരാധിക്കണം. തീർച്ചയായും അതാതു ഋതുവിലെ പുഷ്പപത്രങ്ങൾകൊണ്ട് തന്തിരുവടിയെ മനുഷ്യർ ശരിയായും പൂജിക്കണം.'

ശ്രീവാമനമഹാപുരാണം, ബലിപ്രഹ്ലാദസംവാദം, ദേവപ്രശംസ എന്ന തൊണ്ണൂറ്റിനാലാമദ്ധ്യായം.

—— (൦) ——

# തൊണ്ണൂററഞ്ചാമദ്ധ്യായം

ബലി:—അച്യുതനെ അർച്ചിച്ചാൽ ഇന്ന ഗതി കിട്ടുമെന്നും, എങ്ങിനെയായാലും തന്തിരുവടിയെ പൂജിക്കണമെന്നും അങ്ങു പറഞ്ഞുതന്നുവല്ലോ. എങ്ങിനെ പൂജിച്ചാലാണു് വിഷ്ണുവിന്നു പ്രീതിയുണ്ടാവുക? ജഗൽഗുരുവിനെ പ്രസാദിപ്പിക്കാൻ ഏതു ദാനമാണു് ഉത്തമം? ഉപവാസവും മററും ഏതു തിഥിയിൽ ചെയ്താലായിരിക്കും ഏററ ഫലം? വിഷ്ണുവിനെ പ്രീതിപ്പെടുത്തുന്ന സൽപുണ്യങ്ങൾ ഏതൊക്കെയാണു്? വേറെയും ആലസ്യം കൂടാതെ മഹാത്മാവു് ആചരിക്കേണ്ടതു് ഇന്നതൊക്കെയാണെന്നും ഉപദേശിച്ചു തരുമാറാകണം!'

പ്രഹ്ളാദൻ:—ജനാർദ്ദനനെ ഉദ്ദേശിച്ചു ശ്രദ്ധയും ഭക്തിയും പൂണ്ടു് ചെയ്യുന്ന എല്ലാ ദാനവും അക്ഷയമായിരിക്കും. ജഗദീശനെ പൂജിച്ചു തന്മനസ്സായി തന്മയനായി ഉപവാസം ചെയ്യുന്ന തിഥികൾ ഏവയെയും; അവതന്നെ ഉത്തമങ്ങൾ. ദ്വിജശ്രേഷ്ഠരെ പൂജിച്ചാൽ വിഷ്ണുപൂജയായി; അവരെ ദ്വേഷിക്കുന്ന മൂഢനാകട്ടെ എന്നെന്നും നരകത്തിൽ കിടക്കും. അതിനാൽ വിഷ്ണുഭക്തൻ ബ്രാഹ്മണരെ ഭക്തിപൂർവ്വം പൂജിച്ചുകൊള്ളണം. മുകുന്ദൻ താൻ തന്നെ പണ്ടു്, 'ബ്രാഹ്മണർ എന്റെ ദേഹമാണെന്നു്' അരുളിച്ചെയ്തിട്ടുണ്ടു്. ബ്രാഹ്മണൻ വിജ്ഞനാകട്ടെ, അജ്ഞനാകട്ടെ, അനാദരിക്കാവുന്നവനല്ല; അവൻ വിഷ്ണുവിന്റെ തിരുമെയ്യത്രെ. അതിനാൽ അവനെ പൂജിക്കതന്നെ വേണം. അസുരോത്തമ, നല്ല നിറവും, രസവും ഗന്ധവുമുള്ള എല്ലാ പൂക്കളും മുഖ്യങ്ങളാണു്; എന്നാൽ മാധവപ്രീതിക്കു വിശേഷിച്ചും പ്രശസ്തങ്ങളായ പുഷ്പങ്ങളും തിഥികളും ദാനങ്ങളും ഞാൻ പറഞ്ഞുതരാം.

പിച്ചകം, ചെമന്തി, ശതകുപ്പ, കുരുക്കത്തിമുല്ല, താമര, അമര, ചമ്പകം, അശോകം, കണവീരം, മുല്ല, ദേവതാരം, പാതിരി, ഇലഞ്ഞി, മലയമുക്കി, മയിലെള്ളു്, ചെമ്പരുത്തി, മഞ്ഞക്കുടന്നു്, തകര എന്നിവയുടെ പുഷ്പങ്ങൾ വിഷ്ണുപൂജയ്ക്കു മുഖ്യമാണു്. കൈതപ്പൂവൊഴികെ മററു സുഗന്ധപുഷ്പങ്ങളും, കൊള്ളാം. കൂവളം, വന്നി,

ഇലവംഗം, ചിററമൃത്, പച്ചിലമരം, പിച്ചകം എന്നിവയുടെ ഇലകൾ ഹരിപൂജയ്ക്കു പ്രശസ്തമത്രെ. യാവ ചിലതിന്റെ പുഷ്പങ്ങൾ ഭഗവദർച്ചനത്തിനു കൊള്ളാമൊ, അവയുടെ പത്രങ്ങൾകൊണ്ടും പത്രിധ്വജനെ പരിപൂജിക്കാം. വള്ളികളുടേയും ദർഭകളുടേയും കുരുന്നുകൾ, ആമ്പൽപ്പൂവ്, കരിംകുവളപ്പൂവ് മുതലായവകൊണ്ടുമാകാം. വൃക്ഷപത്രങ്ങൾ വെള്ളം തളിച്ചു ശുദ്ധിപ്പെടുത്തിയിട്ടുവേണം പൂജയ്ക്കെടുപ്പാൻ. അപ്രകാരംതന്നെ വേണം കറുകനാമ്പുകൾ കൊണ്ടും ഇലത്തളിർമൊട്ടുകൾകൊണ്ടും ചന്ദനംകൊണ്ടും കുങ്കുമം–രാമച്ചം–പതിമുകം–അകിൽ മുതലായതുകൊണ്ടും അനുലേപനം ചെയ്യാം. ഗുൽഗുലു, തിപ്പലി, ദേവതാരം, കുന്തുരുക്കം, ചുക്ക്, നാഗണം, ജാതിക്ക എന്നിവകൊണ്ടുള്ള ധൂപമാണ് ലക്ഷ്മീശനു ഇഷ്ടകരം. യവം–കോതമ്പ്–നെല്ല്–എള്ള്–ചെറുപയർ–ഉഴുന്ന്–ചെന്നെല്ലു മുതലായതിൽ നെയ്യുചേർത്തു നിവേദിക്കുക.

ഗോദാനം, ഭൂമിദാനം, വസ്ത്രാന്നസമ്പൂർണ്ണദാനം എന്നിവ മധുസൂദനനെ പ്രസാദിപ്പിക്കും. മാഘമാസത്തിൽ എള്ളും, പശുവിനേയും, വിറകും, 'മാധവൻ പ്രീതനാകട്ടേ' എന്നു പ്രാർത്ഥിച്ചു ദാനം ചെയ്യുന്നതുത്തമമാണ്. ഫാൽഗുനത്തിൽ സത്പുരുഷന്മാർ ചെന്നെല്ല്, വസ്ത്രം, കൃഷ്ണമൃഗത്തോൽ മുതലായവ ദാനം ചെയ്യണം; 'ഗോവിന്ദൻ പ്രസാദിക്കട്ടേ' എന്നു പ്രാർത്ഥന. ചൈത്രത്തിൽ വിചിത്രവസ്ത്രങ്ങളും, ശയനാസനങ്ങളും 'വിഷ്ണു പ്രസാദിപ്പാൻ' ബ്രാഹ്മണർക്കു നൽകണം. വൈശാഖത്തിൽ സൌരഭ്യമുള്ള വസ്തുക്കളത്രെ, 'മധുസൂദനതുഷ്ടി'ക്കായി ദ്വിജേന്ദ്രർക്കു ദാനംചെയ്യേണ്ടവ. ജ്യേഷ്ഠമാസത്തിൽ നീർക്കുടം, പശു, വിശറി, ചന്ദനം എന്നിവ 'ത്രിവിക്രമപ്രീതിക്കായി' സത്തുക്കൾ ദാനംചെയ്യണം. ചെരുപ്പ്, കുട, ഉപ്പ്, നെല്ലിക്ക മുതലായതാണ്, ആഷാഢത്തിൽ 'അച്യുതപ്രീതി'ക്കായി ദാനംചെയ്യേണ്ടത്. ശ്രാവണത്തിങ്കൽ ദാസീദാസാലങ്കാരങ്ങളേയും ഷഡ്രസാന്വിതമായ അന്നവും 'പുരുഷോത്തമതുഷ്ടി'ക്കായി ദാനം ചെയ്യുക. പ്രോഷ്ഠപദമാസത്തിൽ 'ഹൃഷീകേശപ്രീതി'ക്കു പായസം, തേൻ, നെയ്യ്, ഉപ്പ്, ശർക്കരച്ചോറ് എന്നിവ ദാനംചെയ്യണം. ആശ്വിനമാസത്തിൽ 'പത്മനാഭപ്രീതി'ക്കായി കറുത്ത കുതിരയേയും കാളയേയും തയിർ–ചെമ്പുപാത്രം–ഇരിമ്പുപാത്രം മുതലായവയേയും ദാനം ചെയ്യുക. കാർത്തികത്തിൽ

സ്വർണ്ണം വെള്ളി മുത്തു മുതലായതും വിളക്കുമാകുന്നു, 'ദാമോദരപ്രസാദാ'ർത്ഥം ദാതവ്യങ്ങൾ. മാർഗ്ഗശീർഷമാസത്തിൽ 'കേശവപ്രീതി'ക്കായി കഴുത-കോവർകഴുത-കട്ടകം-അന്നം-ആട്-കുറിയാട്-വണ്ടി മുതലായവയത്രെ ദാനം ചെയ്യപ്പെടേണ്ടവ. പൌഷത്തിൽ 'വാമനതുഷ്ടി'ക്കു് ഗൃഹപ്രാസാദ നഗരാദികളും പുതപ്പു മുതലായതും ഭക്തിയോടെ ദാനം ചെയ്യുക. തനിക്കു് അധികം പ്രിയപ്പെട്ടതും, ശുദ്ധമായിട്ടു ഗൃഹത്തിൽ ഇരിപ്പുള്ളതും എന്തൊക്കെയോ, അതൊക്കെ ചക്രപാണിദേവന്റെ പ്രീതിക്കായി ദാനം ചെയ്യാവുന്നതാണു്.

വിഷ്ണുവിനു ക്ഷേത്രം പണിയിക്കുന്നവൻ ശാശ്വതലോകങ്ങൾ കീഴടക്കും; പൂവും കായും നിറഞ്ഞ തോട്ടങ്ങൾ നിർമ്മിക്കുന്നവൻ യഥേഷ്ടം ശ്ലാഘ്യഭോഗങ്ങൾ ഭുജിക്കും. വിഷ്ണുവിനു ക്ഷേത്രം പണിയിക്കുന്നവൻ മുത്തച്ഛനു മുമ്പുള്ള എട്ടിലേറെ തലമുറക്കാർക്കും തനിക്കും ഉൽഗതിവരുത്തുന്നു. യോഗികളായ പിതൃദേവകൾ തപസ്വിയായ ജ്യാമഘൻ എന്ന യദുപുംഗവന്റെ മുമ്പിൽവെച്ചു് ഇങ്ങനെ പാടുകയുണ്ടായി:—

'നമ്മുടെ കുലത്തിങ്കൽജ്ജാതനാകാവൂ, വിത്ത-
കന്മഷൻ വിഷ്ണുക്ഷേത്രം തീർപ്പിക്കാനൊരു ഭക്തൻ!
നമ്മുടെ തറവാട്ടിൽപ്പിറന്നീടാവൂ, ഭക്ത്യാ
ധർമ്മിഷ്ഠൻ ഹരിക്ഷേത്രം തൂത്തുതേയ്ക്കുവാനൊരാൾ!
നമ്മൾതൻഗോത്രേ ജനിച്ചീടാവൂ, ഹരിക്ഷേത്രേ
നന്മലർ ദീപം ലേപം ധ്വജവും നൽകാനൊരാൾ!
അസ്മദന്വയേ ജാതനാകാവൂ നാനാപാപ-
ഘ്നസ്മരമേകാദശിനോൽമ്പു നോൽക്കുവാനൊരാൾ!
മഹാപാപമുപപാപം പാപമെന്നിവയെല്ലാം
വേർപെടും വിഷ്ണുക്ഷേത്രേ ചിത്രങ്ങളെഴുതുകിൽ.'

പിതൃക്കളുടെ ഈ പാട്ടു കേട്ടിട്ടു് ആ മഹാരാജാവു് ഭൂമിയിൽ ഒരു വിഷ്ണുക്ഷേത്രം ഉണ്ടാക്കിക്കുകയും, അതിലേയ്ക്കു് സ്വത്തുക്കൾ നൽകുകയും, അഞ്ചു നിറത്തിലുള്ള ചായമിട്ടു ചിത്രങ്ങളെഴുതിക്കുകയും, എണ്ണയും നെയ്യും ധാരാളം പകർന്നു വിളക്കുവെപ്പിക്കുകയും, പലതരം ചായമിട്ട കൊടിക്കൂറകൾ തൂക്കിക്കുകയും, ദേവദാസികൾ പു

ഴന്ന ലതാപല്ലവങ്ങളാൽ മൂടപ്പെട്ട പൂവും കായും നിറഞ്ഞ പലതര മനോജ്ഞാരാമങ്ങളും തീർപ്പിക്കുകയും, ചായപ്പണിക്കാർ ശിലോലക്കാർ മുതലായവരെക്കൊണ്ട് അലംകൃതങ്ങളായ മണ്ഡപങ്ങളും കെട്ടിക്കുകയും ചെയ്തു. അവിടെ യതികളേയും ബ്രഹ്മചാരികളേയും ശ്രോത്രിയരേയും ദിനാന്ധവികലാദികളേയും പതിവായി വേണ്ടതു കൊടുത്തു പൂജിച്ചുവരുന്നു. ഇത്ഥം മനസ്സുകളിൽ ശ്രദ്ധാലുവായിത്തീർന്നതിനാൽ, ആ ബ്രാഹ്മണനരേന്ദ്രൻ വിഷ്ണുലോകമടഞ്ഞു എന്നാണ് കേൾവി. കടുക്, ഇരിപ്പ, കായാവ് എന്നിവയുടെ എണ്ണകൊണ്ടു വിളക്കു വെപ്പിച്ചതിനാലത്രേ ആ രാജാവു ഭാര്യയോടുകൂടി അന്ധതാമിസ്രനരകങ്ങൾ കടന്നു വൈകുണ്ഠലോകം പ്രാപിച്ചത്. വിഷ്ണുലോകം പ്രാപിപ്പാനാഗ്രഹിക്കുന്ന സജ്ജനങ്ങൾ ഇന്നും, ആ ബ്രാഹ്മണന്റെ മാർഗ്ഗത്തെ അനുസരിച്ചു പോരുന്നു.

അതിനാൽ, രാജേന്ദ്ര, ഭവാനും ഒരു വൈഷ്ണവക്ഷേത്രം ഉണ്ടാക്കിക്കുക; പഠിപ്പുള്ള ബ്രാഹ്മണരെ വിശേഷിച്ചും സദാചാരവിശുദ്ധരായ പൌരാണികന്മാരെ—വസ്ത്രകനകരത്നഭൂഷണഗോദാനാദികൾകൊണ്ടു പൂജിക്കുകയും ചെയ്യുക—സ്വത്തിന്റെ അവസ്ഥപോലെ ചക്രപാണിയെ പ്രസാദിപ്പിച്ചുകൊൾക. ഇത്തരം കർമ്മയോഗത്തിലേർപ്പെട്ടാൽ നിനക്കു തീർച്ചയായും മാധവൻ മംഗളം നൽകും. ജഗദീശനായി അനന്തനായിരിക്കുന്ന അച്യുതൻ തിരുവടിയെ ആശ്രയിച്ചവർക്കു വാട്ടം വരികയില്ല.' വിഷ്ണുഭക്തിയാൽ പൂർണ്ണകാമനും ജീവന്മുക്തനുമായ പ്രഹ്ലാദൻ ഇപ്രകാരം സത്യവും ഉത്തമവുമായ ഉപദേശം മാബലിയ്ക്കു നൽകിയിട്ട്, അദ്ദേഹത്താൽ പൂജിതനായി നടകൊണ്ടു.

മുത്തച്ഛൻ പോയതിനുശേഷം, മുദിതനായ മാബലി വിശ്വകർമ്മാവിനെക്കൊണ്ടു ചന്ദ്രനെപ്പോലെ തിളങ്ങുന്ന ഒരു ക്ഷേത്രവും വിഷ്ണുപ്രതിമയും പണിയിച്ചു. വിശാലാക്ഷിയായ വിന്ധ്യാവലി താൻ തന്നെയാണ് വിഷ്ണുക്ഷേത്രത്തിൽ വിളക്കുവെപ്പ് നടത്തിപ്പോന്നത്. ധീമാനായ മാബലി പൌരാണികന്മാരായ ബ്രാഹ്മണശ്രേഷ്ഠരെ വായനയ്ക്കും നിയമിച്ചു. അസുരശ്രേഷ്ഠന്മാരും അപ്രകാരം ധർമ്മമാർഗ്ഗത്തിൽ സ്ഥിതിചെയ്തുപോന്നതിനാൽ ജഗദീശനായ ജനാർദ്ദനൻ, തന്റെ ദിവ്യരൂപത്തോടുകൂടിത്തന്നെ, മാബലിക്കു കാവൽക്കാരനായി നിന്നു.

തന്തിരുവടി ബലിഭവനത്തിൽ കോട്ടകാവലിന്നായി, പതിനായിരം പകലവർക്കൊപ്പം തിളങ്ങുന്ന മുസലമേന്തി ദുഷ്ടജനങ്ങളെ ഹനിച്ച് അവരെ കടക്കാനയയ്ക്കാതെ ഗോപുരത്തിൽ വാണരുളി. സർവ്വഗുണാഭിരാമനായ നാരായണസ്വാമി ദ്വാരപാലനായി സ്ഥിതിചെയ്യേ വിരോചനാത്മജൻ ക്ഷേത്രത്തിൽവെച്ച് വിശേഷേണ ആരാധിച്ചുപോന്നു. ഇങ്ങനെ അസുരേന്ദ്രനായ മാവെലി വിഷ്ണുപാദാംബുജങ്ങൾ പൂജിച്ചുകൊണ്ടും, സദാ പ്രഹ്ളാദവചനം സ്മരിച്ചുകൊണ്ടും വാണു. അദ്ദേഹമായിരുന്നുവല്ലോ മാവെലിക്കു വിനയാങ്കുശം (നേർവഴിക്കു നയിക്കുന്നവൻ.) ഇന്ദ്രസമനായ ഗുരുവിന്റെ—മുത്തച്ഛന്റെ — ഇഹപരഹിതങ്ങളായ പരമാർത്ഥസുഭാഷിതങ്ങൾ സ്മരിച്ചുകൊണ്ട് ഈ പുരാണവും വീരനായ ദാനവേന്ദ്രൻ വായിച്ചുപോന്നിരുന്നു.

ആദിയിൽ കടുത്തിരുന്നാലും പിന്നീട് വെണ്ണപോലെ മയപ്പെടുന്ന വൃദ്ധവാക്യങ്ങൾ കേട്ടു നടക്കുന്നവർ സുഖിതരായിത്തീരും, സംശയമില്ല. മന്ത്രം (ആലോചന) ഇല്ലായ്കയാൽ ആപത്താകുന്ന സർപ്പത്തിന്റെ കടിയേറ്റുവന്ന വിഷമിറങ്ങാൻ വൃദ്ധവാക്യ ഔഷധമായിട്ടുള്ളൂ. പ്രായം ചെന്നവരുടെ വാക്കാകുന്ന അമൃതു നുകർന്ന് അതിൻവണ്ണം നടന്നാലത്തെ തൃപ്തിയുണ്ടോ, സോമം കുടിച്ചാലും കിടയ്ക്കുന്നു? ആപത്തിൽ വീണാൽ അനുശാസിപ്പാൻ വൃദ്ധന്മാരില്ലാത്തവർ ജീവിക്കെത്തന്നെ ചത്ത ബന്ധുക്കൾക്കു ശോച്യരായിത്തീരും. ആപത്താകുന്ന മുതല പിടിച്ചാൽ വേർപെടുത്തുന്നതിന് അറിവുള്ള വൃദ്ധന്മാരില്ലാത്തവർക്ക് വിടുതി കിട്ടുന്നതല്ല. ആപൽസമുദ്രത്തിൽ വീണു വ്യസനകല്ലോലങ്ങളിൽ അലയുന്നവർക്ക്, വൃദ്ധന്മാരുടെ ഉപദേശം കൂടാതെ, ഒരു വിധത്തിലും കരയേറുവാൻ പററില്ല. അതിനാൽ വൃദ്ധവാക്യം കേട്ടു നടക്കുന്നവൻ, വിരോചനാത്മജനായ ബലിയെപ്പോലെ, പെട്ടെന്നു സിദ്ധനായിച്ചമയും.

[ത്രിവിക്രമചരിതം സമാപ്തം]

നാരദ, ഈ പുണ്യതമമായ പുരാണം ഞാൻ അങ്ങയോടു പറഞ്ഞു. ഇതു ഭക്തിപൂർവ്വം ശ്രവിക്കുന്നവൻ വിശ്രുതയശസ്സായി വിഷ്ണുപദം പ്രാപിക്കും; നാൾതോറും നാരായണനെ പൂജിച്ചു വണങ്ങി ശ്രവിക്കുന്നവനു പാപം നീങ്ങാൻ ദക്ഷിണാന്വിതമായ അശ്വമേധ

ത്തിൻെറ പൂർണ്ണഫലം കിട്ടും. സ്ത്രീയാകട്ടെ, പുരുഷനാകട്ടെ, വാമനപുരാണത്തിലെ ഒരു പാദം ശ്രവിച്ചാൽ ഭൂമിയിൽവെച്ചു പുണ്യവും ശുദ്ധിയും പൂണ്ട് ആന–തേർ–കുതിര–പശു–ഭൂമി–സ്വർണ്ണം എന്നിവ ദാനംചെയ്യാലത്തെ ഫലം നേടും. പുണ്യതീർത്ഥമായ ഗംഗാജലത്തിലോ നൈമിശത്തിലോ പുഷ്കരത്തിലോ കോകാമുഖത്തിലോ മാഘമാസത്തിൽ പ്രയാഗത്തിലോ സ്നാനംചെയ്യാലത്തെ ഫലം, വാമനപുരാണത്തിലെ ഒരു പദം ഏകാഗ്രചിത്തനായി ചൊല്ലിയാൽ സിദ്ധിക്കും. മഹർഷേ, ഇതു ശ്രവിക്കുന്നവൻ, രാജസൂയം ചെയ്യാലെന്നപോലെ, ഭൂമിയിൽവെച്ചുതന്നെ മഹത്തായ സ്വർഗ്ഗസുഖം മുഴുവൻ അനുഭവിച്ചിട്ട്, സൌത്രാമണിയുടെ ഫലം നേടുമെന്നതിൽ എനിക്കു സംശയമില്ല. സൂര്യചന്ദ്രഗ്രഹണങ്ങളിൽ രത്നദാനം ചെയ്യുക, വിശന്നു വന്ന അതിഥിക്ക് അന്നം നൽകുക, പുത്രകളത്രങ്ങളോടൊപ്പം ദാരിദ്ര്യത്തിൽ വലയുന്ന ജ്ഞാതിയെ പോററുക, ദേവാഗ്നിവിപ്രർഷികളെയും അച്ഛനമ്മമാരെയും ജ്യേഷ്ഠനേയും ശുശ്രൂഷിക്കുക, പുത്രനെ രക്ഷിക്കുക എന്നിവയ്ക്കു യാതൊരു ഫലമാണോ വേദപ്രോക്തമായിട്ടുള്ളതു്; ആ ഫലം ഇതു വായിച്ചാൽ കൈവരും.

ശ്രേഷ്ഠമായ വാമനപുരാണം പതിനാലാമത്തേതാകുന്നു. ഇതു ശ്രവിച്ചാൽ പാപമൊക്കെയും—മഹാപാപങ്ങൾ കൂടിയും—ക്ഷണേന നശിച്ചുപോകും. വാമനപുരാണം പതിവായി വായിക്കുകയോ കേൾക്കുകയോ, കേൾപ്പിക്കുകയോ ചെയ്യാൽ ഏതു പാപവും നശിച്ചുകൊള്ളും. ഗംഗയിൽ സ്നാനംചെയ്യാൽ പാപങ്ങൾ നീങ്ങുന്നതെപ്രകാരമോ; അപ്രകാരംതന്നെ, പുരാണശ്രവണത്തിൽ ദുരിതം വിട്ടൊഴിയും. വാമനം ശ്രവിക്കുന്നവന്ന്, സ്വദേഹത്തിലോ തറവാട്ടിൽത്തന്നെയോ രോഗങ്ങൾ സംഭവിക്കുകയില്ല; അഭിചാരവും വിഷവും ഏല്ക്കുകയുമില്ല.

ഞാൻ അങ്ങയോടു പറഞ്ഞ ഈ പുരാണം പരമരഹസ്യമാകുന്നു. ഇതു വിഷ്ണുഭക്തിയില്ലാത്തവന്നും ബ്രാഹ്മണനിന്ദകന്നും ഹീനകർമ്മാവിന്നും കൊള്ളിവാക്കു പറയുന്നവന്നും പാപശീലന്നും പറഞ്ഞുകൊടുത്തുപോകരുതു്.

(കിളിപ്പാട്ട്)

'കാരണവാമനനാം പോററിക്കു നമസ്കാരം!
ത്രിവിക്രമനായ ഹരിക്കു നമസ്കാരം!

ചക്രശാർങ്ഗാസിഗദാധാരിക്ക നമസ്കാരം!
അഗ്ര്യപൂരുഷനാമദേവന്ന നമസ്കാരം!

എന്നിങ്ങനെ, പതിവായി, കൃഷ്ണനെ ധ്യാനിച്ചുകൊണ്ട് ചൊല്ലുന്ന മനുഷ്യന്ന ദേവപൂജിതനായ വിഷ്ണു മോക്ഷപദം കല്പിച്ചു നൽകും. വായിച്ചു തീരുമ്പോൾ പശുവിനേയും ഭൂമിയേയും സ്വർണ്ണാഭരണങ്ങളേയും ദാനം ചെയ്യണം. അതിൽ പിശുക്കു പിടിക്കരുത്. പിശുക്കിയാൽ കേട്ടതിന്റെ ഫലം പൊയ്പ്പോകും. എല്ലാ പാപങ്ങളേയും പോക്കുന്ന ഈ പുരാണം ത്രിസന്ധ്യകളിൽ കുറവെന്നിയേ വായിക്കുകയോ കേൾക്കുകയോ ചെയ്താൽ എല്ലാസമ്പത്തും കൈവരും.

ശ്രീവാമനമഹാപുരാണം, പുലസ്ത്യനാരദസംവാദം,
പുരാണപ്രശംസ, തൊണ്ണൂറ്റഞ്ചാമദ്ധ്യായം.




സമാപ്തം

ദേവീ പ്രസീദതാം.

(൦)

